**Bethany Ashramavum Reethu Prasthanavum**
(Part of Church History)

**K. V. Mammen Kottackal**

| | | |
|---|---|---|
| Publishers | : | Kottackal Publishers, P. B. 10,<br>Manganam<br>Kottayam 686018<br>Phone: 0481 - 2578936 |
| First Published | : | October 2, 2005 |
| Second Edition | : | November 2, 2005 |




| | | |
|---|---|---|
| Typesetting & Printing | : | Sophia Print House, Kottayam Ph: 2303237 |
| Cover | : | Equations, Kottayam Ph: 2564736 |

**Rs. 150/-**

# ബഥനി ആശ്രമവും റീത്തുപ്രസ്ഥാനവും

കെ. വി. മാമ്മൻ

പ്രസാധകർ:

**കോട്ടയ്ക്കൽ പബ്ളിഷേഴ്സ്**

മാങ്ങാനം, കോട്ടയം 686 018 കേരളം

ഫോൺ: 0481 – 2578936

“സ്വർഗ്ഗത്തിൽ പോകാനായി ആരും റീത്തിൽ ചേർന്നിട്ടില്ല, ചേരുകയുമില്ല. വാശിയ്ക്കോ വൈരാഗ്യത്തിനോ സ്ഥാപിത താല്പര്യങ്ങൾക്കോ അങ്ങനെ ഓരോ കാര്യസാദ്ധ്യതയ്ക്കായി മാതൃസഭ വിട്ട് ചിലരെല്ലാം തിരിയുകയും മറിയുകയും ചെയ്യുന്നുണ്ടെന്നുള്ളതും ഒരു വാസ്തവമാണ്. രക്ഷയ്ക്കുവേണ്ടിയല്ല താൻ സഭ മാറുന്നതെന്ന് മാർ ഈവാനിയോസു പോലും എന്നോടും മറ്റു പലരോടും പറഞ്ഞിട്ടുള്ളതാണ്.......... സഭ ഒരു പാത്രിയർക്കീസിന്റെയോ കാതോലിക്കായുടെയോ മെത്രാച്ചന്റെയോ മറ്റേതെങ്കിലും വ്യക്തിയുടെയോ മാത്രം സ്വന്തമല്ല; നമ്മുടെ എല്ലാവരുടെയും മാതൃഭവനമാണ്. അതിന്റെ കെട്ടുപണിക്കുവേണ്ടി കഴിവതെല്ലാം നാം ചെയ്യുകയല്ലാതെ ഭവനം വിട്ടോടി പോകുന്നത് ആരും അഭിനന്ദിക്കുന്ന ഒരു പ്രവൃത്തി ആയിരിക്കുകയില്ല.....”

**– അലക്സിയോസ് മാർ തേവോദോസ്യോസ്**

# ഉള്ളടക്കം

# സമർപ്പണം സഭാകവിക്ക്



ആരാധനാസാഹിത്യത്തിന് അർഹിക്കുന്ന പ്രഥമസ്ഥാനം നൽകുന്ന പുരാതനമായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് മൊഴിമാറ്റത്തിലൂടെ അതുല്യവും അവിസ്മരണീയവും വിലതീരാത്തതുമായ ആത്മീയ സംഭാവനകൾ വാരിക്കോരി നൽകിയശേഷം അടുത്തകാലത്തു ദിവംഗതനായ – മലങ്കരസഭയുടെ സ്വർഗ്ഗീയ കിന്നരമായ – സഭാകവി വെണ്ണിക്കുളം സി. പി. ചാണ്ടിയുടെ വിമല സ്മരണയ്ക്കു മുമ്പിൽ "ബഥനി ആശ്രമവും റീത്തുപ്രസ്ഥാനവും'' എന്ന ഈ ഗ്രന്ഥം സമർപ്പിക്കുന്നതിൽ എനിക്ക് അളവറ്റ സന്തോഷമുണ്ട്. മലങ്കരസഭാംഗങ്ങളും മൗലിക വിശ്വാസാചാരങ്ങളിൽ ചില മാറ്റങ്ങൾ വരുത്തിയ റീത്തുകാരും സി. പി. ചാണ്ടി രചിച്ച കാവ്യാത്മകമായ പ്രാർത്ഥനാഗാനങ്ങളാണ് തങ്ങളുടെ കുർബാന ക്രമത്തിൽ ചേർത്ത് ആത്മസന്തോഷത്തോടെ ആലപിച്ചുകൊണ്ടിരിക്കുന്നത്. ജനലക്ഷങ്ങൾ പാടുന്ന ഈ മധുരമനോഹര ഗാനങ്ങൾ മാർത്തോമ്മായുടെ മഹത്തായ പാരമ്പര്യത്തിൽ എക്കാലവും അഭിമാനം കൊള്ളുന്ന മലങ്കരസഭയ്ക്കും അതിന്റെ കലർപ്പു ചേർക്കാത്ത അന്യൂനമായ അപ്പസ്തോലിക വിശ്വാസത്തിനും ഒരു വലിയ ബഹുമതി കൂടിയാണ്.

ദീർഘകാലം എന്റെ അടുത്ത സീനിയർ സുഹൃത്തുക്കളിൽ പ്രധാനിയായിരുന്ന ചാണ്ടി സാർ ഇപ്പോൾ സ്വർഗ്ഗീയ കനകസദന സോപാനത്തിൽ കഴിയുന്നു എന്നാണ് എന്റെ വിശ്വാസം.

ചാണ്ടി സാറെ,<br>
നീ മറഞ്ഞാലും നിലയ്ക്കാത്ത നിൻ<br>
സ്വർഗ്ഗീയ കിന്നരം പാട്ടു പാടും

എന്ന ചിന്ത ഇക്കരയിലുള്ള ഞങ്ങളെ സമാശ്വസിപ്പിക്കുന്നു.

**കെ. വി. മാമ്മൻ**

# അവതാരിക

അർദ്ധസത്യങ്ങളും അസത്യങ്ങളും അതിശയോക്തി പരമായി അവ തരിപ്പിച്ച് അഭിനന്ദനങ്ങൾ ഏറ്റുവാങ്ങുവാൻ ശ്രമിക്കുന്ന ഗ്രന്ഥകാരന്മാരുണ്ട്; അതും ചരിത്രത്തിന്റെ പേരിൽ. അവർ യഥാർത്ഥത്തിൽ ചരിത്രാന്തകന്മാരാണ്. യഥാർത്ഥ ചരിത്രകാരൻ നിർഭയനായി, നിഷ്പക്ഷമായി സത്യദീക്ഷയോടെ, തത്വദീക്ഷയോടെ യാഥാർത്ഥ്യങ്ങൾ അവതരിപ്പിക്കുന്നവനാണ്. അവിടെ വ്യക്തിതാല്പര്യമില്ല, സ്വാർത്ഥതലേശമില്ല, ലാഭേച്ഛയില്ല. ലഭ്യമായ രേഖകളും രചനകളും വസ്തുതകളും വസ്തുനിഷ്ഠമായി ക്രമീകരിച്ച് പൊതുജന സമക്ഷം അവരുടെ പഠനത്തിനും മനനത്തിനും നിഗമനങ്ങൾക്കും അന്തിമ തീരുമാനങ്ങൾക്കും സമർപ്പിക്കുകയെന്നതാണ് യഥാർത്ഥ ചരിത്രധർമ്മം. ആ ശ്രേഷ്ഠ ദൌത്യമാണ് കെ. വി. മാമ്മൻ "ബഥനി ആശ്രമവും റീത്തു പ്രസ്ഥാനവും" എന്ന കൃതിയിലൂടെ നിർവ്വഹിച്ചിരിക്കുന്നത്. ബഥനി ആശ്രമത്തിന്റെയും ബഥനി പ്രസ്ഥാനത്തിന്റെയും സ്ഥാപക നേതാവായിരുന്ന ഫാദർ. പി. റ്റി. ഗീവറുഗീസി (പിന്നീട് മാർ ഈവാനിയോസ് മെത്രാപ്പോലീത്ത) ന്റെയും സഹപ്രവർത്തകരുടെയും അടുത്തറിയുന്നവരായ വ്യക്തികളുടെയും മുപ്പതിൽപരം രചനകളോ രേഖകളോ പക്ഷാഭേദമില്ലാതെ തേടിപ്പിടിച്ച് ചിട്ടയോടെ ക്രമീകരിച്ച് അനുവാചകർക്ക് പഠനത്തിനായി സമർപ്പിച്ചിരിക്കുന്നു......

200 ൽപരം പേജുകളിലായി ഈ ശ്രമസാദ്ധ്യമായ യജ്ഞമാണ് ഗ്രന്ഥകാരൻ നിർവ്വഹിച്ചിരിക്കുന്നത്. മണിയും പതിരും തിരിച്ചറിഞ്ഞ് കൊള്ളുകയോ തള്ളുകയോ ചെയ്യുക എന്നത് സഹൃദയരായ പഠിതാക്കളുടെ ചുമതലയാണ്. അത് അവർക്കായി വിടുന്നു. ഈ ശ്രേഷ്ഠ കൃതിയിലൂടെ ഗ്രന്ഥകർത്താവ് സത്യാന്വേഷികളായ ചരിത്ര ഗവേഷകരുടെ ആദരം നേടിയിരിക്കുന്നു, അവർ ഗ്രന്ഥകർത്താവിന് കടപ്പെട്ടിരിക്കുന്നു.

പൂർവ്വിക കിഴക്കൻ സഭകളുടെ ഇടയിൽ ഇരുപതാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ ഉടലെടുത്ത റോമൻ കത്തോലിക്കാ സഭയിലെ റീത്തുപ്രസ്ഥാനം (Uniatism) ഒരു സംഘടിത പ്രതിഭാസമാണ്. സിറിയ, അർമ്മീനിയ, ഈജിപ്ത്, എത്യോപ്യ, ഇൻഡ്യാ എന്നീ പ്രദേശങ്ങളിൽ ഒരുപോലെ പടർന്നുപിടിച്ച ഈ സഭാ വ്യതിയാനത്തിനു മുമ്പിൽ കണ്ണടച്ചിട്ടു കാര്യമില്ല. അതിന്റെ ഭാഗമായിട്ടു വേണം മലങ്കരയുണ്ടായ റീത്തുപ്രസ്ഥാനത്തെയും കാണേണ്ടത്. കത്തോലിക്കാസഭയുടെ പൂർവ്വകിഴക്കൻ മേഖലയിലുള്ള ഒരു മിഷനായിട്ടു തന്നെ അന്ന് അതിനെ അംഗീകരിച്ചിരുന്നു. ഏതൊക്കെ പ്രദേശങ്ങളിൽ നിന്നും എത്ര കിഴക്കൻസഭാ വിശ്വാസികളെ റോമൻ വിശ്വാസത്തിലേക്കു കൊണ്ടുവന്നുവെന്ന് കൃത്യമായി അപ്പപ്പോൾ പ്രസിദ്ധീകരിച്ചിരുന്നു. Reunion Record എന്ന ഇംഗ്ലീഷിലുള്ള പ്രസിദ്ധീകരണം ഈ സത്യം വെളിപ്പെടുത്തുന്നു.

എന്നാൽ ആധുനിക സഭൈക്യപ്രസ്ഥാനത്തിന്റെ ആവിർഭാവവും ശക്തിപ്പെടലും സഭകൾ തമ്മിലുള്ള മനോഭാവത്തിനു വ്യതിയാനം കുറിച്ചു.

പ്രത്യേകിച്ചും രണ്ടാം വത്തിക്കാൻ സിനഡ് സമ്മേളനങ്ങളുടെ (1962-65) ഡിക്രികളും തീരുമാനങ്ങളും ഇതിനു സാക്ഷ്യം വഹിക്കുന്നു. ഇതര പൂർവ്വിക ക്രിസ്തീയ സഭകളെ സഹോദരീ സഭകളായി കാണുന്നതിനും അവകളിൽ നിന്നും വിശ്വാസികളെ പ്രലോഭിപ്പിച്ച് പക്ഷം ചേർക്കുന്ന അജമോഷണം (Proselytism) പാടില്ലെന്നും അതിൽ അനുശാസിക്കുന്നു. അങ്ങനെ സഭകൾ തമ്മിൽ കൂടുതൽ സൌഹൃദവും സൌമനസ്യവും സഹകരണവും വളർന്നു വരുവാൻ തുടക്കം കുറിച്ചു. കാലം ചെയ്ത ജോൺപോൾ രണ്ടാമൻ മാർ പാപ്പായുടെ, ഇതരസഭാ തലവന്മാരുമായുള്ള കൂടിക്കാഴ്ചകളും സന്ദർശ നങ്ങളും ഇതിന് ആക്കം കൂട്ടി. തൽഫലമായി കത്തോലിക്കാ സഭയും ഇതര സഭകളുമായുള്ള നിരവധി അന്തർദേശീയ ദൈവശാസ്ത്ര സൌഹൃദ സംവാദങ്ങൾ നിലവിൽ വന്നു. 1989 മുതൽ കത്തോലിക്കാസഭയും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിലുള്ള ദൈവശാസ്ത്ര സംവാദങ്ങൾ നടന്നു കൊണ്ടിരിക്കുന്നു. ഈ സംവാദങ്ങളിൽ പങ്കുചേരുന്നതിനുള്ള അവസരം ലഭിക്കുന്ന ഒരു വ്യക്തിയെന്ന നിലയിൽ ഈ ലേഖകൻ സന്തോഷിക്കുന്നു.

എന്നാൽ ഇതരസഭകളോടുള്ള മനോഭാവത്തിൽ മലങ്കര റീത്തുവിഭാ ഗത്തിലെ നേതൃനിരയിൽ വേണ്ടത്ര വ്യതിയാനം സംഭവിച്ചതായി കാണുന്നില്ല. തങ്ങളുടെ പൂർവ്വികന്മാർക്കു ജന്മം നല്കി വളർത്തിയ മാതൃസഭയെ പുലഭ്യം പറഞ്ഞും അവഹേളിച്ചും നിന്ദിച്ചും രസിക്കുന്ന, അതിൽ ദുരഭിമാനം കൊള്ളുന്ന ഒരു പുത്തൻ തലമുറയെ കാണുന്നതിൽ ദുഃഖിക്കുന്നു. എഴുപ ത്തിയഞ്ചു വർഷങ്ങൾ പിന്നിടുന്ന മലങ്കര റീത്തു പ്രസ്ഥാനത്തിന്റെ ഇന്നത്തെ പ്രണേതാക്കൾ ഈ പ്രസ്ഥാനം എങ്ങനെ ഉണ്ടായിയെന്ന യാഥാർത്ഥ്യങ്ങൾ മനസ്സിലാക്കി തെറ്റുതിരുത്തുന്നതിനും കുറഞ്ഞപക്ഷം പുലഭ്യങ്ങൾ അവസാനിപ്പിച്ച് മാതൃസഭയോട് ക്രിസ്തീയ മനോഭാവം പുലർത്തുന്നതിനും ഈ കൃതിയുടെ പാരായണം സഹായിക്കട്ടെ! അവസരോചിതമായ ഈ ഗ്രന്ഥ ത്തിന് പ്രചുരപ്രചാരം ഉണ്ടാവട്ടെയെന്ന് ആശംസിച്ചു കൊണ്ടും ഗ്രന്ഥ കർത്താവിന് നന്മകൾ നേർന്നുകൊണ്ടും സവിനയം സസന്തോഷത്തോടെ, ഈ ഗ്രന്ഥത്തെ സഹൃദയ സമക്ഷം സമർപ്പിച്ചു കൊള്ളുന്നു.

**ഫീലിപ്പോസ് മാർ യൗസേബിയോസ്**
പ്രസിഡണ്ട്, എക്യുമെനിക്കൽ റിലേഷൻസ് ഡിപ്പാർട്ട്മെന്റ്
ഓർത്തഡോക്സ് സഭ

സ്ലീബാ പെരുന്നാൾ
കോട്ടയം, 14-9-2005



# വായിക്കേണ്ട
# വിജ്ഞാനപ്രദമായ പുസ്തകം

ഏതാണ്ട് ഒരു നൂറ്റാണ്ടിനു മുമ്പ് മലങ്കരസഭയുടെ ആദ്ധ്യാത്മിക നവോത്ഥാനത്തിനുവേണ്ടി മലങ്കരസഭാ ഭാസുരനും പരിശുദ്ധനുമായ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ അനുഗ്രഹാശിസ്സുകളോടെ ആരംഭിച്ചതും സഭയ്ക്കു വലിയ പ്രതീക്ഷ പ്രദാനം ചെയ്തതുമായ റാന്നി - പെരുനാട് ബഥനി ആശ്രമത്തിന്റെ ഇതഃപര്യന്തമുള്ള ചരിത്രവും സ്ഥാപക നേതാക്കളിൽ പ്രധാനിയായിരുന്ന ഗീവറുഗീസ് മാർ ഈവാനിയോസിന്റെ സഭാഭ്രംശവും ഓർത്തഡോക്സ് സഭാ വിരുദ്ധ നീക്കങ്ങളും റീത്തു പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങളും അനിഷേധ്യമായ ചരിത്രസത്യങ്ങളുടെ വെളിച്ചത്തിൽ വിവരിക്കുന്ന "ബഥനി ആശ്രമവും റീത്തു പ്രസ്ഥാനവും" എന്ന പുസ്തകം സഭാംഗങ്ങൾക്ക്, വിശിഷ്യ യുവജനങ്ങൾക്ക് വിജ്ഞാനപ്രദവും പ്രയോജനകരവുമാണെന്നുള്ളതിന് സംശയമില്ല. ലഭ്യമായ എല്ലാ രേഖകളും പുസ്തകങ്ങളും വായിച്ചും പഠിച്ചും ഇത്തരമൊരു ഗ്രന്ഥം രചിക്കുക ശ്രമസാധ്യമായ ഒരു കാര്യമാണ്.

മലങ്കരസഭ, ശതാബ്ദങ്ങളായി നേരിട്ടുകൊണ്ടിരിക്കുന്ന വൈദേശിക - ആഭ്യന്തര സഭകളുടെ വെല്ലുവിളികളും തർക്കങ്ങളും പ്രതിസന്ധികളും ചിലരുടെ സ്ഥാനമോഹങ്ങളും എല്ലാം സഭാചരിത്രത്തിന്റെ ഭാഗമാകയാൽ അവ സഭാസ്നേഹികളായ ആർക്കും തന്നെ ഒട്ടും അവഗണിക്കാനാവില്ല. മാർത്തോമ്മാ ശ്ലീഹായുടെ മഹത്തായ പാരമ്പര്യത്തിൽ സ്വാഭാവികമായും അഭിമാനം കൊള്ളുന്ന മലങ്കരസഭാംഗങ്ങൾ വിശ്വാസവും ചരിത്രവും വേണ്ടവിധത്തിൽ പഠിച്ചിരുന്നെങ്കിൽ ഇന്നത്തെ പല പ്രശ്നങ്ങളും പ്രതാപവാഞ്ഛകളും തെറ്റായ മാർഗത്തിലൂടെയുള്ള പുതിയ പദവി സ്വീകരണങ്ങളും മറ്റും അപ്രത്യക്ഷമാകുമായിരുന്നു. പുസ്തകം വാങ്ങി വായിച്ചു സഭാ സംബന്ധമായ കാര്യങ്ങൾ പഠിക്കുന്നതിൽ ഭദ്രാസന - ഇടവകതലങ്ങളിലും പൊതുവേ ഒരു അലസത ഉണ്ടെന്നുള്ള വസ്തുത നിഷേധിക്കാനാവില്ല. ഓരോ ഇടവകയ്ക്കും ഓരോ നല്ല ലൈബ്രറി എന്ന ലക്ഷ്യവും അകലെത്തന്നെ.

സമ്പന്നരായ റീത്തുകാർ മലങ്കരസഭയുടെ നേർക്ക് സ്ഥാനത്തും അസ്ഥാനത്തും ആനുകാലിക പ്രസിദ്ധീകരണങ്ങളിലൂടെയും മറ്റും കുറ്റാരോപണങ്ങൾ ഉന്നയിച്ച് വർഷങ്ങളായി നിരന്തരം ആക്ഷേപിക്കുന്ന ഏർപ്പാടു തിരുത്തപ്പെടേണ്ടതാണ്. മാതൃസഭയിൽ നിന്നു ചില ലക്ഷ്യങ്ങൾ വച്ചുകൊണ്ട് അജമോഷണം നടത്തുന്ന അധമമായ രീതിയും ക്രൈസ്തവ ചിന്താഗതിക്ക് ഒട്ടും നിരക്കുന്നതല്ല. പുരാതനമായ മലങ്കര

ഓർത്തഡോക്സ് സഭയിൽ നിന്ന്, ആനുകൂല്യങ്ങൾ വാഗ്ദാനം ചെയ്തും മറ്റും സത്യവിശ്വാസികളെ സഭ മാറ്റുന്നതു ക്രിസ്തീയ സുവിശേഷവേല യല്ലെന്നു സ്ഥാപിക്കാൻ നിഷ്പ്രയാസം കഴിയും.

ബഥനിയുടെ പേരിൽ കേസു കൊടുത്തും ഗുണ്ടകളെ ഉപയോഗിച്ച് ഭൂമി കൈയേറ്റം നടത്തിയും അതിനെ തകർക്കാൻ ശ്രമിക്കുകയും സഭ വക സ്ഥാവരജംഗമ വസ്തുക്കളും വിശിഷ്യ വിദ്യാലയങ്ങളും സ്വന്തമാ ക്കാൻ ദീർഘകാലം വ്യവഹാരങ്ങൾ നടത്തുകയും കുതന്ത്രങ്ങൾ മെന യുകയും ചെയ്തു. ഇത്തരം ഹീനമായ പ്രവൃത്തികളുടെ യഥാതഥമായ വിവരങ്ങൾ ഈ പുസ്തകത്തിന്റെ മാറ്റു വർദ്ധിപ്പിക്കുന്നു. പത്രപ്രവർത്ത കനും സഭാചരിത്രകാരനും, ഗ്രന്ഥകർത്താവുമായ കെ. വി. മാമ്മന്റെ ഈ രംഗത്തെ ശ്രദ്ധേയമായ സേവനത്തെ വിലമതിക്കുന്നു. ഈ പുസ്തകം സഭാംഗങ്ങൾക്ക് ഒരു മുതൽക്കൂട്ടാണെന്ന് എടുത്തു പറയുന്നതിൽ സന്തോ ഷമുണ്ട്.

ഗ്രന്ഥത്തിനും, എഴുത്തുകാരനും വിജയങ്ങൾ നേരുന്നു.

ദൈവം അനുഗ്രഹിക്കട്ടെ.

**ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ**

കെ. എം. ജി. സെന്റർ, കോട്ടയം
സ്ലീബാപെരുന്നാൾ, 2005



# ബഥനിയിൽ നിന്നുള്ള ശബ്ദം

## എഴുപത്തഞ്ചു തികഞ്ഞ ഒരു വഞ്ചനയുടെ വെഞ്ചരിപ്പ്

കാലം ചെയ്ത യൂഹാനോൻ മാർ അത്താനാസ്യോസും, ഞാനും ഒരുമിച്ച് ബഥനി ആശ്രമത്തിൽ ചേരുന്ന കാലത്ത് 'അരമന' എന്ന് വിളിക്കുന്ന പഴയ ഒരു കെട്ടിടത്തിൽ, റോമാസഭയിൽ ചേർന്ന മാർ ഈവാനിയോസ് താമസിച്ചിരുന്ന മുറിയുടെ തൊട്ടടുത്തുള്ള മറ്റൊരു മുറി പനമ്പു തട്ടി കൊണ്ട് രണ്ടായി തിരിച്ച്, ഞങ്ങളുടെ താമസത്തിന് നല്കി. മാർ ഈവാനിയോസ് താമസിച്ചിരുന്ന കാലത്ത് അദ്ദേഹം ഉപയോഗിച്ചിരുന്ന നീളൻ കട്ടിൽ അപ്പോഴും അതേ നിലയിൽ അവിടെത്തന്നെ കിടപ്പുണ്ടായിരുന്നു. ആ മുറി അടിച്ചുവാരുവാനായി അവിടെ കടക്കുമ്പോഴും ആ കട്ടിൽ കാണുമ്പോഴും ഒരുതരം മനംമടുപ്പായിരുന്നു എനിക്കുണ്ടായിരുന്നത്. ആ കട്ടിലിൽ കിടന്നുകൊണ്ടായിരുന്നല്ലോ മലങ്കരസഭയെ ഒറ്റിക്കൊടുത്ത വഞ്ചന ആ കുടിലഹൃദയത്തിൽ ഉരുത്തിരിഞ്ഞത് എന്നോർക്കുമ്പോഴൊക്കെ എന്നിലെ ഓർത്തഡോക്സ് രക്തം തിളയ്ക്കുമായിരുന്നു. ആ കട്ടിൽ 'പരിപാവനതയുടെ പരിശിഷ്ടമായി' പട്ടം അരമനയിലേക്ക് മാറ്റുവാൻ റീത്തുകാർ ഞങ്ങളെ സമീപിച്ച് വിഫലശ്രമം നടത്തിപ്പോയതും ഞാനിന്നും ഓർക്കുന്നു.

മലങ്കരസഭയുടെ തല അറുത്ത് റീത്തു താലത്തിൽ റോമിലെ പോപ്പിനു കാഴ്ചവച്ചാൽ തനിക്ക് എന്തോ വലിയസ്ഥാനം ലഭിക്കുമെന്ന് മാർ ഈവാനിയോസ് ആഗ്രഹിച്ചുവശായി. ആ അപ്പക്കഷണത്തിനു വേണ്ടി അദ്ദേഹം ഏറെനാൾ റോമിന്റെ പടിവാതിലിൽ ഭിക്ഷാംദേഹിയായി കാത്തുകിടന്നു. എന്നിട്ടും കിട്ടാതെ നിരാശയോടുകൂടി ഈ ലോകം വിട്ടുപോയി. ആ അപ്പക്കഷണം അദ്ദേഹത്തിന്റെ പിൻഗാമിയുടെ പിൻഗാമിക്കെങ്കിലും കിട്ടിയല്ലോ എന്നുള്ള മനപ്പായസം നുണയുകയാണ് റീത്തുകാർ ഇപ്പോൾ. ആർച്ച് ബിഷപ്പ് മാർ ഈവാനിയോസിന്റെ വിശ്വസ്ത സേവകൻ മലഞ്ചെരുവിൽ മത്തായിയുടെ മകനെങ്കിലും ഇരട്ടമാല രണ്ടു വശത്തേക്കും വകഞ്ഞിട്ട് 'കാതോലിക്കാ' എന്ന വ്യാജനാമവും ധരിച്ച് നടക്കുവാനുള്ള 'ഭാഗ്യം' കിട്ടിയതിൽ റീത്തു കുഞ്ഞാടുകൾ ഇളകിയാടി നടക്കുന്നുവെങ്കിലും അതിന്റെ എല്ലാം പിമ്പിലുള്ള കപടനാടകത്തിന്റെ മനസാക്ഷിക്കുത്തൽ നേതൃനിരയെ എങ്കിലും അലട്ടാതിരിക്കയില്ല. പന്ത്രണ്ട് അച്ചന്മാരുടെ കൈവയ്പ് വാങ്ങി തിരുവനന്തപുരം ബിഷപ്പാകാൻ കൊതിച്ച കുമ്പുക്കാട്ട് അച്ചന്റെ കൗടില്യത്തെ അട്ടിമറിച്ച് സുൽത്താൻബത്തേരിയിൽ നിന്ന് ഒറ്റരാവിൽ

മലക്കം മറിഞ്ഞ് തിരുവനന്തപുരം സിംഹാസനം കൈക്കലാക്കാനും, അതിലൂടെ വത്തിക്കാന്റേതെന്നു പറയപ്പെടുന്ന പ്രീതി സമ്പാദിച്ചു സഭാമേലദ്ധ്യക്ഷനും, മേജർ ആർച്ച്ബിഷപ്പും ആകാനും പ്രയോഗിച്ച അടവുകൾ ഇന്ന് അങ്ങാടിപ്പാട്ടാണ്.

ഇരട്ടമുഖം അണിഞ്ഞ് ഓർത്തഡോക്സ് സഭയിലെ ബഥനി ആശ്രമ സുപ്പീരിയറായി തങ്ങിനിന്ന കാലഘട്ടത്തിൽ മാർ ഈവാനിയോസ് ആശ്രമാംഗങ്ങളെ സ്വാധീനിക്കുവാൻ വേണ്ടി സൂത്താറാ കഴിഞ്ഞ് ഓരോ ദിവസം ഓരോരുത്തരെ വിളിച്ച് വെവ്വേറെ എടുത്തിരുന്ന ക്ലാസിനെക്കുറിച്ച് ബഥനിയിലെ വല്യച്ചൻ ഫാദർ മത്തായി അനുസ്മരിച്ചത് ഇപ്രകാരമാണ്: “ഇതു മറ്റാരോടും ചർച്ച ചെയ്യരുതെന്നുള്ള ആമുഖ താക്കീതോടു കൂടിയായിരുന്നു ക്ലാസ്സുകൾ എടുത്തിരുന്നത്. റോമാ സഭയാകുന്ന വലിയ എൻജിനോട് നമ്മുടേതു പോലെയുള്ള കൊച്ചുവണ്ടികൾ കൊളുത്തിയിട്ടാൽ ആ വലിയ എൻജിൻ വലിച്ചുകൊണ്ടു പൊയ്ക്കൊള്ളും” എന്നൊക്കെ; നോട്ടുകൾ ഉറക്കം തൂങ്ങിക്കൊണ്ട് എഴുതിയത് ഓർക്കുന്നു.”

പണപ്പിരിവിന്റെ പേരും പറഞ്ഞ് ആബൂനാ അലക്സിയോസിനെ (പിന്നീട് മാർ തേവോദോസ്യോസ്) മലയായിക്ക് പറഞ്ഞുവിട്ട ശേഷം എടുത്ത അത്തരം ക്ലാസുകൾ അദ്ദേഹത്തിന്റെ തിരിച്ചുവരവോടു കൂടി തടസ്സപ്പെട്ടില്ലായിരുന്നുവെങ്കിൽ കൂടുതൽ ആശ്രമസ്ഥരെ സ്വാധീനിക്കുമായിരുന്നു. “ആബൂനായും എല്ലാം നമ്മൾ ഒരുമിച്ചാണ് റോമാ സഭയോടു ചേരുന്നത്” എന്ന് ഋജുമതിമാരായ ബഥനി സഹോദരികളെ പറഞ്ഞു കബളിപ്പിച്ച കഥയും അവർ ഇന്നും അയവിറക്കാറുണ്ട്.

മാർ ഈവാനിയോസ് ഓർത്തഡോക്സ് സഭയിൽ നില്ക്കുമ്പോൾ തന്നെ വളരെ നേരത്തെ തന്നെ തുടങ്ങിയ റോമാപ്രേമത്തിന്റെ രഹസ്യങ്ങൾ ചോർന്നുപോകാതിരിക്കാനായി അദ്ദേഹത്തിനു വലിയ പൊയ്മുഖം അണിയേണ്ടി വന്നിട്ടുണ്ട്. അയിരൂർ പള്ളിയിൽ കുർബ്ബാനമദ്ധ്യേ പ്രസംഗിച്ചപ്പോൾ അദ്ദേഹം പറഞ്ഞു; “നാം റോമ്മാസഭയിൽ ചേരുന്നുവെന്ന് നമ്മെപ്പറ്റി സഭയാകമാനം ആരോ ദുഷ്പ്രചാരണം നടത്തുന്നുണ്ട്. നാം ഈ കാപ്പക്കുള്ളിൽ നിന്ന് സത്യം ചെയ്തു നിങ്ങളോടു പറയുന്നു, നാം ഒരിക്കലും ഈ സഭയെ വഞ്ചിച്ചുകൊണ്ട് റോമാസഭയിൽ ചേരുകയില്ല.” റോമാസഭയിൽ ചേക്കേറുന്നതിന് രണ്ടു മാസം മുമ്പ് നടത്തിയ ഈ പ്രസംഗം എന്റെ മാതാവ് നേരിട്ട് കേട്ടിട്ടുള്ളതാണ്.

വിദ്യാസമ്പന്നനായ തനിക്കു മാത്രം അർഹതപ്പെട്ടതെന്ന് സ്വയം ധരിച്ചു വച്ചിരുന്ന പൗരസ്ത്യ കാതോലിക്കാസ്ഥാനം “കാക്ക കൊത്തിക്കൊണ്ടു പോകുന്നതുപോലെ” “വിദ്യാവിഹീനനായ കുണ്ടറ മാർ ഗ്രീഗോറിയോസിൽ” (വലിയബാവാ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ) ചെന്ന്

പതിക്കുന്നതു കണ്ടിട്ടുള്ള നിരാശാബോധത്തിൽ നിന്നും 'അതിനു പകരം ഞാൻ കാണിച്ചുതരാം' എന്ന അഹന്തയിൽ നിന്നും ഉരുവായ ജാരസന്തതിയാണ് ഇന്നത്തെ റീത്തു പ്രസ്ഥാനം എന്ന് സത്യത്തെ സ്നേഹിക്കുന്നവർക്ക് പറയാതിരിക്കാനും വിശ്വസിക്കാതിരിപ്പാനും കഴിയുന്നതല്ല.

ബഥനി ആശ്രമം വിട്ടിറങ്ങുന്നതിന്റെ തലേന്ന് സന്ധ്യാനമസ്ക്കാരം കഴിഞ്ഞാണ് താൻ റോമാസഭയിലേക്ക് പോകുന്ന കാര്യം മാർ ഈവാനിയോസ് ആദ്യമായി പരസ്യമായി പ്രസ്താവിച്ചത്. അതുവരെ എല്ലാം രഹസ്യകരുനീക്കങ്ങളായിരുന്നു. "ഞാൻ എന്റെ സഹോദരങ്ങൾക്ക് ഒരു പുതിയ പാത തുറക്കുന്നു. ഞാൻ നാളെ ഈ ബഥനി വിട്ട് റോമാസഭയോടു ചേരുകയാണ്. സഹോദരങ്ങളായ നിങ്ങളെല്ലാവരും എന്നോടൊപ്പം ഉണ്ടാകണമെന്ന് ഞാൻ ആഗ്രഹിക്കുന്നു. പക്ഷേ ഞാൻ ആരേയും നിർബന്ധിക്കുന്നില്ല. പാതിരാ വരെ ഞാൻ ഈ ചാപ്പലിൽ ഉണ്ടായിരിക്കും. പരിശുദ്ധാത്മാവ് പ്രേരിപ്പിക്കുന്നവരെല്ലാം എനിക്കു പേരു നല്കണം." ഒരു കൂട്ടക്കരച്ചിലായിരുന്നു ചാപ്പലിൽ നിന്നുണ്ടായ പ്രതികരണം.

ഈ പ്രസ്താവനയ്ക്കു ശേഷം അദ്ദേഹം ചാപ്പലിൽ ഇരുന്നുമില്ല. ഒറ്റ ആളിനു പോലും റോമാ സഭയിൽ ചേരാനുള്ള ആത്മ പ്രചോദനം ലഭിച്ചതുമില്ല. പ്രത്യുത അദ്ദേഹം പുറത്തിറങ്ങി എല്ലാവരുടേയും കാവിവസ്ത്രം നിർബന്ധമായി ഊരിക്കുവാൻ ശ്രമിക്കുകയാണ് ചെയ്തത്. അതിനെയും തടസ്സപ്പെടുത്തിയ ഏക വ്യക്തി ആബൂനാ അലക്സിയോസ് ആയിരുന്നു.

പിറ്റെ ദിവസം അദ്ദേഹം ഇറങ്ങിപ്പോകുമ്പോൾ അലക്സിയോസ് അച്ചൻ ചോദിച്ചു, "നമ്മുടെ കർത്താവായിരുന്നെങ്കിൽ ഇങ്ങനെ ചെയ്യുമായിരുന്നോ?" ആ ചോദ്യത്തിന് മറുപടി കിട്ടിയില്ല, അന്ന് കൂടെപ്പോയ നാലു പേരും സ്വമനസ്സാ പോയതല്ല, പിടിച്ചുകൊണ്ടുപോയി എന്നു പറയുന്നതായിരിക്കും ഏറെ ശരി. "ഈ സാത്താന്റെ കൂടെ ഞാൻ പോവില്ലേ" എന്ന് അലറിക്കരഞ്ഞു മുങ്ങിയ വെണ്മണി ശെമ്മാശ്ശൻ പിന്നീട് റോമാ സഭയിലാണ് പൊങ്ങിയത്.

മറ്റു പുരാതന സഭകളുമായുള്ള ബന്ധത്തെപ്പറ്റി എഴുത്തുകുത്തുകൾ നടത്തുവാൻ ബഥനി മെത്രാച്ചനെയും പാറേട്ട് മാത്യൂസ് അച്ചനേയും (മാത്യൂസ് മാർ ഈവാനിയോസ്) ആണ് പരിശുദ്ധ സുന്നഹദോസ് ഏർപ്പെടുത്തിയത്. ആ പാറേട്ടച്ചൻ അതെപ്പറ്റി സുദീർഘമായി എന്നോടു പറഞ്ഞിട്ടുള്ളതെല്ലാം ഇവിടെ രേഖപ്പെടുത്തുന്നില്ല. എന്നാൽ അന്ത്യോഖ്യയിലെ റോമൻ ആർച്ച് ബിഷപ്പ് റഹമ്മാനി പാത്രിയർക്കീസിന്റെ മറുപടി കിട്ടിയ വിവരം വലിയ തിരുമേനിയെ (പ. വട്ടശ്ശേരിൽ തിരുമേനി) അറിയിപ്പാൻ പാറേട്ടച്ചനെ നിയോഗിച്ചത്, കുടിലത നിറഞ്ഞ തന്റെ ഹൃദയം വായിച്ചറിവാൻ കഴിവുള്ള കുശാഗ്രബുദ്ധിയായ വലിയ തിരുമേനിയെ നേരി

ടാനുള്ള വിഷമം കൊണ്ടായിരുന്നുവെന്ന് പാറാട്ടേ തിരുമേനി പറഞ്ഞു. “കഴുത്തു പോയാലും ഞാനില്ല, റോമാക്കാർ നമ്മെ ചതിക്കും, നിങ്ങൾക്ക് റോമാക്കാരെ അറിഞ്ഞുകൂടാ” എന്ന് വലിയതിരുമേനി പറഞ്ഞ മറുപടി യുമായി തിരുമൂലപുരം ആശ്രമത്തിലെത്തിയ പാറേട്ടച്ചനിൽ നിന്നും വട്ട ശ്ശേരിൽ തിരുമേനിയുടെ പ്രതികരണം കേട്ടപ്പോൾ പാറേട്ടച്ചന്റെ തോളിൽ കൈവച്ചുകൊണ്ട് “പാറേട്ടച്ചാ, നമുക്ക് വല്യതിരുമേനിയെ കൂടാതെ ഒട്ടും മുന്നോട്ടു പോകാനൊക്കുകയില്ല. ഇത് ദൈവം ആഗ്രഹിച്ചതല്ല എന്നു തന്നെ കരുതാം. അതുകൊണ്ട് നമുക്ക് ഈ സംരംഭം ഇവിടെ അവസാനി പ്പിക്കാം” എന്നു പറഞ്ഞ രംഗം പാറേട്ടച്ചൻ എന്റെ മുമ്പിൽ അവതരിപ്പിച്ചു.

പിന്നീടുള്ള യാതൊരു നീക്കവും പാറേട്ടച്ചനെ അറിയിക്കാതെയും ബന്ധപ്പെടുത്താതെയും പരമ രഹസ്യമായിട്ടാണ് നടത്തിയത്. അവസാനം റോമാസഭയിൽ ചേർന്ന് ആർച്ചുബിഷപ്പായിത്തീർന്ന മാർ ഈവാനിയോസ് പിന്നീടൊരിക്കൽ പുതുപ്പള്ളിയിൽ പാറേട്ടെ വീട്ടിൽ ചെന്ന് അച്ചനെ സന്ദർ ശിച്ചപ്പോൾ ആദ്യം പറഞ്ഞ വാചകം, “പാറേട്ടച്ചാ താനല്ല, ഞാനാണ് വാക്കു മാറിയത്” എന്നായിരുന്നു. അദ്ദേഹം വീണ്ടും തുടർന്നുപറഞ്ഞു, “താൻ കൂടെ എന്റെ കൂടെ ഉണ്ടായിരിക്കണമെന്ന് ഞാൻ ആഗ്രഹിക്കാ ഞ്ഞിട്ടല്ല, തന്നോട് ഞാൻ അതാവശ്യപ്പെടാഞ്ഞത്” എന്ന് വളച്ചുകെട്ടിയ ഒരു വാചകമായിരുന്നു അത്.

റോമാസഭയിൽ ചേർന്നിട്ടോ? റോമാസഭയിലെ ഒരു പുതുക്രിസ്ത്യാ നിയുടെ സ്ഥാനമാണ് ആ വലിയ മെത്രാച്ചനു കിട്ടിയത്; മാതൃസഭ വിട്ടു പോയ സി. എ. ഏബ്രഹാം അച്ചന്റെ ഭാഷയിൽ പറഞ്ഞാൽ “വലിയകുള ത്തിലെ ചെറിയ താറാവ്.” വഞ്ചനയിൽ ഗർഭം ധരിച്ച് വേദനയിൽ പ്രസ വിച്ച പ്രതീതി ആയിരുന്നു അദ്ദേഹത്തിനും അനുചരന്മാർക്കും ലഭിച്ചത്.

“എന്നെ എങ്ങനെയെങ്കിലും ഈ തടവറയിൽ നിന്നു മോചിപ്പിച്ച്, പരു മല കൊണ്ടു ചെന്നാക്കാമോ” എന്ന് ഒളശ്ശ മാർ തെയോഫിലോസ് കര ഞ്ഞുകൊണ്ട് തന്നോടാവശ്യപ്പെട്ട കാര്യം തിരുവല്ല ബഥനിപ്പള്ളിയുടെ എതിർവശത്തു താമസിക്കുന്ന ചാക്കോച്ചൻ പറഞ്ഞിട്ടുണ്ട്. ബഥനി ആശ്ര മത്തിൽ നിന്നു ഇറങ്ങി ഓടി റീത്തിലെ അച്ചനായി തീർന്ന സെറാഫി യോൻ “ഞങ്ങളെ അറിയാത്ത ഫറവോൻ ഞങ്ങളെ ഭരിക്കുന്നു. ഞങ്ങളി വിടെ വേദനപ്പെടുന്നു. മുണ്ടൻമലയിൽ തിരിച്ചുവരാൻ ഞാനാഗ്രഹി ക്കുന്നു” എന്നു പറഞ്ഞു എഴുതിയ കത്ത് ഞാൻ വായിച്ചിട്ടുണ്ട്.

ഇങ്ങനെ അനേകം പേരെ വഞ്ചനയിൽ കുരുക്കി ഓടിപ്പോയിട്ടും പ്രതീ ക്ഷിച്ചതൊന്നും കിട്ടാതെ നിരാശനായി ലോകം വിടുന്നതിനു തൊട്ടുമുമ്പ് ദീർഘകാലം മാരകരോഗാതുരനായി നരകിച്ചു കിടക്കുമ്പോൾ, പാറേട്ടു മാർ ഈവാനിയോസ് തിരുമേനിയെ വരുത്തി കുമ്പസാരിച്ച കഥ, തിരു

മേനി തന്നെ പറഞ്ഞിട്ടുണ്ട്. മറ്റുള്ളവരെ മുഴുവൻ മുറിയിൽ നിന്നു പുറത്താക്കിയ ആർച്ചുബിഷപ്പ് കദനഭാരത്തോടും, കലങ്ങിയ കണ്ണോടും കരളോടും കൂടി മലങ്കരസഭയേയും വലിയതിരുമേനിയേയും വഞ്ചിച്ച നീണ്ട കഥ ഏറ്റു പറഞ്ഞശേഷം, പാപപരിഹാര പ്രാർത്ഥന നടത്തുവാൻ പാറേട്ടെ തിരുമേനിയോടാവശ്യപ്പെട്ടു.

ഒരു ഓർത്തഡോക്സ് ബിഷപ്പ് റോമാസഭയിലെ ആർച്ചുബിഷപ്പിന് "ഹൂസോയോ" കൊടുക്കുന്നത് എങ്ങനെയെന്ന് ശങ്കിച്ചുനിന്നു പോയ പാറേട്ടെ തിരുമേനിയുടെ വലതുകരം പിടിച്ച് തലയിൽ വച്ചിട്ട് പാപപരിഹാര പ്രാർത്ഥനയുടെ ആദി ഇട്ടു കൊടുത്തു. തന്റെ സ്നേഹിതൻ അന്ത്യനിമിഷങ്ങളിൽ അഭിലഷിച്ച പാപപരിഹാരം നല്കാതിരിക്കുന്നത് എങ്ങനെയെന്ന് ചിന്തിച്ച് മാത്യൂസ് മാർ ഈവാനിയോസ് കുമ്പസാരത്തിന്റെ അവസാന പ്രാർത്ഥന ചൊല്ലി അദ്ദേഹത്തെ ആശ്വസിപ്പിച്ചു പിരിഞ്ഞു. പിറ്റേദിവസം ആർച്ചുബിഷപ്പ് ബസ്പുർക്കാനയിലേക്കു കടന്നുപോയി.

വഞ്ചനയുടെ കഥകൾ ഇനിയും നീളുന്നു. പ. വട്ടശ്ശേരിൽ തിരുമേനി ശീമയിൽ പോയപ്പോൾ ഏല്പിച്ച സഭ വക സ്കൂളുകളുമായി ആർച്ചുബിഷപ്പ് റോമാസഭയിലെത്തി. ആ സ്കൂളുകളിൽ ജോലി കൊടുത്തും കൈക്കൂലി കൊടുത്തും വല വീശിപ്പിടിച്ച ഓർത്തഡോക്സ് കുടുംബങ്ങളുടെ സമുച്ചയമാണ് ഇന്നത്തെ റീത്തുപ്രസ്ഥാനം. "ഓർത്തഡോക്സ് സഭയിൽ നിന്നാൽ പാപപരിഹാരമേ കിട്ടൂ. എന്നാൽ റോമാസഭയിൽ ചേർന്നാൽ 'കടങ്ങളുടെ' പരിഹാരവും പാപങ്ങളുടെ മോചനവും ലഭിക്കുമെന്ന്" പറഞ്ഞ് ധാരാളം കടമുണ്ടായിരുന്ന സരസനായ മൈലപ്രാ അച്ചൻ റീത്തിൽ ചേർന്ന കഥ ഇന്നും ആ നാട്ടുകാർ പറഞ്ഞുവരുന്നുണ്ട്.

എന്തിന്? ബഥനിമലയിലെ സ്ഥലം ലത്തീൻ കത്തോലിക്കരെ അയച്ച് വഞ്ചനയിൽ വാങ്ങിപ്പിച്ചശേഷം ബഥനിയുടെ സ്ഥലം കൈയടക്കിയതും കത്തോലിക്കർ വാങ്ങിച്ചതിനേക്കാൾ ഏറെ സ്ഥലം ബലപ്രയോഗത്താൽ കൈഅടക്കി വച്ചതും ഗുണ്ടകളെ ഉപയോഗിച്ച് നിത്യേന ആശ്രമസ്ഥരെ പീഡിപ്പിച്ചതും മറ്റും ബഥനിയിലെ അംഗങ്ങളും മറ്റും മറക്കാറായിട്ടില്ല.

വഞ്ചിച്ചെടുത്ത എം. ഡി. സ്കൂളുകളും ബഥനിക്കെതിരായി നടത്തിയ കള്ളക്കേസുകളും എല്ലാം "ജന്റിൽമാൻസ് എഗ്രിമെന്റിൽ" വിട്ടൊഴിഞ്ഞ് തടി തപ്പിയ വിവരവും ജീവിച്ചിരിക്കുന്ന കഴിഞ്ഞ തലമുറയ്ക്കും അറിവുള്ളതാണ്.

ആർച്ചുബിഷപ്പ് ഈവാനിയോസിന്റെ ജീവചരിത്രം ഇഞ്ചക്കലോടിൽ അച്ചൻ പ്രസിദ്ധീകരിച്ചപ്പോൾ അതു ബഥനിയുടെ മാർ തേവോദോസ്യോസ് തിരുമേനിയെ ആദ്യമായി വായിച്ചു കേൾപ്പിച്ചത് ഞാനായിരുന്നു. ഏതാനും പേജുകൾ വായിച്ചു കഴിഞ്ഞപ്പോഴേക്കും "എന്റെ മോനെ, ഈ

പച്ചക്കള്ളം എനിക്കു കേൾക്കേണ്ട" എന്നു പറഞ്ഞ് വായന നിർത്തിച്ചതും ഓർക്കുന്നു.

വഞ്ചനയിൽ ഉരുവായി, വഞ്ചനയിൽ ജനിച്ച്, വഞ്ചനയിൽ വളരുന്ന ആ വിഭാഗം ഇന്നും വ്യത്യാസപ്പെട്ടിട്ടൊന്നുമില്ല. റോമൻ പാരമ്പര്യപ്രകാരം 'മേജർ ആർച്ചുബിഷപ്പ്' സ്ഥാനം ലഭിച്ച സിറിൾ തിരുമേനി "കാതോലിക്കാ" എന്ന് സ്വയം വിശേഷിപ്പിച്ച് പൊതുജനങ്ങളെ കഴുതകളാക്കി തന്റെ പൂർവ്വികരുടെ പാത തന്നെ തുടരുന്നു.

ആ നീണ്ട 'വഞ്ചനയുടെ വെഞ്ചരിപ്പ്' ചരിത്രപഠിതാക്കളുടേയും സത്യസ്നേഹികളുടെയും മുമ്പിലിതാ അനാവരണം ചെയ്യുന്നു. വായിച്ച് ആശീർവദിച്ചാലും.

**– റമ്പാൻ ലാസറസ് കോർഎപ്പിസ്ക്കോപ്പാ**

സെന്റ് ഗ്രിഗോറിയോസ് മിഷൻ, കാനഡ



# ആമുഖം

**ദൈവ**ശാസ്ത്ര - സഭാചരിത്രബോധമറ്റ ഒരു വൈദേശിക സഭാകേന്ദ്ര മായ മൂന്നാം കക്ഷിയുടെ അനർഹമായ ആത്മിക അധികാരമോഹവും ധനതൃഷ്ണയും ഈശ്വരചിന്താശൂന്യമായ പെരുമാറ്റവും, അഹന്തയും, വിഭ ജിച്ചു ഭരിക്കാനുള്ള ശ്രമവും മൂലം, ഇന്ത്യൻ ഓർത്തഡോക്സു സഭയിൽ സംജാതമായ തർക്കവിതർക്കങ്ങളും കേസുകളും സഭയുടെ ദിശാബോധം ഒരളവിൽ നഷ്ടപ്പെടുത്തിയപ്പോൾ സഭയുടെ ആദ്ധ്യാത്മിക നവോത്ഥാന ത്തിനുവേണ്ടി ആരംഭിച്ച പ്രസ്ഥാനങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണല്ലോ ബഥനി ആശ്രമം. മലങ്കരസഭ വലിയ പ്രതീക്ഷകളോടും അതിലുപരി പ്രത്യാശയോടും ആരംഭിച്ച റാന്നി - പെരുനാട്ടിലെ ബഥനി ആശ്രമത്തിന്റെ ചരിത്രവും അതിലൂടെ മലങ്കരസഭയെ പട്ടാപ്പകൽ വഞ്ചിക്കാൻ ചിലർ ആദ്യം രഹസ്യമായും പിന്നീടു തന്ത്രപരമായി ചിന്തിച്ചും നടത്തിയ നീക്ക ങ്ങളും ചെകുത്താനെ വെല്ലുന്ന തരത്തിൽ വേദപുസ്തകം കൈയിൽ വച്ചു സത്യം ചെയ്തശേഷം കോടതികളിൽ പറഞ്ഞിട്ടുള്ള കള്ളസാക്ഷ്യങ്ങളും ഒരു ദുരന്തനാടകത്തിന്റെ പ്രതീതിയാണു ജനിപ്പിക്കുന്നത്.

ബഥനി ആശ്രമത്തിന്റെ ആരംഭം മുതൽ തന്നെ സ്ഥാപക നേതാക്ക ളിൽ പ്രധാനിയായിരുന്ന ഫാ. പി. റ്റി. ഗീവറുഗീസിന്റെ മിക്ക പ്രവർത്തന ങ്ങളും സുതാര്യമല്ലെന്നുള്ള വസ്തുത അദ്ദേഹത്തിന്റെ ആരാധകരിൽ പലരും പ്രശസ്തരായ ചില സഹപ്രവർത്തകരും സമുദായത്തിലെ പ്രമു ഖരായ സഹായികളും അനുയായികളും ഒരുപോലെ അംഗീകരിക്കുന്നുണ്ട്. സഭയിലെ അനഭിജ്ഞരായ ഒരു വിഭാഗത്തെ കൂട്ടുപിടിച്ചു തികച്ചും അനഭി ലഷണീയമായ ഒരു പതനത്തിൽ ഒരു വൈദേശിക മൂന്നാം കക്ഷി എത്തി ച്ചപ്പോൾ സഭയുടെ ലക്ഷ്യബോധം ജ്വലിപ്പിക്കുന്നതിനുവേണ്ടി സ്വർഗ്ഗക വാടത്തോടുരുമ്മി നിൽക്കുന്ന മുണ്ടൻമലയിൽ തലയുയർത്തിയ ബഥനി ആശ്രമത്തെ തണ്ടിന്മേൽ കൊളുത്തിയ ദീപംപോലെയാണു കറ പുരളാത്ത സത്യവിശ്വാസത്തിന്റെ നിത്യപ്രകാശത്തിൽ കഴിഞ്ഞുവന്ന സഭാംഗങ്ങൾ വീക്ഷിച്ചത്. മറ്റൊരുതരത്തിൽ പറഞ്ഞാൽ ഈശ്വരവിശ്വാസികളായ ഹൈ ന്ദവ ജനലക്ഷങ്ങൾ ശബരിമലയിലെ പൊന്നമ്പലമേട്ടിൽ പ്രകാശിക്കുന്ന മകരജ്യോതിസ്സ് കണ്ടു സായൂജ്യമടയുന്നതു പോലെയുള്ള ഒരു പ്രതീതി യാണു മുണ്ടൻമലയിലെ 'ബഥനിജ്യോതിസ്സ്' മലങ്കര സഭാംഗങ്ങളുടെ ഹൃദയ ശ്രീകോവിലുകളിൽ ജനിപ്പിച്ചത്. തന്നിമിത്തം ബഥനിക്കു വേണ്ടി ബലിഷ്ഠമായ സഹായഹസ്തങ്ങൾ നീട്ടുന്നതിനും പണം നൽകുന്ന തിനും സഭാംഗങ്ങൾ അഹമഹമികയാ മത്സരിക്കുകയായിരുന്നു എന്ന താണു അവിസ്മരണീയമായ സത്യം. നെല്ലും, തേങ്ങയും മറ്റു ഭക്ഷണസാ ധനങ്ങളും എല്ലാം, കുത്തനെ കിടക്കുന്ന മലയുടെ ഉച്ചിയിൽ കുതിച്ചെ

ത്തുകയായിരുന്നു. ലളിതജീവിതം വ്രതമാക്കിയ കാഷായവസ്ത്രധാരിക ളുടെ കുടിലുകളിലെ മൺചട്ടികളിൽ സ്വാദിഷ്ഠങ്ങളായ ഭക്ഷ്യവിഭവങ്ങൾ എന്നും നിറഞ്ഞു കവിഞ്ഞിരുന്നു. ഭക്ഷണം നഷ്ടപ്പെടുത്താതെ മുഴുവൻ അകത്താക്കാൻ ആമാശയങ്ങൾക്കു വേണ്ടത്ര അറകൾ ഇല്ലല്ലോ എന്ന ചിന്തയായിരുന്നു പല സന്യാസിമാരെയും ധ്യാനവേളകളിലും വേദനിപ്പിച്ചു കൊണ്ടിരുന്നത്. ബഥനിക്കും അതിലെ അംഗങ്ങൾക്കും വേണ്ടത്ര സഹാ യം നൽകിവന്ന സഭാംഗങ്ങളോടു കൂടുതൽ കൊടുത്തു ബഥനിയെ വളർത്തണമെന്നു സഭാദ്ധ്യക്ഷനായ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേ രിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് കല്പനകളും അയച്ചിരുന്നു. ബഥ നിക്ക് ആവശ്യത്തിലധികം – ആയിരക്കണക്കിനു – പണം ലഭിച്ചതിനാൽ രണ്ടു മൂന്നു വർഷം കഴിഞ്ഞപ്പോൾ സ്ഥാപക പ്രധാനിക്കു കണക്കെഴുതി സൂക്ഷിക്കാനും ആർക്കും കണക്കു നൽകാനും സാധിച്ചില്ല. കൂടാതെ ചില മാന്യവ്യക്തികളിൽ നിന്ന്, എല്ലാം കാണുന്ന ജഗദീശ്വരൻ പോലും അറി യാതെ ബഥനിയുടെ സ്വത്തുക്കളുടെ ഉറപ്പിൽ, ലോൺ എടുക്കാനും രഹ സ്യമായി ബഥനി സ്വത്തുക്കൾ ട്രസ്റ്റുണ്ടാക്കി സ്വന്തമാക്കാനും കുറ്റബോധ മെന്യേ സ്ഥാപകനേതാവിനു സാധിച്ചു. ചില തല്പ്പര കക്ഷികൾ ബഥ നിയുടെ കറുത്ത ചരിത്രത്തെ വെള്ളക്കടലാസിൽ എഴുതിയും തടിച്ച പുസ്തകങ്ങൾ ഓഫ്സെറ്റിൽ അച്ചടിച്ചും വെളുപ്പിക്കുകയാണെന്ന വസ്തുത സത്യവിശ്വാസികളായ മലങ്കര സഭാംഗങ്ങൾ ഇനിയും വേണ്ട വിധം മനസ്സിലാക്കിയിട്ടില്ല. പള്ളികൾ മാത്രമല്ല കള്ളങ്ങളും വഞ്ചനകളും വർഷങ്ങളായി വെഞ്ചരിക്കപ്പെടുന്നുണ്ട്.

റീത്തുപ്രസ്ഥാനവും ഞാനും ഒരേ പ്രായക്കാരാണ്. എനിക്കു ബഥനി യുമായും അതിന്റെ പ്രവർത്തകരുമായും ആറു ദശാബ്ദക്കാലത്തെ അടു പ്പമാണുള്ളത്. മാർ തേവോദോസിയോസ് തിരുമേനി ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്രസിഡന്റും, നിഷ്ഠയും ഭക്തിയുമുള്ള സമു ന്നത മേല്പട്ടക്കാരനുമായിരുന്നു എന്നുള്ളത് അദ്ദേഹത്തിന്റെ സഭാ സ്നേഹനിർഭരമായ പ്രസംഗങ്ങൾ കേട്ട് മനസ്സിലാക്കിയിട്ടുള്ളതാണ്. മാവേലിക്കര പുതിയകാവു പള്ളിയിലാണു 1948–ൽ വിദ്യാത്ഥി കോൺഫ റൻസ് നടന്നത്. ഇ. എസ്. എസ്. എൽ. സി പരീക്ഷയെഴുതിക്കഴിഞ്ഞിരുന്ന ഞാനും ഏതാനും സുഹൃത്തുക്കളും പത്തനംതിട്ടയിൽ നിന്ന് ആദ്യമാണു കോൺഫറൻസിൽ സംബന്ധിച്ചത്. അന്നു പരിചയപ്പെട്ട പ്രമുഖ വൈദി കരിൽ ഒരാളാണു ബഥനിയുടെ ചരിത്രത്തിൽ പുരോഗതിയുടെ അദ്ധ്യായ ങ്ങൾ രചിച്ച കോട്ടയംകാരനായ ഫാ. കുറിയാക്കോസ് ഒ. ഐ. സി. ബഥനി യുടെ ചരിത്രവും ഉള്ളുകളികളും സ്ഥാപക നേതാവിന്റെ തന്ത്രപരമായ രഹസ്യനീക്കങ്ങളും ഗുരുനിന്ദയുമെല്ലാം ശരിക്കറിയാവുന്ന ഫാ. കുറിയാ ക്കോസ് പത്തുവർഷം മുമ്പ് തയാറാക്കിയ 'മലമടക്കിലെ കെടാവിളക്ക്' എന്ന പുസ്തകം 1994 ഓഗസ്റ്റിൽ ഞാനാണു എഡിറ്റു ചെയ്തു ബഥനി

ക്കുവേണ്ടി അച്ചടിപ്പിച്ചത്. മരണത്തെ മുഖാമുഖം ദർശിച്ചുകൊണ്ട് വെല്ലൂ രാശുപത്രിയിൽ നിന്നു 1994 ഏപ്രിൽ 21 ന് പരസഹായത്തോടെ എനിക്ക് എഴുതി അയച്ച കത്തിലാണു 'മലമടക്കിലെ കെടാവിളക്കു' ഒരിക്കലും അണയാത്തവിധം മുണ്ടൻ മലയിൽ വച്ചു പ്രകാശിപ്പിക്കണമെന്നുള്ള തന്റെ അന്ത്യാഭിലാഷം അറിയിച്ചത്. പുസ്തകം 1994 ഓഗസ്റ്റ് 6-നു പീലിപ്പോസ് മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്ത പ്രകാശനം ചെയ്തു. ഈ യോഗത്തിൽ ആശ്രമത്തിനുവേണ്ടി ആദ്യം 100 ഏക്കർ നൽകിയ ഇലഞ്ഞിക്കൽ ജോൺ വക്കീലിന്റെ പൗത്രനും മുൻമന്ത്രി ജോൺ പീലിപ്പോസിന്റെ പുത്രനുമായ അന്തരിച്ച ജഗൻ പീലിപ്പോസും സംബന്ധിച്ചിരുന്നു.

കുഴിമറ്റം ബഥനി വിശ്രാന്തിമന്ദിരത്തിൽ വച്ചു ഫാ. കുറിയാക്കോസ്, അടുത്ത കാലത്ത് അന്തരിച്ച അഡ്വ. വി. റ്റി. ചാണ്ടപ്പിള്ളയുടെ (മീനടം) സഹകരണത്തോടു കൂടി തന്റെ ഗ്രന്ഥം തയ്യാറാക്കിക്കൊണ്ടിരുന്നപ്പോൾ എന്നെയും വായിച്ചു കേൾപ്പിക്കുകയും എന്റെ അഭിപ്രായങ്ങൾ ആരായുകയും ചെയ്തിരുന്നു. തന്നിമിത്തം ബഥനിയുടെ ചരിത്രവും നേട്ടങ്ങളും കോട്ടങ്ങളും എല്ലാം എനിക്ക് ഒരളവുവരെ കാണാപ്പാഠമാണെന്നു പറയുന്നതിൽ അഹങ്കാരത്തിന്റെയോ അതിശയോക്തിയുടെയോ അണുപോലുമില്ലെന്നുള്ളതാണു വസ്തുത. തിരുമേനിയുടെ സെക്രട്ടറിയായിരുന്ന റിട്ട. ഹെഡ്മാസ്റ്റർ കെ. സി. ജോർജ് വെണ്ണിക്കുളം, വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറിയായിരുന്ന ഫാ. ലാസറസ് (ഇന്നു റമ്പാൻ കോർ എപ്പിസ്കോപ്പ, കാനഡ), ആശ്രമം മുൻ സുപ്പീരിയർ ഫാ. സോളമൻ എന്നിവരോടും അടുത്തിടപെടാൻ പല അവസരങ്ങൾ ലഭിച്ചിട്ടുണ്ട്.

സർവ്വോപരി 1949-ൽ പട്ടം അരമനയിൽ വച്ചു ആർച്ചു ബിഷപ്പ് മാർ ഈവാനിയോസിനെ നേരിട്ടുകണ്ടു സംസാരിക്കുന്നതിനും ചില കാര്യങ്ങൾ ചോദിക്കുന്നതിനും യൂണിവേഴ്സിറ്റി ഇന്റർ മീഡിയറ്റ് കോളജിൽ പഠിക്കുന്ന കാലത്തു സാധിച്ചു. എന്നോടൊപ്പം എന്റെ സുഹൃത്തും അയൽവാസിയും, പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്ക്കൂൾ ഹെഡ്മാസ്റ്ററായിരുന്ന അയിരൂർ തെങ്ങുംതോട്ടത്തിൽ ടി. എസ്. ഗീവറുഗീസിന്റെ പുത്രനും പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് പ്രൊഫസറും ആയിരുന്ന ജോർജ്ജ് വർഗീസും ഉണ്ടായിരുന്നു. ടി. എസ്. ഗീവറുഗീസിനേയും എന്റെ പിതാവ് എം. വറുഗീസിനേയും തിരുമേനിക്കു അറിയാമായിരുന്നു. അടുത്ത കാലത്ത് അന്തരിച്ച പ്രൊഫ. ജോർജ് വറുഗീസ് അന്നു മാർ ഈവാനിയോസ് കോളജ് വിദ്യാർത്ഥിയായിരുന്നു. ആയിടെ അമേരിക്കൻ പര്യടനം കഴിഞ്ഞു തിരിച്ചെത്തിയ മാർ ഈവാനിയോസിനെ ഞങ്ങൾ കണ്ടു സംസാരിച്ച കാര്യം 'ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭ' എന്ന പുസ്തകത്തിൽ ചേർത്തിരുന്നതു കുറിയാക്കോസച്ചൻ 'മലമടക്കിലെ കെടാവിളക്കിലും' ഉദ്ധരിച്ചിട്ടുണ്ട്. തിരുമേനി എന്തുകൊണ്ടാണു റോമാസഭയിൽ ചേർന്ന

തെന്ന എന്റെ ചോദ്യത്തിനു “മക്കളെ 1928, 29 വർഷങ്ങളിൽ പരിശുദ്ധാത്മാവിന്റെ സമ്മർദ്ദം കൂടിയതു കൊണ്ടാണു ചേർന്നതെന്നു” മാർ ഈവാനിയോസ് പറഞ്ഞു. മലങ്കരസഭ മേൽനോട്ടം വഹിക്കാൻ ഏല്പിച്ച വിദ്യാലയങ്ങൾ കൂടി പോയപോക്കിൽ കൊണ്ടുപോയതെന്തിനാണെന്നു ചോദിക്കാനുള്ള സഭാചരിത്രബോധം അന്നെനിക്കില്ലായിരുന്നു എന്നു സമ്മതിക്കുന്നു. ആ അവിസ്മരണീയ കൂടിക്കാഴ്ച ആറു ദശാബ്ദത്തോളം കഴിഞ്ഞിട്ടും മനസ്സിൽ പച്ച പിടിച്ചു കിടക്കുകയാണ്. ഈ പശ്ചാത്തലത്തിൽ മലങ്കരസഭാ സ്നേഹികൾക്കുവേണ്ടി ബഥനിയെപ്പറ്റി കൂടുതൽ പ്രയോജനപ്രദമായ ഒരാധികാരിക പുസ്തകം രചിക്കണമെന്നുള്ള ചിന്തയാണ് ഇപ്പോൾ ഈ രൂപത്തിൽ വന്നിരിക്കുന്നത്.

ഇതിൽ പറയുന്ന കാര്യങ്ങൾ മിക്കതും മാർ ഈവാനിയോസിനെ നേരിട്ടു കണ്ട അറിവുള്ളവർ പറഞ്ഞിട്ടുള്ളതും എഴുതിയിട്ടുള്ളതുമാണ്. എന്റേതെന്നു പറയാൻ അധികമൊന്നുമില്ല. റീത്തുപ്രസ്ഥാനത്തെപ്പറ്റിയും ‘പരിശുദ്ധനായ’ മാർ ഈവാനിയോസിനെപ്പറ്റിയും കാശു വാങ്ങി ചിലർ രചിച്ചിട്ടുള്ള തടിച്ച പല പുസ്തകങ്ങളും വായിച്ചു നോക്കിയെങ്കിലും അവയിൽ നിന്നുള്ള അതിശയോക്തിപരമായ ഉദ്ധരണികൾ മൂലം അനുവാചകരെ വഴി തെറ്റിക്കാൻ ഞാൻ ശ്രമിച്ചിട്ടില്ല: നല്ല കവറുള്ള ചില പുസ്തകങ്ങൾ വായിച്ചാൽ സത്യം നോക്കെത്താത്ത അക്കരയിലാണെന്നു കൂടുതൽ വ്യക്തമാകും.

ഈ പുസ്തകത്തിനു ചിന്താനിർഭരമായ അവതാരിക എഴുതിയിരിക്കുന്ന എന്റെ വലിയ അഭ്യുദയകാംക്ഷിയും സ്നേഹധനനും റോമാസഭയുമായി ചർച്ചകൾ നടത്തുന്ന മലങ്കരസഭാ പ്രതിനിധിയും ആയ തുമ്പമൺ ഭദ്രാസനാധിപൻ പീലിപ്പോസ് മാർ യൗസേബിയോസ്, ആശംസ നൽകിയിരിക്കുന്ന കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ഈവാനിയോസ്, ‘റീത്തുകത്തോലിക്കാ ബാവാ’യെപ്പറ്റി അത്യുജ്ജ്വലമായ ലേഖനം തയാറാക്കിയ മദ്രാസ് ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയസ് എന്നീ തിരുമേനിമാരോടും ബഥനിയുടെ ഇന്നത്തെ വളർച്ച വരച്ചുകാട്ടിയിരിക്കുന്ന സുപ്പീരിയർ ഫാ. സ്റ്റീഫനോടും ആശംസ നൽകിയ ബഥനിയുടെ സന്താനമായ വെ. റവ. ലാസറസ് റമ്പാൻ കോർഎപ്പിസ്ക്കോപ്പാ (കാനഡ) യോടും സർവ്വോപരി പുസ്തകം പ്രകാശനം ചെയ്യുന്ന തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിനോടും, ആശംസാ പ്രസംഗകനായ



ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്



സി. കെ. കൊച്ചുകോശി

സി. കെ. കൊച്ചുകോശി (ഐ. എ. എസ്. റിട്ട.) യോടും എനിക്കുള്ള സീമാതീതമായ കടപ്പാടും നന്ദിയും ഇവിടെ ലിപികളിലൂടെ അറിയിക്കുമ്പോൾ ആത്മാഭിമാനവും അതിലുപരി ആത്മസന്തോഷവും ഉണ്ടെന്ന വസ്തുത ഒട്ടും മറച്ചുവയ്ക്കാൻ ഞാൻ മുതിരുന്നില്ല.

പല ചരിത്രരേഖകളും ഗ്രന്ഥങ്ങളും തന്നു സഹായിക്കുകയും ഇതിന്റെ ഡി. റ്റി. പി. ഭംഗിയായി നിർവ്വഹിക്കുകയും ചെയ്ത എന്റെ യുവ സുഹൃത്തും സോഫിയാ പ്രിന്റ് ഹൗസിന്റെ ഉടമസ്ഥനും ചരിത്രഗവേഷകനുമായ ജോയ്സ് തോട്ടയ്ക്കാടിന് നന്ദി. 'ബഥനി ആശ്രമവും റീത്തുപ്രസ്ഥാനവും' എന്ന ഗ്രന്ഥം കള്ളംകാണിക്കാത്ത ഫോട്ടോയെപ്പോലെ - സത്യം പ്രതിഫലിപ്പിക്കുന്നു. ഈ പുസ്തകം സഭാംഗങ്ങൾ വായിച്ചും അസത്യങ്ങൾ തിരിച്ചറിഞ്ഞും അനിഷേധ്യമായ അറിവുകൾ നേടിയും അനുഗ്രഹിച്ചാലും. അതിലുപരി ആശയൊന്നും ഇല്ല.

**കെ. വി. മാമ്മൻ കോട്ടയ്ക്കൽ**

മാങ്ങാനം
2-10-2005

# 1
# ആശ്രമ സ്ഥാപനം

സെറാമ്പൂർ കോളജിലെ അദ്ധ്യാപകവൃത്തിയിൽ നിന്നു വിരമിച്ചു ബഥനി ആശ്രമം സ്ഥാപിക്കുന്നതിനു വേണ്ടി ഫാ. പി. റ്റി. ഗീവർഗീസും, ഫാ. അലക്സിയോസും നടത്തിയ ശ്രമങ്ങളെപ്പറ്റി മാർ ഈവാനിയോസ് മുണ്ടൻമലയിൽ ഇരുന്നെഴുതി 1929-ൽ പ്രസിദ്ധീകരിച്ച ആത്മകഥാ പ്രധാനമായ 'ഗിരിദീപത്തിൽ' (മാർ ഈവാനിയോസിന്റെ ഈ ആത്മകഥ അദ്ദേഹം രചിച്ചതല്ലെന്നും, പുലിക്കോട്ടിൽ ജോസഫ് റമ്പാനോ, റമ്പാന്റെ സുഹൃത്തുക്കളായ സാഹിത്യകാരന്മാരിലാരെങ്കിലുമോ മാർ ഈവാനിയോസിന്റെ നിർദ്ദേശമനുസരിച്ച് രചിച്ചതാണെന്നും ചില ചരിത്രകാരന്മാർ ചൂണ്ടിക്കാണിക്കുന്നു. ഗ്രന്ഥത്തിന്റെ സാഹിത്യഭംഗിയും, ഈ കൃതി അനാവശ്യമായ ധൃതി കാട്ടി ബഥനി പ്രസിൽ പ്രിന്റ് ചെയ്യാതെ മറ്റൊരു പ്രസിൽ പ്രിന്റ് ചെയ്യിച്ചതുമൊക്കെ ഈ വാദമുഖത്തിന് ആധാരമായി അവർ ചൂണ്ടിക്കാണിക്കുന്നു) സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. അതിൽ നിന്ന് ഏതാനും പേജുകൾ ചേർക്കുന്നു:

“ദൈവത്തിന്റെ അപാരമായ കരുണയാൽ മാത്രം സെറാമ്പൂരിൽ തുടങ്ങിവെച്ച ശൈശവാശ്രമത്തെ എവിടെ കൊണ്ടുപോയി വേണം പ്രതിഷ്ഠിക്കുവാനെന്നും ആ വിഷയത്തിൽ എന്തെല്ലാമാണ് മുൻകൂട്ടി പ്രവർത്തിക്കേണ്ടിയിരിക്കുന്നതെന്നും മറ്റുമായിരുന്നു നമ്മുടെ അനന്തരചിന്തകൾക്കു വിഷയീഭവിച്ചത്. നിശ്ശബ്ദതയും ഏകാന്തതയുമത്രേ സന്യാസജീവിതത്തിനാവശ്യം. ദൈവകൃപയെ ഒഴിച്ചാൽ ഇവയ്ക്കു തന്നെയാണ് പ്രാമുഖ്യം നൽകേണ്ടതും. അതിനാൽ കോട്ടയം, കുന്നംകുളം ആദിയായി ജനങ്ങളാൽ നിബിഡീകൃതങ്ങളായ പട്ടണങ്ങളോ നഗരികളോ ഈ ചെടിയുടെ വളർച്ചയ്ക്ക് ഉപയുക്തമായിരിക്കുകയില്ല. അതിനാൽ ജനവാസമില്ലാത്തതായി, പ്രാപഞ്ചികത്തിരമാലകളുടെ ശബ്ദംപോലും കേൾക്കപ്പെടാൻ ഇടയില്ലാത്തതായി ഒരു ഭൂഭാഗം എവിടെയുണ്ടാകും എന്നു നാം അന്വേഷിക്കാൻ തുടങ്ങി.

അതു സമ്പാദിക്കുന്നതിലേക്ക് ആവശ്യമുള്ള പണം എങ്ങനെയും ഉണ്ടാക്കാം എന്നു നാം ധൈര്യപ്പെട്ടു. ഏറിയാൽ ഒരു 100 ഏക്കർ സ്ഥലമേ വേണ്ടതുള്ളു. ഇലഞ്ഞിക്കൽ മിസ്റ്റർ ജോൺ വക്കീലിന്റെ പേർക്കു നാം ഇതിനെപ്പറ്റി എഴുതിച്ചോദിച്ചു. നമ്മുടെ ഉപയോഗത്തിനു പറ്റിയ പ്രദേശം ഏതാണെന്നും, അവിടെ കുറെ സ്ഥലം വാങ്ങിക്കുന്നതിന് എന്താണു ചെയ്യേണ്ടിയിരിക്കുന്നതെന്നും മറ്റുമായിരുന്നു കത്തിലെ സാരം. തികഞ്ഞ സമുദായാഭിമാനിയായ മിസ്റ്റർ ജോൺ വക്കീലിന്റെ ധർമ്മബുദ്ധിയെപ്പറ്റി നാമൊന്നും വിശിഷ്യ പറയേണ്ടതില്ലല്ലോ. മറുപടി ലഭിക്കുവാൻ അധികം



വട്ടശ്ശേരിൽ തിരുമേനി

ദിവസങ്ങളൊന്നും കഴിയേണ്ടി വന്നില്ല. വടശ്ശേരിക്കരയ്ക്കടുത്തുള്ള മലനാട്ടിൽ അദ്ദേഹത്തിന്റേതായി കുറെ സ്ഥലം കിടപ്പുണ്ടെന്നും അതിൽ നിന്ന് ആവശ്യമുള്ളിടത്തോളം ഭാഗം എടുക്കുന്നതു സന്തോഷമാണെന്നും മറ്റും നമ്മെ പ്രോത്സാഹിപ്പിക്കത്തക്ക വിധത്തിൽ എഴുതപ്പെട്ട ഒരു കത്തായിരുന്നു അത്. ഏതോ ഒരു അവധിക്കു നാം സെറാമ്പൂർ നിന്നു നാട്ടിലെത്തി. 100 ഏക്കർ സ്ഥലമേ നമുക്കാവശ്യമുള്ളുവല്ലോ. മിസ്റ്റർ ജോൺ ദാക്ഷിണ്യപൂർവ്വം നമുക്കു നല്കാൻ നിശ്ചയിച്ചിട്ടുള്ള ആ മലനാടിന്റെ പ്രകൃതം, സ്ഥലത്തിന്റെ കിടപ്പ്, അവിടത്തെ സാഹചര്യങ്ങൾ എന്നിവയെപ്പറ്റി യാതൊന്നും തന്നെ നമുക്കറിവാൻ പാടില്ലായിരുന്നു. അതിനാൽ നമ്മോടുകൂടി ആ സ്ഥലമൊന്നു ചെന്നു കാണുന്നതിനു, സൗകര്യമുള്ള പക്ഷം വന്നാൽ നന്നായിരുന്നുവെന്നു മിസ്റ്റർ കെ. ജി. ചെറിയാനോട് ആവശ്യപ്പെട്ടു. നല്ല നല്ല കാര്യങ്ങളേതും പ്രവർത്തിപ്പാൻ സന്നദ്ധനായ അദ്ദേഹത്തോടൊന്നിച്ചു നാം വടശ്ശേരിക്കരയ്ക്കു സമീപമുള്ള മലമ്പ്രദേശത്ത് എത്തിച്ചേർന്നു. ആ സ്ഥലത്തു യാതൊരു പരിചയവുമില്ലാതിരുന്ന ഞങ്ങൾക്കു വേണ്ട സൗകര്യങ്ങൾ ഉണ്ടാക്കിത്തരികയും ആശ്രമസ്ഥാപനാർത്ഥം അന്നും പില്ക്കാലത്തും കഴിവുള്ള എല്ലാ സഹായങ്ങളും ചെയ്യുന്നതിന് സന്നദ്ധനായി കാണപ്പെടുകയും ചെയ്ത മിസ്റ്റർ ഐ. എം. ഇടിക്കുളയോടൊന്നിച്ചു ഞങ്ങൾ ആ കാട്ടുപ്രദേശം നടന്നു കണ്ടു. സന്യാസാശ്രമത്തിനു എത്രയും പറ്റിയ ഒരു സ്ഥലം തന്നെയാണിതെന്നു ഞങ്ങൾക്കു ബോധ്യമായി.

ആശ്രമസ്ഥരായി അവിടെ താമസിക്കുന്നവരുടെ ഉപജീവനാർത്ഥം കൃഷി ചെയ്യുന്നതിനു കൊള്ളാവുന്ന ഫലപ്രദമായ ഭൂഭാഗവുമാണ് അതെന്നു ഞങ്ങൾ കണ്ടു. മിസ്റ്റർ ജോൺ സൗജന്യമായിത്തരാൻ തീർച്ചപ്പെടുത്തിയിട്ടുള്ള 100 ഏക്കർ സ്ഥലം രണ്ടായി വിഭജിക്കപ്പെട്ടിട്ടുള്ളതാണ്. അവയ്ക്കു മദ്ധ്യേ ഗവൺമെന്റു വക തരിശുഭൂമിയാണുള്ളത്. ഇടയ്ക്കുള്ള ആ സ്ഥലം കൂടി ലഭിച്ചാൽ എല്ലാംകൂടി ഒരു പുരയിടമാക്കാമെന്നുള്ളതുകൊണ്ട് അതിന്നായി വേണം ഉത്സാഹിക്കാനെന്നുള്ള മിസ്റ്റർ ചെറിയാന്റെ ഉപദേശം ആദരണീയമെന്നു തന്നെ നമുക്കു തോന്നി. ആ മലനാടിന്റെ പ്ലാൻ മിസ്റ്റർ ജോൺ നമ്മെ ഏല്പിച്ചിരുന്നതു കൈവശമുണ്ടായിരുന്നു. പ്രസ്തുത സ്ഥലം ഗവൺമെന്റിൽ നിന്നു പതിപ്പിച്ചു വാങ്ങേണ്ടതിന്നു നാം എന്താണു ചെയ്യേണ്ടതെന്നുള്ളതിനെപ്പറ്റി യാതൊന്നും നമുക്ക് അറിയാൻ

പാടില്ലായിരുന്നുവെന്നു തന്നെയല്ല അതിനുള്ള വില ഗവൺമെന്റിൽ കെട്ടി വയ്ക്കുവാൻ നമ്മുടെ കൈവശത്തിൽ അപ്പോൾ പണവും ഇല്ലായിരുന്നു. സമ്പാദ്യമെന്നുള്ള വിധത്തിൽ ഒന്നുംതന്നെ കരുതിവെപ്പാൻ നമുക്കു കഴിവുണ്ടായിരുന്നില്ലല്ലോ. അതിനാൽ കുറെ രൂപാ കടമായി ആരോടെങ്കിലും വാങ്ങിക്കുക തന്നെ എന്നു നാം തീർച്ചപ്പെടുത്തി.

ഗവൺമെന്റു വക തരിശുഭൂമി പതിച്ചു വാങ്ങേണ്ടതിനുള്ള അപേക്ഷ കൊല്ലം പേഷ്ക്കാരുടെ അടുക്കലാണ് കൊടുക്കേണ്ടതെന്നു നാം ഗ്രഹിച്ചു. അദ്ദേഹവുമായി നമുക്കു യാതൊരു പരിചയവുമുണ്ടായിരുന്നില്ല. മിസ്റ്റർ കെ. സി. മാമ്മൻ മാപ്പിള വിചാരിച്ചാൽ ഇതിന്നേതും പ്രയാസമുണ്ടാവാൻ ഇടയില്ലാത്തതിനാലും, ആശ്രമസ്ഥാപനം സംബന്ധിച്ച കാര്യങ്ങളെപ്പറ്റി നിരീക്ഷണചതുരനായ അദ്ദേഹവുമായി ആലോചിക്കുന്നത് ഉചിതമെന്നു തോന്നുകയാലും, നാം മിസ്റ്റർ ചെറിയാനേയും കൂട്ടി ആലപ്പുഴയെത്തി. മിസ്റ്റർ മാമ്മൻമാപ്പിളയോട് ആശ്രമം സംബന്ധിച്ച നമ്മുടെ ആലോചനകളും ശ്രമങ്ങളുമെല്ലാം സവിസ്തരം പറഞ്ഞു കേൾപ്പിച്ചു. അതിൽ എത്രയും സന്തുഷ്ടനായി കാണപ്പെട്ട അദ്ദേഹം തദ്വിഷയത്തിൽ പ്രോത്സാഹനാർത്ഥം എന്തു ചെയ്യണമോ അതിനെല്ലാറ്റിനും ഒരുക്കംതന്നെ എന്നു മറുപടി പറഞ്ഞു. താമസംവിനാ ഞങ്ങൾ മൂവരുംകൂടി കൊല്ലത്തെത്തി പേഷ്ക്കാരെക്കണ്ട് അപേക്ഷ സമർപ്പിച്ചു. മിസ്റ്റർ മാമ്മൻമാപ്പിള പേഷ്ക്കാരുമായി നമ്മെ പരിചയപ്പെടുത്തുകയും ഉദ്ദിഷ്ടസ്ഥലം പതിച്ചു കിട്ടുന്നതിൽ കഴിവുള്ള ആനുകൂല്യം ചെയ്താൽ നന്നായിരുന്നു എന്ന് അദ്ദേഹത്തോടപേക്ഷിക്കുകയും ചെയ്തു. ഈ വിഷയത്തിൽ മി. കെ. കെ. ലൂക്കോസിന്റെയും സഹായം നമുക്കുണ്ടായിരുന്നുവെന്നുള്ളതും വിശിഷ്യ പ്രസ്താവ്യമാണ്. .......... ഇങ്ങനെയാണ് പത്തനംതിട്ട താലൂക്കിൽപ്പെട്ട റാന്നി പകുതിയിലുള്ള മലനാട്ടിൽ മിസ്റ്റർ ജോൺ സൗജന്യം ചെയ്തതുൾപ്പെടെ 400-ൽ ചില്വാനം ഏക്കർ സ്ഥലം ആശ്രമം വകയ്ക്കായി ലഭിക്കാൻ ഇടയായിട്ടുള്ളത്.

ആശ്രമം സ്ഥാപിക്കേണ്ടത് ഇന്ന പ്രദേശത്താണെന്നു നിശ്ചയിക്കുകയും, അതിനു വേണ്ടുന്ന സ്ഥലം ലഭിക്കുകയും ചെയ്തു കഴിഞ്ഞപ്പോൾ ആശ്രമത്തിന്റെ പേർ എന്തായിരിക്കണമെന്നുള്ളതിനെപ്പറ്റിയും നാം ആലോചിച്ചുവന്നു. ആശ്രമത്തിന്റെ നാനാമുഖങ്ങളായ ആദർശങ്ങളെ പ്രദ്യോതിപ്പിക്കുന്നതും, ദൈവത്തോടുള്ള ബന്ധത്തെ അനുസ്മരിപ്പിക്കുന്നതുമായ ഒരു പേരു വേണം അതിന്നിടുവാൻ എന്നു നാം ആഗ്രഹിച്ചു. ഒരു ദിവസം ഇതിനെക്കുറിച്ചു ചിന്തിച്ചുകൊണ്ടിരിക്കവേ നമുക്കു വേദപുസ്തക നിഘണ്ടു എടുത്തു നോക്കേണ്ടതായി വന്നുകൂടി. അപ്പോൾ നമ്മുടെ ദൃഷ്ടിയിൽ പെട്ടത് 'ബഥനി' എന്ന പദമായിരുന്നു. തദവസരത്തിൽ ബഥനിയിലെ ലാസറിനെപ്പറ്റിയും, അയാളുടെ സഹോദരിമാരെപ്പറ്റിയും, അവർ മൂവരും ത്രിവിധങ്ങളിലായി മശിഹാതമ്പുരാനെ പരിചരി

ച്ചിരുന്നതിനെപ്പറ്റിയും മൂവരുടെയും ആദർശങ്ങളെയും പ്രകൃതങ്ങളെയും കുറിച്ചും ചിന്തിച്ചപ്പോൾ 'ബഥനി' എന്നതു നമ്മുടെ ആശ്രമത്തിന് അനു യോജ്യമായതും അർത്ഥവത്തായതുമായ നാമധേയമാണെന്നു നമുക്കു പരിപൂർണ്ണമായ ബോദ്ധ്യം വന്നു. അതിനാൽ നമ്മുടെ ആശ്രമത്തിനു 'ബഥ ന്യാശ്രമം' എന്നു പേർ നാം സ്വീകരിക്കുകയും നമ്മുടേയും ആശ്രമസ്ഥ ന്മാരാവാൻ ഒരുങ്ങുന്ന ശിഷ്യന്മാരുടേയും അഭിമതപ്രകാരം സന്യാസ സമൂ ഹത്തിന്നു 'മിശിഹാനുകരണ സമൂഹം' എന്ന് അഭിധാനം നൽകുകയും ചെയ്തു. .......

**സുഭിക്ഷമായ കാലയാപനം**

ബഥന്യാശ്രമസ്ഥന്മാർ, സന്യാസപരിശീലനാർത്ഥികൾ, അനാഥ കുഞ്ഞുങ്ങൾ ആദിയായവരടങ്ങിയ ഒരു കൂട്ടരും കന്യാസ്ത്രീകൾ, കന്യാ ത്വാപരിശീലനാർത്ഥികൾ എന്നിങ്ങനെ മറ്റൊരു കൂട്ടരുമായി, ബഥനിമല യിലും തിരുവല്ലായിലെ കന്യാസ്ത്രീമഠം, തിരുമൂലഗൃഹം എന്നിവയിലു മായി വളരെപ്പേർ താമസിച്ചുവരുന്ന സ്ഥിതിക്ക്, അവരുടെയെല്ലാം ഉപജീ വനം എങ്ങനെ നടന്നുപോകുന്നു എന്നു കേൾക്കുവാൻ വായനക്കാർക്കു ജിജ്ഞാസയുണ്ടാകുന്നതാണ്. ബഥന്യാശ്രമത്തിന്റെ നാനാമുഖങ്ങളായ ചെലവുകളെ ഉദ്ദേശിച്ച് ഒരു കാലത്തു നാം പലേടങ്ങളിലും ഭിക്ഷാടനവും ചെയ്തു വന്നിരുന്നുവല്ലോ. കരുവാറ്റാ, കാർത്തികപ്പള്ളി, ചേപ്പാട്, പള്ളി പ്പാട്, മാവേലിക്കര, വെണ്ണിക്കുളം, കല്ലൂപ്പാറ, കവിയൂർ, പള്ളം, കുറിച്ചി, കുഴിമറ്റം, വാകത്താനം, കോഴഞ്ചേരി, വഞ്ചിത്ര, കുന്നംകുളം, പഴഞ്ഞി, ആലപ്പുഴ, കൊച്ചി മുതലായ സ്ഥലങ്ങളിലാണ് നാം സഞ്ചരിക്കയുണ്ടായ ത്. അക്കാലത്തു നമ്മോടൊപ്പം തദ്വിഷയത്തിൽ വേണ്ടപോലെ സഹക രിച്ചവരായ പുത്തൻവീട്ടിൽ യാക്കോബ് കത്തനാരോടും കണ്ണങ്കോട്ടു ലൂക്കോസു കത്തനാരോടും ഓരോ സ്ഥലത്തെയും പട്ടക്കാരോടും സുഹൃ ത്തുക്കളോടും ബഥനിക്കുള്ള നന്ദിയെ പ്രകടിപ്പിക്കുന്നതിനൊപ്പംതന്നെ, നമ്മുടെ അഭിലാഷപൂർത്തിക്കായി പലവിധത്തിലുള്ള സംഭാവനകളാലും സഹായങ്ങളാലും ആശംസകളാലും മറ്റും നമ്മേ നിഷ്കാമബുദ്ധ്യാ പ്രോത്സാഹിപ്പിക്കുകയും ചെയ്തിട്ടുള്ള സർവ്വജനങ്ങളോടും നമുക്കുള്ള അനിർവാച്യമായ കൃതജ്ഞതയേയും ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. ഹിന്ദുക്കൾ, മുഹമ്മദീയർ, മാർത്തോമ്മാക്കാർ, റോമൻ കത്തോലിക്കർ, ആംഗലേയർ, മലങ്കര സുറിയാനിക്കാർ ആദിയായി ജാതിമതഭേദമെന്യേ പലരിൽനിന്നും ഗണ്യമായ ഒരു സംഖ്യ അന്നു നമുക്കു ലഭിക്കയുണ്ടായി ട്ടുണ്ട്."

ഇങ്ങനെ നാനാവഴിക്കുമായി ദൈവം അവിടുത്തെ കൃപയെ ഒഴുക്കി ത്തരുന്ന സ്ഥിതിക്കു ബഥനിയുടെ കാലക്ഷേപം സുഖകരമെന്നു പറയാ വതല്ലയോ?

# 2
# ബഥനി ആശ്രമത്തിന് 100 ഏക്കർ സ്ഥലം

കോട്ടയം ബസ്സേലിയോസ് കോളജ് മുൻ പ്രിൻസിപ്പലും മലങ്കരസഭ യുടെ സീനിയർ ഡപ്യൂട്ടി സെക്രട്ടറിയുമായ ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ “ഇലഞ്ഞിക്കൽ കുടുംബവും കുടുംബാംഗങ്ങളും” എന്ന തന്റെ സപ്തതി സ്മാരക ഗ്രന്ഥത്തിൽ ഇങ്ങനെ പറയുന്നു:

“മലങ്കരസഭയിൽ ആശ്രമപ്രസ്ഥാനത്തിന് തുടക്കം കുറിക്കുവാൻ റാന്നി – പെരുനാട്ടിൽ നൂറേക്കർ സ്ഥലം ദാനം ചെയ്തത് ഇലഞ്ഞിക്കൽ കുടും ബാംഗം ഇ. ജെ. ജോൺ വക്കീലായിരുന്നു എന്നത് അധികം ആളുകൾക്കും ഇന്ന് അറിയുമെന്നു തോന്നുന്നില്ല. ബഥനി ആശ്രമം അഥവാ മിശിഹാനു കരണ സമൂഹം എന്ന പേരിൽ അറിയപ്പെടുന്ന സന്ന്യാസ സമൂഹം വട ശ്ശേരിക്കരയ്ക്കു സമീപം റാന്നി – പെരുനാട്ടിൽ 1918 –ൽ സ്ഥാപിക്കപ്പെട്ടു. ഫാ. പി. റ്റി. ഗീവറുഗീസും (പിന്നീട് ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ) ഫാ. അലക്സിയോസും (പിന്നീട് അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ) യും സന്ന്യാസാർത്ഥികളോ ടൊപ്പം മുണ്ടൻമലയിലെ പുൽക്കുടിലുകളിൽ താമസിച്ചുകൊണ്ടാണ് ആശ്ര മത്തിന് തുടക്കമിട്ടത്. ഇത് മലങ്കരസഭയുടെ ചരിത്രത്തിൽ ഒരു പുതിയ സുവർണ്ണ അദ്ധ്യായം രചിക്കുകയായിരുന്നു.

പെരുനാട് മുണ്ടൻമലയുടെ വടക്കേ അറ്റത്ത് 67 ഏക്കറും ആ മലയുടെ തെക്കുഭാഗത്ത് അടിവാരത്തിലുള്ള 33 ഏക്കറും ചേർത്താണ് നൂറേക്കർ. വസ്തുവിന്റെ ദാനആധാരം രജിസ്റ്റർ ചെയ്തത് 1920 –ലാണ്. പിന്നീട് അവിടെത്തന്നെ രണ്ട് പ്ലോട്ടുകൾക്കുമിടയിലും ചുറ്റുമായി സ്ഥിതിചെയ്തി രുന്ന 300 ഏക്കർ കൂടി ആശ്രമത്തിനു വേണ്ടി ഇ. ജെ. ജോൺ വക്കീൽ, കെ. സി. മാമ്മൻ മാപ്പിള, കെ. കെ. ലൂക്കോസ് എന്നിവർ മുൻകൈയെടുത്ത് തുച്ഛമായ വിലയ്ക്ക് സർക്കാരിൽ നിന്നു പതിച്ചെടുക്കുകയും ചെയ്തു.

ബഥനിയുടെ പ്രശസ്തി പെട്ടെന്ന് വർദ്ധിക്കുകയും പല സന്ന്യാസാർ ത്ഥികളും ബഥനിയിൽ വന്ന് വാസമാരംഭിക്കുകയും ചെയ്തു. കുടിലു കളിലായിരുന്നു താമസം. മേൽക്കൂര കാട്ടുപുല്ലു കൊണ്ട് മേഞ്ഞതും തറ ചാണകം കൊണ്ട് മെഴുകിയതുമായിരുന്നു. വണ്ണമുള്ള മുള തല്ലിപ്പരത്തി പലക പോലെയാക്കി അവ കൊണ്ടാണ് ഭിത്തിയും വാതിലുകളും നിർമ്മി ച്ചത്. മലമ്പനിയും വന്യമൃഗങ്ങളുമായിരുന്നു പ്രധാന ശത്രുക്കൾ. കരി ങ്കല്ലു കൊണ്ട് ഒരാൾ വലിപ്പത്തിൽ കയ്യാല ഉണ്ടാക്കി കാട് തെളിച്ച്, കപ്പ,

വാഴ, ചേന, കാച്ചിൽ, പയർ മുതലായവയും കൂടാതെ സ്ഥിരദേഹണ്ഡങ്ങളായി തെങ്ങ്, മാവ്, പ്ലാവ്, കമുക്, കശുമാവ്, കുരുമുളക് മുതലായ വയും കൃഷി ചെയ്തു.



**ജോൺ വക്കീൽ**

പ. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ സഭയിൽ സന്ന്യാസ പ്രസ്ഥാനം ശക്തിപ്പെടേണ്ടതിന്റെ ആവശ്യം മന സ്സിലാക്കി. സന്ന്യാസപ്രസ്ഥാനം ശക്തിപ്പെട്ട് ആത്മീയ പുരോഗതി ഉണ്ടാകുമെന്ന് കാണിച്ചുകൊടുത്ത തന്റെ ഗുരുവായ പരുമല തിരുമേനിയുടെ മാതൃക അനുകരണീയമായി തോന്നി. ഇതിന് ആശ്രമ പ്രസ്ഥാനമാണ് ഉത്തമമെന്നും കാണുകയുണ്ടായി. മുളന്തുരുത്തിക്ക് സമീപം വെട്ടിക്കൽ ദയറായിൽ ചാത്തുരുത്തിൽ ഗീവറുഗീസ് റമ്പാൻ (പരുമല തിരുമേനി) മറ്റു സന്ന്യാസിമാരുമായി ഒന്നിച്ച് വസിച്ചിരുന്നുവല്ലോ. വെട്ടിക്കൽ ദയറായിലെ താമസക്കാലത്താണ് ചാത്തുരുത്തി ഗീവറുഗീസ് റമ്പാന്റെ വ്രതാനുഷ്ഠാനങ്ങൾ പൂർണ്ണമായി വികസിച്ചതും ആത്മശക്തി നേടിയതും. അദ്ദേഹം മാതൃകാപുരുഷനായി സ്വീകരിച്ചിരുന്നത് ക്രിസ്തീയ സന്യാസപ്രസ്ഥാനത്തിന്റെ പിതാവും അതിതീവ്ര വ്രതാനുഷ്ഠാനങ്ങളിൽ മുഴുകിയ മാർ അന്തോണിയോസിനെയായിരുന്നു. നഗരജീവിതാന്തരീക്ഷം തന്റെ ആത്മീയ വളർച്ചയ്ക്ക് യോജിച്ചതല്ലെന്ന് മനസ്സിലാക്കി അന്തോണിയോസ് എന്ന യുവാവ് ജന്മദേശമായ ഈജിപ്തിലെ അലക്സാന്ത്രിയ പട്ടണത്തിൽ നിന്ന് സർവവും ഉപേക്ഷിച്ച് ഏകാന്തവാസത്തിനായി സഹാറാ മരുഭൂമിയിൽ വെള്ളം സുലഭമായിട്ടുണ്ടായിരുന്ന ഒരു മരുപ്പച്ചയിൽ ധ്യാനജീവിതം നയിക്കുകയാണുണ്ടായത്. ഇതേപ്പറ്റിയുള്ള ഐതിഹ്യം അസ്ഥാനത്തായിരിക്കുകയില്ലെന്ന് കരുതി ചുരുക്കത്തിൽ താഴെ ചേർക്കുന്നു.

ഒരു വലിയ കൃഷിക്കാരനും വസ്ത്രവ്യാപാരിയുമായിരുന്ന ഒരാളുടെ പുത്രനായിരുന്ന അന്തോണിയോസ് തന്റെ പിതാവിന്റെ മരണശേഷം ഒരു ദിവസം വസ്ത്രശാലയിൽ ഒരു കറുത്ത തുണി മുറിച്ചുകൊണ്ടിരുന്നതിനിടയിൽ അദ്ദേഹം യാദൃച്ഛികമായി പുറത്ത് തെരുവിലേക്ക് നോക്കിയപ്പോൾ കണ്ട യുവതീയുവാക്കന്മാരുടെ പരസ്യ പ്രേമപ്രകടനങ്ങളിൽ വിരക്തി തോന്നി "എനിക്ക് ഇത് കാണേണ്ടാ" എന്നു പറഞ്ഞ് കറുത്ത തുണി തലയിലിട്ട് മുഖം മൂടുകയുണ്ടായി. അന്നുതന്നെ അദ്ദേഹം വസ്ത്രശാലയോടും കുടുംബത്തോടും യാത്ര പറഞ്ഞ് പിരിയുകയാണ് ചെയ്തത്. അദ്ദേഹത്തിന്റെ സന്ന്യാസനിഷ്ഠയിലും ജീവിതവിശുദ്ധിയിലും ആകർഷകരായി പലരും അദ്ദേഹത്തിന്റെ കൂടെയെത്തി ശിഷ്യന്മാരായി കുടിലുകളിൽ

ജീവിതം തുടങ്ങി. ഈ പ്രസ്ഥാനം ക്രമേണ പ്രസിദ്ധിയാർജ്ജിക്കുകയും ചെയ്തു. ക്രിസ്തീയ സഭയിൽ സന്ന്യാസ പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവെന്ന് അറിയപ്പെടുന്ന അന്തോണിയോസ് അന്നു തലയിലിട്ട കറുത്ത തുണിയാണ് ലൗകിക സുഖജീവിതത്തെ വെറുക്കുന്ന ചിഹ്നമായി തീർന്നതും ക്രമേണ ചില മാറ്റങ്ങളോടു കൂടി ഇപ്പോൾ സന്ന്യാസിമാരുടെ തലയിൽ "മസനപ്സ" ആയി തീർന്നതും. ഇപ്പോൾ അതിൽ കർത്താവിന്റെയും ശിഷ്യന്മാരുടെയും സ്മരണയ്ക്കായി പതിമൂന്ന് കുരിശുകളും കാണാം.

ഭാരതത്തിൽ ആശ്രമ പ്രസ്ഥാനത്തിന് പ്രശസ്തി വന്നത് ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ മാത്രമാണ്. രവീന്ദ്രനാഥ ടാഗോറിന്റെ ശാന്തിനികേതനത്തിന്റെയും മഹാത്മാ ഗാന്ധിയുടെ അഹമ്മദാബാദിലെ ആശ്രമത്തിന്റെയും മറ്റും ചുവടു പിടിച്ച് ക്രൈസ്തവ സഭയിലും ഈ നൂതനാശയത്തിന് പ്രാധാന്യമുണ്ടായി. ആർഷഭാരത സംസ്കാരത്തെ ക്രൈസ്തവ ജീവിതവുമായി സമന്വയിപ്പിക്കുവാനുള്ള ശ്രമങ്ങളിൽ ഇതിന് പ്രശസ്തി വർദ്ധിക്കുകയും ഫലം കണ്ടെത്തുകയും ചെയ്തു. ജീവിത നൈർമ്മല്യവും ആദ്ധ്യാത്മിക വിശുദ്ധിയും മുഖമുദ്രയായി തീരുകയും സഭാംഗങ്ങളിൽ ആകർഷകമായി പരിണമിക്കുകയും ചെയ്തു.

1912-ൽ കൽക്കട്ടായിൽ വച്ചു നടന്ന ഇന്ത്യയിലെ മിഷണറി സമൂഹങ്ങളുടെ പ്രതിനിധി സമ്മേളനത്തിൽ മലങ്കര മെത്രാപ്പോലീത്തായായിരുന്ന പ. ഗീവറുഗീസ് മാർ ദീവന്നാസ്യോസും അദ്ദേഹത്തിന്റെ ശിഷ്യൻ ഫാ. പി. റ്റി. ഗീവറുഗീസും സംബന്ധിച്ചിരുന്നു. മലങ്കരസഭയിൽ ആശ്രമപ്രസ്ഥാനത്തിന് തുടക്കം കുറിക്കുന്നതിനും ഒരു സന്ന്യാസ സമൂഹം ആരംഭിക്കുന്നതിനും ഇതായിരുന്നു വഴി തെളിച്ചത്. കൽക്കട്ടായിൽ സെറാംപൂർ കോളജിൽ സ്കോളർഷിപ്പോടു കൂടി പഠിക്കുവാൻ അവസരം ലഭിച്ച മലങ്കര സഭയിലെ പ്രതിഭാശാലികളായ കുറെ യുവാക്കൾ മലങ്കര മെത്രാപ്പോലീത്തായുടെ പ്രോത്സാഹനവും നിർദ്ദേശങ്ങളും അനുസരിച്ച് മലങ്കരസഭയിൽ ഒരു സന്ന്യാസ സമൂഹം എന്ന ആശയത്തിന് രൂപം കൊടുത്ത് വികസിപ്പിക്കുകയാണുണ്ടായത്.

മലങ്കരസഭയുടെ ഒരു വലിയ കുറവ് സന്ന്യാസിമാരുടെയും കന്യാസ്ത്രീകളുടെയും അഭാവമാണെന്ന് സഭാനേതാക്കളിൽ പലർക്കും തോന്നി. കൽക്കട്ടായിലെ യുവ സന്ന്യാസികൾ നാട്ടിലെ സമുദായ നേതാക്കളുമായി കത്തുകളിലൂടെയും നാട്ടിൽ വരുമ്പോൾ നേരിട്ടും ആശയവിനിമയം നടത്തുകയുണ്ടായി. ഹൈക്കോടതി വക്കീൽ ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ, കൊച്ചി പോലീസ് സൂപ്രണ്ട് എം. എ. ചാക്കോ, മലയാള മനോരമ പത്രാധിപർ കെ. സി. മാമ്മൻ മാപ്പിള, കൊച്ചിയിൽ തഹസിൽദാരായിരുന്ന മൂക്കഞ്ചേരിൽ എം. പി. വർക്കി, കുന്നംകുളം എം. എൽ. സി., സി. വി. ഇയ്യു


ഇ. ജെ. ജോൺ

എന്നിവർ എല്ലാവിധ പ്രോത്സാഹനങ്ങളും നൽകി. ഇങ്ങനെയാണ് മലങ്കരസഭയുടെ അഭ്യുദയം കാംക്ഷിച്ച് ഒരു സന്ന്യാസസമൂഹം സ്ഥാപിക്കുന്നതിന് റാന്നി - പെരുനാട്ടിൽ നൂറേക്കർ സ്ഥലം ദാനം ചെയ്യാമെന്ന് 1917-ൽ ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീൽ സമ്മതിച്ചത്.

വട്ടശ്ശേരിൽ തിരുമേനി തന്റെ വലംകൈ ആയിരുന്ന ഇ. ജെ. ജോൺ വക്കീലുമൊന്നിച്ച് 1919-ൽ ബഥനി ആശ്രമം സന്ദർശിച്ചപ്പോൾ രണ്ടുപേർക്കും ഉണ്ടായ സന്തോഷവും സംതൃപ്തിയും വളരെയായിരുന്നു. ബഥനി ആശ്രമപ്രസ്ഥാനം ക്രമേണ വളർന്ന് പല ശാഖകളും സ്ഥാപനങ്ങളും തുടങ്ങുവാൻ സാധിച്ചു. കൂടാതെ മലങ്കരസഭയിലെ പ്രഥമ സന്ന്യാസ സമൂഹമായ ബഥനിയിൽ നിന്നു മേല്പട്ടക്കാരെയും മലങ്കര സഭയ്ക്ക് ലഭിക്കുകയുണ്ടായി.

ഇങ്ങനെ പലവിധത്തിലും മലങ്കരസഭയുടെ വളർച്ചയ്ക്ക് ഉപകരിച്ച ആശ്രമപ്രസ്ഥാനത്തിന്റെ തുടക്കം കുറിക്കുവാൻ സഹായിച്ച ഇലഞ്ഞിക്കൽ കുടുംബത്തിന്റെ പങ്കാളിത്തം അഭിമാനത്തോടു കൂടി സ്മരിച്ചു പോകുന്നു. എന്നെ സംബന്ധിച്ചിടത്തോളം എന്റെ പിതാവ് ഇ. ജെ. ജേക്കബ് പെരുനാട്ടിൽ ഇലഞ്ഞിക്കൽ തറവാട്ടിൽ താമസിച്ച് തോട്ടത്തിന്റെ ചുമതല വഹിച്ചിരുന്നതാണ്. ഇ. ജെ. ജോൺ വക്കീൽ അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ മാത്തുച്ചന്റെ പൗത്രനായ എന്റെ പിതാവിനെയാണ് തോട്ടത്തിന്റെ ചുമതല ഏല്പിച്ചിരുന്നത്. എന്റെ അമ്മ അവിടെ അടുത്ത് കോഴഞ്ചേരിയിൽ മുളമൂട്ടിൽ അവറാച്ചന്റെ മകൾ കുഞ്ഞമ്മ (റയിച്ചൽ) യായിരുന്നു. തോട്ടത്തിൽ താമസിക്കുമ്പോൾ പിതാവിന്റെ കുതിര സവാരിയെപ്പറ്റിയും കന്നുകാലികളും മറ്റും ധാരാളമുള്ളതിനാൽ പാലിന്റെയും മൃഗങ്ങളെ വേട്ടയാടുന്നതിന് സൗകര്യമുണ്ടായിരുന്നതിനാൽ മാംസത്തിന്റെയും മറ്റും സുലഭതയെപ്പറ്റിയും ഉള്ള വിവരണങ്ങളും മറ്റു കഥകളും എല്ലാം എന്റെ അമ്മയിൽ നിന്നു ഞാൻ കേട്ടിട്ടുണ്ട്. പിന്നീട് എന്റെ പിതാവ് നിരണത്തേക്ക് താമസം മാറ്റുകയാണുണ്ടായത്.

## സത്യം ക്രൂശിൽ തറയ്ക്കപ്പെട്ടു

ഇലഞ്ഞിക്കൽ ജോൺ വക്കീൽ മുണ്ടൻമലയിൽ ബഥനി ആശ്രമത്തിനു ദാനം ചെയ്ത പ്ലോട്ടുകളുടെ ഇടയിൽ ചേർന്നുകിടന്ന 94 ഏക്കർ 80 സെന്റ് സ്ഥലവും അതിന് വടക്ക് മുകൾ ഭാഗത്തായി ജോൺ വക്കീൽ നൽകിയ പ്ലോട്ടിനു തൊട്ടു പടിഞ്ഞാറെ ചെരുവിൽ കിടന്ന 100 ഏക്കർ സ്ഥലവും കൂടി മൊത്തം 199 ഏക്കർ 80 സെന്റ് സ്ഥലവുമായിരുന്നു, 1935-ൽ മാർ ഈവാനിയോസുമായുള്ള രാജി അനുസരിച്ച് മാർ ഈവാനിയോസിന്റെ ട്രസ്റ്റുകളിൽ നിന്ന് 111-ലെ 533-ാം നമ്പർ രജിസ്റ്റർ ആധാരപ്രകാരം ഓർത്ത

ഡോക്സ് സഭയിലെ ബഥനി ആശ്രമത്തിനു ലഭിച്ചത്. മേൽപ്പറഞ്ഞതിന്റെ വടക്കു പടിഞ്ഞാറെ മലമുകളിൽ ചെരുവിൽ കിടന്ന 105 ഏക്കർ കാടു കിടപ്പു സ്ഥലം വിറ്റാൽ കിട്ടുന്ന പണം കൊണ്ട് കുട്ടനാടൻ പ്രദേശത്ത് ഒരു നെൽപ്പാടം വാങ്ങിയാൽ ഭക്ഷണപ്രശ്നം തീരുമല്ലോ എന്ന് ബഥനി ആശ്രമത്തിൽ വരുന്ന പല ഉറ്റ സുഹൃത്തുക്കളും അഭിപ്രായപ്പെട്ടു. അതനുസരിച്ച് മേൽപ്പറഞ്ഞ ആധാരപ്രകാരം മലമണ്ടയിൽ ലഭിച്ച 105 ഏക്കർ വില്ക്കുവാൻ തീരുമാനിച്ചു. ഈ വിവരം മലയാള മനോരമയിൽ പ്രസിദ്ധീകരിച്ചു. കാഞ്ഞിരപ്പള്ളി സ്വദേശികളായ മൂന്ന് കത്തോലിക്കർക്കായി ഒറ്റ പ്ലോട്ടായി കിടക്കുന്ന 105 ഏക്കർ സ്ഥലം വിറ്റു. ആധാരപ്രകാരമുള്ള ആ സ്ഥലം അവർ കൈവശപ്പെടുത്തി. കുടിലുകൾ കെട്ടി താമസവും തുടങ്ങി. കൃഷികളും ആരംഭിച്ചു. ആശ്രമസ്ഥരാകട്ടെ കുട്ടനാടൻ പ്രദേശത്ത് നിലം എവിടെ കിട്ടുമെന്നുള്ള അന്വേഷണത്തിലുമായി. കുറെ മാസങ്ങൾ കഴിഞ്ഞ് ആശ്രമത്തിൽ നിന്നും സ്ഥലം വിലയ്ക്കു വാങ്ങിയ കാഞ്ഞിരപ്പള്ളി സ്വദേശികളായ മൂന്നു പേരും ചേർന്ന് ആശ്രമത്തിന്റെ കൈവശാനുഭവത്തിൽ ഇരുന്നതും സ്ഥിര ദേഹണ്ഡങ്ങളോടു കൂടിയതുമായ സ്ഥലങ്ങൾ കൈവശപ്പെടുത്തുവാനുള്ള ശ്രമം ആരംഭിച്ചു. ഇതിന് അവരെ പ്രേരിപ്പിക്കുകയും സഹായിക്കുകയും മറ്റും ചെയ്തത് മാർ ഈവാനിയോസിന്റെ 1935-ലെ ബഥനി ട്രസ്റ്റികളിൽ ഒരാളും സഹോദരനുമായ മത്തായി പണിക്കരും, അദ്ദേഹത്തിന്റെ സ്വന്തക്കാരനായ മാനേജർ ചാക്കോയും അക്കാലങ്ങളിൽ തിരുവനന്തപുരം മാർ ഈവാനിയോസ് കോളജ് സ്ഥലം സംബന്ധിച്ച എല്ലാ കേസുകളുടെയും നടത്തിപ്പുകാരനായിരുന്ന പന്തളം മത്തായിച്ചേട്ടനുമായിരുന്നു.

കാഞ്ഞിരപ്പള്ളിയിൽ നിന്നു കുറെ റൗഡികളും ഇവരുടെ സഹായത്തിനെത്തി. ആശ്രമത്തിന്റെ വകയായി ജോൺ വക്കീൽ ദാനം ചെയ്ത തെക്കുവശത്തെ പ്ലോട്ടിൽ ആശ്രമത്തിൽ നിന്നു കുടിപാർപ്പിച്ചിരുന്ന ആളെ അവർ ബലമായി കുടിയിറക്കിയ ശേഷം അവിടെ താമസവും തുടങ്ങി. ഇതറിഞ്ഞ് സ്ഥലത്തു ചെന്ന ആശ്രമാംഗങ്ങളായ ഫാ. മത്തായിയേയും ഫാ. അന്ത്രയോസിനെയും അക്രമികൾ കൈയേറ്റം ചെയ്യാൻ ശ്രമിച്ചു. അവർ ഓടി രക്ഷപ്പെട്ടു. ആശ്രമം വക സ്ഥലത്തുള്ള തെങ്ങുകളിൽ നിന്നും തേങ്ങയിടീൽ തുടങ്ങി. പല ദ്രോഹങ്ങളും അവർ ചെയ്തു. അപ്പോൾ ബഥനി ആശ്രമം സുപ്പീരിയർ അലക്സിയോസ് മാർ തേവോദോസിയോസ് അവിടെ ഉണ്ടായിരുന്നില്ല. അവർ ആശ്രമസ്ഥരെ ഭീഷണിപ്പെടുത്തുന്നതോടൊപ്പം അസഭ്യം പറയുകയും ചെയ്തുവന്നു. ഈ വിവരം അറിഞ്ഞ നാട്ടുകാർ ജാതിഭേദമെന്യേ ക്ഷുഭിതരായി ആശ്രമസ്ഥരുടെ ജീവരക്ഷയ്ക്കും വസ്തു സംരക്ഷണത്തിനുമായി മുമ്പോട്ടു വന്നു. വടശ്ശേരിക്കര, വയലത്തല, കീക്കൊഴൂർ, കാട്ടൂർ മുതലായ സ്ഥലങ്ങളിൽ നിന്നു പോലും ആശ്രമ സംരക്ഷണത്തിനായി ആളുകൾ വന്നു.

ഈ സമയത്ത് ഒരു റോമൻ കത്തോലിക്കനായിരുന്ന പത്തനംതിട്ട പോലീസ് ഇൻസ്പെക്ടറുടെ നേതൃത്വത്തിൽ ഒരു സംഘം പോലീസ് സ്ഥലത്തെത്തി. ആശ്രമം വക സ്ഥലം അവർ പോലീസ് കസ്റ്റഡിയിലെടുക്കുകയും ഒടുവിൽ ആ സ്ഥലം റിസീവർ ഭരണത്തിലാക്കുകയും ചെയ്തു. സർ സി. പി. രാമസ്വാമി അയ്യരുടെ ഭരണകാലത്ത് മാർ ഈവാനിയോസിനു സർക്കാർ തലത്തിൽ സ്വാധീനമുണ്ടായിരുന്നു. ഈ സാഹചര്യത്തിൽ നീതി ലഭിക്കുന്നതിന് കോടതിയെ അഭയം പ്രാപിക്കുകയല്ലാതെ മറ്റു മാർഗ്ഗമൊന്നും ആശ്രമത്തിനുണ്ടായിരുന്നില്ല. അഡ്വ. ഇലഞ്ഞിക്കൽ ഇ. ജെ. ഫീലിപ്പോസ്, അഡ്വ. കെ. ഒ. മാത്യു വള്ളക്കാലിൽ, പത്തനംതിട്ടയിലെ റ്റി. ജി. ഏബ്രഹാം വക്കീൽ, എം. സി. മത്തായി വക്കീൽ, ചെങ്ങന്നൂർ സി. തോമസ് വക്കീൽ മുതലായവർ പ്രതിഫലേച്ഛ കൂടാതെ ഈ കേസിന്റെ ആരംഭം മുതൽ വേണ്ട നിർദ്ദേശം നൽകുകയും കേസ് നടത്തുകയും ചെയ്തു സഹായിച്ചു. കേസ് ഹൈക്കോടതിയിൽ ചെന്നപ്പോൾ അഭിഭാഷകരായ എം. ഏബ്രഹാം, സി. എം. കുരുവിള, റ്റി. കെ. കുര്യൻ, കെ. എൻ. ശമുവേൽ എന്നിവരും മുൻപറഞ്ഞ വക്കീലന്മാരെപ്പോലെ സഹായിച്ചു. ഇവരോടുള്ള നന്ദി വാചാമഗോചരം തന്നെ.

കേസിലെ വാദിയായിരുന്ന മാർ തേവോദോസിയോസിനു വേണ്ടി പരേതനായ അടൂർ പറങ്കിമൂട്ടിൽ ലൂക്കോസ് കത്തനാർ മുക്ത്യാർ ആയി സേവനം അനുഷ്ഠിച്ചു. കേസ് നടത്തിപ്പിനു വേണ്ടി വളരെയേറെ ബുദ്ധിമുട്ടിയത് റിട്ട. റവന്യൂ സൂപ്പർവൈസർ ചെങ്ങന്നൂർ പൂവത്തൂർ പി. സി. ഐസക്ക് ആയിരുന്നു. പെരുനാട്ടിൽ ബഥനി ആശ്രമത്തിനു വേണ്ടി സുധീരം മുൻനിരയിൽ നിന്നു വളരെ കഷ്ടപ്പാടുകൾ സഹിച്ചവരിൽ, മാർ ഈവാനിയോസിന്റെ കാലം മുതലേ ബഥനി കാര്യസ്ഥനായിരുന്ന കാട്ടൂർ പാപ്പി, മൂലമണ്ണിൽ നൈനാൻ, ബഥനിയിലെ തൊഴിലാളികൾ തുടങ്ങിയവർ ചെയ്തിട്ടുള്ള ത്യാഗപൂർണ്ണമായ സേവനങ്ങൾ നന്ദിപൂർവ്വം സ്മരിക്കേണ്ടതാണ്.

പത്തനംതിട്ട മുൻസിഫ് കോടതിയിൽ 1945-ൽ (8-12-1120 ൽ) ബഥനി സുപ്പീരിയർ അലക്സിയോസ് മാർ തേവോദോസിയോസിനു വേണ്ടി മുക്ത്യാർകാരൻ ഫാ. സി. ഇ. ലൂക്കോസ് വാദിയായി അന്യായം ബോധിപ്പിച്ചു. കേസിൽ ഒന്നു മുതൽ നാലു വരെ പ്രതികൾ യഥാക്രമം കാഞ്ഞിരപ്പള്ളി കൊട്ടാരത്തിൽ കാത്തലിക് സിറിയൻ ക്രിസ്ത്യൻ ഇട്ടിയവിര മത്തായി, ടിയാന്റെ മകൻ മത്തായി ചാക്കോ, മണിക്കൊമ്പേൽ ഔസേപ്പ് ഔസേപ്പ്, തിരുവനന്തപുരം ആർച്ച് ബിഷപ്പ് ഗീവറുഗീസ് മാർ ഈവാനിയോസ് എന്നിവർ ആയിരുന്നു. നാലാം പ്രതി മാർ ഈവാനിയോസ് കാലം ചെയ്തതിനെ തുടർന്ന് തിരുവനന്തപുരം പട്ടം അരമനയിലിരിക്കും ബനഡിക്ട് മാർ ഗ്രിഗോറിയോസ് അഞ്ചാം പ്രതിയായി കേസിൽ കക്ഷിചേർന്നു.

6–5–1124 ലെ ഹൈക്കോടതി ഉത്തരവ് അനുസരിച്ച് കേസ് മാവേലിക്കര ജില്ലാ കോടതിയിലേക്ക് മാറ്റി. അവിടെ ഒ. എസ്. 41–124–ാം നമ്പരായി കേസ് നടന്നുവരവേ കോടതിയുടെ അധികാരപരിധിയിലുണ്ടായ മാറ്റം മൂലം കേസ് തിരുവല്ലാ സബോർഡിനേറ്റ് ജഡ്ജിയുടെ കോടതിയിലേക്ക് 1957–ൽ മാറ്റുകയും ഒ. എസ്. 15–1957–ാം നമ്പരായി അന്യായം ഫയലിൽ സ്വീകരിക്കുകയും ചെയ്തു. ഇരുഭാഗത്തെയും തെളിവെടുപ്പും വാദവും എല്ലാം കേട്ട ശേഷം അവസാനമായി 14–3–1133–ൽ (30–10–1957) സബോർ ഡിനേറ്റ് ജഡ്ജി ജി. രാഘവൻ കേസിനു തീർപ്പു കല്പിച്ചു. ജഡ്ജി എഴു തിയ സുദീർഘമായ വിധിന്യായത്തിൽ തെളിവുകൾ എല്ലാം വിശദമായും കൂലങ്കഷമായും വിലയിരുത്തി. തുടർന്ന് പ്രതികളുടെ ആക്ഷേപങ്ങളെല്ലാം തള്ളി വാദിയുടെ അന്യായപ്രകാരം ചെലവ് സഹിതം വാദിക്കനുകൂല മായി വിധി പറയുകയാണ് ചെയ്തത്.

അന്യായത്തിൽ എ. പട്ടികയിൽ പറയുന്ന വസ്തുക്കളാണ് 120 കുംഭം 11–ാം തീയതിയിലെ 2393–ാം നമ്പർ വിലയാധാര പ്രകാരം ഒന്നു മുതൽ മൂന്നു വരെ പ്രതികൾക്കു തീറു കൊടുത്തിട്ടുള്ളതെന്നും അതനുസരിച്ച് അവർ കൈവശം വച്ച് കുടിവച്ച് അനുഭവിച്ചു വരുന്നതാണെന്നും അന്യാ യത്തിൽ ബി. പട്ടികയിൽ വിവരിക്കുന്ന വസ്തു എ. പട്ടിക വസ്തുവിന് തൊട്ടുകിഴക്കുവശം വടക്കു നിന്ന് തുടർന്ന് തെക്കോട്ട് കിടക്കുന്നതും ബഥനി ആശ്രമ കെട്ടിടങ്ങൾ സ്ഥിതിചെയ്യുന്നതും ഏറിയഭാഗവും സ്ഥിര ദേഹണ്ഡ ങ്ങൾ ഉള്ളതും ബഥനി ആശ്രമാദ്ധ്യക്ഷൻ എന്ന നിലയിൽ വാദിയുടെ കൈവശാനുഭവത്തിൽ ഇരിക്കുന്നതും ആശ്രമവാസികൾ കുടിപാർത്തും പ്രവർത്തനങ്ങൾ നടത്തിവരുന്നതുമാകുന്നു എന്നും എ–ബി പട്ടിക വസ്തു ക്കളുടെ ഇടയ്ക്ക് അതിരുകയ്യാല തീരാതെ കിടക്കുന്ന സാഹചര്യത്തിൽ ബി. പട്ടിക വസ്തുവിൽ ബലമായി പ്രവേശിച്ച് റോഡ് വെട്ടണമെന്നും കെട്ടി ടങ്ങളിൽ പ്രവേശിക്കണമെന്നും ഫലവൃക്ഷങ്ങൾ മുറിച്ചെടുത്തും കൃഷി യിൽ രൂപഭേദങ്ങൾ വരുത്തിയും നാശനഷ്ടങ്ങൾക്കിടയാക്കണമെന്നും നാലാം പ്രതി മാർ ഈവാനിയോസിന്റെ പ്രേരണയ്ക്കു വശംവദരായി ഒന്നു മുതൽ മൂന്നു വരെ പ്രതികൾ മനഃപൂർവ്വം കരുതിക്കൂട്ടി ചെയ്തുവരുന്നു വെന്നും അതിനാൽ എ–ബി പട്ടിക വസ്തുക്കളുടെയിടയ്ക്ക് അതിർത്തി യിൽ സ്ഥിരമായ കയ്യാല വയ്ക്കുന്നതിന് വാദിയെ അനുവദിക്കണമെന്നും അതിനെ തടസ്സപ്പെടുത്തുന്നതിൽ നിന്നു പ്രതികളെ നിരോധിക്കണമെന്നും ബി. പട്ടിക വസ്തുവിലാകട്ടെ അതിലുള്ള കെട്ടിടങ്ങളിലാകട്ടെ പ്രതികൾ പ്രവേശിക്കുകയോ നാശകൃത്യങ്ങൾ ചെയ്യുകയോ ഭൂമിയിൽ രൂപഭേദം വരു ത്തുകയോ ചെയ്തുപോകരുതെന്നും പ്രതികളെ ശാശ്വതമായി നിരോധി ക്കണമെന്നും മറ്റുമായിരുന്നു വാദിയുടെ അന്യായം.

അന്യായത്തിലെ മേൽപ്പറഞ്ഞ വസ്തുതകൾ എല്ലാം നിഷേധിച്ചു

കൊണ്ട് ഒന്നു മുതൽ മൂന്നു വരെ പ്രതികളും നാലാം പ്രതി മാർ ഈവാ നിയോസും പ്രത്യേകം പ്രത്യേകം പത്രിക സമർപ്പിച്ചു. വാദി ഒന്നും രണ്ടും മൂന്നും പ്രതികൾക്ക് വിറ്റതായി പറയുന്ന സ്ഥലം ബി. പട്ടിക വസ്തു വിൽ പെട്ടതാണെന്നും വാദിക്ക് എ പട്ടിക വസ്തുവിന്റെ ഉടമസ്ഥാവകാ ശമോ കൈവശാനുഭവമോ ഇല്ലാത്തതിനാൽ വാദിക്ക് വിൽക്കുവാൻ അവ കാശമില്ലെന്നും എ. പട്ടിക വസ്തുവിന്റെ ഉടമസ്ഥതയും കൈവശാനുഭ വവും മാർ ഈവാനിയോസിനുമായിരുന്നു എന്നുമാണ് പ്രതികളുടെ പ്രധാന ആക്ഷേപം. ഒന്നു മുതൽ മൂന്നു വരെ പ്രതികൾ വാദിയുടെ സ്ഥലത്ത് അന്യായത്തിൽ ആരോപിച്ചിട്ടുള്ള പ്രകാരം അനധികൃതമായി പ്രവേശിച്ച് നാശകൃത്യങ്ങൾ ചെയ്യാൻ ശ്രമിച്ചിട്ടില്ലെന്നും പത്രികയിൽ വ്യക്തമാക്കിയിട്ടുണ്ട്. നാലാം പ്രതി മാർ ഈവാനിയോസിനു വേണ്ടി അദ്ദേ ഹത്തിന്റെ മുക്ത്യാർ കിളിലേത്ത് ഗീവർഗീസ് ചാക്കോ (മാനേജർ ചാക്കോ) സമർപ്പിച്ച പത്രികയിൽ 1120 കുംഭം 11-ാം തീയതിയിലെ 2393-ാം നമ്പർ വിലയാധാരം അനുസരിച്ച് വാദി ഒന്നു മുതൽ മൂന്നു വരെ പ്രതികൾക്ക് കൊടുത്തിട്ടുള്ളത് 'എ' പട്ടിക വസ്തു അല്ലെന്നും ആയത് എഴുതിക്കൊ ടുക്കുന്നതിന് വാദിക്ക് അവകാശമോ അർഹതയോ ഇല്ലെന്നും 'എ' പട്ടിക യായി ചേർത്തിരിക്കുന്ന 105 ഏക്കറിൽ നൂറ് ഏക്കർ വസ്തു മാർ ഈവാ നിയോസിന്റെ സ്വന്തം വകയും ടി. വസ്തു 1095-ാമാണ്ടു മുതൽ അദ്ദേഹ ത്തിന്റെ പേരിൽ കൂട്ടി കരം തീർത്ത് അനുഭവിച്ചുവരുന്നതും ആകുന്നു എന്നും അദ്ദേഹത്തിന്റെ പ്രേരണയ്ക്കു വശംവദരായിട്ടാണ് ഒന്നു മുതൽ മൂന്നു വരെ പ്രതികൾ വാദിയുടെ സ്ഥലത്തു കൈയ്യേറ്റം ചെയ്യാൻ ശ്രമിച്ച തെന്നുമുള്ള വാദിയുടെ ആരോപണം അവാസ്തവവും ദുരുദ്ദേശ്യപരവു മാണെന്നും അതിനാൽ നാലാം പ്രതിയെ ഈ കേസിൽ ഉൾപ്പെടുത്തേണ്ട ആവശ്യമില്ലെന്നും എടുത്തു പറഞ്ഞിരുന്നു.

പ്രതികളുടെ പത്രികയിൽ ഉന്നയിച്ചിട്ടുള്ള ആക്ഷേപങ്ങളെല്ലാം നിഷേ ധിച്ചുകൊണ്ട് വിവരപ്പത്രിക (Replication) സമർപ്പിച്ചു. അതിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു.

"6. അന്യായം ബി. പട്ടികയിൽ വടക്കു കിഴക്കു ഭാഗം അറുപത്തിരണ്ട് ഏക്കർ 82 സെന്റും തെക്കുപടിഞ്ഞാറെ ഭാഗം മുപ്പത്തേഴ് ഏക്കർ 18 സെന്റും ഉൾപ്പെടെയുള്ള നൂറ് ഏക്കർ സ്ഥലം ബഥനി ആശ്രമസ്ഥാപനത്തിന് ഇ. ജെ. ജോൺ 92-ാമാണ്ട് വിട്ടുതന്നതിനെ തുടർന്ന് 95-ാമാണ്ട് മകരം 9 -നു എഴുതിയിട്ടുള്ള ദാനആധാരപ്രകാരം ടി. ബഥനി ആശ്രമത്തിനു അടങ്ങി യിട്ടുള്ളതും അതിനെ തുടർന്നുള്ള അവകാശവഴി വാദി അനുഭവിച്ചുവരു ന്നതും ബി. പട്ടികയിലെ ബാക്കി വസ്തുക്കളും എ. പട്ടിക വസ്തുവും 111-ലെ 533-ാം നമ്പർ ആധാരം വഴി വാദിക്കു കിട്ടിയിട്ടുള്ളതും ആകുന്നു."

ടി. വാദിഭാഗം വിവരപ്പത്രിക 9-ാം ഖണ്ഡികയിൽ ഇപ്രകാരം പറഞ്ഞി

രിക്കുന്നു. “9. അന്യായം എ. പട്ടിക വസ്തുവിന് നാലാം പ്രതിക്ക് യാതൊ രവകാശവുമില്ല. നാലാം പ്രതിക്കു എന്തവകാശവഴി കിട്ടിയെന്നു പറയാ തിരിക്കുന്നതു തന്നെ കൃത്രിമമാകുന്നു. നാലാം പ്രതി ഉദ്ദേശിക്കുന്നത് 95-ലെ ഇ. ജെ. ജോണിന്റെ ആധാരവഴിയാണെങ്കിൽ അത് അന്യായം എ. പട്ടിക വസ്തുവിനല്ല. ടി. ദാന ആധാരപ്രകാരം നാലാം പ്രതിക്ക് യാതൊരു പ്രത്യേക അവകാശവും സിദ്ധിക്കുന്നില്ല. ആയത് ബഥനി ആശ്രമത്തി ലേക്ക് വിട്ടുതന്നിട്ടുള്ളതും നാലാം പ്രതി ടി. ബഥനിയിൽ നിന്നു മാത്ര മല്ല മലങ്കര സുറിയാനി സഭയിൽ നിന്നു തന്നെയും പിരിഞ്ഞുപോയിട്ടു ള്ളതും ടി. സഭയ്ക്ക് ഇതരനായിത്തീർന്നിട്ടുള്ളതും ആ നിലയിൽ ബഥ നിയെ പ്രതിനിധാനം ചെയ്യാൻ അവകാശമില്ലാത്തതും വാദി ഇപ്പോഴത്തെ ബഥനി ആശ്രമാദ്ധ്യക്ഷനും അതു പ്രതികൾ സമ്മതിച്ചിട്ടുള്ളതുമാകുന്നു. ടി. ആധാരപ്രകാരം നാലാം പ്രതിക്ക് യാതൊരവകാശവും സിദ്ധിച്ചിട്ടി ല്ലെന്ന് നാലാം പ്രതി തന്നെ പല പ്രാവശ്യവും സമ്മതിച്ചിട്ടുള്ളതും ആകുന്നു.”

ഈ കേസിന്റെ വിചാരണവേളയിൽ പ്രതിഭാഗം ഒന്നാം സാക്ഷിയായി മാർ ഈവാനിയോസിന്റെ സ്വന്ത സഹോദരൻ മത്തായി പണിക്കർ 1950 ജനുവരി 28-നു മാവേലിക്കര കോടതിയിൽ (1124-ൽ സിവിൽ 41-ാം നമ്പർ) കൊടുത്ത മൊഴിയിൽ ചീഫിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നതായി കാണുന്നു.

ചോദ്യം: “മി. ഇ. ജെ. ജോൺ 4-ാം പ്രതിക്ക് ദാനം കൊടുത്ത വസ്തു ക്കൾ അന്യായപ്പട്ടികയിൽ ഏത് വസ്തുവാണ്?”

ഉത്തരം: “എ. പട്ടികയിൽ പെട്ട നൂറ് ഏക്കർ വസ്തുവാണ്.”

അഞ്ചാം പ്രതിയുടെ മുക്ത്യാർ പന്തളം മലഞ്ചരിവിൽ വറുഗീസ് മത്തായി 1957 മാർച്ച് 26 നു മാവേലിക്കര കോടതിയിൽ പ്രതിഭാഗം രണ്ടാം സാക്ഷിയായി മൊഴി കൊടുക്കുമ്പോൾ ചീഫ് വിസ്താരത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:

ചോദ്യം: “അന്യായം ‘എ’ പട്ടിക ഒന്നും രണ്ടും മൂന്നു നമ്പർ വസ്തു ക്കളിൽ വിവരിക്കുന്ന നൂറ് ഏക്കർ ആരുടെ വകയാണ്?”

ഉത്തരം: “നാലാം പ്രതിയുടേതാണ്. ഇപ്പോൾ അഞ്ചാം പ്രതിയുടേ താണ്.”

ആ സ്ഥലത്ത് വാദിക്കോ ഒന്നു മുതൽ മൂന്നു വരെ പ്രതികൾക്കോ അവകാശ കൈവശമില്ല. ആ വസ്തു അന്യായം കൊടുക്കുമ്പോൾ നാലാം പ്രതിക്കായിരുന്നു കൈവശം. അന്യായത്തിനു ശേഷം ബഥനി ആശ്രമ ത്തിനു വേണ്ടി അഞ്ചാം പ്രതിക്കാണ് കൈവശം. നാലാം പ്രതിക്കു ടി.

നൂറ് ഏക്കർ സ്ഥലം 1092-ൽ കൈവശം കിട്ടി. ടി. നൂറ് ഏക്കർ സ്ഥലം 1920 ജനുവരി 22-നു നാലാം പ്രതിപേർക്കു ദാനപത്ര പ്രകാരം കൊടുത്തു.

നാലാം പ്രതിയുടെ വിവരപ്പത്രികയിലും പ്രതിഭാഗം ഒന്നും രണ്ടും സാക്ഷികളുടെ മൊഴിയിൽ നിന്ന് പരോക്ഷമായും പ്രത്യക്ഷമായും ഇ. ജെ. ജോൺ ബഥനി ആശ്രമത്തിനായി ദാനം ചെയ്ത നൂറ് ഏക്കർ സ്ഥലം അന്യായത്തിലുള്ള 'എ' പട്ടിക വസ്തുവാണെന്നും അത് മാർ ഈവാനി യോസിന്റെ കൈവശാവകാശത്തിൽ ഇരിക്കയാണെന്നും സ്ഥാപിക്കാനുള്ള ഒരു വിഫലശ്രമം മാർ ഈവാനിയോസും കൂട്ടുപ്രതികളും നടത്തിയതായി കാണാം.

ഈ കേസിലെ 3-ാം പ്രതി ഔസേഫ് ഔസേഫ് പേർക്ക് വാദി തീറായി എഴുതിക്കൊടുത്ത 'എ' പട്ടിക വസ്തുവിലുള്ള സ്ഥലം അഞ്ചാം പ്രതി ബനഡിക്ട് മാർ ഗ്രീഗോറിയോസ് ഈ കേസ് നിലവിലിരിക്കെ 1954 സെപ്റ്റംബർ 30-ാം തീയതി റാന്നി സബ്രജിസ്ട്രാർ ആഫീസിൽ 4008-ാം നമ്പരായുള്ള പരസ്പരമാറ്റ ആധാരപ്രകാരം 3-ാം പ്രതിയോട് എഴുതി വാങ്ങിക്കുകയും ടി. ആധാരത്തിന്റെ പകർപ്പ് വാദിഭാഗത്തു നിന്നു തെളി വിലേക്കായി കോടതിയിൽ ഹാജരാക്കിയത് Exbit എ. സി. ആയി അക്ക മിട്ട് സ്വീകരിക്കുകയും ജഡ്ജി തന്റെ വിധിന്യായത്തിൽ ഇക്കാര്യം പരിഗ ണിക്കുകയും ചെയ്തിട്ടുള്ളതാണ്.

ഈ കേസിൽ ഹൈക്കോടതിയുടെ അപ്പീൽ വിചാരണയിൽ അന്തിമ തീരുമാനമുണ്ടാകുന്നതിന് (1961 ഫെ. 21) ഏകദേശം ഒൻപത് മാസം മുമ്പ് (1960 മെയ് 21) ഈ കേസിലെ അഞ്ചാം പ്രതി ബനഡിക്ട് മാർ ഗ്രീഗോ റിയോസ് മറ്റ് ഒന്നും രണ്ടും പ്രതികളോട് അവർക്ക് കേസിലെ വാദിയായ മാർ തേവോദോസിയോസ് മൊത്തം നൂറ്റഞ്ച് ഏക്കറിന് ഇരുപത്തോരാ യിരം രൂപ വിലയ്ക്ക് 1120 കുംഭം 11-നു റാന്നി സബ്രജിസ്ട്രാർ ആഫീസിൽ 2393-ാം നമ്പരായി എഴുതിക്കൊടുത്ത തീറാധാരപ്രകാരം 'എ' പട്ടിക വസ്തുവിൽ ഔസേഫ് ഔസേഫ് വിട്ടുപോയതിനു ബാക്കിയുള്ള അവ കാശവും കൈവശവും മുഴുവനായി അരലക്ഷം രൂപ വില സമ്മതിച്ച് പതി നായിരം രൂപ അഡ്വാൻസായി കൊടുത്ത് 1960 മെയ് 21 -നു റാന്നി സബ് രജിസ്ട്രാർ ആഫീസിൽ 1993-ാം നമ്പരായി ഒരു കരാർപത്രം രജിസ്റ്റർ ആക്കി അതിന്റെ ശരിപ്പകർപ്പും അപ്പീലിൽ ഹൈക്കോടതിയിൽ ഹാജരാ ക്കിയിട്ടുണ്ട്. 1095 മുതൽ ടി. 'എ' പട്ടിക വസ്തു നാലാം പ്രതി മാർ ഈവാ നിയോസിന്റെ ഉടമസ്ഥതയിലും കൈവശാനുഭവത്തിലുമാണെന്നും വാദി മാർ തേവോദോസിയോസിനോ ഒന്നു മുതൽ പ്രതികൾക്കോ 'എ' പട്ടിക വസ്തുവിൽ യാതൊരവകാശവുമില്ലെന്നും മാർ ഈവാനിയോസിന്റെ പത്രി കയിൽ ആക്ഷേപം പുറപ്പെടുവിച്ചിട്ടുള്ളതാണല്ലോ. ടി. 'എ' പട്ടിക വസ്തു വാണ് ഒന്നുമുതൽ മൂന്നുവരെ പ്രതികളോട് മാർ ഈവാനിയോസിന്റെ

പിൻഗാമിയും അഞ്ചാം പ്രതിയുമായ ബനഡിക്ട് മാർ ഗ്രീഗോറിയോസ് ഇങ്ങനെ വില കൊടുത്തു വാങ്ങിയിട്ടുള്ളതെന്നു അനുസ്മരണീയമാണ്.

ആലപ്പുഴ ജില്ലാക്കോടതിയിൽ 1109-ാമാണ്ടു സിവിൽ 213-ാം നമ്പർ കേസിൽ പ്രതിഭാഗം രണ്ടാം സാക്ഷിയായി 1119 മിഥുനം 22 മുതൽ മാർ ഈവാനിയോസ് കൊടുത്ത മൊഴികൾ മാർ തേവോദോസിയോസ് വാദി യായ കേസിൽ തെളിവിലേക്കായി വാദിഭാഗം ഹാജരാക്കിയിട്ടുള്ളതും അത് Exbit എ. എഫ്. ആയി അക്കമിട്ട് സ്വീകരിച്ചിട്ടുള്ളതുമാണ്. ആ മൊഴി യിൽ മാർ ഈവാനിയോസ് ഇപ്രകാരം പ്രസ്താവിച്ചു കാണുന്നു. “നാം ബഥനി സ്ഥാപിക്കുവാൻ നിശ്ചയിച്ച ശേഷം അതിലേയ്ക്കു സഹായക മായി ഇ. ജെ. ജോൺ നൂറ് ഏക്കർ സ്ഥലം ദാനം ചെയ്കയുണ്ടായി. അത നുസരിച്ച് അദ്ദേഹം ആധാരം എഴുതി അദ്ദേഹം തന്നെ രജിസ്റ്റർ ചെയ്യിച്ച് നമ്മുടെ പേർക്ക് അയച്ചുതന്നു. അതിൻപ്രകാരം നാം ആധാരം സ്വീകരി ക്കയാകട്ടെ, ആ വസ്തു കൈവശത്തിലെടുത്ത് അവിടെ കാട് തെളിക്കുക യോ, കെട്ടിടങ്ങൾ സ്ഥാപിക്കുകയോ കൃഷി ചെയ്യുകയോ യാതൊന്നും ചെയ്തില്ല. നാം ആധാരം നിഷേധിക്കുകയും സ്ഥലം ഉപേക്ഷിക്കുകയും ചെയ്തു. ഒരു നിരുപാധിക ദാനം അല്ലായിരുന്നതുകൊണ്ടാണ് ആ ആധാരം നിഷേധിച്ചതും സ്ഥലം ഉപേക്ഷിച്ചതും. താഴെപ്പറയുന്ന ചോദ്യ ത്തിനുള്ള ഉത്തരം.

തിരുമേനി ബഥനി സ്ഥാപിക്കുന്ന കാലത്ത് ഇ. ജെ. ജോൺ കുറെ സ്ഥലം വാഗ്ദാനം ചെയ്തിരുന്നോ?

ഉ: ..... ഇ. ജോൺ സിറിയക്ക് വശമാണു നമ്മുടെ അടുക്കൽ ആധാരം എത്തിച്ചത്. അയാളോട് അസ്സൽ ആധാരം വാങ്ങി നമ്മുടെ കൈവശം വച്ചു. അനന്തരം നാം ആധാരസഹിതം തിരുവനന്തപുരത്ത് ഇ. ജെ. ജോണിന്റെ വീട്ടിൽ എത്തി. ഇ. ജെ. ജോണും മിസിസ്സ് ഇ. ജെ. ജോണും കൂടെയുള്ള സന്ദർഭത്തിൽ നമ്മുടെ കൈകൊണ്ട് ആധാരം അവരുടെ കൈയിൽ കൊടുത്തു. ........ ആധാരത്തിൽ പറയുന്ന വസ്തു നമ്മുടെ കൈവശം ഇല്ല. അതിന്റെ കരം നാം കൊടുക്കുന്നില്ല എന്ന് ഉത്തരം.

ഈ കേസിലെ തെളിവുകൾ എല്ലാം വിശദമായി വിശകലനം ചെയ്ത ശേഷം പ്രതികളുടെ പത്രികയിൽ ഉന്നയിച്ചിട്ടുള്ള ആക്ഷേപങ്ങളെല്ലാം കാര്യകാരണസഹിതം തള്ളിക്കൊണ്ട് വാദിയുടെ അന്യായപ്രകാരം വിധി പ്രസ്താവിച്ച കോടതി അന്യായത്തിൽ എ. പട്ടിക വസ്തു തന്റെ കൈ വശാനുഭവത്തിലാണെന്നുള്ള നാലാം പ്രതി മാർ ഈവാനിയോസിന്റെ അവകാശവാദം തള്ളിക്കൊണ്ട് ഇപ്രകാരം വിധിന്യായത്തിൽ പ്രസ്താ വിച്ചിരിക്കുന്നു.

“I hold further that the Defts 1 to 3 were never in possession of 105

acres in the plaint B schedule property under the Sale Deed in their favour. Similarly the claim advanced by the 4th Deft that he is entitled to 100 acres of property in the plaint A schedule and he is in possession of the same is not only devoid of substance but also false. I find these issues against the Defts."

ഒന്നു മുതൽ മൂന്നു വരെ പ്രതികൾ അവർക്കു ലഭിച്ച തീറാധാരപ്രകാരമുള്ള 105 ഏക്കർ വസ്തു ബി. പട്ടിക വസ്തുവിൽ ഒരിക്കലും കൈവശം വച്ചിരുന്നില്ല എന്നും അതുപോലെ അന്യായം 'എ. പട്ടിക വസ്തുവിൽ നൂറ് ഏക്കർ സ്ഥലം തനിക്ക് അവകാശപ്പെട്ടതാണെന്നും അതു തന്റെ കൈവശമാണെന്നും നാലാം പ്രതി ഉന്നയിച്ചിട്ടുള്ള അവകാശവാദത്തിൽ കഴമ്പില്ലെന്നു മാത്രമല്ല, അതു കളവാണെന്നും (Devoid of substance and also false) കൂടി ഞാൻ തുടർന്നും തീരുമാനിക്കുന്നു. ഈ വാദമുഖങ്ങൾ പ്രതികൾക്കെതിരായി ഞാൻ തീരുമാനിക്കുന്നു.'

തിരുവല്ലാ കോടതിയിൽ നിന്നു പ്രതികൾക്കു ദോഷമായി ചെലവു സഹിതം വാദിയുടെ അന്യായപ്രകാരം വിധിയുണ്ടായപ്പോൾ ഒന്നു മുതൽ മൂന്നു വരെ പ്രതികൾ കേരള ഹൈക്കോടതിയിൽ (A. S. No. 380 of 1958) അപ്പീൽ കൊടുത്തു. അതിനിടയിൽ ഒരു രസം (സൂത്രം) കൂടി പ്രസ്താവിച്ചുകൊള്ളട്ടെ. ഈ കേസിലെ വാദിയായ മാർ തേവോദോസിയോസിനോടു കൂടെ ഈ കേസ് അപ്പീൽ കൊടുത്തപ്പോൾ അപ്പീൽ രണ്ടാം പ്രതിയായി (Original Case -ലെ അഞ്ചാം പ്രതിയായ) ബനഡിക്ട് മാർ ഗ്രീഗോറിയോസിനെ കൂടെ ചേർത്തു.

ജസ്റ്റീസ് എം. എസ്. മേനോനും, ജ. റ്റി. സി. രാഘവനും ഉൾപ്പെട്ട ഡിവിഷൻ ബഞ്ചിൽ കേസ് വാദത്തിനു വന്നപ്പോൾ പ്രതിഭാഗം കേസ് പ്രസ് ചെയ്യാതിരുന്നതുകൊണ്ട് അപ്പീൽ ചെലവു സഹിതം തള്ളി മാർ തേവോദോസിയോസിന് അനുകൂലമായി 1961 ഫെ. 21-നു (136 കുംഭം 10) വിധി പ്രസ്താവിച്ചു. അങ്ങനെ ഒടുവിൽ കീഴ്ക്കോടതി വിധി പ്രാബല്യത്തിൽ വന്നു.

ചേപ്പാട്ട് ഓർത്തഡോക്സ് പള്ളി വക യു. പി. സ്കൂൾ മാനേജുമെന്റ് സംബന്ധമായി ആലപ്പുഴ ജില്ലാക്കോടതിയിൽ നടന്ന കേസിൽ (O. S. No. 213/1109) ബഥനി ആശ്രമത്തിന് ജോൺ വക്കീൽ ദാനമായി കൊടുത്ത വസ്തുവോ ദാനആധാരമോ താൻ സ്വീകരിക്കുകയോ, കൈവശം വയ്ക്കുകയോ അതിന്റെ കരം കെട്ടുകയോ ചെയ്തിട്ടില്ലെന്നും 1119-ൽ (1944) സത്യം ചെയ്തു മൊഴി കൊടുക്കുകയും, എന്നാൽ ബഥനി ആശ്രമത്തിനു വേണ്ടി 1945-ൽ മാർ തേവോദോസിയോസ് വാദിയായി കൊടുത്ത കേസിൽ നാലാം പ്രതിയായ മാർ ഈവാനിയോസ് (മാവേലിക്കര കോടതി മുമ്പാകെ 1124 അസ്സൽ നം. 41) സമർപ്പിച്ച പത്രികയിൽ ടി. വസ്തു 1095 (1920)

മുതൽ മാർ ഈവാനിയോസിന്റെ 'പേരിൽ കൂട്ടി കരം തീർത്ത് അനുഭ വിച്ചു വരുന്നതാണെന്ന്' എടുത്തുപറയുകയുമാണ് ചെയ്തിട്ടുള്ളത്. ഈ കേസിൽ തിരുവല്ലാ സബോർഡിനേറ്റ് ജഡ്ജി തന്റെ വിധിന്യായത്തിൽ ഇക്കാര്യം പ്രത്യേകം എടുത്തുപറഞ്ഞിട്ടുള്ളത് ഇപ്രകാരമാണ്:

'In the prior deposition referred to above the 4th Deft has admitted in the most unequivocal language that he had relinguished all claims over Ext property before he left Bethani Asram in 105 or 106, and the original Ext F itself had been sent back by him to the donor. He denies also to have even enjoyed Ext F property in Ext AF deposition. The above admmissions made by the 4th Deft in Exts AD & AF have been specifically referred to DW2 while he was in the box during cross examination.'

കേസിൽ തീരുമാനത്തിനു വന്ന ഏഴാമത്തെ ഇഷ്യൂ നാലാം പ്രതി മാർ ഈവാനിയോസിനെ ഈ കേസിൽ പ്രതി ചേർക്കേണ്ട ആവശ്യം ഉണ്ടായിരുന്നോ എന്നതായിരുന്നു. മാർ ഈവാനിയോസിനെ വാദിഭാഗം കക്ഷി ചേർത്തതിനെക്കുറിച്ച് നാലാം പ്രതിയുടെ കാര്യവിവരപ്പത്രികയിൽ ഇപ്രകാരമാണ് ആക്ഷേപം പുറപ്പെടുവിച്ചിട്ടുള്ളത്. 'ഈ അന്യായം കൃത്രിമ ഉദ്ദേശ്യത്തിന്മേൽ യാതൊരു ഉത്തമ വിശ്വാസവും കൂടാതെ നാലാം പ്രതിയെ അനാവശ്യമായി കക്ഷി ചേർത്ത് ബോധിപ്പിച്ചിട്ടുള്ളതും ആയത് യാതൊരു കാരണവശാലും വഹിക്കത്തക്കത് അല്ലാത്തതുമാകുന്നു.

.....നമ്മുടെ പ്രേരണയ്ക്ക് വശംവദരായി ഒന്നു മുതൽ മൂന്നു വരെ പ്രതി കൾ ഇപ്രകാരം ചെയ്തിരിക്കുന്നു എന്ന പ്രസ്താവന അവാസ്തവവും ദുരുദ്ദേശ്യപരവുമാണ്.

ഇതെക്കുറിച്ചുള്ള തീരുമാനം തിരുത്തി കോടതി ജഡ്ജി തന്റെ വിധി ന്യായത്തിൽ ഇപ്രകാരമാണ് പറഞ്ഞിട്ടുള്ളത്.

"DWL and DW5 are Defts 1 and 3 respectively. They were won over by the 4th Deft on the eve of the institution of this suit is clear from Ext XXXVII, executed by them in favour of 4th Deft. Ext AC also points to the same inference. They have also admitted in the box that they had been all along in touch with Deft 4 th & 5 and their Mukthiar holders."

"It is clear from the evidence in this case that Defts 1 to 3 who now contend that the property purchased by them under Ext D is 100 acres on the western portion of the plaint B Schedule property and 5 acres on the eastern extremity of a schedule property are really in possession of plaint A schedule property alone and they have set up a false contention claiming title and possession over the properties which were not actually conveyed to them at the instance of the Defts 4 th & 5 and under the influence of their

mukthiar holders. I do not believe Defts 1 to 3 and DWS 2 and 7 when they swear that the 4 th Deft was in possession of plaint A schedule property....

All these facts would point to the one and only inference that there is no foundation of Truth in the contention set up by the Defts 1 to 4 and also by the 5 th Deft. On a consideration of the evidence and circumstances of this case, I therefore hold that the property sold by the palintiff to Defts 1 to 3 under Ext D and surrendered to them as per the document is the plaint A schedule property are not 105 acres in plaint B schedule as contended by them."

"4th Deft is a necessary party especially in view of the fact the plaintiff has a definite case that the Defts 1 to 3 are advancing false claims at the instigation of the 4 th Deft. I therefore hold that the 4 th Deft is a necessary party to this suit."

"13. For reasons stated by me in dealing with issues 1 to 7 I hold that the plaintiff is entitled to all reliefs claimed by him and the contentions set up by the Defts are false. Their contention are hence negatived. They are liable for the causes of the plaintiff. Issues found accordingly."

EXT F - 22-1-1920 ലെ ഇ. ജെ. ജോൺ വക്കീലിന്റെ ഇഷ്ടദാന ആധാരത്തിന്റെ പകർപ്പ്.

EXT AF - മാർ ഈവാനിയോസ് പ്രതിഭാഗം രണ്ടാം സാക്ഷിയായി ആലപ്പുഴ ജില്ലാ ക്കോടതിയിൽ കൊടുത്ത ഒ. എസ്. 213-1110 ൽ കേസിൽ കൊടുത്ത മൊഴിപ്പകർപ്പ്.

EXT AD - പ്രതിഭാഗം 1-ാം സാക്ഷിയായി ഹരിപ്പാട് മുൻസിഫ് കോടതിയിൽ ഒ. എസ്. 202-112 കേസിൽ മാർ ഈവാനിയോസ് കൊടുത്ത മൊഴിപ്പകർപ്പ്.

EXTD - 11-7-120 ൽ മാർ തേവോദോസിയോസ് 1 മുതൽ 3 വരെ പ്രതികൾക്ക് കൊടുത്ത തീറാധാര പകർപ്പ്.

EXTE - 21-3-1111-ൽ മാർ ഈവാനിയോസിന്റെ "ബഥനി ട്രസ്റ്റികൾ" (പെരുമാൾ കൊച്ചു മ്മൻ മുതൽപേർ) വാദി Fr. Alexios Mar Thedosius കൊടുത്ത തീറാധാരപ്പകർപ്പ്.

EXTAC - 1954 സെ. 30-നു 5-ാം പ്രതിയും (ബനഡിക്ട് മാർ ഗ്രീഗോറിയോസ്) 3-ാം പ്രതിയും തമ്മിലുള്ള പരസ്പര കൈമാറ്റ ആധാരപ്പകർപ്പ്.

EXT XXXVIII - 1-ാം പ്രതി ഇട്ടിയവിര മത്തായിയും മറ്റും 5-ാം പ്രതി ബനഡിക്ട് മാർ ഗ്രീഗോറിയോസിനു 1960 മെയ് 20-ാം തീയതി നൽകിയ കരാർ പത്രം (10000/- Advance for schedule property).

DW2 - 5-ാം പ്രതി (മാർ ഗ്രീഗോറിയോസിന്റെ) മുക്ത്യാർ മൊഴി.

DW 7 - 4-ാം പ്രതി മാർ ഈവാനിയോസിന്റെ മുക്ത്യാർ മത്തായി പണിക്കർ.

# 3
# മുണ്ടൻമലയിലേയ്ക്ക്

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം വെട്ടിക്കൽ (മുളന്തുരുത്തി) ദയ റായിൽ ചാത്തുരുത്തിൽ ഗീവറുഗീസ് റമ്പാൻ (പരിശുദ്ധ പരുമല തിരു മേനി) മൂക്കഞ്ചേരിൽ ഗീവറുഗീസ് റമ്പാൻ എന്നിവർ ഉൾപ്പെടെ നാല്പ തോളം സന്യാസിമാർ 19–ാം നൂറ്റാണ്ടിന്റെ മധ്യദശകങ്ങളിൽ ഉണ്ടായിരുന്നു. പിൽക്കാലത്ത് മലങ്കരസഭയിൽ അന്തച്ഛിദ്രങ്ങളും കേസും തർക്കങ്ങളും മറ്റും ഉണ്ടായതിനാൽ ആത്മീയപ്രവർത്തനങ്ങൾ നടക്കാതെ വന്നു. ഇരു പതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവ ന്നാസ്യോസ് മെത്രാപ്പോലീത്തായുടെ മുടക്കും തുടർന്നുണ്ടായ കേസു കളും സഭയുടെ ആത്മികപുരോഗതിക്കു വിലങ്ങുതടികളായിരുന്നു. ഇതേ പ്പറ്റി തികച്ചും ബോധവാനായിരുന്ന മെത്രാപ്പോലീത്താ സഭയിൽ സന്യാസിപ്രസ്ഥാനം ശക്തിപ്പെട്ടാൽ ആത്മികപുരോഗതി ഉണ്ടാകുമെന്നു കാണിച്ചുകൊടുത്ത തന്റെ ഗുരുവായ പരുമലത്തിരുമേനിയുടെ മാതൃക അനുകരിക്കുകയായിരുന്നു. ഈ ലക്ഷ്യം മുൻനിറുത്തി അദ്ദേഹം ചില ശിഷ്യന്മാരെ വളർത്തിയെടുക്കുകയും ചെയ്തു.

### പ്രധാന സംഭവം

ബഥനി ആശ്രമാംഗമായിരുന്ന ഫാ. കുറിയാക്കോസ് ഒ. ഐ. സി. എഴു തുന്നു: “ബഥനി ആശ്രമ സ്ഥാപനക്കാലത്തെ സ്ഥിതി ഞാൻ വ്യക്തമായി ഓർക്കുന്നു. സഭയിലെ ഒരു സുപ്രധാന സംഭവമായിരുന്നു ബഥനിയുടെ ജനനം. സഭാനേതൃത്വത്തിലും അംഗങ്ങളിലും അതു നൂറു നൂറു പ്രതീ ക്ഷകൾ ഉണർത്തി. ഒട്ടധികം സഭാസ്നേഹികൾ ദർശനങ്ങൾ കണ്ടു. പ്രസി ദ്ധമായ സെറാമ്പൂർ യൂണിവേഴ്സിറ്റി പ്രൊഫസർ സ്ഥാനം രാജിവച്ച ഫാ. പി. റ്റി. ഗീവറുഗീസും ഫാ. അലക്സിയോസും സന്യാസാർത്ഥികളോ ടൊപ്പം ‘മുണ്ടൻമലയിലെ’ പുൽക്കുടിലുകളിൽ താമസം തുടങ്ങിയപ്പോൾ മലങ്കരസഭ അതിന്റെ ചരിത്രത്തിലെ ഒരു പുതിയ സുവർണ്ണ അധ്യായം രചിക്കുകയായിരുന്നു. അതൊരു ധന്യമുഹൂർത്തം തന്നെ.

ദൈവത്തിന്റെ മഹത്വത്തെ സദാ വർണ്ണിക്കുന്ന ആകാശത്തോടു തൊട്ടു രുമ്മി നിൽക്കുന്ന മുണ്ടൻമലയാകുന്ന മഹാമേരുവിന്റെ തിലകക്കുറിയായി ആ പുൽമാടങ്ങൾ തിളങ്ങി. താഴ്വരകളെ ഇടതടവില്ലാതെ തഴുകി ഒഴു കുന്ന പമ്പയുടെ പോഷകനദിയാകുന്ന കക്കാട്ടാറ് യോർദ്ദാൻ തരംഗിണി യുടെ പരിവേഷമണിഞ്ഞിരുന്നു. അവിടത്തെ മണ്ണും മരങ്ങളും ഹിമ വൽസാനുവിൽ തലചായിക്കുന്ന ഋഷികേശിലെ ഋഷിപുംഗവന്മാരുടെ പർണ്ണശാലയുടെ പശ്ചാത്തലമൊരുക്കി. സഭയുടെ ആത്മികപ്രഭാവത്തിന്റെ

വറ്റാത്ത സ്ഫടിക സരോവരവും ആത്മനിർവൃതിയുടെ നിലയ്ക്കാത്ത നിർമ്മല നീരൊഴുക്കും അവിടെ ദർശിക്കപ്പെട്ടു. അല്ല, ആർഷഭാരതത്തിന്റെ ആത്മചൈതന്യം അവിടെ തുടിച്ചുനിന്നു. മലമേൽ സ്ഥാപിക്കപ്പെട്ട ഒരു 'പട്ടണം' തന്നെ. മലങ്കരസഭാ മാതാവ് ധന്യയായി.

മലങ്കരസഭയുടെ വളർച്ചയ്ക്ക് സന്യാസപ്രസ്ഥാനം അനിവാര്യമാണെന്ന് ആത്മാർത്ഥമായി ആഗ്രഹിച്ച ഒരു പ്രമുഖ വ്യക്തിയായിരുന്നു പുതുപ്പള്ളി പാറേട്ട് മാത്യൂസ് കത്തനാർ (പിന്നീട് മാർ ഈവാനിയോസ്). സഭയുടെ ഒരു വലിയ കുറവ് സന്യാസിമാരുടെയും കന്യാസ്ത്രീകളുടെയും അഭാവം ആണെന്നു സഭാനേതാക്കളിൽ ചിലർക്കും തോന്നി. ഈ കുറവു പരിഹരിക്കുന്നതിനെപ്പറ്റി ആലോചിക്കാൻ ചേർന്ന യോഗങ്ങളിൽ അലക്സിയോസ് ശെമ്മാശനും സംബന്ധിച്ചിരുന്നു. പിന്നീട് ബഥനി ആശ്രമസ്ഥാപനത്തിന് ഫാ. പി. റ്റി. ഗീവറുഗീസിന്റെ വലംകൈയായി പ്രവർത്തിച്ചത് ഫാ. അലക്സിയോസായിരുന്നല്ലോ.

ബഥന്യാശ്രമസ്ഥാപനം സംബന്ധിച്ചുള്ള ആലോചനകൾ സെറാമ്പൂരിൽ വച്ച് ആരംഭിച്ച കാലം മുതൽ ബഥനിയുടെ വാത്സല്യശിഷ്യനും സ്നേഹിതനുമായ ഫാദർ മാത്യൂസ് പാറേട്ടു അവർകൾ ബഥന്യാശ്രമത്തിന്റെ ആദർശത്തെ അനുകൂലിക്കുകയും ആശ്രമത്തെ പലേവിധത്തിൽ സഹായിക്കുകയും ചെയ്തിട്ടുണ്ട്.

ആശ്രമത്തിന്റെയും അതോടനുബന്ധിച്ചുള്ള അനാഥശാലയുടെയും നടത്തിപ്പിനുവേണ്ടി ഭിക്ഷാപാത്രവുമായി നടന്ന ആ കാഷായവസ്ത്രധാരികൾ മലങ്കര നസ്രാണികളുടെ ആധ്യാത്മിക ശക്തിയുടെ നിറകുടങ്ങളായി മാറി. ആ ആത്മനിർവൃതിയുടെ അനർഘനിമിഷങ്ങളിൽ സഭാംഗങ്ങൾ ഹർഷപുളകിതരായി. അവർ കൈമെയ് മറന്നു സംഭാവനകൾ വാരിയെറിഞ്ഞു. ആശ്രമത്തിൽ അംഗങ്ങൾ അനുദിനം പെരുകി. ഒരാത്മീയ നവോത്ഥാനത്തിന്റെ ശംഖൊലി സഭയിൽ എങ്ങും മുഴങ്ങിക്കേട്ടു. ഉറങ്ങിക്കിടന്നിരുന്ന മലങ്കരസഭയിലെ കുഞ്ഞാടുകൾ ഈ മന്ദ്രധ്വനി കേട്ട് ആത്മീയ അനുഭവങ്ങളുടെ പച്ചപ്പുൽമേടുകളിലേക്ക് ആനയിക്കപ്പെട്ടു. ഇതുവരെ വേണ്ടത്ര ആത്മിക ആഹാരം ഒന്നും കിട്ടാതെ കിടന്ന ആ വിശക്കുന്ന കുഞ്ഞാടുകൾ ദൈവതേജസ്സു നേടിയ ഇടയന്മാരുടെ മുഖത്തേക്കു നോക്കി. അവരുടെ വായിൽ നിന്നു വന്ന വചനസുധ പാനം ചെയ്തു. കുഞ്ഞാടുകൾക്കു ജീവന്റെ അപ്പം ഭക്ഷിക്കുന്നതിനും സാധിച്ചു. അങ്ങനെ ആത്മീയതയുടെ ആ പച്ചമേച്ചിലിൽ – അതെ ബഥനിയിൽ – ചേരാൻ ഞാനും ആഗ്രഹിച്ചു."

# 4

# ബഥനി: ചരിത്രവും യഥാർത്ഥ ചിത്രവും

റാന്നി - പെരുനാടു മുണ്ടൻമലയിൽ 1918-ൽ മലങ്കരസഭ ആരംഭിച്ച ബഥനി ആശ്രമത്തിന്റെ അനിഷേധ്യ ചരിത്രവും യഥാർത്ഥചിത്രവും മന സ്സിലാക്കുന്നതിന് ബഥനിയുടെ സ്ഥാപക നേതാക്കളിൽ രണ്ടാം സ്ഥാന ത്തു നിൽക്കുന്ന ഫാ. അലക്സിയോസ് (പിന്നീട് അലക്സിയോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ) 20-7-1934 -ൽ പോപ്പിന്റെ ഇന്ത്യാ - ബർമ്മ - സിലോൺ ഡലിഗറ്റ് അപ്പസ്തോലിക്കിനു സമർപ്പിച്ച നിവേ ദനം മാത്രം വായിച്ചാൽ മതി (ഇംഗ്ലീഷിലുള്ള നിവേദനത്തിന്റെ തനി തർ ജ്ജമയാണിത്). ഇതിലെ ഓരോ വാക്കിലും പരമസത്യം തുടിച്ചു നിൽ ക്കുന്നു.

From,

ഫാദർ അലക്സിയോസ് ഒ. ഐ. സി., സുപ്പീരിയർ,
ബഥനി ആശ്രമം, വടശ്ശേരിക്കര, തിരുവിതാംകൂർ

To,

ഹിസ് എക്സലൻസി ഡലിഗറ്റ്, അപ്പസ്തോലിക് ഓഫ് ഇന്ത്യ,
ബർമ്മ, സിലോൺ

ബഹുമാന്യനായ അങ്ങ് അറിയുന്നതിന്,

ഈ നിവേദനവുമായി ബഹുമാന്യനായ അങ്ങയെ സമീപിക്കുന്നതി നുള്ള സ്വാതന്ത്ര്യം ഞാനെടുത്തതിന് എന്നോടു ക്ഷമിക്കണമെന്നഭ്യർത്ഥി ക്കുന്നു. അങ്ങിൽനിന്നു പൂർണ്ണമായ പരിഹാരം ലഭിക്കുമെന്നുള്ള പൂർണ്ണ വിശ്വാസത്തോടെയാണ് ഞാൻ ഈ നിവേദനം സമർപ്പിക്കുന്നത്.

1. തിരുവനന്തപുരം ആർച്ച്ബിഷപ്പായ മാർ ഈവാനിയോസ്, ഞാനുൾ പ്പെട്ടു നില്ക്കുന്ന സുറിയാനിസഭയിലെ ഒരംഗമായിരുന്നു എന്ന കാര്യം അങ്ങേയ്ക്ക് അറിവുള്ളതാണല്ലോ. നാലു വർഷം മുമ്പ് ആ സഭ വിട്ടു റോമൻ കത്തോലിക്കാസഭയിൽ ചേരുന്നതുവരെ, അദ്ദേഹം ആ സഭയിൽ തുടർന്നിരുന്നു താനും.

2. മാർ ഈവാനിയോസ്, ആറാം ഫാറത്തിൽ പഠിച്ചുകൊണ്ടിരിക്കു മ്പോൾ അന്നത്തെ മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് അദ്ദേ ഹത്തിനു ശെമ്മാശുപട്ടം നല്കി. അതിനുശേഷം അദ്ദേഹം എം. എ.

ബിരുദം നേടുന്നതുവരെയുള്ള വിദ്യാഭ്യാസ സംബന്ധമായ എല്ലാ ചെല വുകളും സുറിയാനിസഭയാണ് വഹിച്ചത്.

3. അദ്ദേഹം എം. എ. പാസ്സായതിനെ തുടർന്ന് സുറിയാനിസഭയുടെ കേന്ദ്ര ഹൈസ്ക്കൂളായ കോട്ടയം എം. ഡി. സെമിനാരിയുടെ പ്രിൻസിപ്പ ലായി നിയമിക്കപ്പെട്ടു. അന്ന് അദ്ദേഹം ഒരു വൈദികൻ മാത്രമായിരുന്നു. അദ്ദേഹം ആ സ്ഥാനത്തു മൂന്നു വർഷം തുടർന്നു. ഇക്കാലത്ത് മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന കാലം ചെയ്ത ഗീവറുഗീസ് മാർ ദീവന്നാ സ്യോസ് കൽക്കട്ടയിൽ പോകുന്നതിനും സെറാമ്പൂർ കോളജ് പ്രിൻസി പ്പലായിരുന്ന ഡോക്ടർ ഹൊവെൽ സിനെ സന്ദർശിക്കുന്നതിനും ഇട യായി. ഡോ. ഹൊവെൽസുമായുള്ള സംഭാഷണവേളയിൽ സുറിയാനി സഭ നേരിടുന്ന സാമ്പത്തിക പ്രയാസങ്ങളെപ്പറ്റിയും പറഞ്ഞു. ഇതു കേട്ട പ്പോൾ അദ്ദേഹത്തിനു സുറിയാനിസഭയോട് സഹാനുഭൂതി തോന്നുകയും മാർ ഈവാനിയോസിനെ (അന്ന് ഫാ. പി. റ്റി. ഗീവറുഗീസ്) പ്രത്യേക പരിഗണന വച്ച് സെറാമ്പൂർ കോളജിൽ പ്രൊഫസറായി നിയമിക്കാമെന്നും ഒരു യൂറോപ്യൻ പ്രൊഫസർക്കുള്ള ശമ്പളം നൽകാമെന്നും പറയുകയും ചെയ്തു. ഈ വാഗ്ദാനപ്രകാരം 1913-ൽ മാർ ഈവാനിയോസ് പ്രൊഫ സറായി നിയമിക്കപ്പെട്ടു. അദ്ദേഹം ആ സ്ഥാനത്തു 1918 വരെ തുടരുകയും ചെയ്തു. മാർ ഈവാനിയോസ് സുറിയാനിസഭയുടെ സേവനത്തിനു വേണ്ടി പൂർണ്ണമായി പ്രതിഷ്ഠിക്കപ്പെട്ട വ്യക്തിയാണെന്നും മാർ ഈവാ നിയോസിന്റെ ഉയർന്ന ശമ്പളം സഭയുടെ നന്മയ്ക്കുവേണ്ടി വിനിയോഗി ക്കപ്പെടുമെന്നുമുള്ള വിശ്വാസത്തോടും പ്രതീക്ഷയോടുമാണ് ഡോ. ഹൊവെൽസ് അദ്ദേഹത്തെ നിയമിച്ചത്. ഈ വസ്തുത ഇവിടെ പരാമർശി ക്കുന്നത്, അദ്ദേഹം സെറാമ്പൂരിൽ പ്രൊഫസറായിരിക്കുമ്പോൾ കുറെ സമ്പാദ്യമുണ്ടാക്കിയെന്നും തുടർന്ന് ഈ പണംകൊണ്ടു സ്ഥലങ്ങളും മറ്റും വാങ്ങിയെന്നും ചിലപ്പോൾ മാർ ഈവാനിയോസ് പറയുന്നതുകൊണ്ടാണ്. ഈ സമ്പാദ്യങ്ങളാണ് ഈ നിവേദനത്തിന്റെ പ്രധാന വിഷയവും.

അദ്ദേഹം പറയുന്നതു ശരിയല്ല. ഒന്നാമതായി, അദ്ദേഹം സെറാമ്പൂ രിൽ ആയിരിക്കുമ്പോൾ പറയത്തക്ക യാതൊരു സമ്പാദ്യവും ഉണ്ടാക്കി യിട്ടില്ല. തന്റെ വ്യക്തിപരമായ ചെലവുകൾ കഴിച്ചുള്ള പണം അദ്ദേഹം സെറാമ്പൂരിൽ പഠിക്കാനായി വരുത്തിയ ചില സിറിയൻ വിദ്യാർത്ഥിക ളുടെ പഠനച്ചെലവിനാണു വിനിയോഗിച്ചത്. അതുകൊണ്ട് മിച്ചമൊന്നും ഉണ്ടായിരുന്നില്ല. രണ്ടാമതായി, ഇനി എന്തെങ്കിലും മിച്ചം ഉണ്ടായിരുന്നു എങ്കിൽതന്നെ അത് സുറിയാനി സഭയ്ക്കുള്ളതാണ്. ആ ധാരണയോടെ യാണ് അദ്ദേഹം നിയമിക്കപ്പെട്ടത്.

4. അദ്ദേഹം സെറാമ്പൂരിൽ പ്രൊഫസർ ആയിരിക്കുമ്പോൾ ഈ പാവ പ്പെട്ട ഞാനും സുറിയാനി സഭയിലെ മറ്റു ചില വിദ്യാർത്ഥികളും പഠിക്കു

ന്നതിനുവേണ്ടി സെറാമ്പൂരിൽ എത്തുകയും മാർ ഈവാനിയോസിനോടൊപ്പം ചേരുകയും ചെയ്തു. ഞങ്ങൾ അവിടെയായിരുന്നപ്പോൾ മാർ ഈവാനിയോസിനും ഞങ്ങളിൽ ചിലർക്കും തിരുവിതാംകൂറിൽ സുറിയാനി സഭയ്ക്കുവേണ്ടി ഒരു സന്യാസിസ്ഥാപനം ആരംഭിക്കണമെന്ന ആശയം ഉണ്ടായി. ഈ ചിന്താഗതിയെപ്പറ്റി മാർ ഈവാനിയോസ് സുറിയാനി സഭയിലെ ഒരു പ്രമുഖ വ്യക്തിയായ ഇ. ജെ. ജോൺ ഉൾപ്പെടെ പലരെയും അറിയിച്ചു. ഈ ആശയത്തോട് അനുകൂലിച്ച ഇ. ജെ. ജോൺ ഉടൻ തന്നെ ഇതിനുവേണ്ടി പെരുനാട്ടിൽ നൂറേക്കർ സ്ഥലം സംഭാവന ചെയ്യാമെന്നു വാഗ്ദാനം ചെയ്തു. സുറിയാനിസഭയ്ക്കു വേണ്ടി ഒരു സന്യാസസമൂഹം സ്ഥാപിക്കുന്നതിനാണ് ഈ സ്ഥലം നൽകുന്നതെന്നും ദാനആധാരത്തിൽ പ്രത്യേകം എടുത്തുപറയുകയും ചെയ്തിരുന്നു. ഈ നൂറേക്കർ സ്ഥലമാണ് ബഥനി ആശ്രമത്തിന്റെ ആരംഭം. ഈ നൂറേക്കർ പോരെന്നു കരുതി കുറെ സ്ഥലം കൂടി അതിനടുത്തു വാങ്ങണമെന്നും ആഗ്രഹിച്ചു. സമീപത്തായി ഗവൺമെന്റ് വക കുറെ പുറമ്പോക്കു സ്ഥലവും കിടന്നിരുന്നു. 290 ഏക്കർ വരുന്ന ഈ സ്ഥലം തന്റെ പേരിലാക്കിത്തരണമെന്ന് മാർ ഈവാനിയോസ് ഗവൺമെന്റിൽ അപേക്ഷ സമർപ്പിച്ചു. സുറിയാനി സഭയ്ക്കുവേണ്ടി ഒരു ധർമ്മസ്ഥാപനം ഉണ്ടാക്കുന്നതിനാണ് ഈ സ്ഥലമെന്നും അപേക്ഷയിൽ വ്യക്തമായി പ്രസ്താവിച്ചിരുന്നു. ഇ. ജെ. ജോൺ നൂറേക്കർ സ്ഥലം സംഭാവന ചെയ്ത കാര്യവും ഈ അപേക്ഷയിൽ പരാമർശിച്ചിട്ടുണ്ട്. സാധാരണഗതിയിൽ ഇത്രയധികം ഭൂമി സ്വകാര്യവ്യക്തികൾക്ക് പതിച്ചുനൽകാറില്ല. എന്നാൽ ചില പ്രത്യേക പരിതസ്ഥിതിയിൽ ധർമ്മസ്ഥാപനങ്ങൾക്കു വേണ്ടി ഭൂമി രജിസ്റ്റർ ചെയ്തു കൊടുത്തും വന്നിരുന്നു. ഭൂമി രജിസ്റ്റർ ചെയ്തു കിട്ടുന്നതിനുള്ള അപേക്ഷ ലഭിച്ചതിനെ തുടർന്ന് ഈ ഭൂമി അപേക്ഷയിൽ പറയുന്നതു പോലെയുള്ള ആവശ്യത്തിനാണോ എന്ന് ഗവൺമെന്റ് ഇ. ജെ. ജോണിനോട് ചോദിക്കുകയുണ്ടായി. സുറിയാനിസഭയ്ക്കു വേണ്ടി ഒരു ധർമ്മസ്ഥാപനം ഉണ്ടാക്കുന്നതിനാണിതെന്നും ഇതിനുവേണ്ടി താൻ തന്നെ നൂറേക്കർ സ്ഥലം സംഭാവന ചെയ്തെന്നും ജോൺ മറുപടി നൽകി. ഈ നിവേദനങ്ങളുടെ പിൻബലത്തിൽ അവസാനം അനുകൂലമായ വ്യവസ്ഥകളിൽ ഭൂമി മാർ ഈവാനിയോസിന്റെ പേരിൽ രജിസ്റ്റർ ചെയ്തു കൊടുത്തു. ഈ ഭൂമിയുടെ വിലയായി 2500 രൂപ മാത്രമാണു ഗവൺമെന്റു നിശ്ചയിച്ചത്. ഞങ്ങളുടെ കൈവശം ഉടനെ ഇത്രയും പണം എടുക്കാനില്ലായിരുന്നതിനാൽ പണം കടം വാങ്ങിയാണ് നൽകിയത്. മാർ ഈവാനിയോസ് തന്റെ പിതാവിൽ നിന്ന് ഉടനെ തിരിച്ചുതരാമെന്നു പറഞ്ഞ് രണ്ടായിരത്തി അഞ്ഞൂറോളം രൂപ കടം വാങ്ങി. ഈ ഭൂമിയിൽ വളരെയധികം തടികൾ ഉണ്ടായിരുന്നു. ഈ തടികൾ വെട്ടി വിറ്റതിൽ നിന്നു ലഭിച്ച പണം കൊണ്ടു കടം തിരിച്ചടച്ചു. ഗവൺമെന്റിന് ഈ ഭൂമിയുടെ വില നൽകിയത് തന്റെ പിതാവു

തനിക്കു തന്ന പണം കൊണ്ടാണെന്നും തന്നിമിത്തം സുറിയാനിസഭയ്ക്ക് ഈ ഭൂമിയുടെമേൽ ഒരവകാശവുമില്ലെന്നുമാണ് ഇപ്പോൾ മാർ ഈവാനി യോസ് പറയുന്നത്. ഇതു ശരിയല്ല. മുകളിൽ പറഞ്ഞിട്ടുള്ളതുപോലെ അദ്ദേഹത്തിന്റെ പിതാവിൽ നിന്നു സ്വീകരിച്ച പണം ഒരു വായ്പ മാത്ര മായിരുന്നു. അതു തിരിച്ചു കൊടുക്കുകയും ചെയ്തു. തന്മൂലം മാർ ഈവാ നിയോസിന് ഈ ഭൂമിയുടെ മേൽ ഒരു തരത്തിലുള്ള അവകാശവും ഇല്ല. ഈ വായ്പയുടെ പലിശ സുറിയാനിസഭ ശേഖരിച്ച പണത്തിൽ നിന്നാണു നൽകിയതെന്നും ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

5. ഈ 290 ഏക്കർ ലഭിച്ചതോടെ ഇ. ജെ. ജോണിന്റെ സംഭാവന ഉൾ പ്പെടെ മൊത്തം 390 ഏക്കർ ആയി. ഇങ്ങനെ ഭൂമി ലഭിച്ചു എങ്കിലും കെട്ടിട ങ്ങൾ പണിയുന്നതിനും ദേഹണ്ഡങ്ങൾ ചെയ്യുന്നതിനും പണം കണ്ടെ ത്തേണ്ടിവന്നു. അതുകൊണ്ട് ഞങ്ങൾ ദീവന്നാസ്യോസ് മെത്രാപ്പോലീ ത്തായെ സമീപിച്ചു സഹായം തേടി. സന്തുഷ്ടനായ അദ്ദേഹം ഈ സ്ഥാപ നത്തിനു വേണ്ടി ഉദാരമായി സംഭാവന ചെയ്യണമെന്നാവശ്യപ്പെട്ടുകൊണ്ട് എല്ലാ പള്ളികൾക്കും വ്യക്തികൾക്കും ഒരു പൊതു കല്പന അയച്ചു. കല്പന ഇറക്കിയശേഷം ഞങ്ങൾ ഇടവകകളിൽ നിന്നും വ്യക്തികളിൽ നിന്നും പണം പിരിക്കാനായി സഞ്ചരിക്കുകയും മൂന്നു വർഷം കൊണ്ട് ഏതാണ്ട് 30000 രൂപ ശേഖരിക്കുകയും ചെയ്തു. ആദ്യത്തെ മൂന്നു വർഷം കണക്കുകൾ കൃത്യമായി എഴുതി സൂക്ഷിക്കുകയും യഥാസമയം ഓഡിറ്റു ചെയ്യുകയും ഉണ്ടായി. ഈ കണക്കുകളിൽ നിന്നും ഓഡിറ്ററുടെ റിപ്പോർ ട്ടിൽ നിന്നും പിരിവ് 30000 രൂപയിൽ കൂടുതലായെന്നു കാണാവുന്നതാണ്. ഈ പണത്തിന്റെ ഒരു ഭാഗം കൊണ്ട് ഒരു അനാഥശാലയും ഒരു പള്ളിയും ആശ്രമ കെട്ടിടങ്ങളും നിർമ്മിച്ചു. പിന്നീടു സമീപത്തുള്ള 40 ഏക്കർ സ്ഥലം 1400 രൂപ കൊടുത്തു വാങ്ങുകയും ചെയ്തു.

6. ഞങ്ങളുടെ പ്രവർത്തനം നടത്താൻ പിരിച്ചെടുത്ത ഈ പണം പോരാ എന്നു തോന്നിയപ്പോൾ വിദേശങ്ങളിൽ നിന്നും പണം പിരിക്കേണ്ടി വന്നു. അതനുസരിച്ചു ഞാൻ മലയായിലും ജാവയിലും പോയി രണ്ടു വർഷ ത്തോളം അവിടെ താമസിക്കുകയും അവിടെ നിന്നു 8000 രൂപ പിരിച്ചെടു ക്കുകയും ഉണ്ടായി. ഈ തുകയെല്ലാം മാർ ഈവാനിയോസിന്റെ പേർക്ക യച്ചു കൊടുത്തു. ഇതേസമയം നാട്ടിൽ സുറിയാനിസഭയിൽ നിന്നും അംഗ ങ്ങളിൽ നിന്നും ആശ്രമത്തിനു വേണ്ടി പണം ശേഖരിച്ചുകൊണ്ടിരുന്നു.

7. നേരത്തേ പറഞ്ഞതുപോലെ ആദ്യത്തെ മൂന്നു വർഷം കണക്കു കൾ ക്രമമായി എഴുതി സൂക്ഷിക്കുകയും ഓഡിറ്റ് ചെയ്യുകയും ചെയ്തു. പിന്നീട് ലഭിച്ച പണത്തിന്റെ വരവു ചെലവു കണക്കുകൾ മാർ ഈവാനി യോസ് എഴുതി ഓഡിറ്റ് ചെയ്തു സൂക്ഷിച്ചില്ല. ധർമ്മസ്ഥാപനത്തിനു വേണ്ടി വളരെ കഷ്ടപ്പെട്ടു പിരിച്ച പണം അദ്ദേഹം അലക്ഷ്യമായി ചെല

വാക്കിക്കൊണ്ടിരുന്നു. മാർ ഈവാനിയോസ് സഭ വിടുന്നതുവരെ അദ്ദേ ഹത്തിന്റെ കൈവശം കുറഞ്ഞപക്ഷം ഒരു ലക്ഷം രൂപ എത്തിയിട്ടുണ്ടാവും. ഈ തുകയ്ക്ക് മാർ ഈവാനിയോസ് കണക്കു തരേണ്ടതായിരുന്നു. ഈ ഒരു ലക്ഷം രൂപയിൽ മലയ, ജാവ എന്നിവിടങ്ങളിൽ നിന്നു പിരിച്ച തുൾപ്പെടെ ഈ പാവപ്പെട്ട ഞാൻ തന്നെ ഏതാണ്ടു 40000 രൂപ ശേഖരി ച്ചിട്ടുണ്ട്.

8. പെരുനാട്ടിലെ സ്വത്തുക്കൾക്കു പുറമേ ഞങ്ങൾ പിന്നീട് മറ്റു പ്രദേ ശങ്ങളിൽ സ്ഥലം വാങ്ങി കെട്ടിടങ്ങൾ നിർമ്മിച്ചു.

9. മുകളിൽ അറിയിച്ചതിൽ നിന്നു താഴെ പറയുന്ന വസ്തുതകൾ വ്യക്ത മാണ്.

a) ബഥനി ആശ്രമം ആരംഭിക്കുക എന്ന ആശയം മാർ ഈവാനി യോസും ഞാനും ഞങ്ങളുടെ സഭയിലെ മറ്റു ചിലരും, സെറാമ്പൂരിൽ ആയിരുന്നപ്പോൾ ഉടലെടുത്തതാണ്.

b) സുറിയാനിസഭയുടെ നന്മയ്ക്കു വേണ്ടിയാണ് ഒരു സ്ഥാപനമെന്ന നിലയിൽ ആശ്രമം ആരംഭിച്ചത്; അത് സുറിയാനിസഭ വകയുമാണ്.

c) സുറിയാനിസഭയുടെ മെത്രാപ്പോലീത്തായായ മാർ ദീവന്നാസ്യോ സിന്റെ വ്യക്തമായ അനുവാദത്തോടു കൂടിയാണ് ആശ്രമം ആരംഭിച്ചത്.

d) സുറിയാനിസഭയിലെ ഒരു പ്രമുഖ അംഗമായ ഇ. ജെ. ജോൺ പെരു നാട്ടിൽ സംഭാവന ചെയ്ത നൂറേക്കറാണ് ആശ്രമത്തിന്റെ ആരംഭത്തി നുള്ള കാരണം.

e) സുറിയാനിസഭയ്ക്കു വേണ്ടി ഒരു സന്യാസാശ്രമം ആരംഭിക്കുക എന്ന സുവ്യക്തമായ ലക്ഷ്യത്തോടെയാണ് നൂറേക്കർ ദാനം.

f) സുറിയാനിസഭയ്ക്കു വേണ്ടി ഒരു ധർമ്മസ്ഥാപനം തുടങ്ങുന്നതി നാണ് ഈ ഭൂമി എന്ന ശക്തമായ നിവേദനങ്ങളുടെ ഫലമായിട്ടാണ് 290 ഏക്കർ ഗവൺമെന്റ് ഭൂമി രജിസ്റ്റർ ചെയ്തു കിട്ടിയത്.

g) ഈ 290 ഏക്കർ രജിസ്റ്റർ ചെയ്ത് കിട്ടാൻ മാർ ഈവാനിയോസ് അദ്ദേഹത്തിന്റെ സ്വന്തം പണം ഒന്നും കൊടുത്തിട്ടില്ല. ഇതിനുവേണ്ടി അദ്ദേ ഹത്തിന്റെ പിതാവിൽ നിന്നു കടം വാങ്ങിയ തുക ഈ സ്ഥലത്തെ തടി വെട്ടിവിറ്റു തിരിച്ചു കൊടുത്തു.

h) സുറിയാനി സഭയിൽ നിന്നും വെളിയിൽ നിന്നുമായി ഏകദേശം ഒരു ലക്ഷം രൂപ പിരിച്ചു. ഇതിൽ 40000 രൂപ ഞാനാണു ശേഖരിച്ചത്.

i) മലയ, ജാവ എന്നിവിടങ്ങളിൽ നിന്നു ഞാൻ തന്നെ 8000 രൂപ പിരിച്ചു.

j) ബഥനി ആശ്രമത്തിന്റെ ഇപ്പോഴത്തെ എല്ലാ സ്വത്തുക്കളും മുകളിൽ പറഞ്ഞ ധനശേഖരണത്തിലൂടെ സമ്പാദിച്ചതാണ്.

10. യഥാർത്ഥ വസ്തുതകൾ ഇതായിരിക്കെ, മാർ ഈവാനിയോസ് സുറിയാനിസഭ വിട്ട് റോമാസഭയിൽ ചേർന്നപ്പോൾ അദ്ദേഹം ബഥനിയുടെ സ്വത്തുക്കളെല്ലാം തിരിച്ചുകൊടുക്കാതിരുന്നത് അങ്ങേയറ്റത്തെ അനീതിയും അനാശാസ്യപ്രവർത്തനവുമായിരുന്നു. അദ്ദേഹം റോമാസഭയിൽ ചേർന്നപ്പോൾ ബഥനിയുടെ സ്വത്തുക്കൾ എല്ലാം വിട്ടുകൊടുക്കുകയാണെന്നും ഒന്നുംതന്നെ കൂടെ കൊണ്ടുപോകുന്നില്ലെന്നും പറഞ്ഞിരുന്നു. ഇതു സത്യമല്ല. അദ്ദേഹം ഇപ്പോഴും ബഥനിയുടെ സ്ഥാവര ജംഗമ സ്വത്തുക്കളിലധികവും കൈവശം വച്ചു കൊണ്ടിരിക്കയാണെന്നു ഞാൻ കാണിച്ചുതരാം. സഭാ പരിവർത്തനകാലത്ത് ഉപേക്ഷിച്ച ചില വസ്തുക്കൾ പോലീസിന്റെ സഹായത്തോടെ ബലമായി കൈവശപ്പെടുത്താൻ ശ്രമിക്കുകയാണ്. അദ്ദേഹത്തിന്റെ പ്രേരണയോടെ ഒരു ക്രിമിനൽ കേസും ഈയിടെ ആരംഭിച്ചു.

11. മാർ ഈവാനിയോസ് സുറിയാനിസഭ വിടുന്നതിനു മുമ്പ് ബഥനി ആശ്രമം ആർജ്ജിച്ച സ്വത്തുക്കളുടെ ഒരു പട്ടിക ഞാൻ താഴെ ചേർക്കുന്നു. എ എന്നും ബി എന്നുമുള്ള രണ്ടു ഷെഡ്യൂളായിട്ടാണ് അവ തിരിച്ചിരിക്കുന്നത്. എ ഷെഡ്യൂളിൽപ്പെടുന്നവ ഇപ്പോഴും മാർ ഈവാനിയോസിന്റെ കൈവശത്തിലിരിക്കുന്നതും ബി ഷെഡ്യൂളിൽ വരുന്നവ ഞങ്ങളുടെ കൈവശത്തിലുള്ളതുമാണ്. അവ തിരിച്ചു നൽകുന്നതിനു മുമ്പ്, മാർ ഈവാനിയോസ് ഉന്നയിക്കുന്ന ഒരു വാദമുഖത്തെ സ്പർശിക്കേണ്ടതുണ്ട്. അദ്ദേഹം പറയുന്നത് ബഥനി സുറിയാനിസഭ വകയല്ലെന്നും അത് അദ്ദേഹത്തിന്റെ സ്വകാര്യസ്വത്താണെന്നും അത്രേ. ഈ വാദമുഖം അസത്യജടിലവും ഒരിക്കലും ന്യായീകരിക്കാനാവാത്തതുമാണ്. തന്റെ ഈ വാദമുഖത്തിനനുകൂലമായി അദ്ദേഹം പറയുന്നത്, സുറിയാനിസഭയ്ക്കു വെളിയിലുള്ളവരോടും സംഭാവനകൾ സ്വീകരിച്ചിട്ടുണ്ടെന്നും അതുകൊണ്ട് ആശ്രമം സുറിയാനിസഭയുടേതല്ലെന്നുമാണ്. സഭയ്ക്കു വെളിയിൽ നിന്നു കുറെ പണം പിരിച്ചു എന്നതു ശരിയാണ്. സംഭാവന നൽകിയ എല്ലാവരും, വിശിഷ്യ സഭയുടെ അംഗങ്ങളല്ലാത്തവരും, ഈ തുക സുറിയാനി സഭയുടെ ഒരു സ്ഥാപനത്തിനുള്ളതാണെന്ന് അറിയുകയും വിശ്വസിക്കുകയും ചെയ്തിരുന്നു. ഇക്കാര്യത്തിൽ എന്തെങ്കിലും സംശയമുണ്ടെങ്കിൽ പണം തന്നവരുടെ ഇടയിൽ ഒരു ഹിതപരിശോധന നടത്തി നോക്കാം. അവരെല്ലാംതന്നെ എന്റെ നിലപാടിനോടു യോജിക്കുമെന്നും എനിക്കുറപ്പുണ്ട്. മലയാ, ജാവാ എന്നിവിടങ്ങളിൽ നിന്നുള്ള പിരിവിനെ സംബന്ധിച്ചിടത്തോളം ഞാൻ നേരത്തേ പ്രസ്താവിച്ചിട്ടുള്ളതുപോലെ, പണം തന്നവരെല്ലാം തന്നെ സുറിയാനിസഭയുടെ ഒരു സ്ഥാപനത്തിനാണന്നറിഞ്ഞു

കൊണ്ടു തന്നെയാണപ്രകാരം ചെയ്തിട്ടുള്ളതെന്ന് എനിക്കുറപ്പുണ്ട്. ഒരു പ്രത്യേക മതവിഭാഗത്തിന്റെ ഒരു ധർമ്മസ്ഥാപനത്തിനു മറ്റു വിഭാഗങ്ങളും സംഭാവന നൽകുമെന്നും എന്നാൽ ആ സ്ഥാപനം അവരുടെ വകയായിരിക്കുകയില്ലെന്നും ആർക്കും അറിയാവുന്ന ഒരു കാര്യമാണ്. രണ്ടാമതായി ബഥനി സുറിയാനിസഭയുമായി ബന്ധമില്ലാതെ ഒരു പ്രത്യേക സ്വതന്ത്ര സ്ഥാപനമായി മാർ ഈവാനിയോസ് ആരംഭിച്ചതാണെന്നും തന്നിമിത്തം സുറിയാനിസഭയ്ക്ക് അതിലവകാശമൊന്നുമില്ലെന്നും പറയുന്നുണ്ട്. ഇതിനുമുമ്പ് പ്രസ്താവിച്ചിട്ടുള്ള വസ്തുതകൾ, ഈ വാദമുഖം ഒരു നിമിഷം പോലും നിലനില്ക്കുന്നതല്ലെന്നു വ്യക്തമായി കാണിച്ചു കൊടുക്കും. കൂടാതെ സുറിയാനിസഭയിലെ ഒരു വൈദികനായിരിക്കുമ്പോൾ ഈ സ്ഥാപനം സുറിയാനിസഭയുമായി ബന്ധപ്പെടാതെ സ്ഥാപിച്ചതാണെന്നു പറയുന്നത് അവിശ്വസനീയവും അസംഭാവ്യവുമാണ്. ആശ്രമം ആരംഭിച്ചു വളരെ കഴിഞ്ഞാണ് മാർ ഈവാനിയോസ് സുറിയാനിസഭയിലെ പരിശുദ്ധ കാതോലിക്കാ ബാവായാൽ മെത്രാനായി വാഴിക്കപ്പെടുന്നതും. ആശ്രമം സ്വകാര്യ സ്വത്താണെന്നുള്ള അവകാശവാദം ഉന്നയിക്കുന്നത് സ്വത്തുക്കളെല്ലാം തന്റെ സഹോദരനായ മത്തായി പണിക്കർക്കു നൽകുന്നതിനാണെന്നു ഞാൻ കേട്ട കാര്യവും ഇതോടൊന്നിച്ചു അറിയിച്ചുകൊള്ളുന്നു.

12. എ. ഷെഡ്യൂൾ: ഇപ്പോൾ മാർ ഈവാനിയോസിന്റെ കൈവശത്തിലിരിക്കുന്ന വസ്തുവകകൾ.

1. തിരുമൂല വസ്തു - തിരുമൂലപുരം ഇടവകപ്പള്ളിയുടെ കിഴക്കു കിടക്കുന്നത്. ഈ വസ്തുവിൽ രണ്ടു കെട്ടിടങ്ങൾ ഉണ്ട്. മാർ ഈവാനിയോസ് സുറിയാനിസഭ വിടുന്നതിനു മുമ്പ് വാങ്ങിയ ഈ വസ്തുവും കെട്ടിടങ്ങളും സുറിയാനിസഭ വകയാണ്.

2. ഒന്നാം നമ്പർ വസ്തുവിന്റെ സമീപത്തുള്ള മറ്റൊരു 30 സെന്റു സ്ഥലം. ഇതും മാർ ഈവാനിയോസ് സഭ വിട്ടുപോകും മുമ്പ് വാങ്ങിയതാണ്.

3. ബഥനിമഠം (കോൺവെന്റ്): ഇതു സുറിയാനിസഭ വക തിരുമൂലപുരം ഗേൾസ് സ്കൂളിനു 50 അടി ഉള്ളിൽ സ്ഥിതിചെയ്യുന്നതാണ്. നാലര ഏക്കറുള്ള ഈ സ്ഥലത്ത് ഒരു ചാപ്പലും കന്യാസ്ത്രീകളുടെ വസതിയും മറ്റു കെട്ടിടങ്ങളുമുണ്ട്. സുറിയാനിസഭയിലെ സ്ത്രീകളുടെ ഇടയിൽ പ്രവർത്തിക്കുന്നതിനു വേണ്ടി കന്യാസ്ത്രീകളെ പരിശീലിപ്പിക്കുവാൻ ആരംഭിച്ചതാണ്. ഇതിൽ ഒരു കെട്ടിടം 1300 രൂപ ചെലവാക്കി കൽക്കട്ടയിലെ ഓക്സ്ഫോർഡ് മിഷൻ സിസ്റ്റർഹുഡിലെ മദർ ഈഡിത്ത് നിർമ്മിച്ചു കൊടുത്തതാണെന്നും ഓർക്കണം.

കൂടാതെ ഈ വസ്തുവിലെ പ്രധാന കെട്ടിടത്തിനു വേണ്ടി മദർ ഈഡി

ത്തു തന്നെ 600 രൂപ കൂടി നൽകി. സുറിയാനിസഭയുടെ നന്മയ്ക്കു വേണ്ടി മാത്രമാണ് മദർ ഈഡിത്ത് കെട്ടിടം നിർമ്മിച്ചതും 600 രൂപ സംഭാവന ചെയ്തതും.

4. നിലാർ മഠം: നങ്ങ്യാർകുളങ്ങര മാർ ഈവാനിയോസ് റോമാസഭയിൽ ചേരുന്നതിനു മുമ്പാണ് സ്കൂളും മഠവും സ്ഥിതിചെയ്യുന്ന സ്ഥലം നാലായിരത്തോളം രൂപയ്ക്കു വാങ്ങിയത്. മാർ ഈവാനിയോസ് സഭ വിടുന്നതിനു മുമ്പ് സഭ 2500 രൂപ നൽകി. തന്നിമിത്തം സുറിയാനിസഭയ്ക്ക് ഈ വസ്തുവിൽ 2500 രൂപയുടെ അവകാശമേയുള്ളു.

5. പ്രിന്റിങ് പ്രസ്സ്, പ്രസ്സ് ബിൽഡിങ് ഇവ സ്ഥിതിചെയ്യുന്ന സ്ഥലം. ഇതും മാർ ഈവാനിയോസ് മാതൃസഭ വിട്ടുപോകുന്നതിനു മുമ്പ് വാങ്ങിയതാണ്. സ്ഥലം വാങ്ങുന്നതിനും കെട്ടിടം വയ്ക്കുന്നതിനുമുള്ള പണവും സുറിയാനിസഭയുടേതാണ്. സുറിയാനിസഭയുടെ പ്രയോജനത്തിനുവേണ്ടി ഒരു അമേരിക്കൻ വനിത അന്നത്തെ തിരുവിതാംകൂർ വൈ. എം. സി. എ. സെക്രട്ടറി ഫൗളർ മുഖേന നൽകിയ ഒരു സമ്മാനമാണ് പ്രസ്സ്. പ്രസ്സിനു വേണ്ട മറ്റു ബന്ധപ്പെട്ട ഉപകരണങ്ങളും സഭ വക പണം കൊണ്ടുതന്നെ വാങ്ങി. ഇതിൽ 1600 രൂപ പുത്തൻകാവു പള്ളിയുടെ സംഭാവനയുമാണ്.

6. മാർ ഈവാനിയോസ് റോമാസഭയിൽ ചേർന്നപ്പോൾ പ്രസ്സിൽ അച്ചടിച്ചുവച്ചിരുന്ന രണ്ടായിരം രൂപയുടെ പുസ്തകങ്ങളും അദ്ദേഹം എടുത്തുകൊണ്ടുപോയി. ഈ രണ്ടായിരം രൂപ സുറിയാനിസഭയ്ക്കു കിട്ടേണ്ടതാണ്.

7. തിരുവല്ലയിലെ സെമിത്തേരിപ്പറമ്പ്. ഇതും മാർ ഈവാനിയോസ് സഭ വിട്ടു പോകുന്നതിനു മുമ്പ് വാങ്ങിയതാണ്. ഇതിന്റെ വിലയായി സുറിയാനി സഭ 100 രൂപ നൽകിയിട്ടുണ്ട്.

8. മാവേലിക്കരപള്ളി: ഈ പള്ളിയും മാർ ഈവാനിയോസ് സഭ വിട്ടു പോകുന്നതിനു മുമ്പ് എക്സിക്യൂട്ടീവ് എൻജിനീയറും സഭയിലെ ഒരു പ്രമുഖ അംഗവുമായിരുന്ന ജോർജ്ജ് ഫിലിപ്പിന്റെ പരിശ്രമഫലമായി സഭാംഗങ്ങളിൽ നിന്നു പിരിച്ചെടുത്ത പണം കൊണ്ട് നിർമ്മിച്ചതാണ്. അതുകൊണ്ട് ഇതും സുറിയാനിസഭയുടേതു തന്നെ.

9. ചന്ദനപ്പള്ളി പുരയിടം. ഈ സ്ഥലവും മാർ ഈവാനിയോസ് പോകുന്നതിനു മുമ്പ് വാങ്ങിയതാണെങ്കിലും പോയശേഷമാണ് അവിടെ ചാപ്പൽ നിർമ്മിച്ചത്. അതുകൊണ്ട് ഈ ചാപ്പൽ സുറിയാനി സഭയുടേതല്ല. എന്നാൽ രണ്ടേക്കർ വിസ്തൃതിയുള്ള ഭൂമി സുറിയാനിസഭ വകയാണ്.

10. തുമ്പമൺ വടക്കേക്കരപ്പള്ളിയും സ്ഥലവും: ഇതും മാർ ഈവാനിയോസ് റോമാസഭയിൽ ചേരുന്നതിനു മുമ്പ് വാങ്ങിയതാകയാൽ സുറിയാനി സഭയുടേതാണ്.

11. തുമ്പമൺ സൗത്ത് (തട്ടയിൽ) സൈറ്റ്. ഇതും മാർ ഈവാനിയോസ് സഭ വിടുംമുമ്പ് വാങ്ങിയതാണ്.

12. ഉള്ളന്നൂർപ്പള്ളിയും സ്ഥലവും: ഈ പള്ളിയും സ്ഥലവും മാർ ഈവാനിയോസ് പോകുന്നതിനു മുമ്പ് സുറിയാനിസഭ വാങ്ങിയതാണ്. പിന്നീടു പള്ളി അഗ്നിക്കിരയായി. ഭൂമി സുറിയാനിസഭയുടേതാണ്.

13. കല്ലൂപ്പാറയ്ക്കടുത്തുള്ള കടമാൻകുളം പള്ളിയും സ്ഥലവും: ഇതും മാർ ഈവാനിയോസ് പോകുംമുമ്പ് ആർജ്ജിച്ചതും സുറിയാനിസഭ വകയുമാണ്.

14. മാന്നാറിലുള്ള (നിരണം) രണ്ടു സ്ഥലങ്ങൾ: ഇവയും മാർ ഈവാനിയോസ് റോമാസഭയിൽ ചേരുന്നതിനു മുമ്പ് വാങ്ങിയതും സുറിയാനി സഭ വകയുമാണ്.

15. ചേപ്പാട് ഇംഗ്ലീഷ് മിഡിൽ സ്കൂൾ: ഇത് ചേപ്പാട് പള്ളിവകയാണ്. സ്കൂൾ കെട്ടിടം, സ്ഥലം, ഫർണീച്ചർ എന്നിവയ്ക്ക് 8000 രൂപ വില. ചേപ്പാടു പള്ളിയാണ് പണം നൽകിയത്. ഈ സ്കൂളിന്റെ മാനേജ്മെന്റ് സംബന്ധിച്ച് ഇടവകക്കാരുടെയിടയിൽ ചില തർക്കങ്ങൾ ഉണ്ടായിരുന്നു. ഈ തർക്കം തീർക്കുന്നതിനുവേണ്ടി മാനേജ്മെന്റ് മാർ ഈവാനിയോസിനു വിട്ടുകൊടുത്തു. മാനേജ്മെന്റ് വിട്ടു കൊടുത്തപ്പോൾ മൂന്നു കൊല്ലത്തിനകം ഹൈസ്ക്കൂളാക്കി ഉയർത്താമെന്ന് മാർ ഈവാനിയോസ് ഏറ്റിരുന്നു എങ്കിലും ഇപ്പോഴും മിഡിൽ സ്കൂൾ തന്നെ. ഈ വാഗ്ദാനവും മാനേജ്മെന്റ് വിട്ടുകൊടുക്കാൻ ഇടവകക്കാരെ പ്രേരിപ്പിക്കുകയുണ്ടായി. മാർ ഈവാനിയോസ് തന്നെ ഇപ്പോഴും സ്കൂൾ കൈവശം വച്ചിരിക്കുന്നു. സ്കൂൾ വിട്ടുകൊടുക്കാതിരിക്കുന്നതിന് ഒരു ന്യായീകരണവുമില്ല.

16. കവിയൂരിനടുത്തുള്ള കോട്ടൂരെ സ്ഥലം: ഇതും മാർ ഈവാനിയോസ് സുറിയാനിസഭ വിടുംമുമ്പു വാങ്ങിയതും സഭ വകയുമാണ്.

17. കവിയൂരിനടുത്തുള്ള മീന്തലക്കര: ഇതും മാർ ഈവാനിയോസ് റോമാസഭയിൽ ചേരുന്നതിനു മുമ്പ് വാങ്ങിയതാണ്.

18. പുറമറ്റം പള്ളി: പുറമറ്റം പള്ളിയുടെ അറ്റകുറ്റപ്പണികൾക്കായി ഇടവകക്കാർ സംഭാവന ചെയ്ത 150 രൂപ പുറമറ്റം ബാങ്കിൽ മാർ ഈവാനിയോസിന്റെ പേരിൽ ഇട്ടിരുന്നു എങ്കിലും അദ്ദേഹം സുറിയാനിസഭ വിട്ടപ്പോൾ ആ പണം എടുത്തുകൊണ്ടുപോയി.

19. സുറിയാനിസഭ വക തിരുമൂലപുരം ഹൈസ്ക്കൂളിനോടനുബന്ധിച്ചുള്ള ചാപ്പലിലെ ആവശ്യത്തിനുവേണ്ടി ഒരു കാപ്പയുണ്ടാക്കാൻ സ്കൂളിൽ നിന്ന് മാർ ഈവാനിയോസിനു 200 രൂപ നൽകി. മാർ ഈവാനിയോസ് കാപ്പ ഉണ്ടാക്കുകയോ പണം തിരിച്ചു നൽകുകയോ ചെയ്തില്ല.

20. പ്ലാമൂട്ടിൽ ചിട്ടിയിൽ നിന്ന് മാർ ഈവാനിയോസിനു ചിട്ടിത്തുകയായി 1500 രൂപ കിട്ടി. ബഥനിക്കുള്ള പൊതുധനശേഖരണത്തിൽ നിന്നാണു ചിട്ടിത്തുക അടച്ചുകൊണ്ടിരുന്നത്. തന്നിമിത്തം ഈ തുക ബഥനിക്കുള്ളതാണ്. തന്റെ സ്വന്തം പണമായി കണക്കാക്കി ഈ തുക അദ്ദേഹം മറ്റൊരു മാന്യവ്യക്തിക്കു നൽകുകയാണുണ്ടായത്. ഈ പണം തിരിച്ചടയ്ക്കേണ്ടതാണ്.

21. 3500 രൂപയുടെ തേയില ഓഹരി: നേരത്തേ പറഞ്ഞതുപോലെ ബഥനിക്കു മൊത്തം 430 ഏക്കർ സ്ഥലമാണുള്ളത്. ഞങ്ങളും മറ്റു ചിലരും കൂടി പെരുനാടു പ്ലാന്റേഷൻ ക്ലിപ്തം എന്ന ഒരു ടീ കമ്പനി ആരംഭിച്ചു. ഈ കമ്പനിക്കു ബഥനി വക 100 ഏക്കർ സ്ഥലം 7500 രൂപയ്ക്കു വിറ്റു. ഇതിൽ നിന്നു 3500 രൂപ കൊടുത്തു തേയില ഓഹരി വാങ്ങി. ബാക്കി 4000 രൂപ പണമായി കിട്ടി. ഈ തേയില ഓഹരികൾ ബഥനി ആശ്രമം വകയാണ്. എന്നാൽ തന്റെ സ്വന്തമാണെന്ന് പറഞ്ഞു കൊണ്ട് മാർ ഈവാനിയോസ് ഈ ഓഹരികൾ കൈവശം വച്ചിരിക്കുകയാണ്. ഈ തേയിലക്കമ്പനി രൂപവൽക്കരിക്കുന്നതിൽ സാധുവായ ഞാൻ വളരെ കാര്യങ്ങൾ ചെയ്തിട്ടുണ്ടെന്നും പറയട്ടെ.

22. ഇവയ്ക്കെല്ലാം പുറമേ മാർ ഈവാനിയോസ് റോമാസഭയിൽ ചേർന്നപ്പോൾ നാലു ജോടി തിരുവസ്ത്രങ്ങളും നാലു ജോടി വെള്ളിപ്പാത്രങ്ങളും അംശവടിയും വെള്ളികൊണ്ടുള്ള ധൂപക്കുറ്റിയും സ്വർണ്ണക്കുരിശും, ചെയിനോടു കൂടിയ ഒരു സ്വർണ്ണക്കുരിശും, 100 രൂപ വിലയുള്ള ഒരു പിച്ചളവിളക്കും 2000 രൂപ വില വരുന്ന മറ്റു സാധനങ്ങളും എടുത്തുകൊണ്ടുപോയി.

23. താഴെപ്പറയുന്ന ലൈബ്രറിപുസ്തകങ്ങളും അദ്ദേഹം എടുത്തുകൊണ്ടുപോയി.

a) സുറിയാനി പുസ്തകങ്ങൾ

b) മദർ ഈഡിത്ത് സംഭാവന ചെയ്ത പുസ്തകങ്ങൾ.

c) മിസ് ബ്രൂക്സ് സ്മിത്ത് സമ്മാനിച്ച പുസ്തകങ്ങൾ.

d) ഓക്സ്ഫോർഡ് മിഷൻ ബ്രദർ ഹുഡ് നൽകിയ പുസ്തകങ്ങൾ.

e) വിലയ്ക്കു വാങ്ങിയ കുറെ പുസ്തകങ്ങൾ.

**ബി ഷെഡ്യൂൾ. ഞങ്ങളുടെ കൈവശമുള്ള സ്വത്തുക്കൾ**

1. പെരുനാട്ടിലുള്ള സ്ഥലവും കെട്ടിടങ്ങളും ഇ. ജെ. ജോൺ സംഭാവനയായി നൽകിയ 100 ഏക്കറും തേയിലക്കമ്പനിക്കു വിറ്റ 100 ഏക്കറും ഒഴിച്ച് 230 ഏക്കർ സ്ഥലം. ഈ സ്ഥലത്തു സ്ഥിതിചെയ്യുന്ന ആശ്രമം കെട്ടിടങ്ങൾ, അതിഥി മന്ദിരം, പള്ളി മുതലായവ.

2. വടശ്ശേരിക്കര ചാപ്പൽ. ചാപ്പലും അതിരിക്കുന്ന 50 സെന്റ് സ്ഥലവും.

3. വെണ്ണിക്കുളം ബഥനിപ്പള്ളിയും സ്ഥലവും. ഇത് നാലേക്കർ സ്ഥലമാണ്.

4. കുന്നംകുളത്തെ സ്ഥലവും ചാപ്പലും. ഇത് ഏകദേശം പത്തേക്കറാണ്.

ബി ഷെഡ്യൂളിലെ ഒന്നാം ഐറ്റമായ പെരുനാട്ടിലെ സ്ഥലത്തെപ്പറ്റി ചില കാര്യങ്ങൾ പറയാനുണ്ട്.

മാർ ഈവാനിയോസും മാർ തെയോഫിലോസും ഏതാനും സന്യാസിമാരോടു കൂടി സുറിയാനിസഭ വിട്ടുപോയപ്പോൾ ബാക്കിയുള്ള ഞങ്ങൾ അവരെ അനുഗമിക്കാതെ ആശ്രമത്തിന്റെ പ്രതിനിധികളായി അവിടെ താമസിച്ചു. പെരുനാട്ടിലെ 230 ഏക്കർ സ്ഥലവും കെട്ടിടങ്ങളും ഞങ്ങളുടെ കൈവശത്തിൽ തന്നെ തുടർന്നു. ഈയിടെയായി മാർ ഈവാനിയോസും അദ്ദേഹത്തിന്റെ സഹോദരൻ മത്തായി പണിക്കരും ഈ സ്ഥലം ബലമായി പിടിച്ചെടുക്കുന്നതിനും ഞങ്ങളെ ഇറക്കിവിടുന്നതിനും ആലോചിച്ചു വരുന്നു. ഈ ലക്ഷ്യം വച്ചുകൊണ്ട് പത്തു മാസം മുമ്പ് മത്തായി പണിക്കരും ഏതാനും റൗഡികളും ഞങ്ങളുടെ സ്ഥലത്ത് വന്നു ഞങ്ങളെ പുറത്താക്കാൻ ശ്രമിച്ചു. ഞങ്ങൾ ഉടൻതന്നെ ഈ വിവരം പത്തനംതിട്ട പോലീസ് ഇൻസ്പെക്ടറെ അറിയിക്കുകയും അദ്ദേഹം പെട്ടെന്നു സ്ഥലത്തു വന്ന് ഈ ദുർനടപടി തടയുകയും ചെയ്തു. ഈവാനിയോസും കൂട്ടരും സഭ വിട്ടതിനു ശേഷം ദീർഘനാളുകളായി ഞങ്ങൾ ഈ സ്ഥലം കൈവശം വച്ച് അനുഭവിക്കുന്നതാണെന്ന് ഇൻസ്പെക്ടർക്ക് മനസ്സിലാകുകയും അദ്ദേഹം അക്കാര്യം മേലധികാരികളെ അറിയിക്കുകയും ചെയ്തു. അങ്ങനെ, കൈയേറ്റം ചെയ്യുകയോ സ്ഥലത്തിന്റെ അടുത്തെങ്ങും വരുകയോ ചെയ്യരുതെന്ന് മത്തായി പണിക്കർക്കും കൂട്ടർക്കും പ്രത്യേകം നിർദ്ദേശം നൽകുകയുമുണ്ടായി. ഏതാനും മാസക്കാലത്തേക്കു ശല്യമൊന്നുമുണ്ടായില്ല. എന്നാൽ ചില ദിവസങ്ങൾക്കു മുമ്പ് മത്തായി പണിക്കരും റൗഡികളും ആശ്രമം ഭൂമി കൈവശപ്പെടുത്തുന്നതിനായി അവിടെ പ്രത്യക്ഷപ്പെട്ടു. അപ്പോഴും ഞങ്ങൾ പോലീസ് അധികൃതർക്ക് പരാതി കൊടുത്തു. ഇതിനിടയിൽ മാർ ഈവാനിയോസും മത്തായി പണിക്കരും കൂടി പോലീസിനെ സ്വാധീനിക്കുകയും അവിടെ സമാധാനലംഘനമുണ്ടാകാൻ സാധ്യതയുള്ളതായി മജിസ്ട്രേറ്റിനെ അറിയിക്കുകയും മജിസ്ട്രേറ്റ് ക്രിമിനൽ നടപടിക്രമം 128-ാം വകുപ്പനുസരിച്ച് കാര്യങ്ങൾ നടത്താൻ തീരുമാനിക്കുകയും ചെയ്തു. വസ്തുക്കൾ കണ്ടുകെട്ടാനും മജിസ്ട്രേറ്റ് ഉത്തരവിടുകയും ഇപ്പോൾ ഗവൺമെന്റിന്റെ ഒരു സബോർഡിനേറ്റ് ഓഫീസർ വസ്തുക്കൾ കൈവശത്തിലാക്കുകയും ചെയ്തിരിക്കുന്നു.

ഇതാണു മാർ ഈവാനിയോസ് ഏറ്റവും ഒടുവിൽ ചെയ്തിരിക്കുന്ന ദ്രോഹം. ഈ നടപടികളിൽ മാർ ഈവാനിയോസും സഹോദരൻ മത്തായി പണിക്കരും പെരുനാട്ടിലെ ഈ വസ്തുക്കൾ തങ്ങളുടെ അധീനത്തിലാണെന്ന് അവകാശപ്പെടുന്നതാണ് വിസ്മയകരം. ബഥനി ആശ്രമത്തിന്റെ ആരംഭം മുതൽ തന്നെ അതോടനുബന്ധിച്ച് ഒരനാഥശാല സ്ഥാപിച്ചിരുന്നു എന്നും ഓർക്കണം. അനാഥരെല്ലാം ഇപ്പോഴും ഞങ്ങളോടൊപ്പം ഈ സ്ഥലത്താണ്.

## തിരുവല്ലായിലെ ബിഷപ്പ് ഹൗസ്

13. എ. യോ ബി. യോ ഷെഡ്യൂളുകളിൽപെടാത്ത മറ്റൊരു വസ്തു കൂടി ഉണ്ട് – തിരുവല്ലായിലെ ബിഷപ്പ് ഹൗസും ചാപ്പലും. ഇതിന്റെ ചരിത്രം താഴെപ്പറയുന്നതു പോലെയാണ്. മാർ ഈവാനിയോസ് സുറിയാനിസഭ വിടുന്നതിനു വളരെ മുമ്പ്, അതായത് മാർ ദീവന്നാസ്യോസ് ഹൈക്കോടതിയിൽ വട്ടിപ്പണക്കേസ് സംബന്ധിച്ച് ഇന്റർ പ്ലീഡർ തർക്കത്തിൽ പരാജയപ്പെട്ടപ്പോൾ, മാർ ദീവന്നാസ്യോസിനു താമസിക്കാൻ താൻ തിരുവല്ലയിൽ ഒരു നല്ല ബംഗ്ലാവ് നിർമ്മിക്കാമെന്നും അതിനു 3000 രൂപ നൽകണമെന്നും മാർ ഈവാനിയോസ് നിർദ്ദേശം വച്ചു. മാർ ദീവന്നാസ്യോസ് അതനുസരിച്ച് 3000 രൂപ നല്കി. ഈ പണം കൊണ്ടും സുറിയാനി സഭാംഗങ്ങളിൽ നിന്നു പിരിച്ച പണംകൊണ്ടും അരമനയും ചാപ്പലും പണിതു തുടങ്ങി. എന്നാൽ പണി പൂർത്തിയാകുന്നതിനു മുമ്പ് മാർ ഈവാനിയോസ് സുറിയാനി സഭ വിട്ടു. അതുകൊണ്ട് ഈ കെട്ടിടം സുറിയാനി സഭയുടേതാണ്.

14. എ. ഷെഡ്യൂളിൽ പറഞ്ഞിട്ടുള്ളതു കൂടാതെ മാർ ഈവാനിയോസ് സർ ഡാനിയൽ ഹാമിൽട്ടൻ എന്ന ധ്വരയിൽ നിന്നു 7000 രൂപ പലിശയ്ക്കു വാങ്ങുകയും 7 വർഷം കൊണ്ട് തുല്യഗഡുക്കളായി അടച്ചുതീർക്കാമെന്ന് ഏൽക്കുകയും ചെയ്തിട്ടുണ്ട്. സർ ഡാനിയൽ ഹാമിൽട്ടൻ പലതവണ ആവർത്തിച്ചാവശ്യപ്പെട്ടിട്ടും മാർ ഈവാനിയോസ് ഈ പണം തിരിച്ചടച്ചില്ല. അവസാനം ഈ പണം എനിക്കു സംഭാവനയായി വക വച്ചു തന്നു. ഇതു കഴിഞ്ഞ് ഈ പണം ഞാൻ ആവശ്യപ്പെട്ടു എങ്കിലും മാർ ഈവാനിയോസ് അതു നൽകിയില്ല. മാർ ഈവാനിയോസിനെതിരെ കേസു കൊടുക്കാതെ പണം കിട്ടുകയില്ലെന്നു തോന്നുന്നു. കോടതിയിൽ പോകാൻ എനിക്കു തീരെ മടിയാകയാൽ ഈ തുക തിരിച്ചു വാങ്ങാൻ ഞാൻ മറ്റൊരാൾക്ക് എന്റെ അവകാശം വിട്ടുകൊടുത്തു. അദ്ദേഹത്തിന്റെ പക്കലും മാർ ഈവാനിയോസ് പണം കൊടുത്തില്ല. അയാൾ പലിശസഹിതം പണം കിട്ടാനായി കേസു കൊടുക്കാനിരിക്കുകയാണ്.

മറ്റുള്ളവരോടുള്ള ബാധ്യത നിറവേറ്റുന്നതിൽ തല്പരനല്ല മാർ ഈവാ

നിയോസ് എന്നു കാണിക്കാനാണ് ഞാൻ ഈ വസ്തുത എടുത്തു പറയുന്നത്.

മുകളിൽ പ്രസ്താവിച്ചതിൽ നിന്നു ബഥനി, സുറിയാനിസഭയുടെ ഒരു സ്ഥാപനമാണെന്നും ഇപ്പോഴും അങ്ങനെ തുടരുന്നു എന്നും അങ്ങേയ്ക്കു വ്യക്തമായിരിക്കും.

മാർ ഈവാനിയോസ് സുറിയാനിസഭയിൽ നിന്നു വിട്ടുമാറി റോമാസഭയിൽ ചേർന്നതിനാൽ ബഥനി മേലുള്ള എല്ലാ അവകാശങ്ങളും അദ്ദേഹം നഷ്ടപ്പെടുത്തി. മാർ ഈവാനിയോസിന് ആശ്രമംവക ഒരു വസ്തുവിലും വ്യക്തിഗതമായ ഉടമസ്ഥാവകാശം ഇല്ലെന്നു മാത്രമല്ല ഉണ്ടായിരിക്കുകയുമില്ല. ഈ ബഥനി ആശ്രമം സുറിയാനിസഭയ്ക്കും അതിന്റെ പുരോഗതിക്കും വേണ്ടി സുറിയാനി സഭാംഗങ്ങൾ ആരംഭിച്ചതാണ്. ഈ ആശ്രമത്തിൽ സുറിയാനി സഭയിൽപെട്ടവരെ മാത്രമേ പ്രവേശിപ്പിച്ചിട്ടുള്ളു; മറ്റുള്ളവരെ എടുക്കാനും സാദ്ധ്യമല്ല.

ഇതുതന്നെ ഈ സ്ഥാപനം സുറിയാനിസഭയുടേതാണെന്നതിനുള്ള അസന്ദിഗ്ദ്ധമായ തെളിവാണ്. മാർ ഈവാനിയോസിനോടൊപ്പം സഭ വിട്ടുപോകാത്ത ഞാനും സഹ സന്യാസിമാരും ആണ് ഇപ്പോൾ ഈ സ്ഥാപനത്തെ പ്രതിനിധാനം ചെയ്യുന്നതും. ഇക്കാരണങ്ങളാൽ, ആശ്രമംവക ഒരു വസ്തുവും കൈവശം വയ്ക്കാൻ സഭ വിട്ടുപോയ മാർ ഈവാനിയോസിന് ഒരു അർഹതയുമില്ല. തനിക്കു ബഥനി സംബന്ധിച്ച ചില കടങ്ങൾ ഉണ്ടെന്നും അവ വീട്ടണമെന്നും മാർ ഈവാനിയോസ് പറയുന്നുണ്ട്. ഈ ബാദ്ധ്യത ഞങ്ങളുടെ കൈവശമുള്ള ചില വസ്തുക്കളിൽ ചുമത്തണമെന്നും അദ്ദേഹം ആവശ്യപ്പെടുന്നു. തന്റെ കൈവശത്തിലിരിക്കുന്ന ഒരു വസ്തുവിലും ഈ കടംചേർക്കാൻ പാടില്ലെന്നും അദ്ദേഹം ശഠിക്കുന്നു.

ഒന്നാമതായി, യാഥാർത്ഥ്യങ്ങൾ ഒന്നുമില്ല. ചില കടങ്ങളുണ്ടെന്നു വരുത്താനായി സഭ വിട്ടശേഷം അദ്ദേഹം ഏതാനും പ്രമാണങ്ങൾ ചമച്ചു. ഞങ്ങളുടെ അവകാശങ്ങൾ ഇല്ലാതാക്കാൻ വേണ്ടിയാണ് ഈ വ്യാജകടരേഖകൾ മുന്നോട്ടുവച്ചത്. മാർ ഈവാനിയോസ് വളരെയധികം പണം പിരിച്ചു എങ്കിലും അതിനു കണക്കൊന്നും എഴുതിയിട്ടില്ല. കണക്കു നോക്കുന്നപക്ഷം ഒരു വലിയ തുക ഞങ്ങൾക്ക് അദ്ദേഹത്തിൽ നിന്നു കിട്ടാനുണ്ടെന്നും കാണാം.

എന്നിരിക്കിലും മാർ ഈവാനിയോസ് യഥാർത്ഥ കടത്തിനു തൃപ്തികരമായ തെളിവുകൾ നൽകുകയും സുറിയാനി സഭ വിടുന്നതു വരെ പിരിച്ച പണത്തിന്റെ കണക്കു കാണിക്കുകയും ചെയ്യുന്നപക്ഷം കടം തീർക്കാൻ ഞങ്ങൾ ഒരുക്കമാണ്.

എന്റെ ഈ നിവേദനം അല്പം നീണ്ടുപോയോ എന്നു ഞാൻ ഭയപ്പെടുന്നു. എന്നാൽ ഇതിൽ ഉൾക്കൊള്ളുന്ന കാര്യത്തിന്റെ പ്രാധാന്യം പരിഗണിക്കുമ്പോൾ അങ്ങ് അതെന്നോടു ക്ഷമിക്കുമെന്ന് ഞാൻ കരുതുന്നു.

അവസാനമായി ഞാൻ അങ്ങയോട് ഏറ്റവും വിനീതമായി അഭ്യർത്ഥിക്കുന്നത്, എ. ഷെഡ്യൂളിൽപെട്ടതും മാർ ഈവാനിയോസും അനുയായികളും സുറിയാനിസഭ വിട്ട് റോമാസഭയിൽ ചേരുന്നതിനു മുമ്പ് വാങ്ങിയതുമായ വസ്തുവകകൾ ഞങ്ങൾക്കു വിട്ടുതരാൻ മാർ ഈവാനിയോസിനോടാവശ്യപ്പെടണമെന്നാണ്. അങ്ങ് ഇക്കാര്യത്തിൽ ശ്രദ്ധിക്കുമെന്നും ആവശ്യമായതു ചെയ്യുമെന്നും പ്രശ്നപരിഹാരം തേടി കോടതിയെ സമീപിക്കുന്നതിൽ നിന്നു ഞങ്ങളെ ദയവായി പിൻതിരിപ്പിക്കുമെന്നും ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. കോടതിയിൽ പോകേണ്ടിവരുന്നതു തികച്ചും വേദനാജനകമാണ്. എന്നാൽ ആ മാർഗ്ഗം തന്നെ സ്വീകരിക്കാൻ ഞങ്ങൾ നിർബന്ധിതരാകുന്നപക്ഷം പോകാതിരിക്കുകയില്ലെന്നും പറയട്ടെ.

വിശ്വസ്ത വിധേയൻ

ഫാ. അലക്സിയോസ്

ക്യാമ്പ്, ബഥനിചർച്ച്, തിരുവല്ല
20-7-1934



**മാർ ഈവാനിയോസ്**

# 5

# ബഥനി: പാറേട്ട് തിരുമേനിയുടെ സാക്ഷ്യം

മലങ്കരസഭയുടെ വളർച്ചയ്ക്കും യഥാർത്ഥ ദൗത്യനിർവഹണത്തിനും വേണ്ടി 1918-ൽ റാന്നി പെരുനാട്ടിൽ ആരംഭിച്ച ബഥനി ആശ്രമവുമായി തുടക്കം മുതലേ ബന്ധപ്പെട്ട ഒരാളായിരുന്നു ഫാ. മാത്യൂസ് പാറേട്ട്. തന്റെ ഗുരുവായ ഫാ. പി. റ്റി. ഗീവറുഗീസ് ആരംഭിച്ച ഒരു പ്രസ്ഥാനമെന്നതിലുപരി താൻ ആരാധിക്കുന്ന വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ദർശനത്തിന്റെ സാക്ഷാൽക്കാരവുമായിരുന്നല്ലോ ബഥനി. ബഥനിയുടെ വളർച്ച സംബന്ധിച്ച കാര്യങ്ങളിലെല്ലാം തന്നെ പാറേട്ട് അച്ചനോട് ഫാ. പി. റ്റി. ഗീവറുഗീസ് ആലോചിച്ചിട്ടുമുണ്ട്. ബഥനിയിൽ പലപ്പോഴും പോയി അച്ചൻ താമസിച്ചിട്ടുണ്ട്. ബഥനി മാസികയുടെ പത്രാധിപരായും സേവനം ചെയ്തിരുന്നു. എന്നാൽ ബഥനിയിൽ അംഗമാകരുതെന്നു മാത്യൂസച്ചനോടും അംഗമായി എടുക്കരുതെന്നു ഫാ. പി. റ്റി. ഗീവറുഗീസിനോടും ദീവന്നാസ്യോസ് മെത്രാപ്പോലീത്താ പറഞ്ഞിട്ടുമുണ്ട്. തനിക്കു വേണ്ട ആലോചനകൾക്കായി ചിലരെ മെത്രാപ്പോലീത്താ കണ്ടിരുന്നു. ബഥനിയിൽ ചേരണമെന്നുള്ള ആഗ്രഹം അങ്ങനെയാണു സാധിക്കാതെ പോയത്.

എന്നാൽ സഭയിലെ കേസിന്റെ പരാജയത്തെ തുടർന്നു റോമാസഭയിൽ ചേരാമെന്നും മറ്റുമുള്ള ഫാ. പി. റ്റി. ഗീവറുഗീസിന്റെ നിർദ്ദേശം വട്ടശ്ശേരിൽ തിരുമേനിക്കും ഫാ. മാത്യൂസിനും മറ്റും ഒട്ടും സ്വീകാര്യമല്ലായിരുന്നു. ഫാ. പി. റ്റി. ഗീവറുഗീസിന്റെ ചില ചിന്താഗതികൾ തന്റെ എല്ലാമായ വട്ടശ്ശേരിൽ തിരുമേനിയെ നേരിട്ടു ധരിപ്പിക്കാൻ ധൈര്യമില്ലാതിരുന്ന ഫാ. ഗീവറുഗീസ് പലപ്പോഴും ഫാ. മാത്യൂസിന്റെ സഹായം തേടിയാണ് അവ അവതരിപ്പിച്ചത്.

വട്ടിപ്പണക്കേസിലെ പരാജയവും, കാതോലിക്കാസ്ഥാനം ലഭിക്കാതിരുന്നതും മറ്റുമാണ് മാർ ഈവാനിയോസ് റോമാസഭയിൽ ചേരാനുള്ള പ്രധാന കാരണങ്ങളെന്നുള്ളത് ഇന്ന് ഒരു രഹസ്യമല്ല. മാർ ഈവാനിയോസിന്റെ നിലപാടുകളും വഞ്ചനയും പരസ്പരവിരുദ്ധമായ കോടതിമൊഴികളും അടുത്തകാലത്ത് അന്തരിച്ച ഫാ. കുറിയാക്കോസ് രചിച്ച ബഥനിയുടെ ചരിത്രമായ 'മലമടക്കിലെ കെടാവിളക്കിൽ' സവിസ്തരം പറഞ്ഞിട്ടുണ്ട്. ഫാ. മാത്യൂസ് പാറേട്ടിന്റെ 1100 കന്നിയുടെ ഡയറിയിൽ കാതോലിക്കാസ്ഥാനം ഫാ. പി. റ്റി. ഗീവറുഗീസിനു സ്വീകരിക്കാൻ പലകാരണ


പാറേട്ട് ഗീവർഗീസ് മാർ ഈവാനിയോസ്

ങ്ങൾ കൊണ്ടു യാതൊരു നിവൃത്തിയുമില്ലന്നു വല്യമെത്രാച്ചന്റെ (വട്ടശ്ശേരി തിരുമേനി) പേർക്ക് എഴുതി എന്നും പറയുന്നു. തിരുവല്ലാ ബഥനിയിൽ അന്നു രാത്രി ഫാ. പാറേട്ടു താമസിച്ചു. ആ കത്തു കാണുകയോ, കത്തയച്ച കാര്യം അച്ചനെ മാർ ഈവാനിയോസ് അറിയിക്കുകയോ ചെയ്തിരിക്കണം.

വട്ടശ്ശേരിൽ തിരുമേനിയോടും മാർ ഈവാനിയോസിനോടും വളരെ അടുത്തിടപെട്ടിട്ടുള്ള വ്യക്തിയാണല്ലോ ഫാ. പാറേട്ട്. രണ്ടു പേരും ചെറുപ്പക്കാരനായ ഫാ. പാറേട്ടിനോടു രഹസ്യസ്വഭാവമുള്ളതും വളരെ പ്രധാനപ്പെട്ടതുമായ കാര്യങ്ങൾ ആലോചിക്കുകയും പറയുകയും ചെയ്തിട്ടുണ്ട്. ഫാ. പാറേട്ട് 1908-ൽ വിശുദ്ധനാടു സന്ദർശിച്ച നാൾ മുതൽ ഡയറി എഴുതി. അദ്ദേഹത്തിന്റെ ഡയറികൾ കഴിഞ്ഞ ഏതാനും ദശകങ്ങളിലെ മലങ്കര സഭാചരിത്രത്തെ സംബന്ധിച്ചിടത്തോളം അത്യധികം വിശ്വസ്തമായ ദിനവൃത്താന്തങ്ങളാണ്. വാകത്താനത്തു ചെന്നു മാർ ഈവാനിയോസ് മലങ്കരയിലെ രണ്ടാമത്തെ കാതോലിക്കായായ ഗീവറുഗീസ് ഒന്നാമനുമായി റോമാസഭയിൽ ചേരുന്നതിനെപ്പറ്റി ആലോചിച്ചപ്പോൾ പാറേട്ടും സന്നിഹിതനായിരുന്നു.

വട്ടശ്ശേരിൽ തിരുമേനിക്കു ദോഷമായി വീരരാഘവയ്യങ്കാരുടെ വിധി വന്നതിനെ തുടർന്നുള്ള നീക്കത്തെപ്പറ്റി ഫാ. പാറേട്ടിന്റെ 1100 തുലാം 10 ഡയറിയിൽ പറയുന്നത് 'വട്ടിപ്പണക്കേസു പുനരുകൊടുക്കാൻ തീരുമാനിച്ചു. ആവശ്യപ്പെട്ടാൽ പള്ളി വയ്ക്കാൻ തക്കവിധം എല്ലാ സ്ഥലങ്ങളിലും ബഥനി വകയായി സ്ഥലങ്ങൾ വാങ്ങിച്ചിടണമെന്നാണു വല്യതിരുമേനിയുടെ അഭിപ്രായം.'

അന്ത്യോകൃയുടെ അടിമയായി കഴിയുന്നതിലും ഭേദം എല്ലാം ഉപേക്ഷിച്ചു പോകയാണെന്നുള്ള മാർ ദീവന്നാസ്യോസിന്റെ ദൃഢനിശ്ചയം, ഭാവിയിൽ ബഥനിപ്പള്ളികളുമായുള്ള മാർ ഈവാനിയോസിന്റെ റോമാസഭാശ്ലേഷത്തിൽ ചെന്നെത്തുമെന്നും കാണാൻ ആർക്കും കഴിഞ്ഞില്ലെന്നുള്ളതു കുശാഗ്രബുദ്ധിയായ വട്ടശ്ശേരിൽ തിരുമേനിയുടെ കുറ്റമല്ല, വെറും നോട്ടപ്പിശകു മാത്രമാണെന്നു ചരിത്രകാരനു വിശേഷിപ്പിക്കാം.

ഫാ. പാട്ടേറിന്റെ 1100 മകരം 14 ലെ ഡയറിക്കുറിപ്പിൽ, 'തിരുവല്ല- ഫാ. ഗീവറുഗീസിന്റെ ധ്യാനം കഴിഞ്ഞു സ്ഥാനമേൽക്കാൻ ഒരുങ്ങിയിരിക്കുന്നു. പുറങ്കുപ്പായവും മസനപ്സായും കാവിതന്നെയായിരിക്കണമെന്നു പറഞ്ഞു

സമ്മതിപ്പിച്ചു. മേടം 18 നു നടത്താൻ നിശ്ചയിച്ചിരുന്ന മെത്രാൻ സ്ഥാനാ ഭിഷേകത്തിനു മൂന്നു മാസം മുമ്പുതന്നെ സ്ഥാനാർത്ഥി ഒരുങ്ങി. ഇടവകഭ രണമില്ലാതെ 'ബഥനി'യുടെ മെത്രാനായി വാഴിച്ചതുകൊണ്ടു തെര ഞ്ഞെടുപ്പ് ആവശ്യമായിരുന്നില്ല. എങ്കിലും മേടം 18 നു എന്നതു മലങ്കര അസോസിയേഷൻ ചേർന്ന് ആബോ ഗീവറുഗീസ് പാമ്പാടി കുറിയാ ക്കോസ് റമ്പാൻ, പാറേട്ടു മാത്യൂസ് കത്തനാർ, പുലിക്കോട്ടിൽ ജോസഫ് ശെമ്മാശ്, സി. എം. തോമസ് ശെമ്മാശ് ഇവരെ മെത്രാപ്പോലീത്താമാ രായി വാഴിക്കുന്നതിനു സർവ്വസമ്മതമായി നിശ്ചയിച്ചു. 1101 മിഥുനം ഒന്നിനു ബഥനി മെത്രാച്ചൻ പിഴിച്ചിൽ കഴിക്കാൻ പഴയസെമിനാരിയിൽ വന്നപ്പോൾ ഫാ. പാറേട്ടു മെത്രാച്ചനുമായി സഭാകാര്യങ്ങൾ ചർച്ചചെയ്തു. 'ഈ നില പാലിച്ചു കൊണ്ടുപോകാൻ പ്രയാസമാണെന്നും നമ്മുടെ വി ശ്വാസങ്ങൾക്കും കർമാചാരങ്ങൾക്കും ഭംഗം കൂടാതെ റോമാസഭയുമായി യോജിക്കുന്നതായിരിക്കും നന്നെന്നും അദ്ദേഹത്തിന്റെ അഭിപ്രായം' എന്നും ഡയറിയിൽ പറഞ്ഞിരിക്കുന്നു. 'ബഥനി മെത്രാച്ചനു റോമാസഭ യുമായുള്ള യോജിപ്പിനെക്കുറിച്ചു വളരെ ആഗ്രഹമാണ്. വലിയമെത്രാ ച്ചൻ (മാർ ദീവന്നാസ്യോസ്) അനുകൂലമല്ല എന്നത്രെ. 1101 കർക്കടകം നാലിലെ ഡയറിക്കുറിപ്പ്. 1102 ചിങ്ങം 23 നു എഴുതിയ കുറിപ്പിൽ 'ബഥനി മെത്രാച്ചന്റെ റോമാ ചായ്‌വിനെപ്പറ്റി വട്ടശ്ശേരിൽ തിരുമേനി വളരെ സങ്കട മായും ദണ്ഡമായും സംസാരിച്ചു. അത് ഒരിക്കലും നന്നല്ലെന്നും അപ രാധം പറയുന്നതുപോലെയാണെന്നും മെത്രാച്ചനെന്നെ കുത്തുകയാ ണെന്നും മാർ ദീവന്നാസ്യോസ് പറഞ്ഞു. പിന്നീടു പല തവണ ദീവന്നാ സ്യോസ് മെത്രാപ്പോലീത്ത ഫാ. പാറേട്ടു മുഖേന മാർ ഈവാനിയോ സിന്റെ നീക്കങ്ങൾ മനസ്സിലാക്കുകയും വട്ടശ്ശേരിൽ തിരുമേനി പാറേട്ടു മുഖേന ഒരു കല്പന മാർ ഈവാനിയോസിനു അയയ്ക്കുകയും ഉണ്ടായി. ഫാ. പാറേട്ടു കല്പന കൊടുക്കാതെ അതിലെ കാര്യങ്ങൾ ധരിപ്പിച്ചതേ യുള്ളു. 1102 ൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത 'പാറേട്ടു മാത്യൂസ് കത്തനാർക്ക് വർത്തമാനങ്ങൾക്കും മറ്റു പ്രൈവറ്റ് സംഗതികൾക്കു'മായി ഒരു കത്തയച്ചു. 'വലിയ മെത്രാച്ചനെ കണ്ടു ബഥനി മെത്രാച്ചന്റെ കാര്യ വും സഭയുടെ കാര്യവും കുറെ ഏറെനേരം പറഞ്ഞു. മറ്റു സഭകളുമായി യോജിക്കുന്ന കാര്യം വലിയ മെത്രാച്ചനു തീരെ സമ്മതമില്ല.' 1102 കന്നി യിലെ ഡയറിക്കുറിപ്പിലാണു ഇക്കാര്യം പറഞ്ഞിരിക്കുന്നത്. 'ബഥനിമെ ത്രാച്ചനു മറ്റു സഭകളുമായി യോജിച്ചു പോകണമെന്നുള്ള അഭിപ്രായം റോമാഭ്രമമാണെന്നു മറ്റുള്ള ആളുകൾ വ്യാഖ്യാനിക്കുന്നു. അതു വലിയ ദോഷം സഭയ്ക്കു ചെയ്യുന്നു, അതിനാൽ അദ്ദേഹം വിട്ടുപോയാലും തര ക്കേടില്ലെന്നു വല്യമെത്രാച്ചൻ വലിയ വാശിയോടും മുഷിച്ചിലോടും എ ന്നോടു പറഞ്ഞു.' ഫാ. പാറേട്ട് 1102 തുലാം 18-ന് പരുമല സെമിനാരി എന്നു സ്ഥലംവച്ചു ഡയറിയിൽ പറഞ്ഞിട്ടുണ്ട്.

1102 വൃശ്ചികം രണ്ടിനു നേത്രശാസ്ത്രക്രിയയ്ക്കായി വട്ടശ്ശേരിൽ മെത്രാപ്പോലീത്ത തിരുപ്പത്തൂർ ആശുപത്രിയിൽ പ്രവേശിച്ചു. മാർ ഈവാ നിയോസും ഫാ. പാറേട്ടും തദവസരത്തിൽ സന്നിഹിതരായിരുന്നു. ഈ അവസരത്തിലും മാർ ഈവാനിയോസിനെ ദീവന്നാസ്യോസ് തിരുമേനി ശാസിച്ചു. 'വലിയ മെത്രാച്ചൻ ബഥനി മെത്രാച്ചന്റെ റോമാചായ്‌വിനെ ക്കുറിച്ച് ഇന്നും കുറെ കലശൽ കൂട്ടി' എന്നാണു ഫാ. പാറേട്ടു വൃശ്ചികം അഞ്ചിനുള്ള ഡയറിക്കുറിപ്പിൽ പറഞ്ഞിരിക്കുന്നത്.

റോമാസഭയുമായി യോജിക്കാൻ ശ്രമിക്കുന്നു എന്നോ, ആഗ്രഹിക്കുന്നു എന്നോ ഓർക്കുന്നതുതന്നെ മഹാനാണക്കേടായി മാർ ദീവന്നാസ്യോസി നു തോന്നിയിരുന്നതിനാൽ മാർ ഈവാനിയോസ് പിരിഞ്ഞുപോയാലും വേണ്ടില്ല എന്ന ചിന്ത മാർ ദീവന്നാസ്യോസിൽ ഇതിനകം ഉണ്ടായിരുന്നു.

ഫാ. പാറേട്ടു 1105 കർക്കടകം 23 നു എഴുതിയ ഡയറിയിൽ 'ബഥനി ക്കാര്യമായിരുന്നു പ്രധാന ചർച്ചാവിഷയം. ബഥനി മെത്രാച്ചൻ ചതിച്ചു എന്നാണു വലിയ മെത്രാച്ചൻ (വട്ടശ്ശേരിൽ തിരുമേനി) പറയുന്നത്. അദ്ദേ ഹത്തിന്റെ റോമാചായ്‌വും അവിടേക്കു ചാഞ്ഞുചാഞ്ഞു പോകുന്നു എന്ന വർത്തമാനവും വിശ്വസിക്കാതെ കഴിക്കാനാണു മാർ ദീവന്നാസ്യോസ് ആദ്യമാദ്യം ശ്രമിച്ചു കൊണ്ടിരുന്നത്. എന്നാൽ കാലം മുന്നോട്ടു പോ യപ്പോൾ അസുഖകരമായ ആ വാർത്തകൾക്കു അടിസ്ഥാനമുണ്ടെന്നു അദ്ദേഹത്തിനു ബോധ്യമായി തുടങ്ങി.'

റോമായിൽ ചേർന്നു ആർച്ചു ബിഷപ്പു സ്ഥാനം നേടുന്നതിനു മാർ ഈവാനിയോസ് നടത്തിയ ചരടുവലികളെപ്പറ്റിയെല്ലാം അദ്ദേഹത്തോടു വളരെയടുത്തിടപെട്ടു കൊണ്ടിരുന്ന ഫാ. പാറേട്ടിന് അറിയാമായിരുന്നു. റോമാസഭാപ്രേമം ആരംഭിച്ചപ്പോൾ തന്നെ മാർ ഈവാനിയോസ് തന്റെ സുഹൃത്തായ ഫാ. പാറേട്ടിനെ ചെന്നു കണ്ടു. വട്ടശ്ശേരിൽ തിരുമേനിയുടെ കൈകളായി പ്രവർത്തിച്ചിരുന്ന ഇരുവരും ഒരിക്കൽ ഒരുമിച്ചിരുന്നു ദീർഘ നേരം സഭാകാര്യങ്ങൾ ചർച്ചചെയ്തു. അപ്പോഴാണു റോമാസഭയിൽ ചേ രുന്നതിനുള്ള തന്റെ ദീർഘകാലത്തെ ചിന്താഗതി പാറേട്ടുമായി പങ്കുവ ച്ചതും മറ്റും.

തുർക്കിദേശത്തു തകർന്നുകൊണ്ടിരിക്കുന്ന അന്ത്യോഖ്യൻ സുറിയാനി സഭയുമായുള്ള ബന്ധം മലങ്കരയ്ക്ക് ഒരു ബാധ്യതയാണെന്നും യാക്കോ ബായ പാത്രിയർക്കീസിനു ഇന്നു നാം നൽകുന്ന സ്ഥാനം പോപ്പിനു നൽകിയാൽ മതിയെന്നും അതിനൊന്നു ശ്രമിച്ചാൽ എന്തെന്നും ലൗകി കാധികാരത്തിനുവേണ്ടി ശ്രമിക്കുന്ന അന്ത്യോഖ്യൻ പാത്രിയർക്കീസിനെ ക്കാൾ ഭേദം മാർപാപ്പയാണെന്നും മാർ ഈവാനിയോസ് പറയുകയും ഫാ. പാറേട്ടിന്റെ അഭിപ്രായം ആരായുകയും ഉണ്ടായി.

ഒന്നു ശ്രമിച്ചു നോക്കുന്നതിനു തെറ്റില്ലെന്നും ലയനം കാംക്ഷിക്കുന്ന

റോമാസഭ നമ്മെ സഹോദരീ സഭയായി അംഗീകരിക്കുമെങ്കിൽ സ്വീകാര്യമാണെന്നും എന്നാൽ റോമാസഭ അതിനു താത്പര്യപ്പെടുകയില്ലെന്നാണു താൻ കരുതുന്നതെന്നും ഫാ. പാറേട്ട് മറുപടി നൽകി.

നമ്മുടെ നിബന്ധനകൾക്കു വിധേയമായി ഒരു യോജിപ്പിനു റോമാസഭ അനുകൂലിക്കുമോ എന്നാരായുന്നതിനു തെറ്റില്ലല്ലോ എന്നു മാർ ഈവാനിയോസ് പറഞ്ഞു. തെറ്റില്ലെന്നും പാത്രിയർക്കീസിനു നാം നൽകിയിട്ടുള്ള സ്ഥാനം മാത്രം മാർപ്പാപ്പ സ്വീകരിച്ചുകൊണ്ടു മലങ്കര സഭയുമായി ഐക്യത്തിനു റോമാസഭ സമ്മതിച്ചാൽ അഭികാമ്യമായിരിക്കുമെന്നും, വല്യമെത്രാച്ചൻ കാതോലിക്കാബാവായോടും മറ്റു മെത്രാച്ചന്മാരോടും അഭിപ്രായം ചോദിച്ചശേഷം എഴുത്തുകുത്തുകൾ നടത്തിയാൽ മതിയെന്നും ഫാ. പാറേട്ട് അറിയിച്ചു. വല്യമെത്രാച്ചനെ ഏറ്റവും ഒടുവിൽ കണ്ടാൽ മതിയെന്നും മാർ ഈവാനിയോസ് പറഞ്ഞു. ഇരുവരും ചേർന്നു മേല്പട്ടക്കാരെ കണ്ടു ചർച്ച നടത്തി. 'പാത്രിയർക്കീസിനു പകരം മാർപ്പാപ്പ' എന്ന ന്യായം റോമാസഭ സ്വീകരിക്കുമോ എന്നു എല്ലാവരും ആരാഞ്ഞു. സ്വീകരിക്കുമെന്നു മാർ ഈവാനിയോസ് പറയുകയും ചെയ്തു.

റോമാസഭാശ്ലേഷ പദ്ധതി വല്യമെത്രാച്ചന്റെ മുമ്പിൽ അവതരിപ്പിക്കാൻ ധൈര്യമില്ലാത്ത മാർ ഈവാനിയോസ് ഈ ദൗത്യം പാറേട്ടച്ചനെയാണു ഭരമേല്പിച്ചത്. മെത്രാച്ചൻപോയി പറയണമെന്ന് അച്ചനും അച്ചൻ പറയണമെന്നു മെത്രാച്ചനും ശഠിച്ചു. ഒടുവിൽ അച്ചൻതന്നെ പോയി. അദ്ദേഹം അനുകൂലിക്കുമെന്നു തോന്നുന്നില്ലെന്നു പറഞ്ഞുകൊണ്ടുപോയ ഫാ. പാറേട്ട് ഈ അതീവരഹസ്യം മാർ ദീവന്നാസ്യോസിനെ ധരിപ്പിച്ചു. എല്ലാം കേട്ടശേഷം 'ആ വീരസിംഹം ഗർജ്ജിച്ചതുപോലെ പാറേട്ടച്ചനു തോന്നി. വലിയതിരുമേനി ഇടതുകരം ഉയർത്തി മാറിടത്തെ മറച്ചു താഴേക്കു ഒഴുകിക്കിടന്ന വെഞ്ചാമര മീശ പിടിച്ചുയർത്തി. അനേകായിരങ്ങൾക്കായി സ്പന്ദിച്ചുകൊണ്ടിരുന്ന തന്റെ ശ്വാസനാളം കുറുകെ വലതുകരം വാളുകൊണ്ട് അറക്കുന്ന രീതിയിൽ കാണിച്ചു കല്പിച്ചു. കത്തനാരച്ചാ നമ്മുടെ കഴുത്ത് ഈ രീതിയിൽ അറുത്തു വേർപെടുത്തിയാലും നാം ഇതിന് അനുകൂലിക്കയില്ല. റോമാസഭയുടെ വഞ്ചന നിങ്ങൾ അറിഞ്ഞിട്ടില്ല. അവർ ഒരു കാലത്തും നാം ആഗ്രഹിക്കുന്ന രീതിയിലുള്ള ഐക്യത്തിനു വഴങ്ങുകയില്ല. ഇതു നമ്മെ റോമായിൽ ലയിപ്പിക്കുന്നതിനുള്ള തന്ത്രമാണ്. നാം അനുവദിക്കുകയില്ല. റോമായിൽ ചേരുന്നവർ അതിന്റെ ഫലം അനുഭവിച്ചുകൊള്ളും.

സംഭാഷണം കഴിഞ്ഞു ഫാ. പാറേട്ട് തിരുമൂലപുരം പള്ളിക്കടുത്തുള്ള ബഥനി ആശ്രമത്തിൽ എത്തി സംഭാഷണവിവരം വലിയ മെത്രാച്ചന്റെ ആംഗ്യവും കാട്ടി മാർ ഈവാനിയോസിനെ ധരിപ്പിച്ചു.

'വലിയ മെത്രാച്ചന് ഇഷ്ടമില്ലാത്ത കാര്യത്തിനു നാം മുതിരുന്നതു തെറ്റാണെന്നും, പാപമാണെന്നും ദൈവേഷ്ടമല്ലെന്നു ധരിച്ചാൽ മതി യെന്നും' പറഞ്ഞശേഷം മാർ ഈവാനിയോസ് റോമാസഭയിൽ ചേരുന്നതു സംബന്ധിച്ച വിശദാംശങ്ങൾ പാപ്പായുടെ ഡെലിഗറ്റുമായി ചർച്ച ചെയ്യു കയും 1106 കന്നി 4നു കൊല്ലത്തു ചെന്നു അവിടുത്തെ ബിഷപ്പിനെ കണ്ടു 'പുനരൈക്യപ്പെടുകയും' ചെയ്തു.

പിന്നീടു (1106 കന്നി 25) ആർച്ചു ബിഷപ്പ് മാർ ഈവാനിയോസ് ഇസ്സഡ്. എം. പാറേട്ടുമൊന്നിച്ചു പുതുപ്പള്ളിയിൽ എത്തി ഫാ. പാറേട്ടിനെ സന്ദർ ശിച്ചു. ചൂളപ്പറമ്പിൽ മെത്രാച്ചനും ഉണ്ടായിരുന്നു. സെഡ്. എം. പാറേട്ടിന്റെ കാറിലാണ് ഇരുവരും എത്തിയത്. തിരിച്ചുപോയപ്പോൾ ഫാ. പാറേട്ടും അവരുടെ നിർബന്ധംമൂലം കോട്ടയംവരെ പോയി. 'മലങ്കര സഭയുടെ പള്ളികളും സ്വത്തുക്കളും വച്ചുകൊണ്ടിരിക്കുന്നതും എം. ഡി. സ്കൂളുകൾ വിട്ടുകൊടുക്കാതിരിക്കുന്നതും ഒരിക്കലും ശരിയല്ലെന്നു' ഫാ. പാറേട്ടു തദവസരത്തിൽ മാർ ഈവാനിയോസിന്റെ മുഖത്തു നോക്കിപ്പറഞ്ഞു.

വട്ടശ്ശേരിൽ മെത്രാച്ചന്റെ കാലത്തോളം റോമാസഭാ പ്രവേശനം മാറ്റി വയ്ക്കാമെന്നു പാ. പാറേട്ടിനോടു മാർ ഈവാനിയോസ് പറഞ്ഞതാണ്. പക്ഷേ വൈകാതെ കൊന്തയേന്തിയ മാർ ഈവാനിയോസ് പുതുപ്പള്ളി യിൽവച്ചു ഫാ. പാറേട്ടിനെ കണ്ടപ്പോൾ പറഞ്ഞത് 'അച്ചനല്ല, ഞാനാണു വാക്കുമാറിയത്' എന്നത്രെ. വാക്കു മാറിയതെന്തുകൊണ്ടാണെന്നു ഫാ. പാറേട്ടു ചോദിച്ചപ്പോൾ സാഹചര്യങ്ങൾ അങ്ങനെ ആയിപ്പോയെന്ന മറു പടിയാണ് ആർച്ചുബിഷപ്പിന്റെ വായിൽനിന്നു വീണത്. പാറപോലെ നിന്ന പാറേട്ടച്ചനെ ഇതൊന്നും തെല്ലും കുലുക്കിയില്ലതാനും. ഏതു മാർഗവും സ്വീകരിച്ചു ലക്ഷ്യത്തിൽ എത്തുന്നവരുടെ നിരയിൽ വന്ന മാർ ഈവാനി യോസ് റോമാസഭയിൽ ചേരുന്നതു മോക്ഷത്തിനാണോ എന്നു വെണ്ണി ക്കുളത്തുവച്ചു ഫാ. പാറേട്ടു ചോദിച്ചപ്പോൾ 'മോക്ഷത്തിനല്ല, പൂർത്തീക രണത്തിനാണ്' എന്ന മറുപടിയാണ് നൽകിയത്.

ചട്ടിയും, കാവിവസ്ത്രവും വിട്ടു തിരുവനന്തപുരത്തെ പട്ടത്തുള്ള കൊട്ടാരസമാനമായ മണിമേടയിൽ പട്ടുവസ്ത്രധാരിയായി ജീവിച്ചു 1953 ജൂണിൽ കരൾരോഗത്താൽ അത്യാസന്നനിലയിൽ ആർച്ചുബിഷപ്പ് കിട ക്കുമ്പോൾ ശിഷ്യനും ഉത്തമസുഹൃത്തുമായിരുന്ന പാറേട്ടു മാർ ഈവാ നിയോസിനെ ഒന്നു കാണണമെന്ന് ആർച്ചുബിഷപ്പ് കമ്പിമൂലം അറിയിച്ചു. ജൂൺ 23 നു പട്ടം അരമനയിൽ എത്തി ആർച്ചുബിഷപ്പിനെ കണ്ടു. മറ്റു സന്ദർശകർ ഒന്നു മാറിനിന്നപ്പോൾ തനിക്കു പാപമോചനം നൽകണമെന്നു മെത്രാച്ചനോട് ആർച്ചുബിഷപ്പ് അഭ്യർത്ഥിച്ചു. മെത്രാച്ചൻ മടിച്ചു നിന്ന പ്പോൾ അദ്ദേഹത്തിന്റെ കരം ആർച്ചുബിഷപ്പ് ഗ്രഹിക്കുകയും സ്വന്തം തല യിൽ വയ്ക്കുകയും ചെയ്തു. തുടർന്നു 'ഒരു എപ്പിസ്ക്കോപ്പയോടാണു

പാപമോചനത്തിന് അപേക്ഷിക്കുന്നതെന്നു' പറഞ്ഞു പാപമോചനത്തിന് ഓർത്തഡോക്സ് സഭ കല്പിച്ചിരിക്കുന്ന പ്രാർത്ഥന ചൊല്ലുവാൻ ആവശ്യപ്പെട്ടു. പാറേട്ടു മെത്രാച്ചൻ പാപമോചന പ്രാർത്ഥന ചൊല്ലി പാപമോചനവും നൽകി.

ഒരിക്കൽ റോമാസഭയിലേക്കു ക്ഷണിച്ചപ്പോൾ ഫാ. മാത്യൂസ് നൽകിയ മറുപടി 'ആരെല്ലാം പോയാലും ശരി ഞാൻ എന്റെ സ്ഥലത്ത് ഒരു ചെറിയ മുറി പണിത് അവിടെ താമസിച്ചും കുർബാന ചൊല്ലിയും കഴിഞ്ഞു കൊള്ളാം' എന്നായിരുന്നു.

'ഭൂമിയിൽ എനിക്ക് ഒരു സ്നേഹിതനുണ്ടെങ്കിൽ അതു താൻ മാത്രമാണെന്നു' വട്ടശ്ശേരിൽ തിരുമേനി വിശേഷിപ്പിച്ച ഫാ. പി. റ്റി. ഗീവറുഗീസ് റോമാസഭയെ ആശ്ലേഷിച്ചതു വട്ടശ്ശേരിൽ തിരുമേനിക്കു ലഭിച്ച ഏറ്റവും വലിയ പ്രഹരമായിരുന്നു. ഈ ആഘാതക്കയത്തിൽനിന്ന് അദ്ദേഹത്തെ കരകയറ്റാൻ കൈപിടിച്ചു സഹായിച്ചവരിൽ പ്രധാനികളാണു പാറേട്ടച്ചനും ഫാ. അലക്സിയോസും എന്നു സഭാചരിത്രം പഠിക്കുന്നവർക്കു നിഷ്പ്രയാസം മനസ്സിലാകും.

ബഥനിയുടെ മാർ തേവോദോസിയോസ് മെത്രാപ്പോലീത്ത ഫാ. പാറേട്ടിന്റെ സഹപാഠിയും സുഹൃത്തും ആയിരുന്നു. അദ്ദേഹത്തെപ്പറ്റി, മാർ ഈവാനിയോസ് മെത്രാപ്പോലീത്ത 1976 ഓഗസ്റ്റിൽ പ്രസിദ്ധീകരിച്ച 'ബഥനിയുടെ പനിമലർ' സ്മരണികയിൽ ഇങ്ങനെ എഴുതി:

ആയിരത്തിത്തൊള്ളായിരത്തിയഞ്ചിലോ ആറിലോ ആണെന്നു തോന്നുന്നു, മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് നമ്മുടെ എല്ലാ പള്ളികൾക്കുമായി ഒരു സർക്കുലർ കല്പന അയച്ചു. നമ്മുടെ കുട്ടികളെ കഴിവതും നമ്മുടെ സ്കൂളുകളിൽത്തന്നെ പഠിപ്പിക്കണമെന്നായിരുന്നു കല്പനയുടെ സാരം. അതനുസരിച്ചു വടക്കും തെക്കുമുള്ള പല ഇടവകകളിൽ നിന്നും കുട്ടികൾ കോട്ടയം എം. ഡി. സെമിനാരിയിൽ ചേർന്നു പഠിപ്പു തുടങ്ങി. അക്കൂട്ടത്തിൽ നിരണത്തു നിന്ന് എം. എം. അലക്സാണ്ടറും വന്നുചേർന്നു. അന്നു ഞാനും എം. ഡി. സ്കൂൾ വിദ്യാർത്ഥിയാണ്. ഒരേ ക്ലാസിലാണോ ഞങ്ങൾ പഠിച്ചത് എന്ന് ഇപ്പോൾ ഓർമ്മയില്ല. എം. ഡി.യിൽ വച്ച് ആദ്യമായി ഞങ്ങൾ കണ്ടുമുട്ടി, പരിചയമായി, സ്നേഹമായി. ആ സ്നേഹബന്ധം – എം. എം. അലക്സാണ്ടർ, പിന്നീട് അലക്സാണ്ടർ ശെമ്മാശ്ശൻ, അലക്സിയോസച്ചൻ, ബഥനിയുടെ ആബോ, തേവോദോസ്യോസ് മെത്രാപ്പോലീത്താ എന്നീ നിലകളിലൂടെ കടന്നു കാലം ചെയ്യുന്നതുവരെയും അതിനുശേഷവും ഉലയാതെ നിലനില്ക്കുന്നു. റോമാസഭയിൽ ചേർന്ന ഈവാനിയോസ് തിരുമേനിയുമായും തേവോദോസ്യോസ് തിരുമേനിയുമായും ഞാൻ എന്നും ഉറ്റബന്ധം പുലർത്തിപ്പോന്നിരുന്നു. ഈവാനിയോസ് തിരുമേനിയുമായുള്ള

എന്റെ ബന്ധം ബഹുമാനാദരവുകളുടേതായിരുന്നെങ്കിൽ, തേവോദോസ്യോസ് തിരുമേനിയുമായുള്ള ബന്ധം തികച്ചും സൗഹൃദനിർഭരമായിരുന്നു. പ്രായത്തിൽത്തന്നെ, ഞങ്ങൾ തമ്മിൽ അഞ്ചോ ആറോ മാസം വ്യത്യാസമേയുള്ളു. മാർ ഈവാനിയോസിന്റെ റോമാസഭാശ്ലേഷത്തിനു മുമ്പും പിമ്പും തേവോദോസ്യോസ് തിരുമേനിയുമായി, പല തലങ്ങളിലും ഞാൻ ചേർന്നു പ്രവർത്തിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ഉള്ളും ഊന്നലും എന്തെന്ന് എനിക്കു നല്ലവണ്ണം അറിയാമായിരുന്നു. വിപത്ഘട്ടങ്ങളിൽ ഞങ്ങൾ കൂടിയിരുന്നു പ്രയാസങ്ങൾ പങ്കിട്ടിരുന്നു. പേരിനോ, പ്രശംസയ്ക്കോ വേണ്ടി അദ്ദേഹം ഒന്നും ചെയ്തില്ല. അത്തരം സന്ദർഭങ്ങൾ മനഃപൂർവ്വം ഒഴിവാക്കാനായിരുന്നു ശ്രമം. അദ്ദേഹം തീർത്തും നിഷ്ക്കളങ്കനായിരുന്നു. സത്യത്തോടുള്ള കൂറും മനോബോദ്ധ്യത്തോടുള്ള മുറുകെപ്പിടുത്തവും അദ്ദേഹത്തിനു വരുത്തിവെച്ച ദുരിതങ്ങൾ കുറച്ചൊന്നുമല്ല. അടുത്തകാലത്തു ജീവിച്ചിരുന്ന മെത്രാപ്പോലീത്താമാരിൽ, ഇത്രയധികം വേദനകളിലൂടെ കടന്നുപോയ ഒരു മെത്രാപ്പോലീത്തായില്ല. സഹപ്രവർത്തകരിൽ നിന്നുപോലും അദ്ദേഹം ഒറ്റപ്പെട്ടുപോയ സന്ദർഭങ്ങളുണ്ടായി. ശാന്തനായി, അക്ഷോഭ്യനായി അവയെല്ലാം അദ്ദേഹം നേരിട്ടു. ആ പുണ്യാത്മാവിനെ അടുത്തറിയുന്നതിനും അദ്ദേഹത്തോടൊത്തു കഴിയുന്നതിനും ഒത്തു പ്രവർത്തിക്കുന്നതിനും കഴിഞ്ഞ ആ അനർഘ കാലഘട്ടം ഈ ജീവിത സായാഹ്നത്തിൽ തിരിഞ്ഞുനോക്കുമ്പോൾ, ഒരു വലിയ ഈശ്വരാനുഗ്രഹമായി അനുഭവപ്പെടുന്നു.

ഞങ്ങൾ എം. ഡി. സെമിനാരി ഹൈസ്കൂളിൽ പഠിക്കുന്ന കാലത്ത്, ഹൈസ്കൂളുകളിൽ ഡിബേറ്റിംഗ് സൊസൈറ്റികളുണ്ടായിരുന്നു. എം. എം. അലക്സാണ്ടർ അന്നും ശാന്തനും ഒതുങ്ങിയ പ്രകൃതക്കാരനുമായിരുന്നെങ്കിലും, മീറ്റിംഗുകളിൽ ശക്തിയായി വാദപ്രതിവാദം നടത്തുന്ന ചിത്രം ഇന്നും ഓർമ്മയിൽ പച്ചപിടിച്ചു നില്ക്കുന്നു. സത്യമെന്ന് ഉള്ളിലുറച്ച കാര്യങ്ങൾ തുറന്നുപറയാൻ ആ ശാന്തപ്രകൃതി കാണിച്ചിരുന്ന വീറു പിന്നീടുള്ള അദ്ദേഹത്തിന്റെ സഭാജീവിതത്തിലും കാണാം.

നമ്മുടെ സ്കൂളുകളിൽ അദ്ധ്യാപകരായും പ്രധാനാദ്ധ്യാപകരായും കഴിവുള്ളിടത്തോളം പട്ടക്കാരെ നിയമിക്കണമെന്നു സഭാ നേതൃത്വത്തിന് ആഗ്രഹമുണ്ടായി. വട്ടശ്ശേരിൽ തിരുമേനിയും പുലിക്കോട്ടിൽ തിരുമേനിയും ഈ അഭിപ്രായക്കാരായിരുന്നു. ഇങ്ങനെ നിയമിക്കാൻ യോഗ്യതയുള്ള പട്ടക്കാർ അന്നുണ്ടായിരുന്നില്ല. കഴിവും ദൈവാശ്രയവുമുള്ള കുട്ടികളെ ഈ നിലയിലേക്കു നയിക്കാൻ പരിശ്രമം നടന്നു. അതിനായി സഭാനേതൃത്വം വിദ്യാഭ്യാസകാലത്തു തന്നെ നോട്ടമിട്ടിരുന്ന ഒരാളായിരുന്നു എം. എം. അലക്സാണ്ടർ.

നമ്മുടെ സഭയുടെ ഒരു വലിയ കുറവു സന്യാസിമാരും കന്യാസ്ത്രീ

കളുമില്ലാത്തതാണെന്നു സഭാനേതാക്കളിൽ ചിലർക്കുതോന്നി. അതു പരി ഹരിക്കുന്നതിനുള്ള മാർഗ്ഗങ്ങളെപ്പറ്റി ആലോചിക്കുന്നതിനു കൂടിയ സമ്മേ ളനങ്ങളിൽ അലക്സിയോസ് ശെമ്മാശനും സംബന്ധിച്ചിരുന്നു. പിന്നീടു ബഥനി സ്ഥാപനത്തിൽ ഫാ. പി. റ്റി. ഗീവറുഗീസിന്റെ വലംകൈയായി പ്രവർത്തിച്ചതു ഫാ. അലക്സിയോസായിരുന്നു. ബഥനി ആശ്രമസ്ഥാപ നകാലം ഞാൻ ഇന്നും ഓർക്കുന്നു. സഭയിലെ ഒരു സുപ്രധാന സംഭവം തന്നെയായിരുന്നു ബഥനിയുടെ സ്ഥാപനം. നമ്മുടെ സഭാനേതൃത്വത്തിലും സഭാംഗങ്ങളിലും അതു നൂറു നൂറു പ്രതീക്ഷകളുണർത്തി. സെറാമ്പൂർ യൂണിവേഴ്സിറ്റി പ്രൊഫസർ ഉദ്യോഗം രാജിവച്ച ഫാ. പി. റ്റി. ഗീവറു ഗീസും ഫാ. അലക്സിയോസും സന്യാസ്യാർത്ഥികളോടൊപ്പം മുണ്ടന്മ ലയിൽ പുല്ലുമേഞ്ഞ പുരകളിൽ താമസം തുടങ്ങി. ആശ്രമത്തിന്റെയും ആശ്രമത്തോടുചേർന്നു നടത്തിയ അനാഥശാലയുടെയും നടത്തിപ്പിനു വേണ്ടി ഭിക്ഷാപാത്രവുമായി നടന്ന ആ കാഷായവസ്ത്രക്കാർ മലങ്കരന സ്രാണികളെ ഹഠാൽ ആകർഷിക്കതന്നെ ചെയ്തു. മുമ്പെങ്ങും ലഭിച്ചിട്ടി ല്ലാത്തതുപോലെ കൈതുറന്ന സംഭാവനകൾ ലഭിച്ചു. അംഗങ്ങൾ വർദ്ധിച്ചു വന്നു. ഞാനും അക്കാലത്തു ബഥനിയിൽ ചേരണമെന്ന് ആഗ്രഹിച്ചിരു ന്നതാണ്. എനിക്കങ്ങനെ ആലോചനയുണ്ടെന്നു വട്ടശ്ശേരിൽ തിരുമേനി അറിഞ്ഞു. അദ്ദേഹം എന്നോടു 'താൻ ബഥനിയിൽ ചേരണ്ട' എന്നു പല പ്രാവശ്യം പറഞ്ഞു. മാത്രമല്ല, ഈവാനിയോസ് മെത്രാച്ചനും ഞാനും കൂടെ നില്ക്കുമ്പോൾ "ഇയാളെ അവിടെ എടുക്കരുത്" എന്നു കല്പിക്കു കയും ചെയ്തു. അതുകൊണ്ട് ആ ആഗ്രഹം ഉപേക്ഷിക്കേണ്ടിവന്നു. സഭ യുടെ പ്രവർത്തനത്തിന് ആശ്രമസ്ഥരല്ലാത്തവരും വേണം എന്ന ആഗ്ര ഹം കൊണ്ടാണ് അദ്ദേഹം അങ്ങനെ കല്പിച്ചത്.

ബഥനി ആശ്രമത്തിന്റെ സഭാപരമായ പ്രവർത്തനവും മറ്റു ജീവകാരു ണ്യപ്രവർത്തനങ്ങളും വിപുലമായി. ഫാ. ഗീവറുഗീസും ഫാ. അലക്സി യോസും കൂട്ടായും തനിയേയും പിരിവുകൾ നടത്തിയാണ് ആശ്രമം കൊണ്ടുപോയത്. ഒരു സന്ദർഭം ഓർക്കുന്നു. ഫാ. ഗീവറുഗീസ് അസുഖ മായി കിടപ്പിലാണ്. കടകളിൽനിന്നു സാമാനങ്ങളും മറ്റും കടമായി വാങ്ങി പണം പിന്നീടു കൊടുത്തുതീർക്കുകയാണ് പതിവ്. പണം കൊടുക്കാൻ താമസം വന്നതുകൊണ്ട് നിത്യച്ചെലവുപോലും പ്രയാസത്തിലായി. അങ്ങനെയിരിക്കുന്ന ഒരു ഗഡുവിൽ അലക്സിയോസച്ചനും ഞാ നും തിരുമേനിയോടു പണം കടം ചോദിക്കാൻ പോയി. പഴയ സെമിനാരി യിൽ അദ്ദേഹത്തിന്റെ മുറിയിൽ ചെന്നു കയറിയപ്പോൾത്തന്നെ പണം ചോദിക്കാനാണു ചെന്നരിക്കുന്നതെന്ന് അദ്ദേഹം മനസ്സിലാക്കി. പല കേ സുകളും നടക്കുന്ന കാര്യവും പണപ്പിരിവു നടക്കുന്നില്ലെന്നുള്ള വിവരവും വിശദമായി ഞങ്ങളെ പറഞ്ഞുകേൾപ്പിച്ചു. ഇങ്ങനെ കേട്ട സ്ഥിതിക്കു പണം ചോദിക്കണമോ എന്നു ഞാൻ അലക്സിയോസച്ചനോടു ആംഗ്യംകാട്ടി

ചോദിച്ചു. ചോദിക്കാമെന്നു പറഞ്ഞതനുസരിച്ചു ചോദിച്ചു. അപ്പോൾ വട്ടശ്ശേരിൽ തിരുമേനി എന്നോടായി പറഞ്ഞു: "വളരെ പണം ഞാൻ പണിക്കരു കത്തനാർക്കു കൊടുത്തിട്ടുണ്ട്. അതെല്ലാം പാഴാക്കിക്കളഞ്ഞു. അതുകൊണ്ട് ഇനിയും ഇവർക്കു കൊടുക്കുകയില്ല. തനിക്കു വേണമെങ്കിൽ തരാം" പണത്തിനു വളരെ വൈഷമ്യം നേരിട്ട ആ സന്ദർഭത്തിൽ, പണം കൈകാര്യം ചെയ്യുന്നതിൽ സ്വതേ പണിക്കരച്ചനുണ്ടായിരുന്ന സൂക്ഷ്മതക്കുറവാണു വലിയ മെത്രാച്ചൻ ഇങ്ങനെ പരിഭവപ്പെടുന്നതിനിടയാക്കിയത്. കുറെ നേരംകൂടെ അവിടെനിന്നു വർത്തമാനം പറഞ്ഞശേഷം കൈമുത്താൻ ചെന്നപ്പോൾ, എഴുന്നേറ്റുപോയി പെട്ടിതുറന്നു കടം ചോദിച്ചതിന്റെ പകുതിത്തുക എടുത്തുതന്നു. ഇതിനി തിരികെത്തരേണ്ട എന്നു പറയുകയും ചെയ്തു. മാർ ഈവാനിയോസ് ബഥനി വിട്ടശേഷം ആശ്രമനടത്തിപ്പിൽ ധനപരമായി കൂടുതൽ ക്ലേശങ്ങൾ മാർ തേവോദോസ്യോസ് തിരുമേനിക്കു സഹിക്കേണ്ടി വന്നിട്ടുണ്ട്.

മാർ ഈവാനിയോസ് റോമാസഭയിൽ ചേരുന്നതിനുള്ള ആലോചന മുറുകിയപ്പോൾ ഫാ. അലക്സിയോസ് സിംഗപ്പൂരിലായിരുന്നു. തിരികെ വന്നപ്പോൾ വിവരം അറിഞ്ഞു. റീത്തു പ്രസ്ഥാനത്തോടുള്ള തന്റെ വിയോജിപ്പു പ്രകടിപ്പിക്കുന്നതിനു ഫാ. അലക്സിയോസ് മടിച്ചില്ല. ഇക്കാര്യത്തിൽ അവർ തമ്മിൽ തീർത്തും തെറ്റി. എന്നാൽ ഈ വാദവും വിയോജിപ്പുമെല്ലാം രഹസ്യമായിട്ടാണു നടന്നത്. ആശ്രമത്തിലെ മറ്റ് അംഗങ്ങളോടോ, സിസ്റ്റർഹുഡിലുള്ളവരോടോ ഈ കാര്യത്തെപ്പറ്റി സംസാരിക്കരുതെന്ന് ആശ്രമ ആബോ ആയിരുന്ന മാർ ഈവാനിയോസ് വിലക്കി. ആബോയുടെ കല്പന ലംഘിക്കാൻ അദ്ദേഹം മുതിർന്നില്ല. അന്നു സിസ്റ്റർഹുഡിലുണ്ടായിരുന്നവരിൽ ഒന്നോ രണ്ടോ പേരൊഴികെ ആരും തന്നെ ഇതറിഞ്ഞിരുന്നില്ല. അറിഞ്ഞിരുന്നവർ തന്നെ തെറ്റിദ്ധരിപ്പിക്കപ്പെട്ടിരുന്നു. റോമാസഭയിൽ ചേരാൻ നിശ്ചയിച്ച് ആശ്രമം വിട്ടശേഷം മാർ ഈവാനിയോസും സംഘവും വെണ്ണിക്കുളത്തു ചെന്നു താമസിച്ചു. അദ്ദേഹത്തെ നേരിൽ കണ്ടു സംസാരിക്കാൻ ഞാൻ അവിടെ പോയി. എല്ലാവരുമായി റീത്തിൽ ചേരുകയാണെന്ന് അദ്ദേഹം എന്നോടു പറഞ്ഞു. ഞാൻ യാത്ര പറഞ്ഞപ്പോൾ സിസ്റ്റേഴ്സിനെ കാണുന്നില്ലേ എന്നെന്നോടു ചോദിച്ചു. ഇല്ല, പോകുകയാണെന്നു മറുപടി പറഞ്ഞു. അവരെ കാണാതെ പോകുന്നത് അവർക്കു സങ്കടമാവും, കണ്ടിട്ടു പോയാൽ മതി എന്നു നിർബന്ധിച്ചു. ഞാൻ അവരുടെ അടുക്കലേക്കു പോകാൻ ഭാവിച്ചപ്പോൾ, അവരോട് ഇക്കാര്യങ്ങളെപ്പറ്റി യാതൊന്നും പറയരുതെന്നു പറഞ്ഞു. ഞാൻ അവരെക്കണ്ടു മടങ്ങിപ്പോന്നു. റീത്തുകാര്യത്തെപ്പറ്റി യാതൊന്നും സംസാരിച്ചുമില്ല. ഫാ. അലക്സിയോസിനുണ്ടായ അനുഭവം എടുത്തുകാണിക്കാനാണ് ഈ സംഭവം അനുസ്മരിച്ചത്. മലങ്കരസഭയുടെ സമുദ്ധാരണത്തിനായി പ്രതിജ്ഞാബദ്ധരായി ഒരുമിച്ച് ഇറങ്ങി പുറപ്പെട്ടിട്ടു കൂട്ടാവുന്നത്ര

ആളുകളെക്കൂട്ടി ആശ്രമം ശൂന്യമാക്കി യാത്രയാവുന്ന കാഴ്ച ഹൃദയവേദന യോടെ മൂകനായി നിന്നു നോക്കിക്കാണാനേ അദ്ദേഹത്തിനു കഴിഞ്ഞുള്ളൂ.

എന്നും ഒരു ആശ്രമസ്ഥനായി കഴിണമെന്നായിരുന്നു ഫാ. അലക്സി യോസിന്റെ ആഗ്രഹം. പലതവണ മേല്പട്ടസ്ഥാനത്തേക്കു ക്ഷണിക്കപ്പെ ട്ടുവെങ്കിലും അദ്ദേഹം അതിനു സമ്മതിച്ചില്ല. സഭയ്ക്കു അത്യാവശ്യംവന്ന സന്ദർഭങ്ങളിൽ ബാവാ തിരുമേനിയും മറ്റു പലരും അദ്ദേഹത്തെ നിർബന്ധിച്ചിട്ടുണ്ട്. ഞാനും പല പ്രാവശ്യം അദ്ദേഹത്തെ അതിനു നിർബ ന്ധിച്ചിരുന്നു. സന്യാസജീവിതം നയിക്കുന്നതിനും ആശ്രമത്തിലെ തന്റെ ജോലി നിർവഹിക്കുന്നതിനും മേല്പട്ടസ്ഥാനം ഒരു തടസ്സമായിത്തീരും എന്നതായിരുന്നു അദ്ദേഹത്തിന്റെ ആശങ്ക.

സഭയിൽ വഴക്കും വ്യവഹാരവും ആരംഭിച്ചപ്പോൾത്തന്നെ സമാധാന ആലോചനയും തുടങ്ങി. മുടക്കപ്പെട്ട മേല്പട്ടക്കാർക്കു രണ്ടാമതു പട്ടം കൊടുക്കാതെ സ്വീകരിക്കയില്ലെന്നു തുടങ്ങി, ഒരു ചെറുപ്രാർത്ഥനയോടെ സ്വീകരിക്കാം എന്നുവരെയുള്ള വ്യവസ്ഥകൾ ഉണ്ടായി. എന്നാൽ ആ കാല മെല്ലാം, മലങ്കരസഭ ഒരു സ്വതന്ത്രഭരണാധികാരമുള്ള സഭ ആണെന്നും അതിന്റെ സ്വാതന്ത്ര്യം നശിപ്പിക്കരുതെന്നും മാർ തേവോദോസ്യോസ് ശക്തമായി വാദിച്ചിരുന്നു. കുപ്രസിദ്ധമായ ചിങ്ങവനം വട്ടമേശ സമ്മേള നത്തിൽനിന്ന് അദ്ദേഹം മാറിനിന്നു. സമ്മേളനനിശ്ചയങ്ങളിൽ അദ്ദേഹം ഒപ്പുവച്ചില്ല. മലങ്കരസഭയുടെ സ്വാതന്ത്ര്യം പണയപ്പെടുത്തുന്ന നിശ്ചയ ങ്ങളോടു കൂട്ടുനില്ക്കുന്നതിലും ഭേദം ഔദ്യോഗികസ്ഥാനം രാജിവച്ചു സ്വസ്ഥമായിരിക്കുകയാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. വാശിയും കടും പിടുത്തവുമാണെന്ന് അന്നു വ്യാഖ്യാനമുണ്ടായി. എന്നാൽ, ഇന്നു തിരിഞ്ഞു നോക്കുമ്പോൾ ധീരതയും തത്ത്വദീക്ഷയും ദീർഘവീക്ഷണ വും നമ്മെ അതിശയിപ്പിക്കുന്നു.

അസുഖമായിക്കിടന്ന അവസാനവർഷങ്ങളിൽ അദ്ദേഹത്തെ കാണാൻ ഞാൻ കൂടെക്കൂടെ പോകുമായിരുന്നു. ആ സന്ദർഭങ്ങളിലെല്ലാം അദ്ദേ ഹത്തിൽ നിന്നു കേൾക്കുന്ന 'ദൈവത്തിന്റെ ഇഷ്ടം – ദൈവത്തിന്റെ ഇഷ്ടം' എന്ന മന്ത്രണം ഇന്നും എന്റെ കാതുകളിൽ മുഴങ്ങുന്നുണ്ട്. നല്ല ഓർമ്മയില്ലാതെ കിടന്ന അവസരങ്ങളിൽപ്പോലും പ്രാർത്ഥനയും നോമ്പും സന്യാസനിഷ്ഠകളും അദ്ദേഹം ആചരിച്ചിരുന്നു.

മാർ തേവോദോസ്യോസ് ഒരു യഥാർഥ ക്രിസ്ത്യാനിയും ഉത്തമ സന്യാ സിയും മുഖപക്ഷം നോക്കാതെ വാൽസല്യത്തോടെ ഇടവകഭരണം നട ത്തിയ ഭരണകർത്താവുമായിരുന്നു. അദ്ദേഹം നമുക്കൊരു മാതൃ കയായിരിക്കട്ടെ.

# 6

# ആദർശധീരനായ ഉത്തമ ഇടയൻ

ഒരു തികഞ്ഞ സഭാസ്നേഹിയും സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ് സെക്രട്ടറിയും ആയിരുന്ന ജോർജ്ജ് വള്ളക്കാലിൽ എഴുതുന്നു: “വലിയ സഭയിലെ ആർച്ചുബിഷപ്പായി സുഭിക്ഷതയിൽ മാർ ഈവാനിയോസ് കാലം കഴിച്ചതുപോലെ ഭൗതികനേട്ടങ്ങളൊന്നും മാർ തേവോദോസിയോസിന്റെ മനസ്സിൽ ഉണ്ടായിരുന്നില്ല; പ്രലോഭനങ്ങളുടെയും സ്ഥാനമാനങ്ങളുടെയും അപ്പക്കഷണങ്ങൾക്കു മുന്നിൽ അദ്ദേഹം വീണില്ല.

വിസ്തൃതമായ പരുമല തോപ്പിൽപുരയിടം. അതിന്റെ കോണിൽ വെള്ളമണലിൽ ഒരു സന്ധ്യാസമയത്ത് കാവി വസ്ത്രധാരിയായി ഒരു സന്യാസി ചമ്രം പടഞ്ഞിരിക്കുന്നു – ഒരു കുട്ടിയെ തന്റെ മടിയിലിരുത്തി അദ്ദേഹം ഉപദേശിക്കുന്നു; “ധ്യാനത്തിലും ആരാധനയിലും ശുഷ്കാന്തി വേണം; പ്രാർത്ഥന മുടക്കരുത്.” കാഷായ വസ്ത്രധാരി എം. എ. അച്ചനും പൈതൽ ഞാനും. വർഷങ്ങൾ കഴിഞ്ഞു ഞങ്ങൾ വീണ്ടും കാണുന്നു – വ്യത്യസ്തമായ നിലയിലും വ്യത്യസ്തമായ രീതിയിലും – എന്തോരന്തരം! വേഷത്തിൽ കാവിക്കു പകരം പട്ടു വസ്ത്രം, മരക്കുരിശിനു പകരം സ്വർണ്ണത്തിൽ തീർത്ത ഇരട്ടക്കുരിശ്, മൺച്ചട്ടിക്കു പകരം ‘ജോൺസൺ’ ഡിന്നർ സെറ്റ് ........ സ്ഥലം ആർച്ച് ബിഷപ്പ് മാർ ഈവാനിയോസിന്റെ അരമന. മനുഷ്യന്റെ വ്യതിയാനം എത്ര വലുത്!

ഓർമ്മകൾ മാർ അലക്സിയോസ് തേവോദോസിയോസിനെക്കുറിച്ച് ആണെങ്കിലും മേൽപ്പറഞ്ഞ വിവരണം കുറിക്കാനുള്ള കാരണം ഗുരുവിന്റെയും ശിഷ്യന്റെയും സ്വഭാവവ്യത്യാസങ്ങളെ കാണിക്കുകയെന്നതാണ്. എം. എ. അച്ചൻ, ആർച്ചു ബിഷപ്പ് ഈവാനിയോസ് ആയപ്പോഴേക്കും മാറിയപോലെ ഫാ. അലക്സിയോസ്, മാർ തേവോദോസിയോസ് ആയപ്പോൾ സംഭവിച്ചില്ല. വലിയ സഭയിലെ ആർച്ചുബിഷപ്പായി സുഭിക്ഷതയിൽ മാർ ഈവാനിയോസ് കാലം കഴിച്ചതുപോലെ ഭൌതിക നേട്ടങ്ങളൊന്നും മാർ തേവോദോസിയോസിന്റെ മനസ്സിൽ ഉണ്ടായിരുന്നില്ല; പ്രലോഭനങ്ങളുടെയും സ്ഥാനമാനങ്ങളുടെയും അപ്പക്കഷണങ്ങൾക്കു മുന്നിൽ അദ്ദേഹം വീണില്ല. മേൽപ്പട്ടസ്ഥാനംപോലും അദ്ദേഹം ആഗ്രഹിച്ചതായിരുന്നില്ല; വിദ്യാർത്ഥികോൺഫറൻസിനും യുവലോകത്തിനും ജീവനും ശക്തിയും പകരുന്നതിൽ അദ്ദേഹം അക്ഷീണം പരിശ്രമിച്ചു.

മംഗളപത്രം നൽകി സർ സി. പി. യെ ആദരിക്കുവാൻ പ. ഗീവറു

ഗീസ് ദ്വിതീയൻ ബാവാ പോലും, മനസ്സില്ലാമനസ്സോടെ സഭാനേതൃത്വ ത്തിനു വഴങ്ങിയിട്ടും ജൂബിലി ടൗൺഹാളിലെ ചടങ്ങിൽനിന്നു മാറി നിൽ ക്കാനുള്ള ചങ്കൂറ്റം മാർ തേവോദോസിയോസിനു ഉണ്ടായി; ആദർശധീ രതയും വ്യക്തിമാഹാത്മ്യവും വിളിച്ചറിയിക്കുന്ന ഒരു പ്രവൃത്തിയായിരുന്നു അത്.

മാർ തേവോദോസിയോസ് തിരുമേനി ഒരു ഉത്തമ ഇടയനായിരുന്നു. അസാധാരണമായ സ്നേഹവായ്പും വ്യക്തിബന്ധങ്ങളും വഴി അനേകരെ സഭയിലേക്ക് അടുപ്പിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. മറ്റു പലരും വിഗ ണിച്ചു വിട്ടുനിൽക്കുമ്പോഴും പ്രശ്നങ്ങളെ സമീപിച്ച് നല്ല പരിഹാരമു ണ്ടാക്കാൻ തിരുമേനി യത്നിക്കുമായിരുന്നു. നിർണ്ണായക ഘട്ടത്തിൽ ഉപദേശങ്ങളും മാർഗ്ഗനിർദ്ദേശങ്ങളും നൽകി സഹായിക്കുമെന്നതിന് സ്വന്തം ജീവിതത്തിൽ തന്നെ ഉദാഹരണങ്ങളുണ്ട്. സഭാ സ്നേഹത്തിൽ സ്ഥിരപ്പെടുത്താനായി അദ്ദേഹമെഴുതിയ ചില വാക്കുകൾ, 6–4–1956–ൽ തിരുമേനി അയച്ച കല്പനയിൽ നിന്നു കുറിയ്ക്കുകയാണ്: ‘സ്വർഗ്ഗത്തിൽ പോകാനായി ആരും റീത്തിൽ ചേർന്നിട്ടില്ല, ചേരുകയുമില്ല. വാശിയ്ക്കോ വൈരാഗ്യത്തിനോ സ്ഥാപിത താല്പര്യങ്ങൾക്കോ അങ്ങനെ ഓരോ കാര്യ സാദ്ധ്യതയ്ക്കായി മാതൃസഭ വിട്ട് ചിലരെല്ലാം തിരിയുകയും മറിയുകയും ചെയ്യുന്നുണ്ടെന്നുള്ളതും ഒരു വാസ്തവമാണ്. രക്ഷയ്ക്കുവേണ്ടിയല്ല താൻ സഭ മാറുന്നതെന്ന് മാർ ഈവാനിയോസു പോലും എന്നോടും മറ്റു പല രോടും പറഞ്ഞിട്ടുള്ളതാണ്.......... സഭ ഒരു പാത്രിയർക്കീസിന്റെയോ കാതോലിക്കായുടെയോ മെത്രാച്ചന്റെയോ മറ്റേതെങ്കിലും വ്യക്തിയുടെയോ മാത്രം സ്വന്തമല്ല; നമ്മുടെ എല്ലാവരുടെയും മാതൃഭവനമാണ്. അതിന്റെ കെട്ടുപണിക്കുവേണ്ടി കഴിവതെല്ലാം നാം ചെയ്യുകയല്ലാതെ ഭവനം വിട്ടോടി പോകുന്നത് ആരും അഭിനന്ദിക്കുന്ന ഒരു പ്രവൃത്തി ആയിരിക്കു കയില്ല.....”

സഭയുടെ നന്മയ്ക്കും ശ്രേയസ്സിനും വേണ്ടി നൊമ്പരപ്പെട്ടു പ്രയത്നി ച്ചിട്ടുള്ള ആ ധന്യാത്മാവിന്റെ പാവനസ്മരണ പലർക്കും പ്രചോദനം നൽകുന്നതാണ്.”

# 7

# ഗുരുവിന്റെ വഞ്ചന

ഫാദർ കുറിയാക്കോസ് ഒ. ഐ. സി. ഇങ്ങനെ എഴുതുന്നു: "നനച്ചു വളർത്തേണ്ടവൻ തന്നെ അതിനെ പിഴുതെറിയുക. അതാണ് ഫാദർ. പി. റ്റി. ഗീവറുഗീസ് (പിന്നീട് മാർ ഈവാനിയോസ്) ബഥനിയോടും, ഓർത്ത ഡോക്സ് സഭയോടും ചെയ്തത്.

'അവർ നിങ്ങളെ പഴിക്കുകയും ഉപദ്രവിക്കുകയും നിങ്ങളെക്കൊണ്ട് എല്ലാ തിന്മയും കളവായി പറയുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ' (മത്തായി 5:11). കർത്താവിന്റെ ഈ വചനങ്ങൾക്ക് ലേശവും വ്യത്യാസം ഇല്ലാതെ, അതും തന്റെ ഗുരുവിൽ നിന്നുതന്നെ ഒരു ശിഷ്യന് അനുഭവിക്കേണ്ടിവന്നു. ഗുരുവിന്റെ വഞ്ചന എത്ര കഠിനമായിരുന്നു എന്ന തിലേക്കൊരെത്തിനോട്ടം മാത്രമാണീ ചെറുലേഖനം.

നനച്ചു വളർത്തേണ്ടവൻ തന്നെ അതിനെ പിഴുതെറിയുക. അതാണ് ഫാദർ. പി. റ്റി. ഗീവറുഗീസ് (പിന്നീട് മാർ ഈവാനിയോസ്) ബഥനി യോടും, ഓർത്തഡോക്സ് സഭയോടും ചെയ്തത്. എന്നാൽ ഈ സന്ദർഭ ത്തിലും യാതൊരിളക്കവും, കുലുക്കവുമില്ലാതെ കർത്താവിന്റെ വചന ങ്ങളെ മുറുകെ പിടിച്ചുകൊണ്ട്, ബഥനി സന്യാസപ്രസ്ഥാനത്തേയും, ഓർത്തഡോക്സ് സഭയേയും ധീരമായി നയിച്ച ദൈവപുരുഷനായിരുന്നു മാർ തേവോദോസ്യോസ്.

ആംഗ്ലിക്കൻ സഭയിലെ ഓക്സ് ഫോർഡ് മിഷൻ, ബാരിസൺ മിഷൻ എന്നീ സന്യാസപ്രസ്ഥാനങ്ങളിൽ നിന്നും ഉത്തേജനം ഉൾക്കൊണ്ട് സഭാ പിതാവായ വട്ടശ്ശേരിൽ തിരുമേനിയുടെ അനുഗ്രഹാശിസ്സോടെ 1918-ൽ റാന്നി പെരുന്നാട് മുണ്ടൻമലയിൽ-ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീ ൽ ദാനം നൽകിയ നൂറേക്കർ സ്ഥലത്ത് ഫാദർ. പി. റ്റി. ഗീവറുഗീസും, ഫാ. അലക്സിയോസും ചേർന്നു ബഥനി ആശ്രമം സ്ഥാപിച്ചു. ബഥനി ആശ്രമം സഭയ്ക്കും സമൂഹത്തിനും ചൈതന്യം പകർന്നു; സഭാമക്കൾ കാഷായവസ്ത്രധാരികളായ സന്യാസിമാരെക്കണ്ട് കൃതാർത്ഥരായി.

എന്നാൽ ബഥനി അതിന്റെ ബാലാരിഷ്ടതകൾ പിന്നിടുന്നതിനു മുൻപു തന്നെ - 1930 ൽ ബഥനി സ്ഥാപകരിൽ ഒരാളായ, മാർ ഈവാനിയോസ് മാതൃസഭയേയും ബഥനിയേയും തള്ളിപ്പറഞ്ഞ്, റോമാസഭയിൽ ചേർന്നു. ബഥനിയുടെ ചുമതല പൂർണ്ണമായും ഫാദർ. അലക്സിയോസിന്റെ കൈ കളിൽ എത്തിച്ചേർന്നു.

## റീത്തുകമ്പം ബലപ്പെടുന്നു

1926-മെയ് മാസത്തിലാണ് ഫാ. പി. റ്റി. ഗീവറുഗീസ്സ്, മാർ ഈവാനി യോസ് എന്ന നാമത്തിൽ മെത്രാൻ സ്ഥാനമേറ്റത്. അദ്ദേഹത്തിന്റെ കു ത്സിതപ്രവർത്തനങ്ങളും ഇതോടെ പുറത്തുവന്നു തുടങ്ങി. ആ മെയ്മാസം അവസാനിക്കുന്നതിനു മുൻപുതന്നെ റോമൻ സഭയിൽ ചേരുവാൻ ആഗ്ര ഹിക്കുന്നതായി അന്ത്യോഖ്യയിലെ റീത്തു പാത്രിയർക്കീസ് റഹ്മാനിയായു മായി ആലോചനയും എഴുത്തുകുത്തുകളും ആരംഭിച്ചു. ഇതു സംബന്ധിച്ച് കൂടുതൽ ആലോചനകൾക്കായി ചങ്ങനാശ്ശേരി കാളാശ്ശേരിൽ മെത്രാനു മായി പല പ്രാവശ്യം ചർച്ചകൾ നടത്തി. എന്നാൽ ചങ്ങനാശ്ശേരി മെത്രാ ച്ചന്റെ ഉപദേശം അന്ത്യോഖ്യായിലെ റീത്തു പാത്രിയർക്കീസുമായി ബന്ധ പ്പെടേണ്ട നേരിട്ട് റോമാ പാപ്പായുമായി ബന്ധപ്പെട്ടാൽ മതി എന്നായി രുന്നു. ഈ ഉപദേശം ബഥനി മെത്രാൻ പിന്നീട് സ്വീകരിക്കുകയാണ് ചെയ്തത്.

മലങ്കരസഭ ഒന്നാകെ റോമാ സഭയിൽ ചേരുക എന്ന ആശയം, അന്ന് മലങ്കര മെത്രാപ്പോലീത്ത ആയിരുന്ന വട്ടശ്ശേരിൽ തിരുമേനി അനു കൂലിക്കാതെ വന്നപ്പോൾ ബഥനി ആശ്രമം, അതിന്റെ സ്ഥാപനങ്ങൾ എന്നി വക്കുപുറമേ കഴിയുന്നിടത്തോളം ജനങ്ങളുമായി കത്തോലിക്കാ സഭയോടു ചേരുവാൻ പ്രത്യക്ഷമായും പരോക്ഷമായും നീക്കങ്ങളാരംഭിച്ചു. ഇതു മുൻകൂട്ടി കണ്ടുകൊണ്ട് റോമാസഭയേപ്പറ്റിയും അതിന്റെ മാഹാത്മ്യത്തേപ്പ റ്റിയും ആശ്രമാംഗങ്ങളേയും സഭാമക്കളേയും ഉപദേശിക്കുവാനും പഠിപ്പിക്കുവാനും തുടങ്ങി. അതേസമയം മലങ്കരസഭയുടെ കുറവുകൾ എടു ത്തുകാട്ടാനും അദ്ദേഹം മറന്നില്ല. എന്നാൽ തന്റെ നീക്കങ്ങൾ കഴിയുന്നി ടത്തോളം രഹസ്യമായി സൂക്ഷിക്കാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചു. പരേ തനായ കെ. സി. ജോർജ്ജ് (മുൻമന്ത്രി) ഒരിക്കൽ ഈ ലേഖകനോട് പറഞ്ഞ കാര്യങ്ങൾ ഇവിടെ കുറിക്കട്ടെ. 'തിരുമേനി റോമാസഭയിൽ പോകു ന്നു എന്നു കേട്ടല്ലോ' കെ. സി. ജോർജ്ജ് ചോദിച്ചു. ഉടൻതന്നെ മറുപടി കിട്ടി 'എടാ കൊച്ചൂഞ്ഞേ റോമായിൽ പോകാൻ എനിക്കു പണമുണ്ടോ' ഒരു മാസം തികയുന്നതിനു മുൻപേ അദ്ദേഹം റോമാ സഭയിൽ ചേരു കയും ചെയ്തു. 'തിരുമേനിമാർ ഒന്നു പറയും മറ്റൊന്നു പ്രവർത്തിക്കും.'

മാർ ഈവാനിയോസിന്റെ റീത്തു കമ്പം പ്രബലപ്പെട്ടപ്പോൾ ഫാദർ. അലക്സിയോസ് വിദേശത്തായിരുന്നു. 1930-ൽ ആബൂനാ തിരിച്ചുവന്നു. അതിൽ സമൂഹാംഗങ്ങൾ അതിയായി സന്തോഷിച്ചു. നിർഭാഗ്യം എന്നു പറയട്ടെ ആബൂനായെ കാണുന്നതിനോ, സംസാരിക്കുന്നതിനോ മാർ ഈവാനിയോസ് സമൂഹാംഗങ്ങളെ അനുവദിച്ചില്ല. കാരണം തന്റെ ഗൂ ഢോദ്ദേശ്യങ്ങൾ ആബൂനായോട് പറഞ്ഞെങ്കിലോ എന്ന് അദ്ദേഹം ഭയ പ്പെട്ടു. ആബൂനായെ തന്റെ പദ്ധതിയിലേക്കു കൊണ്ടുവരാൻ പല രീതി

യിലും ശ്രമിച്ചു. ധീരനായ ദൈവപുരുഷൻ അണുവിട വ്യതിചലിക്കാതെ അചഞ്ചലനായി നിലകൊണ്ടു. ഇത്തരുണത്തിൽ മാർ ഈവാനിയോസി ന്റെ കുടിലബുദ്ധി മറ്റൊരു തരത്തിൽ പ്രവർത്തിച്ചു. ആബൂനായെ സ്നേ ഹപൂർവ്വം ജയിലിലാക്കുക; അതിനായി ആബൂനായുടെ ആരോഗ്യ പരി ചരണം എന്ന വ്യാജേന പിഴിച്ചിൽ നടത്തുവാൻ വേണ്ട ക്രമീകരണം ചെയ്തു. മറ്റാരേയും അദ്ദേഹവുമായി ബന്ധപ്പെടാൻ അനുവദിച്ചതുമില്ല.

ഈ കാലയളവിൽ തന്റെ ലക്ഷ്യപ്രാപ്തിക്കായി മാർ ഈവാനിയോസ് കൂടുതൽ പ്രത്യക്ഷമായി പ്രവർത്തനം ആരംഭിച്ചു. ഒരു ദിവസം പെരു നാട് ബഥനിപ്പള്ളിയിലെ വി. കുർബാനയിൽ പാത്രിയക്കീസിനേയും, കാതോലിക്കായേയും സ്മരിക്കേണ്ടിടത്ത് റോമാപാപ്പായുടെ പേരു കൂട്ടി ച്ചേർത്തു. ഇതുകേട്ട ജനം അന്ധാളിച്ചു. കുർബാന കഴിഞ്ഞ് കൈമുത്താൻ വന്നപ്പോൾ പള്ളിയിൽ സംഘർഷമായി. ബഥനി ധർമ്മസ്ഥാപനത്തിന്റെ ട്രസ്റ്റികളിൽ ഒരാളായ ഐ. എം. ഇടുക്കിളയുടെ ഭാര്യ ആച്ചിയമ്മ മുന്നോട്ടു വന്നു പറഞ്ഞു: ഇന്നത്തെ വി: കുർബ്ബാന പഴയതുപോലെ അല്ല നടന്നത്. ഈ പള്ളിയിൽ കേട്ടിട്ടില്ലാത്ത പാത്രിയക്കീസിന്റെ പേരാണ് ചൊല്ലിയത്. അതിനാൽ ഇന്ന് കൈമുത്ത് വേണ്ട. ഒരു നസ്രാണി സ്ത്രീയുടെ ധൈര്യ പൂർവ്വമായ ഈ പ്രസ്താവന കേട്ട് ജനങ്ങൾ ഒരു നിമിഷം തരിച്ചു നിന്നു പോയി. ജനമെല്ലാം ഒരേ ചേരിയിൽ. ആരും കൈമുത്താതെയും കാണിക്ക ഇടാതെയും ഇറങ്ങിപ്പോയി. ഇതിൽപരം വലിയൊരടി അദ്ദേഹത്തിന് ലഭി ക്കാനില്ലായിരുന്നു.

### തിരോധാനം

ആശ്രമസ്ഥർക്ക് രാത്രിയും പകലും മാറി മാറി ക്ലാസുകൾ എടുത്തു. ആർക്കും ആബൂനായെ കാണാൻ അനുവാദമില്ല. ആബൂനാ തന്റെ ചൊ ൽപടിയിൽ നിൽക്കുകയില്ല എന്നു കണ്ടപ്പോൾ പറഞ്ഞത് 'മരമണ്ടൻ, ഒന്നും മനസിലാകത്തില്ല' 1930 സെപ്റ്റംബർ 30-ന് മലയാള മനോരമ പുറ ത്തിറങ്ങിയത് ബഥനി മെത്രാനും അനുയായികളും റോമാസഭയിൽ ചേർന്ന് കൊല്ലം ലത്തീൻ ബിഷപ്പിന്റെ മുൻപാകെ സത്യപ്രതിജ്ഞ ചെയ്തു എന്ന വാർത്തയുമായിട്ടായിരുന്നു. 1930 സെപ്റ്റംബർ 29-ന് മാർ ഈവാ നിയോസും ശിഷ്യഗണങ്ങളും മുണ്ടൻമല ഇറങ്ങി. കൂടെ തനിക്കു കൊ ണ്ടുപോകാവുന്ന സർവ്വ സാധനങ്ങളും - പുസ്തകങ്ങൾ, കിടക്കകൾ, പള്ളിസാധനങ്ങൾ, പാചക പാത്രങ്ങൾ എന്തിനധികം പറയണം ഉപ്പുമാ ങ്ങാഭരണിവരെ അദ്ദേഹം കൊണ്ടുപോയി. തനിക്കേറ്റ ആഘാതം താങ്ങാ നാവാതെ ആബൂനാ പൊട്ടിക്കരഞ്ഞു. ആകെ തളർന്നുപോയ തനിക്ക് ദൈവം മാത്രമായിരുന്നു കൂട്ട്.

തുടർന്നുള്ള കാലയളവ് വിശ്രമത്തിന്റേതല്ല, പോരാട്ടത്തിന്റേതായി

രുന്നു. ശിഷ്യനും ഗുരുവും തമ്മിലുള്ള പോരാട്ടം, സത്യവും അസത്യവും വെളിച്ചവും ഇരുട്ടും തമ്മിലും ഉള്ള ഉഗ്രയുദ്ധം. ആബൂനായുടെ പിന്നിൽ സഭാമക്കൾ അണിനിരന്നപ്പോൾ മാർ ഈവാനിയോസ് ചട്ടമ്പികളെ ഉപയോഗിച്ച് സത്യത്തെ നിഗ്രഹിക്കാൻ കിണഞ്ഞുശ്രമിച്ചു. ബഥനിപ്പള്ളി കൾ, അരമന, പ്രസ്സ് മുതലായവ കൈയടക്കുവാൻ ചട്ടമ്പികളെ അണിനി രത്തിയ സംഭവങ്ങൾ പഴമക്കാർ ഇപ്പോഴും മറന്നിട്ടുണ്ടാവില്ല.

1933-34 ആയപ്പോഴേക്കും ബഥനി വസ്തുക്കളും കയ്യടക്കാൻ ശ്രമം ആരംഭിച്ചു. എന്തു നീചകൃത്യം ചെയ്യാനും അദ്ദേഹം മടിച്ചില്ല. അവസാനം സത്യം ജയിച്ചു. മാർപാപ്പയുടെ പ്രതിനിധിതന്നെ ഇടപെട്ട് കേസുകൾ രാജി ആക്കുകയാണുണ്ടായത്.

ഇടവേളയിലെ ശാന്തത ദീർഘിച്ചില്ല. 1946-ആയപ്പോഴേക്കും കൂടുതൽ ശക്തിയാർജിച്ച് ഏഴാത്മാക്കളുള്ള ഭൂതം ബാധിച്ചവനെപ്പോലെ മാർ ഈവാ നിയോസ് പ്രത്യക്ഷപ്പെട്ടുതുടങ്ങി. 1946 മുതൽ 60 വരെ, കേരള ഹൈക്കോ ടതി വിധി ഉണ്ടാകുന്നതുവരെ ബഥനി ആശ്രമത്തേയും, ആശ്രമസ്ഥരേയും അദ്ദേഹം പലവിധേന പീഡിപ്പിച്ചു. പീഡനത്തിന്റെ മദ്ധ്യേ ആബൂനയ്ക്ക് ശക്തി പകർന്നത് അടിയുറച്ച ദൈവഭക്തിയും വിശ്വാസികളുടെ നിസ്വാർത്ഥമായ സഹായ സഹകരണങ്ങളുമായിരുന്നു. ബഥനിവക വസ് തുക്കൾ കൈയേറാൻ റൗഡികളുമായി വന്ന മാർ ഈവാനിയോസിന്റെ ശിൽബന്ധികളെ സമീപപ്രദേശങ്ങളായ പെരുനാട്, നാറാണംമൂഴി, വട ശ്ശേരിക്കര, ചിറ്റാർ മുതലായ സ്ഥലങ്ങളിൽ നിന്നെത്തിയ വിശ്വാസികൾ സുധീരം നേരിട്ടു എന്നത് വിസ്മരിക്കാവുന്നതല്ല.

അവരുടെ വിശ്വാസ ദാർഢ്യം ഒന്നുമാത്രമാണ് ബഥനിയെ പിടിച്ചു നിർത്തിയത്. മാർ ഈവാനിയോസ് തന്റെ സ്വാധീനത്തിൽ ഇവിടെ കൊണ്ടുവന്ന പല ഉയർന്ന ഉദ്യോഗസ്ഥന്മാർ പോലും സത്യം മനസ്സിലായ പ്പോൾ മാർ ഈവാനിയോസിനെതിരായി വിധി എഴുതുകയാണ് ചെയ്തത്. അങ്ങനെ അവസാനം സത്യം തന്നെ ജയിച്ചു.

1946-മുതലുള്ള കേസുകാര്യങ്ങളെക്കുറിച്ചോർക്കുമ്പോൾ അടൂർ പറ ങ്കിമാംമൂട്ടിൽ ഫാദർ. സി. ഇ. ലൂക്കോസ്, ചെങ്ങന്നൂർ മാമ്പഴക്കാട്ടിൽ പി. സി. ഐസക്ക് സൂപ്രവൈസർ, ബഥനി കാര്യസ്ഥൻ മാമ്പ്രക്കുഴിയിൽ പാപ്പി, പെരുനാട് മൂലമണ്ണിൽ നൈനാൻ എന്നിവരുടെ പേരുകൾ വിസ്മ രിക്കാവുന്നതല്ല. കുടുംബബന്ധങ്ങൾ പോലും ഇവരുടെ സേവന പാത യിൽ പ്രതിബന്ധമായില്ല. പി. സി. ഐസക്കിന്റെ ഇളയ സഹോദരൻ ഫാദർ. ഗീവറുഗീസ്, സഹോദരി സിസ്റ്റർ സൈബൂസ്, കാര്യസ്ഥൻ പാപ്പിയുടെ സഹോദരി സിസ്റ്റർ തെരേസ എന്നിവർ റീത്തു പ്രസ്ഥാന ത്തിൽ നിന്നവരാണ്. സ്വസഹോദരങ്ങൾക്കെതിരായിപ്പോലും വിശ്വാസ

പരമായ കാര്യങ്ങളിൽ പടവെട്ടുന്നതിന് ഇവർ കാട്ടിയ ധീരത അവിസ്മരണീയമാണ്.

1960–ൽ കേസുകളെല്ലാം ശുഭമായി അവസാനിച്ചു. അലക്സിയോസ് മാർ തേവോദോസ്യോസ് രോഗം ബാധിച്ച് ക്ഷീണിതനായിത്തീർന്നു. എങ്കിലും തന്റെ ഭാഗം പൂർണ്ണമായും ശരിയാണ് എന്നു തെളിയിക്കപ്പെട്ട് വിധി പ്രസ്താവിക്കുന്നത് കേൾക്കുവാൻ തക്ക ഭാഗ്യം അദ്ദേഹത്തിനു ലഭിച്ചു. പക്ഷേ ഗുരുവിന്റെ വഞ്ചന അദ്ദേഹത്തിൽ ഉളവാക്കിയ മുറിവുകൾ അപ്പോഴും ഉണങ്ങിയില്ല.”



**ഫാദർ കുറിയാക്കോസ്**
**ഒ. ഐ. സി.**

# 8

# മാമ്മൻ മാപ്പിളയുടെ സ്മരണ

പി. ടി. ഗീവറുഗീസ് ശെമ്മാശനെപ്പറ്റി (പിന്നീട് മാർ ഈവാനിയോസ്) സ്വഗുരുവും മലയാള മനോരമ പത്രാധിപരുമായിരുന്ന കെ. സി. മാമ്മൻ മാപ്പിള തന്റെ 'ജീവിത സ്മരണകളിൽ' 'അദ്ധ്യാപക ജീവിത പര്യവസാനം' എന്ന തലക്കെട്ടിൽ എഴുതിയ കാര്യങ്ങളാണു ചുവടെ ഉദ്ധരിക്കുന്നത്:

"ഞാൻ എം. ഡി. യിലെ ഹെഡ്മാസ്റ്റർ സ്ഥാനം കൈയേറ്റതോടെ സ്കൂളിന്നു മേല്പോട്ട് ഒരു കുതിപ്പു കിട്ടി. അതിൽ എന്റെ വ്യക്തിത്വത്തിനും ഒരു സ്ഥാനമുള്ളതായി പലരും വിശ്വസിച്ചു. അതിൽ കുറെ പരമാർത്ഥം ഉണ്ടായിരുന്നിരിക്കണം എന്ന് എനിക്കും തോന്നുന്നു. സ്കൂളിൽ വിദ്യാർത്ഥികളുടെ സംഖ്യ വർദ്ധിച്ചു. സ്കൂൾ പൊതുവെ അഭിവൃദ്ധിപ്പെട്ടു. തിരുവിതാംകൂറിലുള്ള പ്രൈവറ്റ് സ്കൂളുകളിൽ ഏറ്റവും വലിയ തുക ഗ്രാന്റായി കിട്ടിയിരുന്നത് എം. ഡി. ഹൈസ്കൂളിനായി. സ്കൂൾ മാനേജരും ഓണററി പ്രിൻസിപ്പലും വട്ടശ്ശേരിൽ മല്പാനച്ചൻ ആയിരുന്നുവെങ്കിലും സ്കൂൾ സംബന്ധിച്ച പൊതുചടങ്ങുകളിലും മറ്റു പൊതുക്കാര്യങ്ങളിലും രംഗവാസികളുടെ ദൃഷ്ടിയിൽ ശോഭിക്കുന്ന ഒരു നടനെന്നപോലെയുള്ള പ്രാധാന്യം എന്റെ വ്യക്തിത്വത്തോടനുബന്ധിച്ചു സ്ഥിതി ചെയ്തിരുന്നു. അതു ചിലരിൽ സ്വാഭാവികമായും അസൂയയും അസിഹിഷ്ണുതയും ഉളവാക്കി. ആദ്യം കുറെക്കാലം എനിക്ക് അദ്ധ്യാപവൃത്തിയിൽ നല്ല ഉത്സാഹവും തീക്ഷ്ണതയും തോന്നിയിരുന്നു. കുറെ കഴിഞ്ഞപ്പോൾ അദ്ധ്യാപകവൃത്തിയുടെ പരിമിതികൾ കൊണ്ടും മറ്റു സാഹചര്യങ്ങൾ കൊണ്ടും എന്റെ ഉത്സാഹം തണുത്ത് എനിക്ക് ആ പ്രവൃത്തിയിൽ ഒരു വിരക്തി തന്നെ തോന്നിത്തുടങ്ങി. മൽപ്പാനച്ചനാണെങ്കിൽ ഞാൻ ഹെഡ്മാസ്റ്ററായിരിക്കുന്നത് ഉള്ളിൽ അത്ര സുഖിച്ചിരുന്നില്ലെന്ന് എനിക്കു മനസ്സിലായി.

ഒരുപക്ഷേ എന്നേക്കാൾ ഒതുങ്ങിക്കഴിയുന്ന ഒരാൾ ഹെഡ്മാസ്റ്ററായിരുന്നുവെങ്കിൽ മൽപ്പാനച്ചന്റെ ചൊല്പടിക്ക് അദ്ദേഹം കഴിഞ്ഞുകൂടുമായിരുന്നുവെന്ന് അച്ചനും തോന്നിയിരിക്കണം.

സ്ഥിതിഗതികൾ അങ്ങനെ ഹിതകരമല്ലാത്ത സന്ധിയിലേയ്ക്കു നീങ്ങുമ്പോഴാണ് പി. ടി. ഗീവറുഗീസ് ശെമ്മാശൻ ഒരു വിദ്യാർത്ഥിയായി എം. ഡി. ഹൈസ്കൂളിൽ നാലാം ഫാറത്തിൽ ചേർന്നത്. ഈ ശെമ്മാശൻ സമർത്ഥനും ബുദ്ധിമാനും ആയിരുന്നതിനാൽ മല്പാനച്ചന്റെ പ്രത്യേക വാത്സല്യത്തിനു പാത്രമാവുകയും അച്ചൻ ഈ വിദ്യാർത്ഥിയുടെ പഠിത്തത്തിൽ സവിശേഷം ശ്രദ്ധിക്കുകയും ചെയ്തു. ശെമ്മാശനും മല്പാന

ച്ചനോട് എന്തെന്നില്ലാത്ത ഭക്ത്യാദരങ്ങൾ ഉണ്ടായിരുന്നു. ശെമ്മാശന്റെ സർവ്വ വിദ്യാഭ്യാസച്ചെലവുകളും സമുദായം വകയായി മൽപ്പാനച്ചൻ നിർവ്വഹിച്ചുകൊടുത്ത്, അദ്ദേഹത്തെ എം. എ. പാസ്സാകുന്നതു വരെ പഠിപ്പിച്ചു. അപ്പോഴേയ്ക്കും എം. ഡി. ഹൈസ്കൂളിൽ ഔദ്യോഗിക സ്ഥാനത്ത് എന്റെ തലയ്ക്കു മീതെ പ്രതിഷ്ഠിക്കാൻ മൽപ്പാനച്ചൻ തയ്യാറാക്കിയ ആളാണ് പി. ടി. ഗീവറുഗീസ് ശെമ്മാശൻ എന്നത് സ്പഷ്ടമായി കഴിഞ്ഞിരുന്നു. ശെമ്മാശനെ സമുദായ സേവനത്തിൽ ഒരു പ്രധാന സ്ഥാനത്തു പ്രതിഷ്ഠിക്കാനുള്ള അഭിനിവേശം മൽപ്പാനച്ചനിൽ കൊടുമ്പിരി കൊണ്ടു. ഒരു സന്ദർഭത്തിൽ, മൽപ്പാനച്ചൻ എന്നോട് ഇങ്ങനെ ചോദിച്ചു:



**കെ. സി. മാമ്മൻ മാപ്പിള**

"കണ്ടത്തിൽക്കാർക്കു പണിക്കരു ശെമ്മാശനോടു വഴക്കാണോ?"

ചോദ്യത്തിലെ വ്യംഗ്യം എനിക്കു ശരിക്കും മനസ്സിലായി. ഞാൻ രണ്ടു മൂന്ന് എതിർ ചോദ്യം കൊണ്ട് അച്ചൻ ചോദിച്ചതിന്റെ അർത്ഥം "മാമ്മൻ മാപ്പിളയ്ക്കു വഴക്കാണോ?" എന്നു തെളിയിച്ചു.

മല്പാനച്ചന്റെ നിർദ്ദാക്ഷിണ്യപൂർവ്വമായ ഈ പോര് എനിക്ക് അന്നത്തെ പരിതസ്ഥിതിയിൽ അഭിമാനക്ഷതകരവും മനഃപീഡനപരവുമായിരുന്നു. ശുഭപ്രതീക്ഷകൾ നിറഞ്ഞ ഒരു യുവജീവിത നൗകയുടെ അമരത്ത്, സാമാന്യം ഗണ്യമായ ഒരു കുടുംബം ഭരിക്കാനുള്ള ഉത്തരവാദിത്തമുള്ള എന്നെ പെട്ടെന്നു വെള്ളത്തിലേക്കു തള്ളി മറിച്ചിടാനുള്ള ശ്രമം പോലെയാണ് ഇതെനിക്ക് അനുഭവപ്പെട്ടത്. ഞാൻ അത്യധികം പരുങ്ങലിലായി. ശെമ്മാശനെ എം. ഡി. ഹൈസ്കൂളിൽ പ്രതിഷ്ഠിക്കണമെന്നു നിർബ്ബന്ധമുണ്ടെങ്കിൽ എന്നെ തല്ക്കാലത്തേയ്ക്കു സമുദായക്കമ്മറ്റി സെക്രട്ടറിയായോ മറ്റോ നിയമിച്ചാൽ കൊള്ളാമെന്നു ഞാൻ അഭ്യർത്ഥനാരൂപേണ അഭിപ്രായപ്പെട്ടു. ഇതിൽ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ സഹായവും ഞാൻ തേടി. തിരുമേനി കാര്യങ്ങളെല്ലാം കേട്ട ശേഷം ആലോചിച്ച് ഇതിനൊരു തീരുമാനമുണ്ടാക്കി നാളെ പറയാമെന്ന് എന്നെ സമാധാനിപ്പിച്ചു. മൽപ്പാനച്ചനോടു കൂടി ചോദിക്കട്ടെ എന്നായിരുന്നു ആ മറുപടിയുടെ സാരം.

പിറ്റേദിവസം കാര്യം അറിയാൻ ഞാൻ ചെന്നപ്പോൾ മെത്രാപ്പോലീത്താ തിരുമേനി നേരത്തേ പരുമലയ്ക്കു പോയതായി വിവരം കിട്ടി. അപ്പോൾ എനിക്ക് അളവറ്റ ഇച്ഛാഭംഗമുണ്ടായി എന്നു പറയേണ്ടതില്ലല്ലോ.

ഇക്കാര്യത്തിൽ മൽപ്പാനച്ചൻ കടുകിട അയവുകൂടാതെ സ്വാഭിപ്രായത്തിൽ അടിയുറച്ചതിനാൽ ആ അനിഷ്ടവാർത്ത നേരിട്ട് എന്നെ അറിയിക്കുന്നതിലുള്ള വൈമനസ്യം ഹേതുവായി തിരുമേനി പരുമലയ്ക്കു പോയതാണെന്നു പിന്നീടൊരവസരത്തിൽ അദ്ദേഹം തന്നെ എന്നോടു സമ്മതിച്ചു പറയുകയുണ്ടായി.

ഒടുവിൽ ഞാൻ ഭയപ്പെട്ടിരുന്നതു തന്നെ സംഭവിച്ചു. ഫാ. പി. ടി. ഗീവറുഗീസിനെ എം. ഡി. ഹൈസ്കൂളിൽ പ്രിൻസിപ്പലായി നിയമിച്ചു. ഞാൻ നാമമാത്രനായ ഹെഡ്മാസ്റ്ററായി. ഞാൻ എന്റെ അടുത്ത ബന്ധുക്കളായ വറുഗീസ് മാപ്പിള, ഈപ്പൻ വക്കീൽ, ജോൺ വക്കീൽ മുതലായ സമുദായ പ്രധാനികൾ മുഖേന പ്രക്ഷോഭണവും കോളിളക്കവും ഉണ്ടാക്കുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചിരിക്കാം.

പക്ഷേ എനിക്കു കൊണ്ട ഈ ഇരുട്ടടിയെപ്പറ്റി ആരോടും മിണ്ടുന്നതിനുപോലും എന്റെ അഭിമാനം എന്നെ അനുവദിച്ചില്ല. അതിനാൽ ഞാൻ ഹൃദയനീറലോടെയെങ്കിലും ഏകാന്തമായും മൂകമായും അതു സഹിക്കുകയാണ് ഉണ്ടായത്. അതിൽ മൽപ്പാനച്ചന് ആശ്ചര്യം തോന്നിയിരിക്കണം.

എന്റെ അഭിമാനബോധത്തെ ചുട്ടുനീറ്റിയ ഈ പ്രഹരം പല കാരണങ്ങളാലും നിശബ്ദം സഹിച്ചെങ്കിലും അതിന്റെ തീവ്രമായ വേദന വളരെക്കാലത്തേയ്ക്ക് എന്റെ ഉള്ളിൽ ഉമിത്തീപോലെ നീറിപ്പുകഞ്ഞുകൊണ്ടിരുന്നു എന്ന പരമാർത്ഥം മറച്ചുവയ്ക്കുന്നില്ല.

ഫാ. പി. ടി. ഗീവറുഗീസിനെ യാക്കോബായ സുറിയാനിസഭയുടെ ഭാവി പ്രത്യാശകളുടെ തേജഃപുഞ്ജമായിട്ടാണ് ദീർഘദർശിയായ മൽപ്പാനച്ചൻ മനോദർശനം ചെയ്തിരുന്നത്. എന്നാൽ കാലചക്രം കറങ്ങിക്കൊണ്ടിരുന്നു.”



**പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്**

# 9

# സഭാസംരക്ഷണസമിതിയുടെ ചിന്തിപ്പിക്കുന്ന പ്രസ്താവന

"മലങ്കര സുറിയാനി സഭാംഗങ്ങളുടെ ശ്രദ്ധയ്ക്ക്" എന്ന ശീർഷകത്തിൽ മലങ്കരസുറിയാനി സഭാസംരക്ഷണ സംഘം (തിരുവല്ലാ ശാഖ) 1930 സെപ്റ്റംബർ 30 ന് തിരുവല്ല എൻ. പി. ഹൗസിൽ നിന്നു പ്രസിദ്ധീകരിച്ച ചിന്തോദ്ദീപകമായ ലഘുലേഖയാണ് ചുവടെ ചേർക്കുന്നത്:

ചങ്ങനാശ്ശേരി ബിഷോപ്പ് ജയിംസ് കാളാച്ചേരി അവർകളുടെ ശ്രേഷ്ഠാനുമതിയോടുകൂടെ ഈ കഴിഞ്ഞ ഉത്രാടത്തിൻനാൾ (4th Sept. 30) ചങ്ങനാശ്ശേരി St. Josph's Orphanage Press -ൽ അച്ചടിപ്പിച്ചിട്ടുള്ളതും റീത്തു മെത്രാച്ചന്മാരും റമ്പാന്മാരും അച്ചന്മാരും ജനങ്ങളും ആളാംപ്രതി വിശുദ്ധ വേദപുസ്തകം കയ്യിൽ പിടിച്ചുകൊണ്ടു മുട്ടിന്മേൽനിന്നു ചെയ്യേണ്ടതുമായ സത്യവാചകത്തിന്റെ ഒരു പ്രതി ഞങ്ങൾക്കു കിട്ടിയതു മലങ്കരസുറിയാനി സഭാംഗങ്ങളുടെ അറിവിനായി ഇതാ ഞങ്ങൾ പ്രസിദ്ധപ്പെടുത്തിക്കൊള്ളുന്നു. ഇതു എല്ലാവരും ശാന്തമായും സൂക്ഷിച്ചും വായിച്ചുനോക്കണമെ.

"യാതൊരു വ്യത്യാസവുമില്ല. കുർബാനതക്സാ മാറ്റേണ്ടാ, വിശ്വാസപ്രമാണം മാറ്റേണ്ടാ, വഴക്കുവേണ്ടാ, വ്യവഹാരംവേണ്ടാ, വെന്തിങ്ങാ വേണ്ടാ" എന്നു തുടങ്ങിയ വാചകത്തോടുകൂടെ റീത്തുകാർ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള നോട്ടീസുകളിലും റീത്തു മെത്രാച്ചന്മാരുടെ പ്രസംഗങ്ങളിലും മറ്റും പറയുന്നത്

ചതിവു - ചതിവു - വൻചതിവു
കളവു - കളവു - വെറുംകളവു
വഞ്ചന - വഞ്ചന - മഹാവഞ്ചന

എന്നു പ്രത്യക്ഷമായി കാണാവുന്നതാണ്. ഇതിൽ കൂടുതൽ സമുദായദ്രോഹം എന്താണുള്ളത്.

ഇതു റോമ്മാസഭയിൽ ചേരുകയല്ലെന്നോ?
റോമ്മാസഭക്കാർ ഇങ്ങോട്ടു ചേരുകയാണുപോലും!!
കഷ്ടം! കഷ്ടം!! കഷ്ടാൽ കഷ്ടതരം തന്നെ!!!

മാന്യസഹോദരങ്ങളെ ഈ വഞ്ചനയിൽ അകപ്പെടരുതേ. സൂക്ഷിച്ചു വായിക്കുവിൻ. മിന്നുന്നതെല്ലാം പൊന്നായിരിക്കുകയില്ലെന്നു ഓർത്തുകൊൾവിൻ. നമ്മുടെ സകല പൂർവ്വികവിശ്വാസവും ത്യാഗം ചെയ്യാതെയും

മരിച്ചവരും ജീവനോടുകൂടെയിരിക്കുന്നവരുമായ നമ്മുടെ എല്ലാ പിതാക്കന്മാരെയും സഹോദരസഹോദരിമാരെയും ഉപേക്ഷിച്ചു പറയാതെയും റോമാസഭയിൽ ചേരുവാൻ സാധിക്കയില്ല. റീത്തു റീത്ത് എന്നു പറയുന്നതു വഞ്ചനയാണ്.

റോമ്മാക്കാരുടെ ഈ വിധമുള്ള പാഷണ്ഡവിശ്വാസങ്ങൾക്കെതിരായിട്ടാണു നമ്മുടെ പിതാക്കന്മാർ കഴിഞ്ഞ ആയിരത്തിഅറുനൂറുവർഷങ്ങളായിട്ടു പോരാടിവന്നതും നാമും നമ്മുടെ സഹോദരങ്ങളായ മുപ്പതുകോടിയിൽപരം ക്രൈസ്തവർ ഇന്നും പോരാടിവരുന്നതും എന്നുള്ള സംഗതി വിസ്മരിച്ചുകളയരുതേ. ചെമ്പെന്നു വിചാരിച്ചു ഇരുമ്പിനായി ധൃതഗതിയായി എടുത്തുചാടുന്ന നമ്മുടെ റീത്തുസഹോദരന്മാർ ഇതുപോലെയുള്ള എത്ര സംഗതികൾ തങ്ങൾക്കു മർമ്മഭേദകമായും പുതിയതായും അറിയേണ്ടിവരുമെന്നു കണ്ടുതന്നെ അറിയാം.

എന്ന്

മലങ്കര സുറിയാനിസഭാസംരക്ഷണസംഘം (തിരുവല്ലാ ശാഖ)

N. B. ഇതോടൊപ്പം ചേർത്തിരിക്കുന്ന "വിശ്വാസപറഞ്ഞൊപ്പിൽ" മലങ്കരസുറിയാനിക്കാർ സ്വീകരിക്കാത്തവയും വായനക്കാർ പ്രത്യേകം ശ്രദ്ധപതിക്കേണ്ടവയുമായ ഭാഗങ്ങളാണ് അടിക്കു വരയിട്ടിരിക്കുന്നത്. അടിക്കു വരച്ചിരിക്കുന്നതു ഞങ്ങളാണ്.

**S.C. Propaganda de Fide No: 1671. COLL.**
**ഇടത്തൂട്ടുകാർ അല്ലെങ്കിൽ ശീശ്മക്കാർക്കായിട്ടുള്ള**
**വിശ്വാസ പറഞ്ഞൊപ്പിന്റെ ചുരുക്കമായ രീതി**

ഞാൻ (ഇന്നവൻ) റോമ്മാതിരുസഭ പെരുമാറുന്ന വിശ്വാസപ്രമാണത്തിൽ അടങ്ങിയിരിക്കുന്നവ എല്ലാം പൊതുവായും തനിത്തനിയായും സ്ഥിരമുള്ള വിശ്വാസത്തോടുകൂടെ വിശ്വസിച്ച് അനുസരിച്ച് അറിയിക്കുന്നു. എന്തെന്നാൽ ആകാശത്തിന്റെയും ഭൂമിയുടെയും കാണാവുന്നതും കാണപ്പെടാത്തതുമായ സമസ്ത വസ്തുക്കളുടെയും, സൃഷ്ടിതാവായിരിക്കുന്ന സർവ്വതും വശമാകുന്ന പിതാവായ ഏകദൈവത്തിന്മേലും ദൈവത്തിന്റെ ഏകപുത്രനായും യുഗങ്ങൾ ഒക്കെക്കും മുമ്പിൽ പിതാവിൽ നിന്നു ജനിച്ചവനായും ദൈവത്തിൽനിന്നുള്ള ദൈവവും വെളിവിൽനിന്നുള്ള വെളിവും സത്യദൈവത്തിൽനിന്നുള്ള സത്യദൈവവുമായും ജനിക്കപ്പെട്ടവനും നിർമ്മിക്കപ്പെടാത്തവനും പിതാവിനോട് ഏകസമത്വമുള്ളവനായും സർവ്വതും താൻ വഴിയായിട്ടുണ്ടായവനുമായും നമ്മെ പ്രതിയും നമ്മുടെ രക്ഷയെ പ്രതിയും ആകാശങ്ങളിൽനിന്ന് ഇറങ്ങിയവനായും റൂഹാദക്കുദശായാലെ കന്യകമറിയത്തിൽനിന്ന് മനുഷാവതാരം ചെയ്തു മനുഷ്യനായി പിറന്നവനായും പന്തിയോസ് പീലാത്തോസിന്റെ നാളുകളിൽ നമ്മെ

പ്രതി പാടുപെട്ട് കുരിശിന്മേൽ പതിക്കപ്പെട്ടു, അടക്കപ്പെട്ടു, വേദവാക്യങ്ങൾക്കൊത്തവണ്ണം മൂന്നാംനാൾ ഉയിർത്തവനായും ആകാശത്തെഴുന്നള്ളി പിതാവിന്റെ വലത്തുഭാഗത്ത് ഇരിക്കുന്നവനായും മഹത്വത്തോടുകൂടെ ഉയിരവരെയും മരിച്ചവരെയും വിധിപ്പാൽ വീണ്ടും വരുവാനായിരിക്കുന്നവനുമായും തന്റെ രാജിതത്തിന് അന്തരമില്ലാത്തവനുമായിരിക്കുന്ന ഏക കർത്താവീശോമിശിഹാമേലും പിതാവിൽനിന്നും പുത്രനിൽ നിന്നും പുറപ്പെടുന്നവനായും പിതാവിനോടും പുത്രനോടും ഒരുമിച്ച് ആരാധിക്കപ്പെടുകയും ഒന്നിച്ച് സ്തുതിക്കപ്പെടുകയും ചെയ്യുന്നവനായും ദീർഘദർശികൾ വഴിയായിട്ട് അരുളിച്ചെയ്തവനായുമിരിക്കുന്ന കർത്താവും ജീവൻ നൽകുന്നവനുമായ റൂഹാദക്കുദശായിന്മേലും വിശ്വസിക്കുന്നേൻ. ഏകമായും ശുദ്ധമായും കത്തോലിക്കായായും ശ്ലീഹായ്ക്കടുത്തതുമായിരിക്കുന്ന തിരുസ്സഭയേയും (ഞാൻ വിശ്വസിക്കുന്നു). പാപങ്ങളുടെ പൊറുതിക്കായിട്ട് ഏക മാമ്മോദീസായുള്ളതിനെ ഞാൻ അനുസരിച്ചു പറയുന്നു. മരിച്ചവരുടെ ഉയർപ്പിനെയും വരുവാനുള്ള കാലത്തെ ആയുസ്സിനെയും ഞാൻ പാർത്തിരിക്കുന്നു. ആമ്മേൻ.

നമ്മുടെ കർത്താവീശോമിശിഹാ ദൈവവും മനുഷ്യനും പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമാകുന്നുവെന്നും ദൈവത്വവും മനുഷ്യത്വവും വാക്കിലടങ്ങാത്തതും ബുദ്ധിയിൽ അടങ്ങാത്തതുമായ ഐക്യതയാലെ ദൈവപുത്രനായ ഒരാളിൽ നമുക്ക് ഒരു ഏക ഈശോമിശിഹായെ ഉണ്ടാക്കി സ്ഥാപിച്ചു എന്നും ഇതിനാൽ എത്രയും ഭാഗ്യപ്പെട്ട അമലോത്ഭവകന്യക സത്യമായി ദൈവജനനിയാകുന്നുവെന്നും മിശിഹായിൽ കലർച്ചകൂടാതെ രണ്ടു സ്വഭാവങ്ങളും രണ്ടു സ്വഭാവികമനസ്സുകളും രണ്ടു സ്വഭാവിക കർമ്മങ്ങളുമുണ്ടെന്നും ഞാൻ വിശ്വസിക്കുന്നു. മനുഷ്യവർഗ്ഗത്തിന്റെ രക്ഷക്കായി നമ്മുടെ കർത്താവീശോമശിഹായാലെ സ്ഥാപിക്കപ്പെട്ട പുത്തൻമാർഗ്ഗത്തിന്റെ കൂദാശകളെല്ലാം ഓരോരുത്തർക്ക് ആവശ്യമുള്ളതല്ലെങ്കിലും സത്യമായിട്ടും ശരിയായിട്ടും ഏഴാകുന്നുവെന്നും അവ മാമ്മോദീസായും, മുമ്പിലത്തെ ഒപ്രുശ്മായും, കുർബാനയും, കുമ്പസാരവും, ഒടുക്കത്തെ ഒപ്രുശ്മായും; പട്ടവും, പെൺകെട്ടുമാകുന്നുവെന്നും അവ ഇഷ്ടപ്രസാദത്തെ നൽകുന്നുവെന്നും, അവയിൽ മാമ്മോദീസായും, മുമ്പിലത്തെ ഒപ്രുശ്മായും, പട്ടവും ആവർത്തിക്കപ്പെടുവാൻ പാടില്ലാത്തതെന്നും ഞാൻ വിശ്വസിക്കുന്നു.

പത്തീറാ എങ്കിലും അമ്മീറാ എങ്കിലും ആയ കോതമ്പപ്പത്തിൽ മിശിഹായുടെ ശരീരം സത്യമായി ഉണ്ടാക്കപ്പെടുന്നുവെന്നും ഓരോ സാദൃശ്യത്തിൽമാത്രം മിശിഹാ മുഴുവനും പൂർണ്ണനുമായി കൈക്കൊള്ളപ്പെടുന്നു എന്നും ഞാൻ വിശ്വസിക്കുന്നു.

വിവാഹബന്ധം പിരിയാൻ പാടില്ലാത്തതെന്നും വ്യഭിചാരമോ പതി

ത്വമോ അഥവാ മറ്റു കാരണങ്ങളൊ നിമിത്തം ഭാര്യാഭർത്താക്കൾ തമ്മിൽ സംയോഗത്തിൽനിന്നും സഹവാസത്തിലും നിന്നു പിരിയാമെങ്കിലും മറ്റു വിവാഹം കഴിക്കുന്നതിന് അവർക്ക് അനുവാദമില്ലെന്നും ഞാൻ വിശ്വസിക്കുന്നു.

ക്രിയാപാപങ്ങളെയും ഉപേക്ഷാപാപങ്ങളെയുംകുറിച്ച് മനസഥാപത്തിന്റെ യോഗ്യഫലങ്ങളെക്കൊണ്ട് പരിഹാരം ചെയ്യുംമുമ്പു സത്യമായി അനുതപിച്ചുകൊണ്ട് ദൈവഉപവിയിൽ മരിച്ചുവെങ്കിൽ അവരുടെ ആത്മാവുകൾ മരണത്തിന്റെശേഷം ശുദ്ധീകരസ്ഥലത്തിലെ ശിക്ഷാവേദനകളെക്കൊണ്ട് ശുദ്ധീകരിക്കപ്പെടുന്നു എന്നും ഇപ്രകാരമുള്ള ശിക്ഷകളിൽനിന്നു ഉയിരവരായ വിശ്വാസികളുടെ സഹായങ്ങൾ, അതായതുപള്ളിയുടെ നിയമത്തിന്നു തക്കവണ്ണം വിശ്വാസികൾ മറ്റു വിശ്വാസികൾക്കുവേണ്ടി ചെയ്യുമാറാകുന്ന കുർബാന എന്ന പൂജയും പ്രർത്ഥനകളും ദാനധർമ്മങ്ങളും മറ്റു ഭക്തിക്കടുത്ത പ്രവർത്തികളും അവർക്കുപകരിക്കുന്നു എന്നും മാമ്മോദീസാ കൈക്കൊണ്ടശേഷം ഒരിക്കലും യാതൊരു പാപക്കറയിൽ ഉൾപ്പെട്ടിട്ടില്ലാത്തവരുടെ ആത്മാവുകളും പാപക്കറയിൽ ഉൾപ്പെട്ടശേഷം ശരീരത്തോടു ഇരിക്കുമ്പോഴോ അതിൽനിന്നു വേർപിരിഞ്ഞശേഷമോ ശുദ്ധീകരിക്കപ്പെട്ട ആത്മാവുകളും ഉടൻ മോക്ഷത്തിൽ കൈക്കൊള്ളപ്പെടുന്നുവെന്നും യോഗ്യതകളുടെ വ്യത്യാസപ്രകാരം ഒരുവൻ മറ്റൊരുവനേക്കാൾ ഏറ്റം സാംഗോപാംഗമായി ത്രിയേകദൈവത്തെയുള്ള പോലെ തെളിവായി ദർശിക്കുന്നു എന്നും, എന്നാൽ കർമ്മപാപദോഷത്തോടെയോ, ഉൽഭവപാപത്തോടെ മാത്രമോ മരിക്കുന്നവരുടെ ആത്മാവുകൾ ഉടനെ പാതാളത്തിൽ ഇറങ്ങുന്നുവെന്നും വ്യത്യാസമുള്ള ശിക്ഷകളാൽ ശിക്ഷിക്കപ്പെടുമെന്നും ഞാൻ വിശ്വസിക്കുന്നു.

ശുദ്ധശ്ലീഹായ്ക്കടുത്ത സിംഹാസനവും റോമ്മാമേൽപട്ടക്കാരനും സമസ്ത ലോകത്തിന്മേലും തലസ്ഥാനം വഹിക്കുന്നുവെന്നും ആ മേൽപട്ടക്കാരൻ ശ്ലീഹന്മാരുടെ പ്രഭുവായ ഭാഗ്യപ്പെട്ട പത്രോസിന്റെ അനന്തരവനും മിശിഹായുടെ പട്ടാങ്ങയുള്ള വികാരിയും സമസ്ത പള്ളികളുടെ തലയും എല്ലാ ക്രിസ്ത്യാനികളുടെ പിതാവും ഗുരുനാഥനും ആകുന്നുവെന്നും ആ ദേഹത്തിനു ഭാഗ്യപ്പെട്ട പത്രോസിൽ സമസ്ത പള്ളിയേയും മേയ്ക്കുന്നതിനും നടത്തുന്നതിനും ഭരിക്കുന്നതിനും നമ്മുടെ കർത്താവീശോമിശിഹായാലെ പൂർണ്ണാധികാരം കൊടുക്കപ്പെട്ടു എന്നും ഞാൻ വിശ്വസിക്കുന്നു.

വിശേഷിച്ച് ശുദ്ധ കാനോനകളാലും ആകമാന സൂനഹദോസുകളാലും പ്രത്യേകമായി ഫ്ലോരന്തീനോസൂനഹദോസാലും ത്രെന്തോസ് സൂനഹദോസാലും വത്തിക്കാൻ സൂനഹദോസാലും പഠിപ്പിക്കപ്പെട്ടതും നിശ്ചയിക്കപ്പെട്ടതും പ്രസിദ്ധമാക്കപ്പെട്ടതുമായശേഷം എല്ലാവറ്റെയും മുഖ്യമായി

റോമ്മാമാർപ്പാപ്പായുടെ തലസ്ഥാനത്തേയും തെറ്റുവരുവാൻ പാടില്ലാത്ത പഠനത്തേയും കുറിച്ച് സംശയംകൂടാതെ അംഗീകരിച്ചു സമ്മതിച്ച് അറിയിക്കുന്നു. ഇതോടുകൂടെത്തന്നെ വിപരീതമായ സകലത്തേയും തിരുസ്സഭയാൽ ശപിക്കപ്പെട്ട ശിശ്മകളേയും പതിത മതങ്ങളേയും ഞാൻ ഉപേക്ഷിക്കയും ശപിക്കയും ചെയ്യുന്നു. ഇത് സത്യവിശ്വാസമാകുന്നു, ഇതിനു പുറമെ യാതൊരുത്തനും രക്ഷപ്പെടുവാൻ പാടില്ല, അതിനെ ഞാൻ സ്വേഛയായി ഏറ്റു പറകയും സത്യമായി അംഗീകരിക്കയും ചെയ്യുന്നു. ഇതിനെത്തന്നെ മുഴുവനായി എന്റെ ആയുസ്സിന്റെ ഒടുക്കത്തെ ശ്വാസംവരെ ദൈവസഹായത്താൽ ഞാൻ മനസ്സിൽ സംഗ്രഹിപ്പാനും ഏറ്റുപറവാനും മനസ്സായിരിക്കുന്നു.

ഇങ്ങനെ ഞാൻ (ഇന്നാര്) (ശുദ്ധ ഏവൻഗേലികളുടെ മേൽ വലത്തെ കൈ വച്ച്) പറഞ്ഞൊക്കുകയും സത്യം ചെയ്യുകയും ചെയ്യുന്നു. ഇങ്ങനെ ദൈവവും ദൈവത്തിന്റെ ഏവൻഗേലികളും എന്നെ സഹായിക്കട്ടെ.

Imprimatur.

***+ J. Kalacherry***

Bp. of Changanacherry

4th Sept. 1930

തിരുവല്ലാ,

15th Sept.30

# 10

# സഭകളുടെ പുനരൈക്യം ഓർത്തഡോക്സ് വീക്ഷണം

*സഭകളുടെ പുനരൈക്യത്തെപ്പറ്റി 1948-ൽ ആംസ്റ്റർഡാമിൽവച്ചു കൂടിയ സഭകളുടെ ലോകകൗൺസിൽ സമ്മേളനത്തിൽ മാർ തേവോദോസി യോസ് ചെയ്ത പ്രസംഗം:*

എല്ലാ ക്രിസ്ത്യാനികളുടെയും ചിന്തയ്ക്കു വിഷയമായിട്ടുള്ള സംഗ തിയാണ് ക്രിസ്തീയസഭകളുടെ പുനരൈക്യം.

വിവിധ ക്രിസ്തീയവിഭാഗങ്ങളുടെ ശ്രമഫലമായി പരസ്പരമുള്ള നവീനബന്ധങ്ങൾ സ്ഥാപിതമായിട്ടുണ്ട്. വിവിധ സഭാവിഭാഗങ്ങളിൽ ഓരോന്നും മറ്റുള്ളവയുടെ വാദമുഖങ്ങളെക്കുറിച്ചു ഗ്രഹിക്കുവാനും, സഭാ പരമായും വിശ്വാസസംബന്ധമായും അഭിപ്രായ ഐക്യമോ വ്യത്യാസമോ ഉള്ള സംഗതികളെക്കുറിച്ച് സ്നേഹത്തിന്റെയും സൗഹൃദത്തിന്റെയും ആത്മാവിൽ ചർച്ച ചെയ്വാനും പ്രസ്തുത സന്ദർഭങ്ങൾ സഹായകമാ യിത്തീർന്നിട്ടുണ്ട്.

വിവിധ സഭകൾ തമ്മിലുള്ള അന്തരം ഒന്നോ രണ്ടോ ദിവസങ്ങൾക്കു ള്ളിൽ പരിഹരിക്കാമെന്നു വ്യാമോഹിക്കുവാൻ നിശ്ചയമായും നിവൃത്തി യുള്ളതല്ല. പ്രസ്തുത ലക്ഷ്യപ്രാപ്തിക്ക് ദീർഘകാലത്തെ പ്രാർത്ഥനയും സൂക്ഷ്മമായ പഠനവും ആവശ്യമാണ്. ഞാൻ യാതൊന്നിന്റെ അംഗമായി ഉൾപ്പെട്ടിരിക്കുന്നത് ഒരു പദവിയായി കരുതുന്നുവോ ആ പൗരസ്ത്യ ഓർ ത്തഡോക്സ് സഭയുടെ അഭിപ്രായഗതിയിൽ ക്രിസ്തീയസഭകളുടെ പുനരൈക്യ പ്രശ്നത്തെ സംബന്ധിച്ച് സ്നേഹാദരപൂർവ്വം എന്റെ പ്രാപ്തി ക്കനുസരണം ഏതാനും കാര്യങ്ങൾ അറിയിച്ചുകൊള്ളട്ടെ.

നമ്മുടെ കർത്താവും യജമാനനുമായവനെ സ്നേഹിക്കുന്ന യാതൊരു വനും സഭാപുനരൈക്യത്തിനുവേണ്ടിയുള്ള പ്രാർത്ഥനയിൽ നിന്നും പരിശ്രമ ത്തിൽ നിന്നും പിന്തിരിയുവാൻ കഴിയുന്നതല്ല. 'അവർ ഒന്നാ കേണ്ടതിനു' എന്ന് അപ്പോസ്തോലന്മാർക്കുവേണ്ടി നമ്മുടെ കർത്താവു തന്നെ മദ്ധ്യസ്ഥപ്രാർത്ഥന നടത്തി. സഭാ ഐക്യത്തിനുവേണ്ടി കഴിയും വിധം പ്രവർത്തിക്കേണ്ടത് ലോകത്തിലെ ഏതൊരു സഭയുടെയും ചുമതലയാണ്. അതു ക്ഷിപ്രസാദ്ധ്യമായ ഒരു വേലയല്ല. പ്രസ്തുത പ്രശ്നം കൈകാര്യം ചെയ്യുമ്പോൾ വിവിധ ദുർഘടസന്ധികളുമായി നാം ഏറ്റുമുട്ടേണ്ടതായി വരും. സഭാപുനരൈക്യം സംബന്ധിച്ച് വിവിധ സഭകൾക്ക് ഭിന്നാഭിപ്രായ ങ്ങളും ഒരു പക്ഷേ പൂർവാപരവിരുദ്ധങ്ങളായ ആശയഗതികളും കണ്ടേക്കാം.

## ഒരു മാർഗ്ഗം ലയനം

ലയനമാണ് റോമാസഭ വാദിക്കുന്നത്. അവരുടെ വാദം അനുസരിച്ച്, പാപ്പായുടെ സർവാധിപത്യം, പാപ്പായുടെ അപ്രമാദിത്വം മുതലായ 'പത്രോസ്യ' അവകാശവാദങ്ങൾ സ്വീകരിക്കാതെ കാതോലികവും അപ്പൊസ്തോലികവുമായ ഏക വിശുദ്ധസഭയുടെ അംഗമാകാൻ കഴിയുന്നതല്ല. ആത്മരക്ഷയ്ക്ക് അവശ്യം വേണ്ടിയിരിക്കുന്ന വിശ്വാസസത്യങ്ങളായിട്ടാണ് ഈ പാപ്പാവകാശങ്ങളെക്കുറിച്ച് അവർ പഠിപ്പിക്കുന്നത്. അവരുടെ അഭിപ്രായത്തിൽ, ഈ അവകാശവാദത്തെ വകവെച്ചു കൊടുക്കാത്ത ഏവരും കാതലിക്ക് ക്രിസ്തീയ ലോകപരിധിക്ക് പുറത്താണ്. സഭയുടെ യോജിപ്പിനേക്കാൾ അതിന്റെ ഏകീകരണത്തിനാണ് അവർ പ്രാബല്യം കൊടുക്കുന്നത്. ഐക്യത്തിലുള്ള വിവിധത്വത്തെ അവർ ഒട്ടും തന്നെ ആഗ്രഹിക്കുന്നില്ല. അവർ ആവശ്യപ്പെടുന്നത് ഭരണപരമായ ഐക്യവും ഉറപ്പുമാണ്. ലയനംകൊണ്ടുള്ള ഉറപ്പ് സഭയുടെ യോജിപ്പ് കൈവരുത്തുവാൻ പര്യാപ്തമല്ല. നമ്മുടെ കർത്താവിന്റെയോ വിശുദ്ധ ശ്ലീഹന്മാരുടെയോ, സഭയിലെ പൂർവ്വിക പിതാക്കന്മാരുടെയോ ആന്തരവും അപ്രകാരമായിരുന്നില്ല. റോമാസഭയുടെ ഈ ബാഹ്യമായ അവകാശവാദം പത്താം നൂറ്റാണ്ടിൽ പൗരസ്ത്യമെന്നും പാശ്ചാത്യമെന്നും ഉള്ള സഭാതിരിവിനും തന്മൂലം എവിടെയുമുള്ള ചേരിതിരിവുകൾക്കും വഴിയൊരുക്കുകയാണ് ചെയ്തത്. ഓരോ കൂട്ടർക്കും അവരവർ സ്വീകരിച്ചിട്ടുള്ള നിലപാടിനെ സാധൂകരിക്കത്തക്ക ന്യായങ്ങൾ കണ്ടേക്കാം. എന്നാൽ സഭാചരിത്രാദ്ധ്യേതാക്കൾക്ക് ഒട്ടും തന്നെ അവഗണിക്കുവാൻ കഴിയാത്ത യാഥാർത്ഥ്യങ്ങളാണ് ഇവയെല്ലാം.

## പരസ്പരവാഹകത്വം

പരസ്പരവാഹകത്വമാണ് പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ വാദമുഖം. അവരുടെ അഭിപ്രായത്തിൽ, വിശ്വാസത്തിന്റെയും, തത്വങ്ങളുടെയും, കൂദാശകളുടെയും, പൗരോഹിത്യത്തിന്റെയും, ആരാധനയുടെയും അടിസ്ഥാനത്തിലല്ലാതെ ഒരു പുനരൈക്യം ഉണ്ടാകുവാൻ നിവൃത്തിയില്ല, ഉണ്ടായിക്കൂടാതാനും. പുനരൈക്യപ്രശ്നം ചർച്ച ചെയ്യുമ്പോൾ വെറും പദപ്രയോഗങ്ങളിലുള്ള, അതായത് വാക്കുകളിലോ, പ്രയോഗ രീതിയിലോ ആവിഷ്ക്കരണത്തിലോ ഉള്ള ഒത്തുതീർപ്പുമാത്രം അവർ സമ്മതിക്കയില്ല. നേരെമറിച്ച് അവർ മുറുകിപ്പിടിക്കുന്നത് വിവിധ സഭകൾ തമ്മിൽ യഥാർത്ഥ പുനരൈക്യം സാധിക്കുന്നതിനു മുമ്പായി വിശ്വാസതത്വങ്ങളിലുള്ള യോജിപ്പ് കൈവന്നിരിക്കണമെന്നുള്ളതാണ്. ഓർത്തഡോക്സ് സഭക്കാരുടെ ദൃഷ്ടിയിൽ വിവിധ സഭകൾ തമ്മിലുള്ള പരസ്പര കുർബ്ബാന സംസർഗ്ഗമല്ല പുനരൈക്യ പദ്ധതിയിൽ ആരംഭസ്ഥാനമായിരിക്കുന്നത്. പ്രത്യേ്യത പുനരൈക്യത്തിന്റെ ലക്ഷ്യവും അന്തിമസ്ഥാനവുമാണത്.

ഓർത്തഡോക്സുകാർ വിശ്വാസപരമായ യോജിപ്പ് മുറുകെപ്പിടിക്കുന്നതോടൊപ്പം തന്നെ, ഐക്യത്തിനു സാദ്ധ്യതയുള്ള അതായതു സഭകളുടെ ആചാരങ്ങളിലും നടപടികളിലും അമൂല്യങ്ങളായിട്ടുള്ള കാര്യങ്ങൾ പരിരക്ഷിച്ചുകൊള്ളുവാൻ അനുവദിച്ചുകൊടുക്കുന്നു. ഓർത്തഡോക്സുകാരായ ഞങ്ങൾ വിഭാവനം ചെയ്യുന്ന പുനരൈക്യത്തിന്റെ മാതൃക വിശ്വാസസംബന്ധമായ യോജിപ്പിന്റെ ഫലമായിട്ടുണ്ടാകുന്ന പരസ്പരാവയവ ഐക്യമാണ്. വേറൊരു വിധത്തിൽ പറഞ്ഞാൽ വിശ്വാസം, വിശ്വാസതത്വങ്ങൾ, കൂദാശകൾ, പൗരോഹിത്യം, ആരാധന എന്നിവയിലുള്ള യോജിപ്പിന്റെ അടിസ്ഥാനത്തിലുള്ള ഐക്യമാണ്. പുനരൈക്യത്തിന്റെ ചില പ്രചാരകന്മാർ അഭിപ്രായപ്പെടാറുള്ള എളുപ്പമാർഗ്ഗങ്ങൾ, സഭകൾ തമ്മിലുള്ള വിടവിനെ ലഘുപ്പെടുത്തുന്നതിനു പകരം അതിനെ വർദ്ധിപ്പിക്കുന്നതിനു മാത്രമേ ഇടയാക്കൂ. ലാംബത്തുചതുർനിയമങ്ങൾ, സഭാപുനരൈക്യത്തിന്റെ ഏറ്റം ചുരുങ്ങിയ അടിസ്ഥാനമായി നിർബന്ധമാക്കുന്നത് വേദപുസ്തകം, വിശ്വാസപ്രമാണം, പട്ടത്വം, കൂദാശകൾ എന്നിവയാണ്. ഓർത്തഡോക്സ് സഭകൾ ഉന്നയിച്ച് വാദിക്കുന്ന ആദർശത്തോടു വളരെ കൂടുതലായി ലാംബത്ത് ചതുർനിയമങ്ങൾ അടുത്തിരിക്കുന്നത് അത്രയ്ക്ക് സഹായകരമത്രെ.

ചില വിഭാഗക്കാർ വാദിക്കുന്ന വിധത്തിലുള്ള പരസ്യമായ കുർബാന സംസർഗ്ഗം ഓർത്തഡോക്സ് സഭകൾ ഒരിക്കലും സ്വാഗതം ചെയ്യുന്നതല്ല. നാം അഭിലഷിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്ന വിശാലസഭാപുനരൈക്യത്തെ, ഏവംവിധമായ പരസ്യകുർബ്ബാനസംസർഗ്ഗം പിൻതിരിപ്പിക്കയോ തടസ്സപ്പെടുത്തുകയോ ചെയ്യുവാനാണ് എളുപ്പം.

### വിഭാഗീയരാഹിത്യം

ഈ വിധത്തിലുള്ള പുനരൈക്യത്തിനായി വാദിക്കുന്നവർ, ഐക്യപ്പെടുന്ന സഭകൾ തമ്മിലുള്ള വിശ്വാസസംബന്ധമായ യോജിപ്പിനെ ഒരിക്കലും മുറുകിപ്പിടിക്കുന്നില്ല. അവർ സാധാരണയായി വാദിക്കാറുള്ളതെന്തെന്നു വച്ചാൽ ഒരുമാതിരി കൂട്ടുപ്രവർത്തനം അഥവാ ഒരു പൊതുവാക്യത്തിന്റെയോ ഏതെങ്കിലും പൊതുതത്വത്തിന്റെയോ നടപടിയുടെയോ സ്വീകരണം എന്നാകുന്നു. സഭകൾ തമ്മിലുള്ള പരസ്പര കുർബ്ബാനാ സംസർഗ്ഗവും പരസ്യമായ കുർബ്ബാനാനുഭവം പോലും സ്വാഗതം ചെയ്യുന്നവരാണ് അവർ. സാധാരണയായി നോൺകൺഫോമിസ്റ്റു സമൂഹങ്ങളും വിവിധ സഭകൾ തമ്മിലുള്ള ഏതാദൃശമായ പുനരൈക്യവും വേഴ്ചയും ഉണ്ടാകുന്നതിനെയാണ് സ്വാഗതം ചെയ്കയും പ്രോത്സാഹിപ്പിക്കയും അതിനു വേണ്ടിയാണ് വാദിക്കയും ചെയ്യുന്നത്. ഓർത്തഡോക്സ് സഭ ഈ വിധത്തിലുള്ള ഒരു സഭാഐക്യത്തെ അഭിനന്ദിക്കത്തക്ക സ്ഥിതിയിലല്ലാത്തിടത്തോളം ഈ മാർഗ്ഗത്തെക്കുറിച്ച് വിസ്തരിക്കേണ്ട ആവശ്യമില്ല.

വിവിധ സഭകൾ തമ്മിലുള്ള വേഴ്ചയെക്കുറിച്ചുള്ള സംരംഭങ്ങൾ ചർച്ച ചെയ്യുവാൻ തുടങ്ങിയിട്ട് അറുപതോ, എഴുപതോ കൊല്ലങ്ങളായിരിക്കുന്നു. വിവിധ വിഭാഗങ്ങൾ തമ്മിൽ ഒത്തുകൂടി പരസ്പരം യോജിപ്പിലെത്താവുന്നവയും വ്യത്യാസമുള്ളവയുമായ കാര്യങ്ങളെക്കുറിച്ച് ക്രിസ്തീയ സ്നേഹത്തിന്റെയും സൗഹൃദത്തിന്റെയും ആത്മാവിൽ ചർച്ചകൾ നടത്തുവാൻ സഭകളുടെ ലോകകൗൺസിൽ സമ്മേളനം ഒരു അത്ഭുതസന്ദർഭമാണ് പ്രദാനം ചെയ്തിരിക്കുന്നത്. ഈ സമ്മേളനത്തിലെ, വിശ്വാസവും, പട്ടത്വവും സംബന്ധിച്ച് നിയുക്തമായിരിക്കുന്ന കമ്മീഷൻ മറ്റു കമ്മീഷനുകളെ അപേക്ഷിച്ച് ഏറ്റം പ്രധാനപ്പെട്ടതാണ്. ഇതിന്റെ പ്രവർത്തന മണ്ഡലത്തിൽ ഫലപ്രദമായ അനുഭവം കൈവരുവാൻ മുട്ടിപ്പായ പ്രാർത്ഥനയും പഠനവും സഹിഷ്ണുതയും ആവശ്യമായിരിക്കുന്നു. പൂർവ്വപിതാക്കന്മാരുടെ വിശിഷ്യ നിഖ്യായ്ക്കു മുമ്പും പിൻപുമുള്ള പിതാക്കന്മാരുടെ ഉപദേശങ്ങൾക്കുള്ളിലേക്കു നാം മുങ്ങിത്തപ്പേണ്ടിയിരിക്കുന്നു. ഇതാണ് ഓക്സ്ഫോർഡ് പ്രസ്ഥാനത്തിന്റെ ജനയിതാക്കൾ പ്രവർത്തിച്ചത്. പണ്ഡിതന്മാരായ പ്യുസി, ന്യൂമാൻ, കീബിൾ മുതലായവർ, 16–ാം നൂറ്റാണ്ടിൽ ഇംഗ്ലണ്ടിൽ നവീകരണത്തിനുശേഷം പ്രോട്ടസ്റ്റന്റുമയമായിത്തീർന്ന ആംഗ്ലേയസഭയിൽ കാതോലികവിശ്വാസം പുനരുദ്ധരിക്കുന്നതിനു വ്യഗ്രതയോടുകൂടിയ കഠിനയത്നമാണ് ഏറ്റെടുത്തത്.

ക്രിസ്തീയ സഭകളുടെ പുനരൈക്യത്തിനായി ആഗ്രഹിക്കയും പ്രാർത്ഥിക്കയും ചെയ്യുന്ന ഏവരും പിൻതിരിഞ്ഞ് സഭയിലെ പുരാതന പിതാക്കന്മാരുടെ കാൽച്ചുവടുകളെ പകർത്തിയെടുക്കുക തന്നെയാണ് വേണ്ടിയിരിക്കുന്നത്. സഭാചരിത്രപഠനത്തിന്റെ സഹായത്തോടുകൂടി ആത്മാർത്ഥമായി നാം ഇതിനായി പ്രവർത്തിച്ചാൽ പരിശുദ്ധാത്മനടത്തിപ്പുമൂലം കാര്യങ്ങളുടെ നവ്യദർശനം നമുക്കുണ്ടാകുകതന്നെ ചെയ്യും. എല്ലാ സഭകൾക്കും വസ്തുതകളിലേക്കുള്ള ഒരു തിരിഞ്ഞുനോട്ടമാണ് ആവശ്യമായിരിക്കുന്നത്. ഈ നടപടി നിമിത്തം ഉണ്ടാകുന്ന അത്ഭുതകരമായ ഫലം – സഭകൾ തമ്മിൽ യോജിക്കുന്നതുമൂലം വിശുദ്ധന്മാർക്കു ഒരിക്കലായി ഭരമേല്പിക്കപ്പെട്ട വിശ്വാസത്തെ സ്വീകരിക്കയായിരിക്കും. അപ്പോൾ നമുക്ക് വിശ്വാസതത്വങ്ങൾ, കൂദാശകൾ, പൗരോഹിത്യം, ആരാധന ഇവയിൽ യോജിക്കുവാൻ സാധിക്കും. ഇതാണ് ഓർത്തഡോക്സ് സഭകൾ വിഭാവനം ചെയ്യുന്ന പുനരൈക്യം. അതു ഒരു സമൂഹം മറ്റൊരു സമൂഹത്തെ അന്തർലയിപ്പിക്കുന്നതല്ല. അതുപോലെ കർശനമായ ഒരു ഏകീകരണമോ അല്ലെങ്കിൽ ഒരേ ഒരു മാതൃകയിൽ രൂപീകൃതമാകുന്ന ഉല്പാദന വസ്തുവോ അല്ല അത്. പ്രത്യുത വിവിധത്വങ്ങൾ ഉൾക്കൊള്ളുന്ന ചേർച്ചയുള്ള ഒരു ഐക്യമത്രെ.

ഒരു ഉയർന്ന പടിയിൽ നിന്നുകൊണ്ട് മറ്റുള്ളവർ വന്നു തങ്ങളെ നമി

ക്കണമെന്ന് ആവശ്യപ്പെടുന്നവരായി ഓർത്തഡോക്സ്കാർ ഒരിക്കലും സ്വയം കണക്കാക്കുകയില്ല. നേരെമറിച്ച് വിശുദ്ധന്മാർക്ക് ഒരിക്കലായി ഭരമേല്പിക്കപ്പെട്ട വിശ്വാസോപദേശങ്ങളുടെ അഴകിനെ കാണുവാൻ സ്വസഹോദരങ്ങളുടെ കണ്ണുതുറക്കുവാൻ വേണ്ടി ഒരു എളിയ സഹോദരന്റെ താഴ്മയിലും മനോഭാവത്തിലും ഓർത്തഡോക്സ്കാർ ചെയ്യുന്ന അഭ്യർത്ഥനയാണത്. ഞാൻ നമ്മുടെ കർത്താവിന്റെയും വിശുദ്ധശ്ലീഹന്മാരുടെയും മനോഭാവവും അഭിലാഷവും അനുസരിച്ചുള്ള സഭാപുനരൈക്യത്തിനുവേണ്ടി വാഞ്ഛിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്ന ഒരു എളിയ വ്യക്തിയായിരിക്കുന്നിടത്തോളം നിങ്ങൾ എന്നെ തെറ്റിദ്ധരിക്കയില്ലെന്ന് എനിക്കുറപ്പുണ്ട്.

ഈ പദ്ധതിയിൽ ഒന്നിലല്ലെങ്കിൽ മറ്റൊരു ഘട്ടത്തിൽ റോമാസഭ വരുന്നില്ല എങ്കിൽ, അഥവാ വരുന്നതുവരെ ക്രിസ്തീയസഭാ പുനരൈക്യകൃത്യം പൂർണ്ണമാകുവാൻ പോകുന്നില്ല. ഓർത്തഡോക്സുകാർക്കും മറ്റു പുരാതന പൗരസ്ത്യ അപ്പൊസ്തോലിക സഭകൾക്കും ഒട്ടനേകം കാര്യങ്ങൾ പൊതുവായിട്ടുണ്ട്. സഭകളുടെ പുനരൈക്യത്തിനുള്ള നമ്മുടെ പരിശ്രമങ്ങളിൽ അവരെ നാം അവഗണിക്കുകയാണെങ്കിൽ നാം ഒരുവിധത്തിലും ന്യായീകരിക്കപ്പെടുകയില്ല. റോമാസഭയ്ക്കു പ്രത്യേകമായിട്ടുള്ള 'പത്രോസ്യ' അവകാശവാദങ്ങൾ പുരാതന അപ്പൊസ്തോലികസഭകളും മറ്റു എപ്പിസ്ക്കോപ്പൽസഭകളും ഓർത്തഡോക്സുകാരുമായുള്ള പുനരൈക്യപാതയിൽ ഒരു ഇടർച്ചക്കല്ലാണെന്നു പറയാവുന്നതാണ്. റോമാസഭയ്ക്ക്, അതിന്റെ മഹത്തായ സൗകര്യത്തെ ഉപയോഗിക്കത്തക്കവണ്ണം സഭാപുനരൈക്യ താല്പര്യംകൊണ്ട് കുറെ കീഴ്പ്പോട്ടിറങ്ങുവാനുള്ള സാദ്ധ്യതയെ ദർശിപ്പാനും അതിന്റെ പ്രത്യേകാവകാശവാദങ്ങളിൽ അയവു വരുത്തുവാനും ദൈവനിർണ്ണയത്താൽ ഒരു കാലം സമാഗതമായേക്കാം. ഈ അവകാശങ്ങൾ വിശ്വാസതത്വങ്ങളും പ്രമാണങ്ങളും എന്ന നിലയിൽ അവർ ചുമത്താതിരിക്കട്ടെ. നമ്മുടെ കർത്താവ് സ്ഥാപിച്ച കാതോലികവും അപ്പൊസ്തോലികവുമായ ഏക വിശുദ്ധസഭയായി നാം യോജിച്ചിരിക്കത്തക്കവിധം, പ്രസ്തുത വാദമുഖങ്ങൾ വേദശാസ്ത്രപരമായ അഭിപ്രായങ്ങളായി. പക്ഷെ അവർ സ്വന്തമായി പാലിച്ചുകൊള്ളട്ടെ. നാം എല്ലാവരും വിശ്വസിക്കുന്നപ്രകാരം സഭ നമ്മുടെ കർത്താവിന്റെ മൗതികശരീരമാണ്. നമ്മുടെ കർത്താവ് തന്റെ സുപ്രസാദസമയത്ത് ഈ യോജിപ്പ് സാധിപ്പിക്കുവാൻ നമുക്കു മുട്ടിപ്പായി പ്രാർത്ഥിക്കാം.

ഏകദേശം ഇരുപതോ, മുപ്പതോ കൊല്ലങ്ങൾക്കുമുമ്പ് ഫാദർ. എച്ച്. പി. ബുൾ. ഓക്സ്ഫോർഡിലുള്ള കൗളിഇവാൻജലിസ്റ്റു കമ്മ്യൂണിറ്റിയുടെ സുപ്പീരിയർ ജനറൽ ആയിരുന്നു. അദ്ദേഹത്തിന്റെ ജീവിതത്തിൽ ഏറിയ പങ്കും ആഫ്രിക്കയിൽ ഒരു മിഷനറിയായി കഴിഞ്ഞുകൂടി. അദ്ദേഹം

കൗളിഇവാൻജലിസ്റ്റ് മാസികയിൽ എഴുതിയ ഒരു ലേഖനത്തിൽ ഇപ്ര കാരം പ്രസ്താവിച്ചിരിക്കുന്നു. 'സഭകളുടെ പുനരൈക്യത്തിന്റെ യഥാർത്ഥ അടിസ്ഥാനം നമ്മുടെ കർത്താവും യജമാനനുമായവന്റെ വ്യക്തിത്വത്തോ ടുള്ള അചഞ്ചലമായ സ്നേഹവും ഭക്തിയും ആയിരിക്കണം.' ഇത് നാം പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു കാര്യമാണ്. ക്രിസ്ത്യാനിത്വത്തിന്റെ മർമ്മം സ്നേഹമാണെന്നു നിങ്ങൾക്കറിയാം. നാം ക്രിസ്തുവിൽക്കൂടെയും ക്രിസ്തുവിനുവേണ്ടിയും പരസ്പരം സ്നേഹിക്കുന്നുവെങ്കിൽ, വിശ്വാസം പ്രമാണങ്ങൾ സഭയുടെ മറ്റു ഉപദേശങ്ങൾ മുതലായവയെ സംബന്ധിച്ച എല്ലാ സംഗതികളിലും ഒത്തുതീർപ്പിലെത്തിച്ചേരുവാൻ സാധിച്ചില്ലെങ്കിൽ തന്നെയും, പരസ്പരവാദമുഖങ്ങളെക്കുറിച്ച് കൂടുതലായി ഗ്രഹിക്കുവാൻ നമുക്കു സാധിക്കും. നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കുന്നുവെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാരെന്ന് അറിയും എന്ന് നമ്മുടെ കർത്താവ് തന്നെ അരുളിച്ചെയ്തിരിക്കുന്നു. 'സ്നേഹം പാപങ്ങളുടെ ബഹുത്വത്തെ മറ യ്ക്കുന്നു.' ഈ സഭാകൗൺസിൽ സമ്മേളനം എല്ലാ നിലയിലും ഈ കാര്യം ഊന്നി പ്രവർത്തിക്കുന്നു. അതിനെ സംബന്ധിച്ച ഏറ്റം സന്തോഷ കരമായ കാര്യവും ഇതുതന്നെയാണ്.

ആധുനികലോകം ഒന്നടങ്കം ഒരു പരീക്ഷണഘട്ടത്തെ തരണം ചെയ്തു കൊണ്ടിരിക്കയാണ്. 'ജീവിക്കുകയും, ജീവിക്കാൻ അനുവദിക്കുകയും ചെയ്ക' എന്ന നയത്തിനു മാത്രമേ ലോകത്തെ അതിന്റെ ഭയാനകമായ അപകടസന്ധിയിൽനിന്ന് ഉദ്ധരിക്കുവാൻ കഴിയു. ആയതു സ്നേഹം, ലാളിത്യം, പരസ്പരധാരണ എന്നിങ്ങനെയുള്ള അപ്പൊസ്തോലിക കാല ത്തെ ജീവിതരീതിയിലേക്കു പിൻഗമിക്കുവാൻ ക്രിസ്ത്യാനികളായ നമ്മോ ടുള്ള ആഹ്വാനമാണ്. ഇതുമാത്രമാണ് കമ്മ്യൂണിസം, സാമുദായികത്വം, വർഗ്ഗീയത എന്നിവയ്ക്കുള്ള പ്രതിവിധി. ക്രിസ്ത്യാനികൾക്കു വർഗ്ഗീയത ഉണ്ടായിരിക്കാൻ പാടില്ല. ഉണ്ടായിരിക്കയുമരുത്. കുറഞ്ഞപക്ഷം സാമൂ ഹ്യവും, സാമ്പത്തികവും, രാഷ്ട്രീയവുമായ കാര്യങ്ങളിലെങ്കിലും വർണ്ണ, വർഗ്ഗ വിശ്വാസവ്യത്യാസമെന്യേ എല്ലാ ക്രിസ്ത്യാനികളും ലോകത്തിന്റെ പൊതുനന്മക്കായി പരസ്പരം സംഘടിച്ചും യോജിച്ചും പ്രവർത്തി ക്കേണ്ടതാണ്.

# 11

# സഭയിൽ ഒരു പിളർപ്പ് കൂടി സൃഷ്ടിച്ചു

മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ ഇംഗ്ലീഷിലുള്ള Truth Triumph's എന്ന ജീവചരിത്രത്തിൽ ലോകപ്രശസ്ത ദൈവശാസ്ത്രജ്ഞനും സഭാചരിത്രകാരനുമായിരുന്ന റവ. ഡോ. വി. സി. ശാമുവേൽ, ബഥനി മാർ ഈവാനിയോസിന്റെ റോമാസഭാ സ്വീകരണത്തെപ്പറ്റി ഇപ്രകാരം പറയുന്നു:

"ഈ ജീവചരിത്രത്തിൽ മാർ ഈവാനിയോസിന്റെ സഭാഭ്രംശത്തിനു സ്ഥാനമില്ലെങ്കിലും ആ സംഭവം മാർ ദീവന്നാസ്യോസിന്റെ സഭയോടുള്ള കൂറു കൂടുതൽ വ്യക്തമാക്കുന്നുണ്ട്. മാർ ദീവന്നാസ്യോസിനേക്കാൾ 24 വയസ്സു കുറവുള്ള ആളായിരുന്നു മാർ ഈവാനിയോസ്. സഭാ സേവനരംഗത്തെ ഒരു വാഗ്ദാനമായിരിക്കും എന്നു കരുതിയാണ് ബാലനായിരുന്ന പി. റ്റി. ഗീവറുഗീസിനെ ഒരു വൈദിക പ്രമുഖനായിരുന്ന വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ സഭയുടെ സമ്പൂർണ്ണ ചെലവിൽ എം. എ. വരെ പഠിപ്പിച്ചതും വളരാൻ വേണ്ട പാത ഒരുക്കിയതും. വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ, മലങ്കര മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടപ്പോൾ അദ്ദേഹത്തോടു ഏറ്റവും അടുത്തിടപെട്ടു വിശ്വസ്തനായി ജീവിച്ചിരുന്ന ഫാ. പി. റ്റി. ഗീവറുഗീസിനും സഭയിൽ ഒരു പ്രമുഖ സ്ഥാനം ലഭിച്ചു. ആ നിലയിൽ മലങ്കരയിൽ 1912-ൽ കാതോലിക്കേറ്റു സ്ഥാപിക്കുന്നതു സംബന്ധിച്ചും സഭയുടെ വിവിധ പരിപാടികൾ ആസൂത്രണം ചെയ്യുന്നതു സംബന്ധിച്ചും ഫാ. പി. റ്റി. ഗീവറുഗീസിന് ഒരു പ്രമുഖ പങ്ക് വഹിക്കാൻ സാധിച്ചു. പിന്നീട് സഭയുടെ ആദ്ധ്യാത്മിക നവോത്ഥാനത്തിനുവേണ്ടി ബഥനി ആശ്രമം ആരംഭിക്കുന്നതിനുള്ള ആഗ്രഹം ഫാ. പി. ടി. ഗീവറുഗീസ് പ്രകടിപ്പിച്ചപ്പോൾ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അതിനാവശ്യമായ എല്ലാ പിന്തുണകളും പ്രദാനം ചെയ്തു.

കാലം കടന്നതോടു കൂടി ഫാ. പി. റ്റി. ഗീവറുഗീസിനു മലങ്കര ഓർത്തഡോക്സ് സഭയോട് ഏതാണ്ടൊരതൃപ്തി ജനിക്കുകയും റോമാസഭയോട് അതിരുകവിഞ്ഞ ആഭിമുഖ്യം ഉണ്ടാകുകയും ചെയ്തു. ഈ അഭിനിവേശം അദ്ദേഹത്തിൽ എന്നാണു അങ്കുരിച്ചതെന്നു ആർക്കും തറപ്പിച്ചു പറയാനാവില്ല. എന്തായാലും അദ്ദേഹത്തിന്റെ നീക്കത്തിൽ സംശയത്തിന്റെ അണു പോലും ഇല്ലാതിരുന്ന മലങ്കരസഭ അദ്ദേഹത്തെ 1925-ൽ ബഥനി ആശ്രമത്തിനു വേണ്ടി എപ്പിസ്കോപ്പായായും 1929-ൽ മെത്രാപ്പോലീത്തായായും വാഴിച്ചു. ഇതിനകം റോമാസഭയിൽ ചേരാൻ അദ്ദേഹം തീരുമാനിച്ചു കഴിഞ്ഞിരുന്നു. 1930-ൽ ഈവാനിയോസ് റോമാസഭയിൽ ചേർന്നപ്പോൾ ഉന്നതസ്ഥാനത്തിരുന്ന അദ്ദേഹത്തെ അത്രയധികം വിശ്വസിച്ചു

സ്നേഹിച്ചിരുന്ന മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കു സഭാം ഗങ്ങൾക്കും വലിയ സങ്കടത്തിനും നിരാശയ്ക്കും കാരണമായി.

റോമാസഭയിൽ ചേർന്നപ്പോൾ അദ്ദേഹത്തിനു ലഭിച്ച ആർച്ചുബിഷപ്പ് സ്ഥാനത്തിലൂടെ മലങ്കരസഭയിൽ ചില അനുകൂല ചലനങ്ങൾ സൃഷ്ടി ക്കാൻ അദ്ദേഹം സ്വീകരിച്ച മാർഗ്ഗവും അതിനോടുള്ള മാർ ദീവന്നാസ്യോ സിന്റെ പ്രതികരണവുമാണ് പ്രാധാന്യമർഹിക്കുന്ന കാര്യങ്ങൾ. അന്ത്യോ ഖ്യൻ സഭയിൽ നിന്നുള്ള തിക്താനുഭവങ്ങളുടെ പശ്ചാത്തലത്തിൽ മാർ ദീവന്നാസ്യോസിനേയും മറ്റു നേതാക്കളെയും തന്നിലേക്ക് ആകർഷി ക്കാനും റോമാസഭയിൽ ചേർക്കാനും സാധിക്കുമെന്നായിരുന്നു മാർ ഈവാനിയോസിന്റെ കണക്കു കൂട്ടൽ. ഈ ആശയം മാർ ഈവാനിയോസ് വളരെ തന്ത്രപരമായി പല സ്നേഹിതരോടും പങ്കുവച്ചു. അവസാനം മാർ ദീവന്നാസ്യോസിനെ ഇക്കാര്യം പരോക്ഷമായി അറിയിച്ചപ്പോൾ അദ്ദേഹം ദൃഢനിശ്ചയത്തോടെ നിരസിക്കുകയാണുണ്ടായത്. ഈവാനിയോസ് റോമാസഭയിൽ ചേർന്നപ്പോൾ തന്റെ അസിസ്റ്റന്റായി ബഥനിയിൽ വാഴിക്ക പ്പെട്ട ആളും ഗുരുവിന്റെ ആജ്ഞാനുവർത്തിയുമായിരുന്ന യാക്കോബ് മാർ തെയോഫിലോസും അദ്ദേഹത്തോടൊപ്പം മാതൃസഭ വിട്ടു. റോമാസഭയു മായുള്ള ഐക്യനിർദ്ദേശം മാർ ദീവന്നാസ്യോസ് പരിഗണിക്കാതിരുന്നതു രണ്ടു കാരണങ്ങളാലാണ്. ഒന്നാമതു മലബാറിലെ സഭയെ റോമാസഭ യിൽ ലയിപ്പിക്കുക എന്നതായിരുന്നു മാർ ഈവാനിയോസിന്റെ പദ്ധതി യെന്നു മലങ്കര മെത്രാപ്പോലീത്താ നേരത്തെ മനസ്സിലാക്കിയിരുന്നു. റോമാ സഭയുടെ ഈ തന്ത്രത്തെ മലങ്കരസഭ 16-ാം നൂറ്റാണ്ടു മുതൽ പ്രതിരോ ധിച്ചുകൊണ്ടിരുന്നതാണ്. രണ്ടാമതായി മഹത്തായ പൗരസ്ത്യ ഓർത്ത ഡോക്സ് സഭാജീവിത പാരമ്പര്യത്തിന്റെ ഒരു ഭാഗമായ മലങ്കരസഭയ്ക്ക് ഇന്ത്യയിൽ അതിന്റേതായ പങ്കു വഹിക്കാനുണ്ടെന്നും റോമാസഭയിൽ ചേർന്നു അതു തകർക്കാൻ ആഗ്രഹിക്കുന്നില്ലെന്നും മാർ ദീവന്നാസ്യോസ് ഉറച്ചു വിശ്വസിച്ചിരുന്നു.

യഥാർത്ഥത്തിൽ സഭാഐക്യ വിരുദ്ധനല്ലായിരുന്നു മാർ ദീവന്നാ സ്യോസ് മെത്രാപ്പോലീത്താ. അദ്ദേഹം ഇക്കാര്യത്തിൽ അതിരുകവിഞ്ഞ യാഥാസ്ഥിതികനോ സങ്കുചിതമനസ്ക്കനോ ആയിരുന്നില്ല. എന്നാൽ താല്പര്യപൂർവ്വം താൻ സ്നേഹിച്ച ഇന്ത്യൻ സഭയോടു അദ്ദേഹത്തിന് അനല്പമായ അഭിമാനമാണുണ്ടായിരുന്നത്. മാർ ഈവാനിയോസിന്റെ പദ്ധതിയിൽ വീഴുന്നത് ദൈവം തന്നെ ഏല്പിച്ച ദൗത്യനിർവഹണത്തെ വഞ്ചിക്കുന്നതിനു തുല്യമാണെന്നത്രെ മാർ ദീവന്നാസ്യോസ് വിശ്വസി ച്ചത്. തിരിഞ്ഞു നോക്കുമ്പോൾ കേരളത്തിലെ ക്രൈസ്തവ ഐക്യത്തിനു വേണ്ടി മാർ ഈവാനിയോസ് റോമാസഭയിൽ ചേർന്നതുകൊണ്ടു കാര്യ മായ ചലനം ഒന്നും സൃഷ്ടിക്കാൻ കഴിഞ്ഞില്ലെന്നു മലങ്കര സഭാംഗങ്ങ ൾക്കു കാണാൻ കഴിഞ്ഞു. ഐക്യത്തിന്റെ പേരിൽ സഭയിൽ മറ്റൊരു പിളർപ്പുണ്ടാക്കാനേ അതിനു സാധിച്ചുള്ളു.

# 12

# രഹസ്യം പൊതിഞ്ഞ ട്രസ്റ്റും ലോണും

നിങ്ങൾ രഹസ്യത്തിൽ ചെയ്യുന്നതു പുര മുകളിൽ ഘോഷിക്കപ്പെടുമെന്നുള്ള തങ്കവാക്യം ദൈവം തിരഞ്ഞെടുത്ത ദാവീദു രാജാവിന്റെ ജീവിതത്തിലും അന്വർത്ഥമായതുപോലെ ബഥനി സ്ഥാപക പ്രധാനിയായ മാർ ഈവാനിയോസ് രഹസ്യമായി നടത്തിയ ട്രസ്റ്റു രൂപവൽക്കരണവും ലോൺ സ്വീകരണവും മറ്റും വൈകാതെ വെളിച്ചത്തായി.

മഹാനായ ഇലഞ്ഞിക്കൽ ജോൺ വക്കീൽ ബഥനി ആശ്രമത്തിനു സസന്തോഷം ദാനം ചെയ്ത നൂറേക്കർ സ്ഥലത്തിനു പുറമേ, പ്രശസ്തരായ കെ. സി. മാമ്മൻ മാപ്പിള, കെ. കെ. ലൂക്കോസ്, ജോൺ വക്കീൽ എന്നിവരുടെ ആത്മാർത്ഥമായ സഹായ സഹകരണത്തോടെ ആ നൂറേക്കറിനടുത്തു കിടന്ന മുന്നൂറു ഏക്കർ സ്ഥലം, സർക്കാരിൽ സ്വാധീനം ചെലുത്തി ഫാ. പി. ടി. ഗീവറുഗീസിന്റെ പേരിൽ പതിപ്പിച്ചു കൊടുത്തിരുന്നല്ലോ. ഒരു വ്യക്തിയുടെ പേരിൽ ഇത്രയധികം സ്ഥലം സാധാരണഗതിയിൽ പതിപ്പിച്ചുകൊടുക്കാറില്ല. എന്നാൽ ഈ സ്ഥലം ഒരാശ്രമത്തിനു വേണ്ടിയാണെന്നുള്ള സമുന്നത വ്യക്തികളുടെ സാക്ഷ്യത്തെ മുൻനിറുത്തിയാണ് ഇത്രയും സ്ഥലം നൽകിയത്. താൻ നൂറേക്കർ സ്ഥലം നേരത്തെ നൽകിയിട്ടുള്ള കാര്യം ജോൺ വക്കീൽ കൊല്ലം പേഷ്ക്കാരെ ധരിപ്പിച്ചിരുന്നു എന്ന വസ്തുതയും അവിസ്മരണീയമാണ്.

തന്റെ ഉറ്റ സഹപ്രവർത്തകനും ബഥനിയുടെ സ്ഥാപകനേതാക്കളിൽ രണ്ടാമനും ആയിരുന്ന ഫാ. അലക്സിയോസ് (പിന്നീടു മാർ തേവോദോസിയോസ്) ആശ്രമത്തിനു വേണ്ടി പണം പിരിക്കാൻ മലേഷ്യയിൽ പോയ സമയത്താണ്, പതിപ്പിച്ചുകിട്ടിയ മുന്നൂറു ഏക്കറിൽ 100 ഏക്കർ സമീപത്തുണ്ടായിരുന്ന കർമ്മേൽ തേയിലത്തോട്ടം ഉടമകൾക്ക് ആരും അറിയാതെ കൈമാറിയത്. ബാക്കിയുള്ള 200 ഏക്കർ റോമാസഭയിൽ ചേരാനുള്ള തീരുമാനത്തെ തുടർന്നാണു ഒരു പ്രത്യേക ട്രസ്റ്റുണ്ടാക്കി അതിന്റെ കീഴിലാക്കിയത്. ആശ്രമംവക 'സത്രം' ബിൽഡിംഗിൽ വച്ചു 1105 കുംഭം 9 നു (1929) തന്റെ ഏറ്റവും അടുത്ത എട്ട് അനുയായികളെ മാത്രം വിളിച്ചു വരുത്തിയാണു ട്രസ്റ്റു രൂപവൽക്കരിച്ചത്. ഇങ്ങനെയൊരു ട്രസ്റ്റു രൂപവൽക്കരിക്കുന്ന കാര്യം തന്റെ വളർത്തച്ഛനും സഭാധ്യക്ഷനും മലങ്കര മെത്രാപ്പോലീത്തായും പുണ്യചരിതനുമായ വട്ടശ്ശേരിൽ തിരുമേനിയോടോ ആശ്രമത്തിന്റെ ആരംഭം കുറിക്കാൻ നൂറേക്കർ സ്ഥലം കൊടുത്ത ഇലഞ്ഞിക്കൽ ജോൺ വക്കീൽ, കെ. സി. മാമ്മൻ മാപ്പിള, കെ. കെ. ലൂക്കോസ്

എന്നിവരോടോ ആലോചിക്കാതെയാണു നടത്തിയതെന്ന് ഓർക്കണം. ബഥനി ആശ്രമ ട്രസ്റ്റു രൂപവൽക്കരണ വാർത്ത അന്നത്തെ പത്രമാസിക കളിൽ വരാതെ ബുദ്ധിപൂർവ്വം തമസ്ക്കരിക്കപ്പെടുകയും ചെയ്തു.

**ഹാമിൽട്ടന്റെ 7000 രൂപ**

മാർ ഈവാനിയോസ് റോമാസഭയിൽ ചേർന്ന ശേഷമാണ് അദ്ദേഹവും ട്രസ്റ്റികളും ബഥനി ആശ്രമം സ്വത്തുക്കളുടെ ഈടിന്മേൽ പണയാധാര പ്രകാരവും മറ്റും വൻ തുകകൾ പലരോടും വാങ്ങിയ കാര്യം വെളിച്ചം കാണുന്നത്.

ആംഗ്ലിക്കൻ സഭയിലെ പ്രശസ്തമായ ഓക്സ്ഫോർഡ് മൂവ്മെന്റിന്റെ ശതാബ്ദി ആഘോഷം 1932-ൽ ആണു നടത്തപ്പെട്ടത്. മലങ്കരസഭയെ പ്രതിനിധാനം ചെയ്തുകൊണ്ട് അതിൽ പങ്കെടുത്തത് അന്നത്തെ ബഥനി ആശ്രമം സുപ്പീരിയർ ഫാ. അലക്സിയോസും ആലുവാ യു. സി. കോള ജിന്റെ പ്രഗല്ഭനായിരുന്ന പ്രിൻസിപ്പൽ എ. എം. വർക്കിയുമായിരുന്നു. ആഘോഷങ്ങൾ കഴിഞ്ഞു ഫാ. അലക്സിയോസ് ഓക്സ്ഫോർഡിലെ കൗളി സന്യാസാശ്രമത്തിലും യോർക്കിലെ മിർഫീൽഡ് ആശ്രമത്തിലും ഏതാനും മാസങ്ങൾ താമസിച്ച് അവരുടെ പ്രവർത്തനങ്ങൾ നിരീക്ഷി ക്കുകയുണ്ടായി.

ശതാബ്ദി ആഘോഷത്തിനു ശേഷം ഇംഗ്ലണ്ടിലെ വിവിധ സർവ്വക ലാശാലകളിൽ എ. എം. വർക്കി ഷേക്സ്പിയർ സാഹിത്യത്തെപ്പറ്റി പ്രസംഗ പരമ്പര നടത്തി. എ. എം. വർക്കിയുടെ അതുല്യമായ ആംഗല ഭാഷാ സാഹിത്യ പ്രവാഹത്തിൽ ശ്രോതാക്കൾ എല്ലാം മറന്ന് ആമഗ്ന രായി. പലരും അദ്ഭുതം കൂറി. എഡിൻബറോ സർവ്വകലാശാലയിലെ പ്രസംഗം കഴിഞ്ഞിറങ്ങിവന്നപ്പോൾ സംസ്കാരസമ്പന്നനും വൃദ്ധനുമായ ഒരു സായിപ്പ് വർക്കിയുമായി സ്വയം പരിചയപ്പെട്ടു. മുമ്പ് കൽക്കട്ടയിൽ ജോലി ചെയ്തു റിട്ടയർ ചെയ്ത അദ്ദേഹത്തിന്റെ പേര് സർ ഡാനിയേൽ ഹാമിൽട്ടൺ എന്നായിരുന്നു. നേരത്തെ അദ്ദേഹം കൽക്കട്ടയിൽ ആയിരു ന്നപ്പോൾ  ഫാ. പി. റ്റി. ഗീവറുഗീസുമായി പരിചയപ്പെട്ടിരുന്നു. അദ്ദേഹ ത്തിന്റെ നേതൃത്വത്തിൽ മലങ്കരസഭയുടെ വളർച്ചയ്ക്കുവേണ്ടി കേരള ത്തിൽ ഒരു ആശ്രമം രൂപംകൊള്ളുന്നുണ്ടെന്നും വേണ്ടത്ര സ്ഥലം ഒരു മാന്യവ്യക്തി സംഭാവനയായി നൽകിയിട്ടുണ്ടെന്നും കാടുപിടിച്ചു കിട ക്കുന്ന ആ സ്ഥലം ഒരുക്കി കൃഷി ചെയ്യാനും മറ്റും സ്ഥലത്തിന്റെ ഈടി ന്മേൽ 7000 രൂപ രണ്ടു ശതമാനം പലിശയ്ക്കു നല്കണമെന്നും ഫാ. ഗീവറുഗീസ് തന്നോടു പറഞ്ഞുവെന്നും താൻ 7000 രൂപ കൊടുത്തു എന്നും ഹാമിൽട്ടൻ എ. എം. വർക്കിയെ അറിയിച്ചു. പിന്നീടു ആശ്രമത്തെപ്പറ്റിയോ ഫാ. ഗീവറുഗീസിനെപ്പറ്റിയോ ഒന്നും തനിക്ക് ഒരു വിവരം ലഭിച്ചിരുന്നി ല്ലെന്നും പറഞ്ഞു.

ഫാ. ഗീവറുഗീസിന്റെയും ഫാ. അലക്സിയോസിന്റെയും നേതൃത്വ ത്തിൽ ആശ്രമം സ്ഥാപിച്ചു എന്നും ഏതാനും വർഷങ്ങൾക്കു ശേഷം ഒരു മെത്രാനായി ഉയർത്തപ്പെട്ട ഫാ. പി. റ്റി. ഗീവറുഗീസ് ബഥനിയോടു സലാം പറഞ്ഞു എന്നും സമ്പന്നമായ റോമാസഭയിൽ ചേക്കേറി എന്നും എ. എം. വർക്കി പറഞ്ഞപ്പോൾ സായിപ്പു സ്തംഭിച്ചുപോയി.

ഫാ. അലക്സിയോസ് തികഞ്ഞ തത്വദീക്ഷയോടെ ഓർത്തഡോക്സ് സഭയുടെ ശക്തിസ്തംഭമായി നിലകൊള്ളുകയാണെന്നും ബഥനിക്കു പുതുജീവൻ നൽകി കർമ്മധീരനായി തുടരുന്നു എന്നും തന്നോടൊപ്പം വന്നിട്ടുള്ള അദ്ദേഹം ഇപ്പോൾ ഓക്സ്ഫോർഡിലെ കൗളി സന്യാസാശ്ര മത്തിൽ താമസിക്കുന്നുണ്ടെന്നും സായിപ്പിനെ വർക്കി അറിയിച്ചു.

പ്രായത്തിന് അവധി നൽകിക്കൊണ്ട് ഏതാനും ദിവസം കഴിഞ്ഞു ഹാമിൽടൺ കൗളി സന്യാസാശ്രമത്തിൽ ചെന്നു ഫാ. അലക്സിയോ സിനെ കണ്ടു. സുദീർഘമായ സന്ദർശന – സംഭാഷണവേളയിൽ ഏതാനും വർഷങ്ങളായി ബഥനിയിൽ നടന്ന സംഭവങ്ങളും സ്ഥാപകനേതാവു ചെയ്തതുമായ കുറ്റകരമായ കാര്യങ്ങളും ഫാ. അലക്സിയോസ് വിവരി ച്ചപ്പോൾ ഹാമിൽട്ടൺ അന്തംവിട്ടു പോയി. ഫാ. പി. റ്റി. ഗീവർഗീസിനു പണയാധാരപ്രകാരം 7000 രൂപ ലോൺ നൽകിയ കാര്യം തദവസരത്തിൽ ഹാമിൽട്ടൺ പറയുമ്പോഴാണ് ഫാ. ഗീവറുഗീസിന്റെ ഏറ്റവും അടുത്ത സഹപ്രവർത്തകനായിരുന്ന ഫാ. അലക്സിയോസ് അറിയുന്നത്. തന്റെ കൈവശമുണ്ടായിരുന്ന ഏഴായിരം രൂപയുടെ പണയാധാരം ഹാമിൽട്ടൺ, ഫാ. അലക്സിയോസിനെ ഏല്പിച്ചു. പണയാധാരപ്രകാരമുള്ള പണം തനിക്കു ലഭിക്കുകയില്ലെന്നും താൻ വഞ്ചിക്കപ്പെട്ടു എന്നും സായിപ്പിനു നിശ്ചയമായിരുന്നു. 1933–ൽ മലങ്കരയിൽ തിരിച്ചെത്തിയ ഫാ. അലക്സി യോസ് ഈ പണയാധാരം വട്ടശ്ശേരിൽ തിരുമേനി, ഇ. ജെ. ജോൺ വക്കീൽ, കെ. സി. മാമ്മൻ മാപ്പിള എന്നിവരെ കാണിക്കുകയും ചെയ്തു. പ്രമാ ണവും പ്രവൃത്തിയും തമ്മിലുള്ള ബന്ധം മനസ്സിലാക്കാൻ ഇതിൽ കൂടുതൽ എന്തു രേഖയാണു വേണ്ടത്.

ബഥനി ആശ്രമത്തിലെ സന്യാസിനി മഠത്തിൽ ആദ്യകാലത്തു ചേരാൻ ആഗ്രഹിച്ചവരും പ്രശസ്ത കുടുംബാംഗങ്ങളുമായിരുന്ന ഏതാനും യുവ തികളെ കൽക്കട്ടയിൽ നിന്നു 200 മൈൽ ദൂരെ സ്ഥിതിചെയ്യുന്ന ബാരി സോളിലെ എപ്പിഫനി സിസ്റ്റേഴ്സിന്റെ മഠത്തിൽ ഫാ. ഗീവറുഗീസ് അയച്ചു പരിശീലിപ്പിച്ചു.

ഇങ്ങനെ ആദ്യകാലത്തു പരിശീലനം ലഭിച്ച സിസ്റ്റർ ശൈനോയിൽ നിന്നു 7000 രൂപ ബഥനി ട്രസ്റ്റികൾ മുഖേന മാർ ഈവാനിയോസ് കൈക്ക ലാക്കി. അതു സംബന്ധിച്ചുള്ള പണയാധാരത്തിന്റെ കോപ്പിയാണു ചുവടെ ചേർക്കുന്നത്. ഈ പണം തിരിച്ചുകിട്ടുകയില്ലെന്നു വിശ്വസിച്ചുകൊണ്ട്

അത് സിസ്റ്റർ ശൈനോ ഉപേക്ഷിക്കുകയാണുണ്ടായത്:

ആയിരത്തിഒരുനൂറ്റി ആറാമാണ്ടു ചിങ്ങമാസം പതിമൂന്നാം തീയതി കൊച്ചീ സംസ്ഥാനത്തു കണയന്നൂർ താലൂക്കിൽ നടമെൽ വില്ലെജിൽ തൃപ്പൂണിത്തുറ കരയിൽ മൂക്കഞ്ചേരിൽ വീട്ടിൽ സിറിയൻ കൃസ്ത്യൻ പുരവത്തു മകൾ സന്യാസവൃത്തി നാല്പത്താറു വയസ്സും ശോശാമ്മ എന്നു കൂടി പേരുമുള്ള സിസ്റ്റർ ശൈനാ പേർക്കു ബഥനിക്കു വേണ്ടി ട്രസ്റ്റികളായ തിരുവല്ലാ താലൂക്കിൽ കിഴക്കുംഭാഗം പകുതിയിൽ നിരണം തെക്കുംഭാഗം മുറിയിൽ പള്ളിവാതുക്കൽ പനഞ്ഞോട്ടേത്തു സിറിയൻ കൃസ്ത്യൻ പെരുമാൾ മകൻ കൃഷി അമ്പത്തിഎട്ടുവയസ്സുള്ള കൊച്ചുമ്മനും ടി താലൂക്കിൽ കാവുംഭാഗം പകുതിയിൽ തിരുവമ്പാടി മുറിയിൽ മേളാമ്പറമ്പിൽ സിറിയൻ കൃസ്ത്യൻ പുന്നൂസ്സൂ മകൻ കച്ചവടം നാല്പത്തിഎട്ടു വയസ്സുള്ള വറുഗീസും റാന്നി പകുതിയിൽ പഴവങ്ങാടിക്കര മുറിയിൽ ഇടശ്ശേരിൽ സിറിയൻ കൃസ്ത്യൻ മാത്തൻ മകൻ കൺട്രാക്റ്റർ നാല്പത്തി അഞ്ചു വയസ്സുള്ള ഇടിക്കുളയും കൂടി എഴുതിക്കൊടുത്ത പണയാധാരം. തിരുവല്ലാ സബ് രജിസ്റ്ററിൽ 110 മാണ്ടു 2876 നമ്പരായി മാർ ഈവാനിയോസ്സ് മെത്രാപ്പോലീത്താ തിരുമനസ്സു ഞങ്ങളുടെ പേർക്കു രജിസ്റ്റർ ചെയ്യിച്ചു തന്നിട്ടുള്ള ട്രസ്റ്റു ഡിക്ലറേഷൻ ആധാരപ്രകാരം ട്രസ്റ്റികളായ ഞങ്ങളുടെ സ്വാതന്ത്ര്യത്തിൽ ഇരിക്കുന്ന അടിയിൽ പറയുന്ന വസ്തുക്കൾ പണയമായി സ്ഥാപിച്ചു പണയത്തോടുകൂടി ട്രസ്റ്റു ഡിക്ലറേഷൻ ആധാരത്തിൽ ഏഴായിരം ബ്രിട്ടീഷു രൂപാ നിങ്ങൾക്കു തരണമെന്നു വിവരിച്ചിട്ടുള്ളതനുസരിച്ചു ടി ഏഴായിരം രൂപായും നാളിതുവരെയുള്ള പലിശയും ഉൾപ്പെടെ തരേണ്ടതിനേ വക വച്ചതാകെ പറ്റു ബ്രിട്ടീഷു രൂപാ 7288 3/4. ഈ രൂപാ ഏഴായിരത്തിഇരുനൂറ്റി എൺപത്തി എട്ടേമുക്കാലും മുതൽ രൂപാ ഏഴായിരത്തിനും പ്രതിമാസം നൂറ്റുക്കു മുക്കാൽ വീതം പലിശയും കൂടി ആവശ്യപ്പെടുമ്പോൾ തന്നുകൊള്ളാം.

(ഈ പണയാധാര പ്രകാരം ഉള്ള സംഖ്യ വ്യവഹാരം കൂടാതെ ഈടാക്കുവാൻ മാർഗ്ഗമില്ലാത്തതിനാലും വ്യവഹാരം ചെയ്യുവാൻ ഞാൻ ഒരുക്കമില്ലാത്തതിനാലും ഇതിൻപ്രകാരമുള്ള സംഖ്യ ഉപേക്ഷിച്ചിരിക്കുന്നതും എന്റെ സ്വന്ത കൈപ്പടയിൽ ഈ കിഴിവ് എഴുതി ഈ പണയാധാരം ട്രസ്റ്റികൾക്കു തന്നിരിക്കുന്നതുമാകുന്നു.

സിസ്റ്റർ ശൈനോ എസ്. ഐ. സി.

18 - 3 - 111

സാക്ഷി: തിരുവല്ലാ പാലിയേക്കര ക്ലീലേത്ത് ഗീവറുഗീസ് ചാക്കോ (ഒപ്പ്).

**(ക്ലീലേത്ത് ചാക്കോ:** റീത്തുപ്രസ്ഥാനത്തിന്റെ പ്രഥമസന്താനങ്ങളായ അഞ്ചു പേരിൽ ഏറ്റവും വിസ്മരിക്കപ്പെടുവാൻ ഇടയായതു കിളീലേത്തു ചാക്കോയാണെന്നു റീത്തുപ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലിയോടനുബന്ധിച്ചു ബഥനി പബ്ലിക്കേഷൻസ് (കോട്ടയം) സെപ്റ്റംബർ 19 നു പ്രസിദ്ധീകരിച്ച - "മലങ്കരസഭയുടെ വിശ്വസ്തനായ കാര്യസ്ഥൻ" എന്നു ചാക്കോയെ വിശേഷിപ്പിച്ചു കൊണ്ടു രചിച്ച - ദുഃഖഛവി കലർന്ന പുസ്തകത്തിൽ റവ. ഡോ. ജോസ് മരിയദാസ് ഒ. ഐ. സി. രോഷത്തോടെ തുറന്നടിക്കുന്നു. 'റീത്തു പ്രസ്ഥാനത്തിനുവേണ്ടി ത്യാഗത്തിന്റെ അഗ്നി

യിൽ ജീവിതവും കുടുംബബന്ധങ്ങളും ഹോമിച്ച, പേരറിയാത്ത, മുഖമില്ലാത്ത, ഓർക്കപ്പെടാത്ത ആദ്യകാല അല്മായ പ്രമുഖനായിരുന്നു' ചാക്കോ എന്നും ഗ്രന്ഥകർത്താവു എടുത്തു കാണിക്കുന്നു. ബഥനി ആശ്രമസ്ഥാപന സമയത്ത് കാടു വെട്ടിത്തെളിക്കാനും പർണശാലകൾ പണിയാനുമെല്ലാം 'മാനേജർ' എന്നു വിളിക്കപ്പെട്ടിരുന്ന ഇദ്ദേഹവും ഉണ്ടായിരുന്നു എന്ന് മാർ ഈവാനിയോസിന്റെ ജീവചരിത്രത്തിൽ (എം. വി. തോമസ് രചിച്ചത്, 1996) പറയുന്നു)

വെണ്ണിക്കുളത്തു മാനുന്തോട്ടത്തിൽ മേടയിൽ ഈപ്പൻ അവിര (ഒപ്പ്))

ഈ സിസ്റ്റർ ശൈനോ ആരാണെന്ന് അറിയേണ്ടതാണ്. എം. എ. അച്ചന്റെ (ഫാ. പി. റ്റി. ഗീവറുഗീസ്) നേതൃത്വത്തിൽ സെറാമ്പൂരിൽ വൈദിക പഠനത്തിനു പോയ തൃപ്പൂണിത്തുറയിലെ പ്രശസ്തമായ മൂക്കഞ്ചേരിൽ എം. പി. പത്രോസ് ശെമ്മാശന്റെ (പിന്നീട് പത്രോസ് മാർ ഒസ്താത്തിയോസ്) മൂത്ത സഹോദരിയാണു കുഞ്ഞിളച്ചി എന്നു വിളിച്ചുവന്ന എം. പി. ശോശാമ്മ. അന്നത്തെ നാട്ടുനടപ്പനുസരിച്ചു എട്ടാമത്തെ വയസ്സിൽ കുഞ്ഞിളച്ചി വിവാഹിതയായി. വൈകാതെ ആ 'പയ്യൻ ഭർത്താവ്' മരിച്ചുപോയി. പിന്നീടു വന്ന വിവാഹാലോചനകൾ എല്ലാം അവർ നിരസിച്ചു. പ്രാർത്ഥനയിലും ഉപവാസത്തിലും ദൈവികസാന്നിദ്ധ്യം അനുഭവിച്ചു വന്ന കുഞ്ഞിളച്ചി, സഹോദരനായ പത്രോസ് ശെമ്മാശ്ശനിൽ നിന്നാണു ബാരിസോളിലെ സന്യാസിനിമാരുടെ പരിശീലനക്കാര്യം അറിഞ്ഞത്. എം. എ. അച്ചനെ നേരിൽ കണ്ടു സംസാരിക്കണമെന്ന ആഗ്രഹം മുളച്ചപ്പോൾ കുഞ്ഞിളച്ചി സഹോദരനെ അറിയിച്ചു. യാദൃച്ഛികമെന്നു തന്നെ പറയട്ടെ, എം. എ. അച്ചൻ ഒരിക്കൽ ഒരവധിക്കാലത്തു മുളന്തുരുത്തിക്കടുത്തുള്ള മാന്തുരുത്തിയിൽ വരികയും ശെമ്മാശനുമൊന്നിച്ചു അവിടത്തെ പുലയരുടെ പ്രധാന കോളനിയിൽ സുവിശേഷ പ്രവർത്തനം നടത്തുകയും ചെയ്തു. ഒരവസരത്തിൽ എം. എ. അച്ചൻ തൃപ്പൂണിത്തുറയിലെ മൂക്കഞ്ചേരി ഭവനത്തിൽ ശെമ്മാശ്ശനുമൊന്നിച്ചു ചെന്നപ്പോഴാണു കുഞ്ഞിളച്ചി തന്റെ അഭിലാഷം ഫാ. ഗീവറുഗീസിനെ നേരിട്ടു അറിയിച്ചതും ബാരിസോളിൽ പോകാൻ തീരുമാനിച്ചതും. ശെമ്മാശ്ശൻ ഒഴിച്ചുള്ള സഹോദരന്മാർക്കു കുഞ്ഞിളച്ചിയുടെ തീരുമാനത്തോടു യോജിക്കാൻ കഴിഞ്ഞില്ല. ബഥനി ആശ്രമത്തെയും വിശ്വസ്തരായ ഒട്ടധികം അനുയായികളെയും കൈവിട്ടുകൊണ്ടു റോമാസഭയിൽ ചേരുന്നതിനോടു കുഞ്ഞിളച്ചിക്കു (സിസ്റ്റർ ശൈനോ) വലിയ എതിർപ്പായിരുന്നു. എന്നാൽ ഉന്നതതലങ്ങളിൽ നിന്നുള്ള നിരന്തരമായ പ്രേരണകളും സമ്മർദ്ദങ്ങളും കൊണ്ട് 'സമാധാനം' എന്നർത്ഥമുള്ള 'ശൈനോ' അസമാധാനം മൂലം നീണ്ട ദിവസങ്ങളിലെ മാനസികവ്യഥയുടെ പശ്ചാത്തലത്തിലാണു മാർ ഈവാനിയോസിന്റെ കൂടെ റോമാസഭയുടെ ആലയിൽ അടിച്ചു കടത്തപ്പെട്ടത്.

# 13

# സത്യവിശ്വാസത്തെ മുറുകെ പിടിച്ചവർ

മുൻകാലങ്ങളിൽ യാക്കോബായ സഭക്കാർ എന്ന പേരിലും അറിയ പ്പെട്ടിരുന്ന മലങ്കര സഭാംഗങ്ങൾ ഒരവസരത്തിലും നെസ്തോറിയർ ആയി രുന്നില്ലെന്നും പിതാക്കന്മാർ ഒരിക്കലായി ഭരമേല്പിച്ച സത്യവിശ്വാസ മാണു അവർ അന്യൂനം നിലനിർത്തി പാലിച്ചുകൊണ്ടുവന്നതെന്നും പി. റ്റി. ഗീവറുഗീസ് ശെമ്മാശ്ശൻ (പിന്നീടു ആർച്ചുബിഷപ്പ് മാർ ഈവാനി യോസ്) എം. എ. പരീക്ഷയ്ക്കുവേണ്ടി എഴുതിയതും 21-10-1907 എന്ന തീയതി വച്ച് പരുമല സെമിനാരിയിൽ നിന്നു പ്രസിദ്ധപ്പെടുത്തിയതുമായ "സുറിയാനി ക്രിസ്ത്യാനികൾ നെസ്തോറിയർ ആയിരുന്നോ?" എന്ന ഗവേഷണ പ്രബന്ധത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. "സുറിയാനിക്കാർ നെസ് തോറിയരായിരുന്നുവോ?" എന്ന വിഷയത്തേക്കുറിച്ചു പ്രസംഗം എഴുതു ന്നതിനു കെ. സി. മാമ്മൻ മാപ്പിള അവർകൾ തന്നെ പ്രോത്സാഹിപ്പിക്കു കയും പല ചരിത്രരേഖകൾ കണ്ടുപിടിക്കാൻ സഹായിക്കുകയും ചെയ്ത തായി ശെമ്മാശ്ശൻ ഒരു നൂറ്റാണ്ടു മുമ്പ് എഴുതിയ ആമുഖത്തിൽ പറഞ്ഞി രിക്കുന്നു. കിട്ടിയ എല്ലാ തെളിവുകളും വച്ചുകൊണ്ട് രചിച്ച ഈ പ്രബന്ധം അവസാനിപ്പിക്കുന്നത് "ചുരുക്കിപ്പറഞ്ഞാൽ 15-ാം ശതാബ്ദത്തിനു മുമ്പ് കേരളീയ സുറിയാനിസഭ യാക്കോബ്യമല്ലാതെ മറ്റൊന്നുമായിരുന്നില്ലെന്നു അവസ്ഥോൽഭുതങ്ങളും സംബന്ധോൽഭുതങ്ങളും സ്വയംജാതകങ്ങളും ആയി വിവിധങ്ങളായ തെളിവുകളിൽ നിന്നു നാം കാണുന്നു" എന്നു പറ ഞ്ഞുകൊണ്ടാണ്.

### ഉദയംപേരൂർ സുന്നഹദോസ്

ഉദയംപേരൂർ സുന്നഹദോസിനെപ്പറ്റി ഫാ. പി. റ്റി. ഗീവറുഗീസ് ഇങ്ങനെ എഴുതുന്നു: "പതിനാറാം ശതാബ്ദത്തിന്റെ മദ്ധ്യകാലത്തിൽ പോർത്തു ഗീസുകാർ തങ്ങളുടെ രാജകീയാധികാരത്തെ കേരളത്തിൽ സ്ഥാപിക്കയും അവരുടെ പുരോഹിതന്മാർ തങ്ങളുടെ ഗവൺമെന്റിന്റെ പിൻബലത്തോടു കൂടി കേരളീയ സുറിയാനിസഭയെ റോമൻ കത്തോലിക്കാ വിശ്വാസത്തി ലേക്കു തിരിക്കുന്നതിനു അശ്രാന്തപരിശ്രമങ്ങൾ ചെയ്കയും ചെയ്തു. ഈ ഉദ്ദേശ്യസാധ്യത്തിനായി ഗോവയിലെ പോർത്തുഗീസ് മെത്രാനാ യിരുന്ന മെനെസിസിനെ മാർപ്പാപ്പാ നിയോഗിച്ചു. തന്റെ ഉദ്ദേശ്യത്തെ നിറവേറ്റുവാനുള്ള മെനെസിസിന്റെ പരിശ്രമവേളയിലദ്ദേഹം കൊച്ചിക്കു സമീപമുള്ള ഒരു ചെറിയ ഗ്രാമമായ ഉദയമ്പേരൂർ എന്ന സ്ഥലത്തുവച്ചു

ക്രിസ്തബ്ദം 1599-ൽ സുറിയാനി വൈദികന്മാരുടെയും അത്മേനികളുടെ പ്രതിനിധികളുടെയും ഒരു യോഗം വിളിച്ചുകൂട്ടുകയും ഈ യോഗത്തിൽ മെനേസിസ് തന്നെ അദ്ധ്യക്ഷത വഹിക്കയും ചെയ്തു. ഈ സൂനഹദോസിൽ വച്ചു വാഗ്ദത്തങ്ങളും കൈക്കൂലികളും ഉപദേശങ്ങളും ഭീഷണികളും മൂലം സുറിയാനി സഭയെ റോമാസഭയോടു ചേർക്കുന്നതിനു മെനേസിസിനും അനുചരന്മാർക്കും സാധിച്ചു. ഭാഗ്യവശാൽ ഭാവിയിങ്കൽ അവർക്കു മതസ്വാതന്ത്ര്യവും സംരക്ഷയും നൽകുവാൻ തയാറായിരുന്ന ഈസ്റ്റിൻഡ്യാ കമ്പനിയുടെ ആവിർഭാവവും ഈ ആണ്ടിൽ തന്നെയായിരുന്നു. ഉദയമ്പേരൂർ വച്ച് ഒമ്പതു പ്രാവശ്യം സൂനഹദോസിന്റെ യോഗങ്ങൾ കൂടുകയും 267 നിയമങ്ങൾ നടപ്പാക്കുകയും ചെയ്തു (A translation of the decrees of this Synod is given by Hough Vide his "Christianity in India'', Vol. II, Appendix) ഈ നിയമങ്ങളിൽ കേരളീയ സുറിയാനിക്കാർ അംഗീകരിച്ചിരുന്നവയും യാക്കോബ്യർക്കു പ്രത്യേകാലുള്ളവയുമായ ചില ആചാരങ്ങളെക്കുറിച്ചു പ്രത്യക്ഷങ്ങളും അപ്രത്യക്ഷങ്ങളുമായ പ്രസ്താവങ്ങൾ കാണ്മാനുണ്ട്. ഈ യാക്കോബ്യാചാരങ്ങൾ പതിനഞ്ചും പതിനാറും ശതാബ്ദങ്ങളിലാണ്, കേരളത്തിലേക്കു പ്രവേശിച്ചത് എന്നു വിചാരിപ്പാനും ന്യായമില്ല. .......

തങ്ങളുടെ സഭയുടെ പ്രധാനാദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്നു എന്നു ക്രിസ്ത്യാനികൾ വിശ്വസിച്ചിരുന്നു എന്നു കാണിക്കുന്ന മൂന്നാമത്തെ രേഖ പ്രസ്തുത സഭയിലെ പട്ടക്കാരിൽ ഒരാൾ റോമാസഭയിലേക്കു ചേർന്ന സ്വമതപരിത്യാഗിയായ തന്റെ ഒരു സഹോദരനു എഴുതിയ ഒരു എഴുത്താണ്. കേരളീയ സുറിയാനി സഭയുടെ അപേക്ഷാനുസരണം അലക്സന്ത്രിയായിലെ യാക്കോബായ പാത്രിയർക്കീസ് ക്രി. 1650-ൽ ഇൻഡ്യയിലേക്ക് അയച്ചതായ ഇഗ്നാത്യോസ് അഹത്തുള്ളായെ പോർത്തുഗീസുകാരായ റോമൻ കത്തോലിക്കർ കൊലപ്പെടുത്തിയ അവസരത്തിൽ സുറിയാനി ക്രിസ്ത്യാനികൾ എല്ലാവരും ഏകീഭവിച്ച് കൊച്ചി മട്ടാഞ്ചേരിയിലുള്ള കൂനൻകുരിശിന്മേൽ പിടിച്ചുകൊണ്ടു തങ്ങൾ മേലാൽ പാപ്പായുടെ അധികാരത്തിനു കീഴ്പ്പെടുകയില്ലെന്നു സത്യം ചെയ്തു. ഇപ്രകാരം പാപ്പായുടെ അധികാരത്തെ തിരസ്കരിച്ചിട്ട് ഒരു വാങ്മൂലാധികാരത്തിന്മേൽ അവർ തോമ്മസ് അർക്കദിയാക്കോനെ തങ്ങളുടെ മെത്രാനായി തിരഞ്ഞെടുക്കുകയും പ്രധാന വിഷയങ്ങളിൽ അദ്ദേഹത്തിന്റെ ആലോചനക്കാരായി നാലു പുരോഹിതന്മാരെ നിയമിക്കയും ചെയ്തു. കുറേനാൾ കഴിഞ്ഞശേഷം ഇവരിൽ ഒരാളായിരുന്ന കടവിൽ ചാണ്ടിക്കത്തനാർ കൂനൻകുരിശിങ്കൽ വച്ചു താൻ ചെയ്തതായ സത്യത്തെ തിരസ്കരിച്ചു റോമാകത്തോലിക്കാ സഭയിലേക്കു ചേർന്നു. ഈ അവസരത്തിൽ മുൻപറഞ്ഞ ആലോചനാസഭയിലെ സാമാജികന്മാരിൽവെച്ചു ശക്തനും അദ്വിതീയനും ആയിരുന്ന ഇട്ടിത്തൊമ്മൻ കത്തനാർ, ചാണ്ടിക്ക

ത്തനാർക്കു മാനസഹരമായ ഒരെഴുത്തെഴുതി. ഈ എഴുത്തിന്റെ ഒരു പ്രതി കോട്ടയം വലിയപള്ളി വികാരി ഇടവഴിക്കൽ ഗീവറുഗീസു കത്തനാർ അവർകളുടെ കൈവശമിരിക്കുന്ന കയ്യെഴുത്തുനാളാഗമത്തിൽ എഴുതി സൂക്ഷിച്ചിട്ടുണ്ട്. അതിന്റെ ഒരു ശരിപകർപ്പു താഴെ ചേർക്കുന്നു:

ഓാവിയാകപ്പെട്ട അനുജനു,

കടവിൽ ചാണ്ടിക്കത്തനാരച്ചൻ കണ്ടെന്നാൽ, അന്ത്യോഖ്യായിലെ ബഹുമാനപ്പെട്ട പാത്രിയർക്കീസച്ചൻ ഈ മലങ്കരക്ക് അവകാശിയും അവിടെനിന്നും മേല്പട്ടക്കാരെ അയച്ചു നമുക്കു വേണ്ടുന്ന കൂദാശകൾ തന്നും പണ്ടേ തൊട്ടു നടന്നുവരുമ്പോൾ ആയതു നമുക്കു വഹിയായെന്നും ചമ്പാളു പാതിരിമാരു (The Jesuit Missionaries were in South India known as Padres of Sampalur (Fathers of St. Paul's Village or Fathers of St. Paul). For the different explanations of the origin of this name, see Whitehouse 'Lingerings of Light in a Dark Land', p. 169. Mackenzie, 'Christianity in Travancore' p. 79. Hough "Christianity in India', Vol. 1. p. 175). കല്പിച്ചു താനുമല്ലോ. ആയതുകൊണ്ടു നാമെല്ലാവരും മട്ടാഞ്ചേരിൽകൂടി സത്യം ചെയ്തു കഴിഞ്ഞ ഉടനെ ഇതിനൊക്കെയും ഭേദം വരുമെന്നു ചില അയ്മേനികൾ പറഞ്ഞപ്പോൾ ഒരു ഉണക്കകമ്പു ഞാൻ ഒടിച്ച് ഇതു മുറികൂടുമ്പോൾ അല്ലാതെ പറങ്കികളും നമ്മളും കൂടെ ഒരുമ്പെടുകയില്ലെന്നും പറഞ്ഞശേഷം ഇട്ടിതൊമ്മച്ചൻ പറഞ്ഞത് ഒരു നിബിയസുകം ആകുന്നു എന്നും ആയതിനു ഭേദം വരികയില്ലെന്നും പറഞ്ഞ അനുജന്റെ നാക്കേൽ തൊട്ടാൽ കൊള്ളാമെന്ന് എന്റെ കൈ ആശപ്പെടുന്നു താനും. നാമെല്ലാവരും കൂടി മെത്രാച്ചന് എഴുതിക്കൊടുത്തിരിക്കുന്ന പടിയോല പൊയ്പ്പോയിട്ടില്ല താനും. ഇപ്പടിക്ക്

ഇട്ടിത്തൊമ്മൻ കത്തനാർ എഴുത്ത്

(ഒപ്പ്)

ചുങ്കത്തിൽ പള്ളിയിൽ നിന്നും

ഇട്ടിത്തൊമ്മൻ കത്തനാർ തന്റെ ഒരു സഹസ്ഥാനിയുടെ പേർക്ക് എഴുതിയതായി മേൽ പകർത്തിയിരിക്കുന്ന എഴുത്തിൽനിന്നു പൂർവകാലങ്ങളിൽ സുറിയാനിസഭയുടെ മേലദ്ധ്യക്ഷൻ ബാഗ്ദാദിലെ നെസ്തോറിയ പാത്രിയർക്കീസത്രെ ആയിരുന്നതെന്നു കാണാവുന്നതാണ്. ഈ എഴുത്തിൽ പാത്രിയർക്കീസിനെ സംബന്ധിച്ചു വ്യാപ്തവും പാരമ്പര്യസിദ്ധവുമായ വിശ്വാസത്തെ എടുത്തു പറക മാത്രമേ അദ്ദേഹം ചെയ്യുന്നുള്ളു.

നമുക്കു സാക്ഷീകരിക്കാവുന്ന രേഖകളിൽ അവസാനത്തേതു പറവൂർ, കണ്ടനാടു, മുളന്തുരുത്തി എന്നിങ്ങനെ കേരളത്തിൽ ഉള്ളതായ മൂന്നു

പള്ളികൾക്കായി യെരുശലേമിലെ യാക്കോബായ മെത്രാനായിരുന്ന മോർ ഗ്രീഗോറിയോസു 1668 ഫെബ്രുവരി 5-നു എഴുതിയതായ 'പൊതുവിന്റെ ലേഖന'മാണ്. ഈ ലേഖനത്തിന്റെ ഒരു പ്രതി കോട്ടയം വലിയപള്ളി വികാരി ദിവ്യശ്രീ. ഇടവഴിക്കൽ ഗീവർഗീസു കത്തനാർ അവർകളുടെ കൈവശമുണ്ട്. കേരളീയസഭ പൂർവകാലങ്ങളിൽ യാക്കോബ്യമായിരുന്നു എന്നു അദ്ദേഹം ഈ ലേഖനത്തിന്റെ പല ഭാഗങ്ങളിലും പ്രസ്താവിച്ചിട്ടുണ്ട്. ഇതു വളരെ ദീർഘമായ ഒരു ലേഖനമാകയാൽ മുഴുവനായി ഇവിടെ പകർത്തുവാൻ തുനിയുന്നില്ല. എങ്കിലും ഇതിന്റെ ഏതാനും ഭാഗങ്ങളെ ഇവിടെ ഉദ്ധരിക്കുന്നതു നമ്മുടെ ഉദ്ദേശ്യസാദ്ധ്യത്തിനു ധാരാളം ഉതകുമെന്നു വിശ്വസിക്കുന്നു. "സുറിയാനിസഭയുടെ സത്യവും പുരാതനവുമായ ചട്ടവട്ടങ്ങളെ തിരസ്കരിച്ചു വിഗ്രഹാരാധകന്മാരായ റോമാക്കാരോടു യോജിച്ചതിൽ കുരുടന്മാരിൽ നിന്നു നിങ്ങൾ സഹിക്കുന്ന പീഡകളേപ്പറ്റി നാം അറിഞ്ഞിരിക്കുന്നു. അവർ (റോമാക്കത്തോലിക്കരായിത്തീർന്ന സുറിയാനി ക്രിസ്ത്യാനികൾ) ആദിയിൽ നമ്മുടെ സത്യവിശ്വാസത്തെ അനുസരിക്കുന്നവരായ സുറിയാനിക്കാരായിരുന്നു എങ്കിലും പിന്നീടു വേദവിപരീതികളായി പരിണമിച്ചതാണ്.......നിങ്ങൾ സുറിയാനി സഭയുടെ ചട്ടവട്ടങ്ങളിൽ തീക്ഷ്ണതയുള്ളവരായിരിക്കണമെന്നു നാം നിങ്ങളോടപേക്ഷിക്കുന്നു."

# 14

# കോയമ്പത്തൂർ പള്ളിക്കു 1001 രൂപ നഷ്ടപ്പെട്ടു

ബഥനി സ്ഥാപക നേതാക്കളിൽ ഒരാളായ അലക്സിയോസ് മാർ തേവോദോസിയോസിന്റെ ഒരു പ്രസംഗം 1989–ൽ പ്രസിദ്ധപ്പെടുത്തിയ അദ്ദേഹത്തിന്റെ ജന്മശതാബ്ദി സ്മരണികയിൽ എടുത്തു ചേർത്തിട്ടുണ്ട്. കോയമ്പത്തൂർ സെന്റ് മേരീസ് പള്ളി പുതുക്കിപ്പണിതതു സംബന്ധിച്ചു കഴിഞ്ഞവർഷം പ്രസിദ്ധപ്പെടുത്തിയ സുവനിറിൽ ആ പള്ളിയുടെ ചരിത്രം എഴുതാൻ സുവനിർ കോ–ഓർഡിനേറ്ററായ പ്രസാദ് ഉമ്മൻ എന്നോടാവ ശ്യപ്പെട്ടു. പള്ളിയുടെ ശിലാസ്ഥാപനം നിർവഹിച്ചത് റീത്തിൽ ചേരുന്ന തിനു മുമ്പ് ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ് ആയിരുന്നു എന്ന വസ്തുത സുവനിർ ലേഖനത്തിൽ ചേർത്തിട്ടുണ്ട്. ഇലഞ്ഞിക്കൽ മിസ്സിസ് അന്ന ജോൺ പള്ളിക്കു നൽകിയ 1001 രൂപ തറക്കല്ലിട്ട ആൾ തന്നെ തട്ടി യെടുത്ത കാര്യം മാർ തേവോദോസിയോസിന്റെ ഒരു ലേഖനത്തിൽ പറ ഞ്ഞിട്ടുള്ള കാര്യം അന്ന് എന്റെ ശ്രദ്ധയിൽ പെട്ടിരുന്നില്ല. തിരുമേനിയുടെ ലേഖനത്തിന്റെ പ്രസക്തഭാഗം ചുവടെ ചേർക്കുന്നു:

“കേരളത്തിനു വെളിയിൽ സുറിയാനിസഭയുടെ വകയായി ആദ്യം സ്ഥാപിക്കപ്പെട്ട ദേവാലയം കോയമ്പത്തൂർ പള്ളി ആണ്. ഇപ്പോൾ അത് സ്ഥാപിച്ചിട്ട് 30 വർഷങ്ങളായി (ഇന്ന് 80 വർഷമായി). കാലം ചെയ്ത ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ് (റീത്തിൽ ചേരുന്നതിനു മുമ്പ്) ഈ പള്ളിക്ക് അടിസ്ഥാന കല്ലിട്ടു. അന്ന് കേവലം വൈദികൻ മാത്രമായി (Fr. Alexios O. I. C) അന്നത്തെ ശുശ്രൂഷയിൽ ഞാൻ സംബന്ധിച്ചിരുന്നു. അന്നുമുതൽ നാം ദേവാലയത്തോട് ബന്ധിക്കപ്പെട്ടിരിക്കുന്നു എന്ന വസ്തുത ഈ ഇടവകയിൽപ്പെട്ട മൂപ്പുള്ളവർ എല്ലാവർക്കും അറിവുള്ള താണ്. ഈ പള്ളി പണി പൂർത്തിയായശേഷം ഇവിടെ വി. കുർബ്ബാന ചൊല്ലിയതും ഞാനാണ്.

ഇത്തരുണത്തിൽ യാതൊരു കാരണവശാലും വിസ്മരിക്കപ്പെടുവാൻ പാടില്ലാത്ത ഒരു വസ്തുതയുണ്ട്. ഈ കോയമ്പത്തൂർ പള്ളിക്ക് ആദ്യ മായി 1001 രൂപാ സംഭാവന ചെയ്തത് പരേതനായ ഇലഞ്ഞിക്കൽ ജോൺ വക്കീലിന്റെ ഭാര്യ അന്ന ജോൺ അത്രെ. ആ തുക സ്വീകരിച്ചതു മാർ ഈവാനിയോസ് തിരുമേനി ആയിരുന്നു. അദ്ദേഹത്തിന്റെ സഭാഭ്രംശം മൂലം തുക കോയമ്പത്തൂർ പള്ളിക്ക് നഷ്ടപ്പെട്ടു. എങ്കിലും, ബഥനി ആശ്ര മത്തിനുവേണ്ടി മലയാ, സിംഗപ്പൂർ മുതലായ സ്ഥലങ്ങളിൽ നിന്ന് നാം

പിരിച്ചെടുത്ത തുകയിൽ 1001 രൂപാ ഈ പള്ളിക്ക് കൊടുക്കുകയുണ്ടായി. പരേതനായ കെ. ഈപ്പൻ വക്കീലിനെയാണ് തുക ഏല്പിച്ചതും.

നമ്മുടെ ബാഹ്യകേരള ഭദ്രാസനത്തിന്റെ പ്രഥമ പ്രതിനിധിയോഗം ഈ പള്ളിയിൽ വച്ചു തന്നെ നടത്തുവാൻ സംഗതിയായത് ഒരു ദൈവനടത്തിപ്പായി നാം കരുതുന്നു. വിദേശവയലിൽ നമ്മുടെ പ്രധാന പ്രവർത്തകനായിരുന്ന തേവർവേലിൽ ഫാ. ടി. ഐ. ജോസഫ് എം. എ. ബി. ഡി. കബറടങ്ങിയിരിക്കുന്നതും ഈ പള്ളിയിലാണല്ലോ. സ്വർഗ്ഗസ്ഥനായ പിതാവ് അദ്ദേഹത്തിന് നിത്യശാന്തി പ്രദാനം ചെയ്യട്ടെ.”

# 15

# പ്രമാണം അക്കരെ പ്രവൃത്തി ഇക്കരെ

മലങ്കര സുറിയാനിസഭയെ അടിമത്തത്തിൽ നിന്നു മോചിപ്പിച്ച പരമ ഭക്തനും അഗാധപണ്ഡിതനും സാത്വികനുമായ മലങ്കര സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആഭ്യന്തര കലഹങ്ങളും കേസുകളും കൊണ്ട് കലങ്ങിമറിഞ്ഞ് ആത്മീയമായി ക്ഷീണിച്ചിരുന്ന മലങ്കരസഭയുടെ ഉദ്ധാരണത്തിന് നേതൃത്വം നൽകുവാൻ ഫാ. പി. റ്റി. ഗീവറുഗീസിനെ പുത്രതുല്യം സ്നേഹിച്ച്, ആറ്റുനോറ്റു വളർത്തി, വലുതാക്കി, പഠിപ്പിച്ച്, മിടുക്കനാക്കി. തുടർന്ന് മേല്പട്ട സ്ഥാനവും കൊടുത്ത്, മലങ്കരസഭയുടെ ആത്മീയ നവോത്ഥാനത്തിനായി തുടങ്ങിയ ബഥനി ആശ്രമത്തിന്റെ ചുമതലയും ഭരമേല്പിച്ചു. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ, പാമ്പിനു പാൽ കൊടുത്തതുപോലെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, കിട്ടാവുന്നതെല്ലാം സംഭരിക്കുകയും മാതൃസഭയെ ഉപേക്ഷിക്കുകയും റീത്തു പ്രസ്ഥാനം സ്ഥാപിക്കുകയും ചെയ്തുകൊണ്ട് റോമാ സഭയിൽ ചേർന്നു എന്നുള്ള ദുഃഖസത്യം ഓർത്തഡോക്സ് സഭയിലെ ബഥനി ആശ്രമചരിത്രത്തിലെ ഒരു ഇരുണ്ട അദ്ധ്യായം തന്നെയാണ്.

മലങ്കരസഭയുടെ പുനരുദ്ധാരണത്തിന്റെ പ്രതീകവും ആശാകേന്ദ്രവുമായി കരുതിയിരുന്ന ബഥനി സമൂഹത്തിലെ ചില അംഗങ്ങൾക്കു പുറമേ സഭയുടെ വിവിധ കേന്ദ്രങ്ങളിലുണ്ടായിരുന്ന കുറെ ബഥനിപ്പള്ളികളും 70-ൽ അധികം എം. ഡി. സ്കൂളുകളുടെ മാനേജ്മെന്റും (മലങ്കര മെത്രാപ്പോലീത്തായെ തിരികെ ഏല്പിക്കാതെ) ഏറ്റെടുത്ത് 1106 ആദ്യം (1930) മാർ ഈവാനിയോസ് റോമാസഭയിൽ ചേരുകയാണ് ഉണ്ടായത്. 1930 ഓഗസ്റ്റ് 20 ന് അദ്ദേഹവും ചില അനുയായികളും പെരുനാട് ബഥനി ആശ്രമം വിട്ടിറങ്ങി. ഏതായാലും മുണ്ടൻമലയിലെ ജലപാതം പോലെ ഭാഗീരഥി ഹിമവാനിൽ നിന്നു പതിച്ചു. ഇനിയൊരു പിന്മടങ്ങൽ അസാധ്യം. ഒഴുക്കു കീഴ്പ്പോട്ടു തന്നെ. ഒരുപക്ഷേ ഈ പ്രയാണം പാതാളത്തിലേക്കാണെങ്കിൽ അങ്ങോട്ടാവട്ടെ. ആത്മികവും ഐഹികവുമായ എല്ലാ അഭിവൃദ്ധിക്കും നിദാനമായ വട്ടശ്ശേരിൽ തിരുമേനിയുടെ വാർദ്ധക്യകാലത്തെ മാർ ഈവാനിയോസിന്റെ ഈ കൂലംകുത്തിമറിച്ചിൽ അദ്ദേഹത്തിനേല്പിച്ച ആഘാതം എത്ര കഠിനമായിരുന്നു എന്ന് പറഞ്ഞറിയിക്കാനാവില്ല. മാർ ഈവാനിയോസിന്റെ സഭാപരിവർത്തന കാലത്ത് തിരുവല്ലാ ബാലികാമഠം വിദ്യാർത്ഥിനിയും പിൽക്കാലത്ത് പെരുനാട്ടിൽ സ്ഥാപിതമായ ഓർത്ത

ഡോക്സ് ബഥനിമഠത്തിലെ സുപ്പീരിയറും ആയിരുന്ന പരേതയായ മദർ ഹന്ന എസ്. ഐ. സി. യുടെ ലേഖനത്തിൽ നിന്ന്: "ബഥനിയുടെ ആരം ഭത്തിൽ എം. എ. അച്ചനും അലക്സിയോസ് അച്ചനും പിരിവുകൾക്കായി പള്ളികൾ സന്ദർശിച്ചിരുന്ന കാലത്ത് അവരുടെ പ്രസംഗങ്ങൾ കേൾക്കു ന്നതിന് അവസരം ലഭിച്ചിട്ടുള്ള ഞങ്ങൾ (ദീനായും ഞാനും) അന്ന് ബാലി കാമഠത്തിലാണ് പഠിച്ചിരുന്നത്. ബഥനി സ്ഥാപകരുടെ പ്രസംഗങ്ങൾ ഞങ്ങളിൽ കൊളുത്തിയ സന്യാസജീവിതാഭിനിവേശം ബഥനി മഠവുമാ യുള്ള നിരന്തര സമ്പർക്കത്താൽ കൂടുതൽ ശക്തിപ്പെട്ടു. ബാലികാമഠത്തിൽ ചാപ്ലയിനായിരുന്ന ആബൂനാ അലക്സിയോസിനെ ഞങ്ങളുടെ അഭി ലാഷം അറിയിച്ചതിനുശേഷം സന്യാസജീവിതത്തിനു വേണ്ടി കാത്തി രുന്ന ഞങ്ങളെ ബഥനിയുടെ മാർ ഈവാനിയോസ് മാതൃസഭയെ ഉപേ ക്ഷിച്ചു എന്ന വാർത്ത ഞെട്ടിച്ചു. മാർ ഈവാനിയോസിന്റെ ഈ കടുത്ത വഞ്ചന ഞങ്ങളുടെ ഹൃദയങ്ങളെ തളർത്തിക്കളഞ്ഞു. കെട്ടിയുയർത്തിയ പ്രതീക്ഷകൾ എങ്ങനെ സാക്ഷാൽക്കരിക്കാമെന്നുള്ള ചിന്ത ഞങ്ങളെ അല ട്ടി. 'പ്രാർത്ഥനാപൂർവ്വം കാത്തിരിക്കുക' എന്ന ആബൂനായുടെ വാക്കുകൾ ഞങ്ങൾക്ക് ധൈര്യവും ആശ്വാസവും പകർന്നുതന്നു."

മലങ്കരസഭയെ പരിത്യജിച്ച് റോമാസഭയിൽ ചേരുവാൻ മാർ ഈവാ നിയോസിനെ യഥാർത്ഥത്തിൽ പ്രേരിപ്പിച്ച വസ്തുത എന്തായിരുന്നു എന്ന് റീത്തുകാരുടെയും ബഹുജനങ്ങളുടെയും പ്രത്യേകിച്ച് മലങ്കര സഭാംഗ ങ്ങളുടെ ഇടയിലും വിവിധങ്ങളായ അഭിപ്രായങ്ങളാണ് അന്നും ഇന്നും നിലവിലുള്ളത്. മാർ ഈവാനിയോസിന്റെ സഭാ ഭ്രംശത്തിനുള്ള കാരണ ങ്ങൾ പലതാണ്.

1. മലങ്കരസഭയിലെ കാതോലിക്കാ സ്ഥാപനം.
2. സഭയിലെ തീരാത്ത കേസുകൾ.
3. റീത്തു പ്രസ്ഥാന നേതൃത്വവാഗ്ദാനം.

നിർമ്മല വിശ്വാസസത്യങ്ങളെ ആശ്ലേഷിക്കുവാനുള്ള ആത്മാർത്ഥമായ അഭിവാഞ്ഛയും ആത്മീയമായ സമ്പൂർണതയുടെ തികവും ലക്ഷ്യമാ ക്കിയുള്ള തീർത്ഥാടനമായിരുന്നു അദ്ദേഹത്തിന്റെ മതപരിവർത്തനം എന്നത്രെ മാർ ഈവാനിയോസിന്റെയും അനുയായികളുടെയും ഔദ്യോ ഗിക ഭാഷ്യം. പിൽക്കാലത്ത് പല സ്ഥലങ്ങളിലും സന്ദർഭങ്ങളിലും ആയി മാർ ഈവാനിയോസും മറ്റും ചെയ്തിട്ടുള്ള പ്രഖ്യാപനങ്ങളിൽ നിന്ന് ഇത് വ്യക്തമാകും. എന്നാൽ തന്റെ ഈ നിലപാടിനെയും ആത്മാർത്ഥതയെയും ചോദ്യം ചെയ്തുകൊണ്ടുള്ള നിശിത വിമർശനങ്ങളാണ് മറുപക്ഷത്തു നിന്നുണ്ടായിട്ടുള്ളത്.

തന്റെ റോമാസഭാ പ്രവേശനത്തെക്കുറിച്ച് മാർ ഈവാനിയോസ് പിന്നീട്

പറഞ്ഞിട്ടുള്ളതെന്താണെന്ന് *രണ്ടായിരം വർഷം പിന്നിട്ട മലങ്കരസഭ* എന്ന പുസ്തകത്തിൽ ഒരു ഭാഗത്ത് ഇങ്ങനെ കാണുന്നു: "1949-ൽ പട്ടം അരമനയിൽ വച്ച് പത്തനംതിട്ടയിൽ നിന്ന് തിരുവനന്തപുരം കോളജുകളിൽ വിദ്യാർത്ഥികളായിരുന്ന കെ. വി. മാമ്മനും അടുത്ത കാലത്ത് അന്തരിച്ച പ്രൊഫ. ജോർജ് വറുഗീസും (തെങ്ങുംതോട്ടം) മാർ ഈവാനിയോസിനെ കണ്ടു നടത്തിയ സംഭാഷണമദ്ധ്യേ മാർ ഈവാനിയോസ് അവരോടു പറഞ്ഞ ഒരു സംഗതി ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "അല്പനേരത്തെ കുശലപ്രശ്നത്തിനു ശേഷം തിരുമേനി മലങ്കരസഭ വിട്ട് റോമാസഭയിൽ ചേരാനുള്ള കാരണം എന്താണെന്ന് ഞാൻ ചോദിച്ചു. മക്കളേ! പരിശുദ്ധാത്മാവിന്റെ പ്രേരണകൊണ്ടാണ് സഭ വിട്ടത്. 1928, 1929 വർഷങ്ങളിൽ പരിശുദ്ധാത്മാവിന്റെ സമ്മർദ്ദം എന്റെ മേൽ വളരെ കൂടുകയും ഞാൻ സഭ വിടുകയുമാണുണ്ടായത്....

ബഥനിയുടെ സ്വത്തുക്കളും സ്കൂളുകളും കൂടെ കൊണ്ടുപോകുന്നതിന് പരിശുദ്ധാത്മാവ് പ്രേരിപ്പിച്ചോ എന്ന് ചോദിക്കാൻ ആവശ്യമായ അറിവ് അന്നെനിക്കില്ലായിരുന്നു. അഞ്ചര ദശാബ്ദങ്ങൾക്കു മുമ്പു നടന്ന ഈ കൂടിക്കാഴ്ചാ വിവരങ്ങൾ ഇന്നും എന്റെ മനസ്സിൽ മങ്ങാതെ നില്ക്കുന്നുണ്ട്."

വളരെ നാളുകൾക്കു മുമ്പ് തിരുമേനിയുടെ മനസ്സിൽ സ്ഥലം പിടിച്ചിരുന്നതാണ് അദ്ദേഹത്തിന്റെ റോമാ പ്രേമം എന്നാണ് ഫാ. അലക്സിയോസ് അഭിപ്രായപ്പെട്ടു കാണുന്നത്.

ഫാ. അലക്സിയോസിന്റെ ഈ നിഗമനത്തെ സാധൂകരിക്കുന്ന ഒരു സംഭവമാണ് 1106 കന്നി 10-ാം തീയതിയിലെ സത്യദീപത്തിലെ മാർ ഈവാനിയോസിനു മുമ്പേ റോമായിൽ ചേർന്ന ഫാ. നെടുഞ്ചിറ, ഫാ. പീടികയിൽ പത്തനംതിട്ട എന്നിവരുടെ ലേഖനങ്ങൾ തെളിയിക്കുന്നത്.

മലങ്കരസഭയിൽ നിന്ന് 1920 ഡിസംബർ 24-നു റോമാ സഭയിൽ ചേർന്ന ഫാ. ജേക്കബ് നെടുഞ്ചിറ, അതിനു മുമ്പ് തന്റെ മാതൃസഭ രക്ഷയ്ക്കടുത്തതാണോ എന്ന സംശയവുമായി, റോമാസഭയിൽ ചേരുന്നതിനെക്കുറിച്ച് വിദഗ്ദ്ധാഭിപ്രായം ആരാഞ്ഞുകൊണ്ട് ബഥനി ആശ്രമാദ്ധ്യക്ഷനായിരുന്ന ഫാ. പി. റ്റി. ഗീവർഗീസിനെ സമീപിച്ചപ്പോൾ റോമാസഭയിൽ ചേരുന്നതിന് അനുകൂലമായ ഉപദേശമാണ് ഫാ. ഗീവർഗീസിൽ നിന്ന് ലഭിച്ചതെന്ന് രേഖപ്പെടുത്തിക്കാണുന്നു. ഓമല്ലൂർ പുത്തൻപീടികയിൽ അച്ചനും ഇതേവിധമുള്ള ഒരു സന്ദർശനത്തിൽ കിട്ടിയ ഉപദേശം മൂലം കൈയോടെ റോമൻ കത്തോലിക്കനായി എന്ന വസ്തുതയും ഫാ. പി. റ്റി. ഗീവർഗീസ് എം. ഡി. സെമിനാരിയിൽ പ്രിൻസിപ്പാളായിരിക്കുമ്പോൾ തന്നെ റോമാസഭയിൽ ചേരുന്നതിനെക്കുറിച്ച് തന്റെ സുഹൃത്തുക്കളുമായി

രഹസ്യാലോചന നടത്തിയതായി അദ്ദേഹത്തിന്റെ ശിപായി, വട്ടശ്ശേരിൽ തിരുമേനിയെ ധരിപ്പിച്ച വിവരം റീത്ത് പ്രസ്ഥാന രഹസ്യങ്ങൾ 18, 19 പേജു കളിൽ പറഞ്ഞു കാണുന്നു.

1956 ഡിസംബർ 22-ലെ മനോരമ ആഴ്ചപ്പതിപ്പിൽ കെ. സി. മാമ്മൻ മാപ്പിളയുടെ 'ജീവിതസ്മരണകൾ' എന്ന ലേഖനത്തിൽ ഇപ്രകാരം പ്രസ്താവിച്ചിട്ടുണ്ട്. "വട്ടിപ്പണക്കേസിന്റെ അപ്പീൽ, പാത്രിയർക്കീസ് പക്ഷ ക്കാർക്ക് അനുകൂലമായി വീരരാഘവയ്യങ്കാർ ഉൾപ്പെട്ട ഫുൾബഞ്ച് 1098 മീനത്തിൽ വിധിച്ചശേഷം ഇനിയെന്താണ് വേണ്ടത് എന്ന് ആലോചിക്കു ന്നതിന് കോട്ടയത്ത് ഒരു യോഗം കൂടി. റോമൻ കത്തോലിക്കാസഭയിൽ ചേർന്നാൽ എന്തെന്നുള്ള ഒരഭിപ്രായം ഫാ. പി. റ്റി. ഗീവർഗീസ് പുറപ്പെ ടുവിച്ചു. തലപ്പത്തുള്ളവർ അങ്ങനെ ചെയ്താൽ ബാക്കിയുള്ളവർ നിസ്സ ഹായരായിത്തീരുമെന്നും അങ്ങനെ വിട്ടുപോകുന്നത് പാപകരമായ ഒരു കർമ്മമായിരിക്കുമെന്നും താൻ പറഞ്ഞു. നമ്മെപ്പോലുള്ള നേതാക്കന്മാർ ആദ്യം പോയാൽ ബാക്കിയുള്ളവർ അനുഗമിച്ചുകൊള്ളുമെന്ന് ആയിരുന്നു ഫാ. ഗീവർഗീസിന്റെ മറുപടി. അദ്ദേഹത്തിന്റെ മനസ്സിൽ അന്നേ അങ്ങോട്ടു ചായ്‌വുണ്ടായിരുന്നു.

ഇങ്ങനെയുള്ള പല സംഭവങ്ങളും മാർ ഈവാനിയോസിന്റെ സഭാപ രിവർത്തനം ഒരു യാദൃച്ഛിക സംഭവമായിരുന്നില്ല എന്നുള്ള വസ്തുതയി ലേയ്ക്കല്ലേ വിരൽ ചൂണ്ടുന്നത്.

"ഈ സഭാപരിവർത്തനം യാദൃച്ഛികമായുണ്ടായതല്ലെന്നും ജന്മനാ സ്വാധികാരപ്രമത്തനും ലൗകികാഡംബരപ്രിയനുമായ മാർ ഈവാനി യോസ് കുറെക്കാലങ്ങൾക്കു മുമ്പു തന്നെ ഇതു ജീവിതലക്ഷ്യമാക്കിയി രുന്നതാണെന്നും അതിനുള്ള സാഹചര്യങ്ങൾ, സ്ഥാനമാനങ്ങൾ മുതലാ യവ കരസ്ഥമാക്കുന്നതിനുള്ള ലാക്കിൽ സുറിയാനിസഭയിലെ തങ്ങളുടെ ജീവിതം സഭയെ കബളിപ്പിച്ചു നടത്തിയതു മാത്രമായിരുന്നുവെന്നും പറ യുന്നവരുണ്ട്."

ഈ വിഷയത്തെക്കുറിച്ച് സെഡ്. എം. പാറേട്ട് തന്റെ 'നിത്യാക്ഷര ങ്ങൾ വാല്യം 2' ൽ (പേജ് 455) മാർ ഈവാനിയോസ് രണ്ടാമത്തെ കാതോലിക്കാ ആകുവാൻ ആഗ്രഹിച്ചു എന്ന് പറഞ്ഞുകാണുന്നു. ഗീവർ ഗീസ് രണ്ടാമനു ലഭിച്ച കാതോലിക്കാസ്ഥാനത്തിന് താനാണ് യോഗ്യൻ - അവകാശി - എന്ന് ബഥനി മെത്രാൻ വിശ്വസിച്ചിരുന്നു. അങ്ങനെ വിശ്വ സിക്കാനുള്ള ഹേതുക്കളിൽ പ്രധാനപ്പെട്ടത് അബ്ദൽ മശിഹായെ വരു ത്തിയതിലും കാതോലിക്കാ സിംഹാസനം മലങ്കരയിൽ പുനഃസ്ഥാപിച്ച തിലും അതിപ്രധാനമായ പങ്ക് താൻ വഹിച്ചു എന്നുള്ള വിശ്വാസമായിരു ന്നു. തന്റെ ന്യായമായ അവകാശം അംഗീകരിക്കാതെ മറ്റൊരാൾക്ക് അത്

കൊടുത്തു എന്നു വന്നത് ഈവാനിയോസിന്റെ ക്ഷമ അസ്തമിപ്പിക്കാൻ സഹായിച്ചു. പദവി നിഷേധിക്കപ്പെട്ടതിനാൽ അത്യുന്നതമായ റോമൻ കത്തോലിക്കാ സഭയിലൂടെ കൂടുതൽ ഔന്നത്യവും പ്രകാശവും സ്വാധീനവുമുള്ള സ്ഥാനത്ത് എത്തുന്നതിന് അദ്ദേഹം കാപ്പു കെട്ടി. അങ്ങനെയാണ് റോമാസഭയുമായി പുനരൈക്യപ്പെടുവാൻ സംഗതിയായത്.

1104-ൽ നെയ്യൂരു വച്ച് രണ്ടാമത്തെ കാതോലിക്കാബാവാ കാലം ചെയ്തു. ഭൗതികദേഹം അവിടെനിന്ന് കബറടക്കസ്ഥലമായ വാകത്താനത്തേക്കു കാർ മാർഗം കൊണ്ടുവന്നു. മാർ ഈവാനിയോസും ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും (പിന്നീട് മൂന്നാമത്തെ കാതോലിക്കാ) ഭൗതികദേഹത്തെ അനുഗമിച്ചിരുന്നു. കാറുകൾ കൊട്ടാരക്കര കഴിഞ്ഞപ്പോൾ ഇനിയും നമുക്ക് ആരെയാണ് കാതോലിക്കാ ആയി വാഴിക്കേണ്ടത് എന്ന് മാർ ഈവാനിയോസ് കൂടെയുണ്ടായിരുന്ന മാർ ഗ്രീഗോറിയോസിനോട് ചോദിച്ചതായും അതിനു മറുപടിയായി 'അതൊക്കെ പിന്നീട് ആലോചിക്കാം. ഇപ്പോൾ നമുക്ക് യഥാവിധി ഭൗതികദേഹം സംസ്കരിക്കാം' എന്ന് അദ്ദേഹം മറുപടി പറഞ്ഞതായും റീത്തുപ്രസ്ഥാന രഹസ്യങ്ങൾ പേജ് 34-ൽ കാണുന്നുണ്ട്. കാതോലിക്കാ സ്ഥാനം താൻ ഏറ്റുകൊള്ളാമെന്ന് വട്ടശ്ശേരിൽ തിരുമേനിയെ മാർ ഈവാനിയോസ് ധരിപ്പിച്ചതായും പ്രസ്തുത ഗ്രന്ഥത്തിൽ കാണുന്നു. എന്നാൽ എപ്പിസ്കോപ്പൽ സിനഡിൽ ഏകാഭിപ്രായമായി നേരത്തെ തീർച്ച ചെയ്തതനുസരിച്ച് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ മൂന്നാമത്തെ കാതോലിക്കാ ആയി വാഴിക്കുകയാണുണ്ടായത്.

മാർ ഈവാനിയോസിനെ കാതോലിക്കാ ആയി അഭിഷേകം ചെയ്യാതിരുന്നതിന് കാരണങ്ങളായി പല സംസാരവും അന്ന് ജനതാ മദ്ധ്യേ ഉണ്ടായിരുന്നു. ബഥനിയുടെ കണക്കുകൾ യഥാകാലങ്ങളിൽ പ്രസിദ്ധപ്പെടുത്തുന്നതാണെന്ന് വട്ടശ്ശേരിൽ മെത്രാച്ചൻ കൈപ്പട്ടൂർ പള്ളിയിൽ നിന്നുള്ള തന്റെ കല്പനയിൽ പറഞ്ഞിരുന്നെങ്കിലും ആദ്യത്തെ മൂന്നു വർഷം കഴിഞ്ഞ് പിന്നീട് മാർ ഈവാനിയോസ് അതു ചെയ്തില്ല.

ഹരിപ്പാട് മുൻസിഫ് കോടതിയിൽ 118 തുലാം 25 മുതൽ മാർ ഈവാനിയോസിന്റെ മൊഴി പേജ് 106-ൽ ബഥനിയുടെ കണക്ക് പ്രസിദ്ധപ്പെടുത്തിയിട്ടില്ല എന്നും പ്രസിദ്ധപ്പെടുത്തേണ്ട ആവശ്യമില്ലെന്നും കാണുന്നു. 112/202 നമ്പ്ര കേസിൽ "ബഥനിയുടെ കണക്ക് ആരെയും കേൾപ്പിച്ചിട്ടില്ല. കണക്ക് കേൾക്കാൻ നമുക്കല്ലാതെ മറ്റാർക്കും അധികാരവുമില്ല. ആരും ആവശ്യപ്പെട്ടിട്ടില്ല."

പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് കശ്ശീശായായിരുന്നപ്പോൾ നടന്ന ഒരു സംഭവം വിവരിക്കുന്നത് ശ്രദ്ധിക്കുക.

"ബഥനി ആശ്രമത്തിന്റെ സഭാപരമായ പ്രവർത്തനവും മറ്റു ജീവകാരുണ്യ പ്രവർത്തനങ്ങളും വിപുലമായി. ഫാ. ഗീവർഗീസും ഫാ. അലക്സിയോസും കൂട്ടായും തനിച്ചും പിരിവുകൾ നടത്തിയാണ് ആശ്രമം സംരക്ഷിച്ചുകൊണ്ടുപോയത്. ഒരു സന്ദർഭം ഓർക്കുന്നു. ഫാ. ഗീവർഗീസ് അസുഖമായി കിടപ്പിലാണ്. കടകളിൽ നിന്ന് സാമാനങ്ങളും മറ്റും കടമായി വാങ്ങി പണം പിന്നീടു കൊടുത്തു തീർക്കുകയായിരുന്നു പതിവ്. പണം കൊടുക്കാൻ താമസം വന്നതുകൊണ്ട് നിത്യച്ചെലവിനു പോലും പ്രയാസത്തിലായി. അങ്ങനെയിരിക്കുന്ന ഒരു ഘട്ടത്തിൽ അലക്സിയോസ് അച്ചനും ഞാനും (ഫാ. പാറേട്ട്) വട്ടശ്ശേരിൽ തിരുമേനിയോട് പണം കടം ചോദിക്കാൻ പോയി. പഴയസെമിനാരിയിൽ അദ്ദേഹത്തിന്റെ മുറിയിൽ ഞങ്ങൾ ചെന്നു കയറിയപ്പോൾ തന്നെ പണം ചോദിക്കാനാണ് ചെന്നിരിക്കുന്നത് എന്നദ്ദേഹം മനസ്സിലാക്കി. പല കേസുകളും നടക്കുന്ന കാര്യവും പണപ്പിരിവ് നടക്കുന്നില്ലെന്നുള്ള വിവരവും വിശദമായി ഞങ്ങളെ പറഞ്ഞു കേൾപ്പിച്ചു. ഇങ്ങനെ കേട്ട സ്ഥിതിക്കു പണം ചോദിക്കണമോ എന്ന് അലക്സിയോസ് അച്ചനോട് ആംഗ്യം കാട്ടി ആരാഞ്ഞു. ചോദിക്കാം എന്നു പറഞ്ഞതനുസരിച്ച് ഞാൻ ചോദിച്ചു. അപ്പോൾ വട്ടശ്ശേരിൽ തിരുമേനി എന്നോടായി പറഞ്ഞു. "വളരെ പണം ഞാൻ പണിക്കരു കത്തനാർക്കു കൊടുത്തിട്ടുണ്ട്. അതെല്ലാം പാഴാക്കിക്കളഞ്ഞു. അതുകൊണ്ട് ഇനിയും ഇവർക്കു കൊടുക്കുകയില്ല. തനിക്കു വേണമെങ്കിൽ തരാം." പണത്തിനു വളരെ വൈഷമ്യം നേരിട്ട ആ സന്ദർഭത്തിൽ പണം കൈകാര്യം ചെയ്യുന്നതിൽ സ്വതേ പണിക്കരച്ചനുണ്ടായിരുന്ന സൂക്ഷ്മതക്കുറവു കൊണ്ടാണു വലിയ മെത്രാച്ചൻ ഇങ്ങനെ പരിഭവപ്പെടാനിടയായത്. അതുകഴിഞ്ഞ് അദ്ദേഹം എഴുന്നേറ്റുപോയി കൈപ്പെട്ടി തുറന്ന് കടം ചോദിച്ചതിന്റെ പകുതി തുക എടുത്തുതന്നു. 'ഇതു തിരികെ തരേണ്ട' എന്നു പറയുകയും ചെയ്തു.

മൂന്നാം കാതോലിക്കായെ 1929-ൽ വാഴിച്ച അന്ന് മാർ ഈവാനിയോസിനെ ബഥനിയുടെ മെത്രാപ്പോലീത്താ ആയി പ്രഖ്യാപിക്കുകയും പിറ്റെ ദിവസം ഫാ. യാക്കോബ് ഒ. ഐ. സി. യെ ബഥനിയുടെ തെയോഫിലോസ് എപ്പിസ്കോപ്പാ ആയി വാഴിക്കുകയും ചെയ്ത കാര്യം മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ സംഭവങ്ങളോടനുബന്ധിച്ചുണ്ടായ ചില കാര്യങ്ങൾ പരിഗണനാർഹമാണ്. ചേപ്പാട്ട് ഫാ. ഫീലിപ്പോസിനെ ബഥനി ആശ്രമത്തിൽ സന്യാസി ആയി താമസിപ്പിച്ചതിനു ശേഷം സമുദായ സേവനത്തിനായി വിട്ടുകൊടുത്തു. പിന്നീടും അദ്ദേഹത്തെ റമ്പാനും മെത്രാനും ആക്കുവാനുള്ള കരുനീക്കങ്ങളാണ് ഉണ്ടായത്.

ഇക്കാര്യം വ്യക്തമാക്കുന്ന സംഭാഷണം 1105 തുലാം 17 നു ബഥനി ആശ്രമത്തിൽ നടന്നതായി റീത്ത് പ്രസ്ഥാന രഹസ്യങ്ങൾ 39, 40 പേജുകളിൽ കാണുന്നു.

മാർ ഈവാനിയോസ് – "…. ഇപ്പോൾ രണ്ടു റമ്പാച്ചന്മാർകൂടി ഉണ്ടായിക്കാണുമായിരിക്കും."

ഒരു ആശ്രമസ്ഥൻ – "അതാരെല്ലാമാണ്?"

മെത്രാച്ചൻ – "നമ്മുടെ ഫീലിപ്പോസ് അച്ചനും പുത്തൻകാവിലെ കൊച്ചുശെമ്മാശ്ശനും."

വേറൊരാൾ – "എന്നാൽ ഇനിയും അദ്ദേഹം കൊച്ചുശെമ്മാശനല്ല, കൊച്ചുറമ്പാച്ചനാണല്ലോ. ഞങ്ങൾ ഓർത്തത് ഇവിടെ നിന്നു പോയ പീലിപ്പോസ് അച്ചനേ ഉള്ളൂ എന്നാണ്?"

(മെത്രാച്ചൻ അല്പം മൗനമായിരുന്നതിനു ശേഷം)

"ഈ വരുന്ന മൂന്നു നോമ്പിലോ മറ്റോ രണ്ടു പേർക്കും മെത്രാൻ പട്ടം കൊടുത്തേക്കും."

മറ്റൊരാൾ – "ഈ വരുന്ന മൂന്നു നോമ്പിലോ? അതെന്താണ് ഇത്ര ധൃതി?"

മെത്രാച്ചൻ – "അതെ. ഈ വരുന്ന മൂന്നു നോമ്പിൽ തന്നെ കൊടുക്കുമെന്നു പറയാം." – സ്വല്പം കഴിഞ്ഞ് – "ദൈവമേ, ഇവരുടെയെല്ലാം കാലം എങ്ങനെ കഴിയുമോ? കുറെ കഴിയുമ്പോൾ നമുക്ക് ബഥനിക്കായി ഒരു കാതോലിക്കായെ വാഴിക്കണം."

ആശ്രമസ്ഥരിലൊരാൾ – "നമുക്കെന്തിനാ കാതോലിക്കാ. രണ്ടു തിരുമേനിമാർ തന്നെ ബഥനിയിൽ കൂടുതലാണെന്നാണല്ലോ ഞങ്ങൾക്കു തോന്നുന്നത്. ഇനിയും വേണമെങ്കിലും രണ്ടു പേരെക്കൊണ്ടൊക്കുമോ?"

മെത്രാച്ചൻ – "നിങ്ങൾക്കു തോന്നുന്നു. നിങ്ങൾക്കെന്തറിയാം. മൂന്നു പേർക്കു പ്രയാസമില്ല. അതിനൊക്കെ ഞാൻ വഴി കണ്ടിട്ടുണ്ട്."

ഈ വഴി, ചേപ്പാടൻ മൂപ്പു പ്രാപിച്ച് തിരികെ വരുന്നതിനുള്ള പ്രയോഗം ആയിരുന്നു എന്നും അപ്പോൾ കാതോലിക്കാ ആരായിരിക്കുമെന്നും പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ (റീത്തുപ്രസ്ഥാന രഹസ്യങ്ങൾ).

ബഥനിയിൽ, ബഥനി കാതോലിക്കായെ വാഴിക്കണമെന്നുള്ള ഈ ഉദ്ധരണിയിലെ സൂചനയെ സാധൂകരിക്കത്തക്കവിധം മാർ ഈവാനിയോസിന്റെ കൂടെ റീത്തിൽ പോകാതെ മലങ്കരസഭയിൽ തുടർന്ന ബഥനി ആശ്രമാംഗങ്ങളായ വൈദികരിൽ നിന്നും അന്നത്തെ ബഥനി കാര്യസ്ഥനായിരുന്ന കാട്ടൂർ പാപ്പിയിൽ നിന്നും ഇളമുറക്കാരായ ബഥനി ആശ്രമാംഗങ്ങളിൽ ചിലർക്കെങ്കിലും നേരിട്ട് അറിവാനിടയായിട്ടുണ്ട്. പുലിക്കോട്ടിൽ ജോസഫ് റമ്പാനെയും ചേപ്പാട്ട് റമ്പാനെയും മെത്രാന്മാരാക്കിയ

ശേഷം മാർ തെയോഫിലോസിന്റെ സഹകരണത്തോടെ മാർ ഈവാനി യോസിന് കാതോലിക്കായായി ഉയരുക എന്നതായിരുന്നു ഗൂഢോദ്ദേശ്യം. ഇതു ശരിയാണെങ്കിൽ കാതോലിക്കാ സ്ഥാനത്തോടു കൂടി റോമാ സഭ യിൽ ചേരണമെന്നതായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യമെന്ന നിഗമനം കൂടുതൽ ശരിയായി വരുന്നു.

മാർ ഈവാനിയോസിന്റെ ഈ റോമാപ്രേമം ക്രമേണ സഭാംഗങ്ങളിലും നേതൃമണ്ഡലങ്ങളിലും സംസാരവിഷയമായി. തന്റെ ഗുരുവും സർവ അഭ്യുദയത്തിനും കാരണക്കാരനുമായ വട്ടശ്ശേരിൽ മെത്രാപ്പോലീത്താ പോലും ഇക്കാര്യത്തിൽ ആശങ്കാഭരിതനായിത്തീർന്നു. ഭാവികാര്യങ്ങളെ പ്പറ്റി പര്യാലോചിക്കാൻ ഒരു സുന്നഹദോസ് കുണ്ടറ വച്ച് കൂടി. മാർ ഈവാ നിയോസും മാർ തെയോഫിലോസും ക്ഷണിക്കപ്പെട്ടെങ്കിലും അവർ സംബ ന്ധിച്ചില്ല. “മലങ്കര സുറിയാനിസഭയുടെ അധികാരപരിധിയിൽ മേലിൽ ബഥനിപ്പള്ളികൾ സ്ഥാപിക്കുവാൻ പാടില്ല” എന്നു കാണിച്ച് ബഥനി മെത്രാന്മാർക്കു നിരോധന കല്പനയും പുറപ്പെടുവിച്ചു. ഈ വിവരം പത്ര ദ്വാര പരസ്യമായി. ബഹുജനങ്ങളുടെ ഇടയിൽ ഒരു സംസാര വിഷയ മായി. തുടർന്നു മുടക്കുകല്പന വരുമെന്നുള്ള അഭിപ്രായവും പൊതുജ നങ്ങളുടെ ഇടയിൽ പരന്നു. ഈ സാഹചര്യത്തിൽ തങ്ങളെ സഭയിൽ നിന്ന് മുടക്കുമെന്ന ഭയാശങ്ക മാർ ഈവാനിയോസിനുണ്ടായതുകൊ ണ്ടാണോ വട്ടശ്ശേരിൽ മെത്രാച്ചന്റെ നിര്യാണത്തിനു മുൻപുതന്നെ റോമാ സഭയിൽ ചേരാനിടയായതെന്ന് സംശയിക്കുന്ന ഒരു വിഭാഗവും അന്നു സഭയിൽ ഉണ്ടായിരുന്നു. മുടക്കിനു വിധേയനായാൽ റോമാ സഭയിൽ തക്ക സ്വീകരണം കിട്ടാനുള്ള സാദ്ധ്യതയും കുറവായിരുന്നല്ലോ.

# 16

# നുണ പ്രചാരണത്തിന്റെ ആണിക്കല്ലു തകർന്നു

'അണിയറയ്ക്കുള്ളിൽ' എന്ന പേരിൽ 1957-ൽ ശ്രേഷ്ഠാനുമതിയോടു കൂടി മലങ്കര ഓർത്തഡോക്സ് സഭാ വിശ്വാസപ്രചാരണസംഘം പ്രസി ദ്ധീകരണം നമ്പർ ഒന്നിൽ 'കൈത്തിരി' എന്ന ശീർഷകത്തിൽ വന്ന പാതിരാ സംഭാഷണമാണിത്:

## കൈത്തിരി

അധികകാലമായി ഫാദർ പി. റ്റി. ഗീവറുഗീസിന്റെ ഹൃദയത്തിൽ ഒരു ദുരാശ സ്ഥാനം പിടിച്ച് സൂര്യപ്രകാശവും ശുദ്ധവായുവുമേശാതെ ചാര ത്തിനുള്ളിലെ അഗ്നിപോലെ മുങ്ങിക്കിടന്നു നീറുന്നുണ്ടായിരുന്നു. ആ ആശയം എങ്ങിനെ സൂര്യപ്രകാശത്തിലേയ്ക്ക് കൊണ്ടുവരേണ്ടു എന്നറി യാതെ അദ്ദേഹം അന്ധകാരത്തിൽ നട്ടംതിരിയുകയായിരുന്നു. അപ്പോ ഴാണ് അദ്ദേഹത്തിന്റെ കയ്യിൽ ഒരു ചെറുദീപം യാദൃച്ഛികമായി വന്നു ചേർന്നത്.

അങ്ങനെ ഒരു കൈത്തിരി കരഗതമായില്ലായിരുന്നെങ്കിൽ വിഷലിപ്ത മായ ആ ആശയശാസ്ത്രം എന്തെല്ലാം തകരാറുകൾ വരുത്തിക്കൂട്ടുമായിരു ന്നില്ല! എന്തു ഘോരവിപത്തുകൾക്കു അതു ഇടവരുത്തി കൂട്ടുകയില്ലായി രുന്നു?

കാലചക്രം പിന്നെയും കറങ്ങി മാറി. ദീവന്നാസ്യോസ് തിരുമേനിയുടെ ക്ലേശഭൂയിഷ്ഠമായ ശീമയാത്ര, പാത്രീയർക്കീസു ബാവായുമായുള്ള കൂടി ക്കാഴ്ച, മുടക്കുതീർക്കൽ, അദ്ദേഹത്തിന്റെ സഹകരണത്തോടു കൂടി മാർ യൂലിയോസ് മുതലായവർക്ക് മെത്രാൻസ്ഥാനം കൊടുത്തത്, തിരുമന സ്സിലെ മടക്കയാത്ര, റയിൽവേസ്റ്റേഷനിലെ വെയിറ്റിംഗ് റൂമിൽ വച്ച് മുട ക്കുതീർത്ത് കല്പന വായിച്ചത്, കർണ്ണേജപന്മാരായ കുബുദ്ധികൾക്ക് മാർ യൂലിയോസിന്റെ മേൽ അധീശത്വം തുടങ്ങിയ പലതും ഇതിനകം നടന്നു കഴിഞ്ഞു. അടുത്ത വേനൽക്കാലവും വന്നണഞ്ഞു. പെരുനാളുകൾ, ഉത്സ വങ്ങൾ ഇവയോടു കൂടെ കൺവൻഷനും കൂടുപൊട്ടി പുറത്തുവന്നു. അന്ന് എവിടെയും കൺവൻഷൻ പന്തൽ പ്രത്യക്ഷപ്പെട്ടു തുടങ്ങി. ആ കൂട്ടത്തിൽ പരക്കംപായുന്ന പ്രസംഗകരേയും. മാക്കാംകുന്ന് കൺവൻഷനും അണി ഞ്ഞൊരുങ്ങുകയാണ്. ദീവന്നാസ്യോസ് തിരുമേനി മാക്കാംകുന്ന് കൺവൻ ഷന് ക്ഷണിക്കപ്പെട്ടു. സാധാരണയായി കൺവൻഷന് പോകാത്ത

തിരുമേനി അക്കുറി മാക്കാംകുന്നിനു പോകാമെന്നു സമ്മതിച്ചു. അതു കൺവൻഷന്റെ ആ പ്രാവശ്യത്തെ ഒരു നേട്ടമായി അവർ പരിഗണിച്ചു. തിരുമനസ്സിലെ ശീമ യാത്രാവിവരണം കേൾക്കുവാനുള്ള ആഗ്രഹംകൊണ്ട് ഒരു വലിയ ജനസഞ്ചയത്തെ കൺവൻഷൻകാർ പ്രതീക്ഷിച്ചിരിക്കണം.

കൺവൻഷന്റെ തലേദിവസം ഞായറാഴ്ച വിശുദ്ധ കുർബ്ബാനയ്ക്കു ശേഷം തിരുമേനി മാക്കാംകുന്നിലേക്ക് യാത്രയായി. യാത്രാമദ്ധ്യേ തിരു മൂലപുരത്തുള്ള ബഥനിഹൗസിൽ ഒരു രാത്രി കഴിച്ചു കൂട്ടുവാൻ പരിപാടി ഇണക്കിയിരുന്നു. അദ്ദേഹവും പരിവാരങ്ങളും ഞായറാഴ്ച വൈകിട്ടു അഞ്ചര മണിക്കു തന്നെ തിരുമൂലപുരത്തെത്തിച്ചേർന്നു. സന്ദർശകന്മാ രെയെല്ലാം പിരിച്ചിട്ട്, നിത്യകർമ്മങ്ങളെല്ലാം കഴിഞ്ഞ് തിരുമേനി ഉറക്ക ത്തിനായി ഒരുങ്ങി. ബഥനി വളപ്പിൽ തെക്കുപടിഞ്ഞാറെ കോണിൽ ഫാദർ ഗീവറുഗീസിനും സെക്രട്ടറിക്കും മാത്രമായി വേർതിരിച്ചിരുന്നതും രണ്ടു മുറികളും കിഴക്കും പടിഞ്ഞാറും വരാന്തയുള്ളതും ആയ കെട്ടിടത്തിന്റെ തെക്കേ മുറിയായിരുന്നു മെത്രാപ്പോലീത്താ തിരുമേനിയുടെ താമസത്തിന് ഒരുക്കിയിരുന്നത്. ആ മുറി ഉപയോഗിച്ചുവന്ന ഫാദർ ഗീവറുഗീസ് വടക്കേ മുറിയിലേയ്ക്കും സെക്രട്ടറി വരാന്തയിലേക്കും അന്നത്തേയ്ക്ക് കിടക്ക മാറ്റി.

മണി പതിനൊന്നാകുന്നു. അപ്പോഴും ഫാദർ ഗീവറുഗീസിന്റെ മുറി യിലെ വിളക്കണച്ചിട്ടില്ല. അദ്ദേഹം രാത്രി അമാന്തിച്ചിട്ടേ ഉറങ്ങുകയുള്ളു. വായനയുടെ ഭീമഭാഗവും രാത്രിയുടെ മുൻയാമങ്ങളിലാണ് അദ്ദേഹം നട ത്തുക. മെത്രാപ്പോലീത്തായുടെ മുറിയിലെ വിളക്ക് മങ്ങിക്കത്തിക്കൊണ്ടി രിക്കുന്നു. പെട്ടെന്ന് നിശ്ശബ്ദാവസ്ഥക്ക് തെല്ലൊരു ഭംഗമുണ്ടായി. "കത്ത നാച്ചൻ ഉറങ്ങിയില്ലേ" തിരുമേനി ചോദിച്ചു. 'ഇല്ല' എന്നു പറഞ്ഞുകൊണ്ട് അദ്ദേഹം മെത്രാപ്പോലീത്തായുടെ മുറിയിലേക്കു വന്നു. "കത്തനാച്ചൻ ഇരിക്കണം", എന്നു കല്പിച്ചു. തറയിൽ വിരിച്ചിരുന്ന കയറ്റുപായിൽ ഒരു പുല്ലുപായിട്ട് അദ്ദേഹം കട്ടിലിനോടു ചേർന്ന് ഇരുന്നു. ആത്മാർത്ഥതയുള്ള – പരസ്പരസ്നേഹമുള്ള – രണ്ട് ഹൃദയങ്ങൾ. അല്പസമയം എന്തോ ആലോചിക്കുന്നതുപോലെ ഭാവിച്ചിട്ട് തിരുമേനി പറയുവാൻ തുടങ്ങി. "ശീമ യ്ക്കുപോകുന്ന ദിവസം രാത്രി കുണ്ടറ സിമ്മനാരിയിൽ വച്ച് കത്തനാ ച്ചൻ പറഞ്ഞ കാര്യം ഓർക്കുന്നുണ്ടായിരിക്കുമല്ലോ?" അന്നേയ്ക്കു 9 മാസം മുൻപ് നടന്ന ഒരു കാര്യമാണ് തിരുമേനി ഓർപ്പിക്കുന്നത്. "ഉണ്ടേ" അദ്ദേഹം മറുപടി പറഞ്ഞു. ഒരു വല്ലാത്ത മൌനം. അച്ചനു എന്തോ ഒരു ശ്വാസംമുട്ടൽ പോലെ. എന്താണോ കല്പിക്കുവാൻ ഭാവിക്കുന്നതെന്ന ഒരു ശങ്ക; അദ്ദേഹത്തിനു ഒരു അമ്പരപ്പ്; നിശ്ശബ്ദത, ഭീകരമായ നിശ്ശ ബ്ദത, തിരുമേനി ചുറ്റും കണ്ണോടിച്ചു. എന്തോ ശ്രദ്ധിക്കുന്നതായി തോന്നി. "ആരുണ്ട് ഈ കെട്ടിടത്തിൽ?" തിരുമേനി ചോദിച്ചു. "വിശേഷാൽ ആരു

മില്ല. വരാന്തയിൽ സെക്രട്ടറി ഉണ്ടായിരിക്കും. ഉറങ്ങി കഴിഞ്ഞിരിക്കണം. അഥവാ ഉറങ്ങിയിട്ടില്ലെങ്കിൽ കേട്ടാലും തരക്കേടൊന്നുമുണ്ടാവില്ല.” അച്ചൻ പറഞ്ഞുനിറുത്തി. “കുണ്ടറ വച്ചു ആ രാത്രിയിൽ കത്തനാച്ചൻ പറഞ്ഞത് ഓർക്കുന്നുണ്ടായിരിക്കുമല്ലോ? പാത്രിയർക്കീസിന്റെ അടുക്കൽ നാം എത്തി എന്തു ചെയ്തു എന്നറിയാമോ?” അത്യുഗ്രമായ ആ ദൃഷ്ടികൾ അച്ചന്റെ മുഖത്തുറപ്പിച്ചു. അസ്ത്രം കണക്കെ അതദ്ദേഹത്തിന്റെ ഹൃദയാന്തർഭാഗത്തേയ്ക്കു ചുഴിഞ്ഞിറങ്ങി. ഏതാനും മിനിറ്റുനേരത്തേക്ക് അഗ്നിയിൽ വീണ ശലഭം കണക്കെ അച്ചൻ ഇരുന്നു പുളയുകയാണ്. സമയം ഇഴഞ്ഞു നീങ്ങുന്നു. തിരുമനസ്സിലെ മുഖത്തു നിരാശ, ദുഃഖം, കോപം തുടങ്ങി എന്തെന്നില്ലാത്ത വികാരങ്ങൾ മാറി മാറി ഉദയം ചെയ്യുന്നു.

ഒരു അപരാധിയെപ്പോലെ അച്ചൻ വിവശനാകുന്നു. “പാത്രിയർക്കീസിന്റെ അരമനയിൽ ഞാൻ എത്തിച്ചേർന്നു. ഞാൻ അദ്ദേഹത്തിന്റെ പാദത്തിൽ വീണ് മലങ്കരസഭയെ ഈ വിപത്തിൽനിന്ന് മോറാൻ രക്ഷിക്കണം. എന്നിൽ വല്ല തെറ്റുമുണ്ടെങ്കിൽ അതും ക്ഷമിക്കണം എന്നു ഞാൻ കേണപേക്ഷിച്ചു. ആത്മാവിൽ അങ്ങനെ ചെയ്തു എന്നു കത്തനാച്ചൻ ശരിവെയ്ക്കും. അതു ശരിയല്ല. ആത്മാവിലും അക്ഷരത്തിലും! സഭയുടെ സമാധാനത്തിനു വേണ്ടി! കർത്താവിന്റെ നാമത്തിൽ! യേശുക്രിസ്തുവിന്റെ പ്രതിനിധി എന്നഭിമാനിക്കുന്ന പാത്രിയർക്കീസിന്റെ പാദത്തുങ്കൽ എന്റെ വ്യക്തിമാഹാത്മ്യവും ആത്മാഭിമാനവും മലങ്കരസഭയുടെ സ്വാതന്ത്ര്യവും എല്ലാം ഒന്നുപോലെ ഞാൻ ബലി അർപ്പിച്ചു...... ഫലമെന്തായിരുന്നു എന്നറിയാമോ?” വേദനയോടുകൂടെ പുറത്തേക്ക് നിർഗ്ഗമിച്ച ഹൃദയസ്പൃക്കായ ആ പദങ്ങൾക്ക് നക്ഷത്രസമൂഹം നിറഞ്ഞ ആ നീലാകാശം സാക്ഷിയായിരിക്കട്ടെ എന്ന ഭാവേന തുറന്നുകിടന്ന വാതിലിൽകൂടി തിരുമേനിയുടെ ദൃഷ്ടികൾ അങ്ങ് അപാരതയിലേക്ക് പാഞ്ഞുപോയി. നിശ്ശബ്ദമായ സമയം ഇഴഞ്ഞു നീങ്ങുകയാണ്. അച്ചൻ കഠിന കുറ്റം ചെയ്ത ഒരു തെറ്റുകാരനെന്നപോലെ വിഷമിച്ചിരുന്നുപോയി. തിരുമേനിയുടെ ദൃഷ്ടികൾ വീണ്ടും അച്ചന്റെ മുഖത്തു തന്നെ പതിഞ്ഞു. “മനസ്സിലായില്ലേ കത്തനാച്ചൻ പറഞ്ഞതു കേട്ടില്ലേ. പാത്രിയർക്കീസ് എന്താ ചെയ്തതെന്നറിയാമോ........ പാത്രിയർക്കീസ് എന്റെ മുഖത്തു ചവിട്ടുകയാണ് ചെയ്തത്. മലങ്കരസഭയുടെ സമാധാനത്തിനുവേണ്ടി ഞാൻ പിടിച്ച പാദങ്ങൾകൊണ്ട് എന്റെ മുഖത്തു തൊഴിക്കയാണ് ചെയ്തത്. പാത്രിയർക്കീസേ! ശിഷ്യന്മാരെ പാദങ്ങൾ കഴുകിത്തുടച്ച യേശുക്രിസ്തുവിന്റെ പ്രതിനിധി എന്നഭിമാനിക്കുന്ന പാത്രിയർക്കീസേ! മനസ്സിലായോ കത്തനാച്ചാ! സഭയുടെ സമാധാനത്തിനുവേണ്ടി കത്തനാച്ചൻ നിർദ്ദേശിച്ച മാർഗ്ഗം – പാത്രിയർക്കീസിന്റെ അടുക്കൽ ക്ഷമാപണം ചെയ്യണമെന്നുള്ള നിർദ്ദേശം. എന്റെ അഭിമാനത്തേയും പൗരുഷത്തേയും സഭയുടെ സ്വാതന്ത്ര്യത്തേയും ത്യാഗത്തിന്റെ ത്രോണോസിന്മേൽ അർപ്പിക്കുക എന്നത് – ഞാൻ ചെയ്യുക തന്നെ

ചെയ്തു. ഏതൊരു ക്രൈസ്തവ സഭാത്തലവൻ ഇങ്ങനെ ചെയ്തിട്ടുണ്ട്. ഇങ്ങനെ ചെയ്യും?" മൂർച്ഛിച്ച ഒരു ശോകമൂകത. "കത്തനാച്ചൻ എന്താ ഒന്നും പറയാത്തത്?" പിന്നെയും മൗനം. "കത്തനാച്ചന് സഭാചരിത്രം നന്നായി അറിയാമല്ലോ? ഈ ശീമക്കാരുമായുള്ള ബന്ധം ആരംഭിച്ചതിൽ പിന്നെ മലങ്കര മെത്രാപ്പോലീത്താമാരായിരുന്നവരിൽ ആരെ മുടക്കാതിരുന്നിട്ടുണ്ട്? ഒരു ഒറ്റ ആളിന്റെ പേരു പറയാമോ?" മൗനം. തെക്കെ ഭിത്തിയിലിരുന്ന ക്ലോക്കിൽ മണി പന്ത്രണ്ടടിച്ചു. കത്തനാച്ചൻ നെടുതായി ഒന്നു ശ്വസിച്ചു.

"ഇത്രയും കാലം കൊണ്ട് ഞാൻ ഒന്നു മനസ്സിലാക്കി. അല്ല, ഒരു പാഠം തന്നെ ശരിക്കു പഠിച്ചു കത്തനാച്ചാ. ഈ ശീമക്കാരുമായുള്ള ബന്ധം ഇരിക്കുന്നിടത്തോളം കാലം സഭയിൽ സമാധാനം പുലർത്തുക സാദ്ധ്യമല്ല. അതിനാൽ ഇവരുമായുള്ള ബന്ധം വിടുർത്തുക തന്നെ വേണം. എന്നാൽ ഒരു അപ്പോസ്തോലിക സിംഹാസനവുമായി ഒരു വേഴ്ച പുലർത്തേണ്ടത് ആവശ്യമാണു താനും. എന്താ കത്തനാച്ചാ വേണ്ടത്? അഭിപ്രായം എന്താണ്. പറയുക." അദ്ദേഹത്തിന്റെ ഉള്ളിൽ ഒരു അഭിപ്രായം വച്ചു പുലർത്തി പൂജിക്കുന്നുണ്ട്. ആ ആശയം അങ്ങ് പുറത്തിറക്കാൻ പറ്റിയ അവസരമാണ്. പക്ഷേ ആ വജ്രഹൃദയന്റെ മുൻപിൽ അതു തകർന്നു തരിപ്പണമാകുമെന്നദ്ദേഹത്തിനറിയാം. ഏതിലും ഒരു അമ്പും തുമ്പുമില്ലാത്ത ഭാവം അദ്ദേഹം നടിച്ചുകളഞ്ഞു.

കുറെനേരത്തെ മൗനത്തിനുശേഷം വീണ്ടും തിരുമേനി പറഞ്ഞു തുടങ്ങി. "ഈ ശീമക്കാരുമായുള്ള ബന്ധം തുടർന്നുകൊണ്ടുപോകുന്നതുകൊണ്ട്, സമാധാനം ഇല്ലാഴികയും, നഷ്ടവും, മാനഭംഗവും മാത്രമായിരിക്കും ഫലം. അതുകൊണ്ട് ഇവരുമായുള്ള ബന്ധം വിടർത്തുക തന്നെ വേണം. എന്നാൽ ഒരു പാത്രിയർക്കാ സിംഹാസനവുമായുള്ള ബന്ധം നഷ്ടപ്പെട്ടു പോകുന്നു എന്നുള്ള ഒരു പ്രയാസമുണ്ടു താനും. നമ്മുടെ വിശ്വാസം, ആചാരം, നടപടികൾ, സംസ്കാരം ഇവയ്ക്കൊന്നിനും അണുപോലും വ്യത്യാസം കൂടാതെ ഒരു പൗരസ്ത്യ സഭയുമായി ഒരു സമ്പർക്കമുണ്ടായാൽ കൊള്ളാമെന്നാണ് എന്റെ താല്പര്യം. റഷ്യൻ സഭയുമായി ഒരു സമ്പർക്കത്തിന് ഏതാണ്ടൊക്കെ കത്തനാച്ചൻ ശ്രമിച്ചതായി കേട്ടിട്ടുണ്ട്. പക്ഷേ, അവർ പൌരസ്ത്യസഭ തന്നെ എന്നു വരികിലും അതിലെ ആളുകളും അവരുടെ ആചാരമര്യാദകളുമെല്ലാം പാശ്ചാത്യമാണ്. അതു നമുക്കു ചേർന്നതല്ല. തനി പൗരസ്ത്യരോടായിരിക്കണം നമുക്കു വേഴ്ച യുണ്ടാകേണ്ടത്. അർമ്മീനായക്കാർ, ഇഗുപ്തായക്കാർ ഇവരെല്ലാം മുഴുവനായി പൗരസ്ത്യരാണ്. അതുപോലെയുള്ള സഭയായിരുന്നാൽ കൊള്ളാം.

എന്നു തന്നെയുമല്ല, സ്വരാജ്യ സമ്പാദനത്തിനുള്ള ഗാന്ധിയുടെ ശ്രമവും ശക്തിയായി നടക്കുന്ന കാലമാണല്ലോ ഇത്? ഇംഗ്ലീഷുകാർ

ഇൻഡ്യ വിട്ടു പോകും. അത് അത്ര അകലെയല്ല താനും. ഇൻഡ്യാക്കാർ ഇപ്പോഴെ പാശ്ചാത്യമായതിനെ എല്ലാം വെറുക്കുകയും അവയെല്ലാം ബഹിഷ്ക്കരിക്കുവാൻ തയ്യാറായിരിക്കയുമാണ്. നിത്യോപയോഗത്തിൽ അത്യന്താപേക്ഷിതമായ വസ്ത്രത്തിൽ പോലും സ്വദേശി എന്ന ഒരു നിർബന്ധത്തിലായിട്ടുണ്ട്. അങ്ങനെ പാശ്ചാത്യമായതിനെ എല്ലാം വെറുക്കുന്ന കൂട്ടത്തിൽ പാശ്ചാത്യബന്ധമുള്ള ക്രൈസ്തവ സഭയെയും അവർ വെറുക്കാതെയിരിക്കയില്ല നിശ്ചയം. ഇൻഡ്യ സ്വതന്ത്രയാകുമ്പോൾ ഒരു തനി ഭാരതീയ സഭയ്ക്കു മാത്രം ഇൻഡ്യയിൽ സ്ഥാനമുണ്ടായിരിക്കും.

വേഷത്തിലും ആചാരാനുഷ്ഠാനങ്ങളിലും ഒരു ദേശീയസഭ ആയിരിക്കുവാനുള്ള യോഗ്യത നമ്മുടെ സഭയ്ക്കു മാത്രമാണു താനും. മേൽക്കാലത്ത് നമ്മുടെ സഭ സ്വതന്ത്ര ഇൻഡ്യയിൽ സുരക്ഷിതവും ഭദ്രവും ഭാരതത്തിൽ സുവിശേഷം ഘോഷിപ്പാൻ പര്യാപ്തവുമായിരിക്കണമെങ്കിൽ അതിന്റെ പൗരസ്ത്യവസ്ത്രം നാം നഷ്ടപ്പെടുത്താതിരിക്കണം. അതുകൊണ്ടാണ് തനി പൗരസ്ത്യരോടുള്ള ബന്ധമെന്ന് ഞാൻ ഊന്നിപ്പറയുന്നത്.

ബന്ധം എന്നു ഞാൻ പറയുന്നതു കൊണ്ട് കൂദാശകളുടെ സ്വീകരണം വഴിയായുള്ള സംസർഗ്ഗബന്ധം എന്നുള്ളതിൽ കവിഞ്ഞ ഒരു ബന്ധവും മേലധികാര സ്വീകരണവും ഞാൻ അശ്ശേഷം ഉദ്ദേശിക്കുന്നുപോലുമില്ല. എന്റെ ആശയം കത്തനാച്ചനു ശരിയായി മനസ്സിലായല്ലേ?"

"ഒവ്വ്" അച്ചൻ പറഞ്ഞു. അങ്ങനെയാണെങ്കിൽ ഏതെങ്കിലും പൗരസ്ത്യസഭയുമായി ബന്ധത്തിൽ പോകുവാനുള്ള സാദ്ധ്യതയുണ്ടോ എന്ന് കത്തനാച്ചൻ ഒരു അന്വേഷണം നടത്തുകയും ആവശ്യമെന്നു തോന്നുന്ന പക്ഷം എഴുത്തുകുത്തു നടത്തുകയും വേണം.

മെത്രാപ്പോലീത്താ തിരുമേനി നെടുതായി ഒന്നു നിശ്വസിച്ചു. "നേരം വളരെ ആയിപ്പോയി. ഉറങ്ങണം. രാവിലെ പോകുകയും വേണമല്ലോ. കത്തനാച്ചൻ മക്കാംകുന്നിന് വരുന്നില്ലെ." "ചൊവ്വാഴ്ച രാവിലെ അവിടെ എത്താം." തിരുമേനി ഉറക്കത്തിനായി തിരിഞ്ഞുകിടന്നു. അന്ധകാരത്തിൽ തപ്പിത്തിരിഞ്ഞുകൊണ്ടിരുന്ന അച്ചന് ചെറിയ കൈത്തിരി ലഭിച്ചു. അധികനാളായി അദ്ദേഹം തപ്പിത്തിരഞ്ഞിരുന്ന ഏതൊ ഒന്നിന്റെ ഒരു തുമ്പു കൈയിൽ കിട്ടിയതുപോലുള്ള സംതൃപ്തിയോടെ അദ്ദേഹം നിദ്രയ്ക്കായി കിടന്നു. പക്ഷേ അന്ന് അദ്ദേഹം ഉറങ്ങിയോ എന്തോ?

# 17

# 'കൊല്ലുന്ന രാജാവിനു തിന്നുന്ന മന്ത്രിമാർ'

## മാർ തെയോഫിലോസ്

ഒളശ്ശ കളപ്പുരയ്ക്കൽ കുടുംബാംഗമായ യാക്കോബ് മാർ തെയോഫി ലോസ് മെത്രാപ്പോലീത്തായെപ്പറ്റി 2004 നവംബറിൽ പ്രസിദ്ധപ്പെടുത്തിയ *ഒളശ്ശ കളപ്പുരയ്ക്കൽ കുടുംബം* എന്ന ചരിത്രപുസ്തകത്തിൽ ഇങ്ങനെ പറയുന്നു: "ഏകദേശം 900 വർഷങ്ങൾക്കു മുമ്പ് മുളക്കുളം - പിറവം ഭാഗത്തു നിന്നു പാലാ - കൊഴുവംകുളം ഭാഗത്തേക്കു കുടിയേറിപ്പാർത്തി ട്ടുള്ള ഒരു പ്രശസ്ത കുടുംബമാണു ചേർപ്പുങ്കൽ മറ്റത്തിൽ കുടുംബം.

രണ്ടര നൂറ്റാണ്ടുകൾക്ക് അപ്പുറം മറ്റത്തിൽ കുടുംബത്തിന്റെ ഒരു പ്രധാന ശാഖയായിരുന്ന കൊഴുവംകുളത്ത് കളപ്പുരയ്ക്കൽ ചേരിയ്ക്കൽ താമസിച്ചിരുന്ന ചാക്കോയുടെ (ചേർപ്പുങ്കൽ സ്ലീവാപ്പള്ളി ഇടവകാംഗം) സന്താനപരമ്പരകളിൽ ഒരാൾ സാഹചര്യവശാൽ ഒളശ്ശയിൽ വന്നു താമ സമുറപ്പിക്കാൻ ഇടയായി. ഈ വഴിയിലുള്ള സന്താനപരമ്പരകളാണു ഇപ്പോൾ ഒളശ്ശ കളപ്പുരയ്ക്കൽ കുടുംബാംഗങ്ങൾ.

ഒളശ്ശ കളപ്പുരയ്ക്കൽ കുടുംബത്തിൽ ഒന്നും രണ്ടും മൂന്നും തലമുറ കളിൽ ഓരോ ആൺസന്താനം മാത്രമേ ഉണ്ടായിരുന്നുള്ളൂ. മൂന്നാം തല മുറയിലെ വലിയ ചാക്കോ തരകന് നാല് ആൺ മക്കളുണ്ടായിരുന്നു. ഇവ രാണ് കളപ്പുരയ്ക്കൽ കുടുംബത്തിന്റെ നാല് ശാഖകളുടെ (എളമ്പക്കോടം, നെച്ചേരിൽ, പെരുമറ്റത്തിൽ, കളപ്പുരയ്ക്കൽ തറവാട്) പൂർവ്വപിതാക്കന്മാർ. അഞ്ചാം തലമുറയിൽ ഇളമ്പക്കോടത്തിന്റെ ശാഖയായി പുത്തൻപുര യ്ക്കൽ, മാളികയിൽ എന്ന രണ്ട് ശാഖകൾ, നെച്ചേരിയുടെ ശാഖയായി വലിയമാംപറമ്പ്, പെരുമറ്റത്തിന്റെ ശാഖയായി നംപുവാരം എന്നീ ശാഖ കൾ പിരിഞ്ഞു. ആറാം തലമുറയിൽ പുത്തൻപുരയ്ക്കലിന്റെ ശാഖയായി തറേത്ര, ഇളമ്പക്കോടത്തിന്റെ ശാഖയായി (അവറാച്ചന്റെ ഭാര്യയും മക്കളും പരിപ്പിലേയ്ക്ക് താമസം മാറ്റിയതിനാൽ) മണിയല എന്നീ ശാഖകൾ പിരിഞ്ഞു. കളപ്പുരയ്ക്കൽ തറവാട്ടിൽ നിന്നും അഞ്ചാം തലമുറയിലെ മൂത്തമകനായ അഡ്വ. കെ. സി. ചാക്കോ തരകൻ ഇളമ്പക്കോടം വീടും പുരയിടവും തീറു വാങ്ങി അങ്ങോട്ട് താമസം മാറ്റിയതിനാൽ ഇളമ്പ ക്കോടം എന്ന പേരിൽ ഇപ്പോൾ ഉള്ള ശാഖ ഉണ്ടായി.

വലിയ ചാക്കോ തരകന്റെ മൂത്തമകൻ ഇളമ്പക്കോടത്തേക്ക് താമസം

മാറ്റിയ ചാക്കോച്ചന്റെ ആദ്യവിവാഹത്തിലെ രണ്ടാമത്തെ (ഇളയ) പുത്ര നാണ് അവറാച്ചൻ. ഇദ്ദേഹം തറവാടായ ഇളമ്പക്കോടത്തു താമസിച്ചു.

കോട്ടയം പരിപ്പിൽ നാലാത്ര പതിനെട്ടുവിരുത്തിയിൽ കൊച്ചിട്ടിയുടെ മകൾ അച്ചാമ്മയെ ആണ് അവറാച്ചൻ വിവാഹം ചെയ്തിരുന്നത്. ഇദ്ദേഹ ത്തിന് നാല് പുത്രന്മാരും മൂന്ന് പുത്രിമാരും ഉണ്ടായിരുന്നു. പുത്രന്മാർ യഥാക്രമം ജയ്ക്കബ് (പിന്നീട് തെയോഫിലോസ് മെത്രാൻ), മാത്തുക്കുട്ടി (കെ. എ. മാത്യു), ഇട്ടിക്കുഞ്ഞ് (കെ. എ. ഏബ്രഹാം), ഔസേപ്പച്ചൻ (കെ. എ. ജോസഫ്) എന്നിവരാണ്. പുത്രിമാരിൽ മൂത്തയാൾ ഏലിയാമ്മ തെയോഫിലോസ് മെത്രാച്ചനോടു കൂടി റീത്തിൽ ചേർന്ന് കന്യാസ്ത്രീ യായി.

പെൺകുട്ടികൾക്ക് വിദ്യാഭ്യാസം നിർബന്ധമല്ലാതിരുന്ന അക്കാലത്ത് ഏലിയാമ്മ ഏഴാം ക്ലാസ് പാസ്സായിരുന്നു. യാക്കോബായ സഭയുടെ കാതോലിക്കാ വിഭാഗത്തിലെ ഈവാനിയോസ് മെത്രാപ്പോലീത്താ 1925-ൽ തിരുവല്ല തിരുമൂലപുരത്ത് ഒരു സന്യാസിമഠം സ്ഥാപിച്ചതിനെ തുടർന്ന് ഏലിയാമ്മ കുടുംബാംഗങ്ങളുടെ എതിർപ്പിനെ മറികടന്ന് അവിടെ ചേർന്ന് പരിശീലനം ആരംഭിച്ചു. പിന്നീട് ഈവാനിയോസ് തിരുമേനി കത്തോ ലിക്കാ സഭയിലേക്ക് പുനരൈക്യപ്പെട്ടതിനെ തുടർന്ന് സ്വസഹോദരൻ തെയോഫിലോസ് തിരുമേനിയോടൊപ്പം ഏലിയാമ്മയും കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ടു. പൂർണ്ണ സന്യാസിനി ആയതിനെ തുടർന്ന് സിസ്റ്റർ സൈബാർ എന്ന പുതിയ പേരും സ്വീകരിച്ചു. തിരുവല്ല, നങ്ങ്യാർ കുളം, നാലാഞ്ചിറ ബഥനി ഹോസ്റ്റൽ, കറ്റാനം, ചെങ്ങന്നൂർ, കായംകുളം, ചന്ദനപ്പള്ളി, പത്തനംതിട്ട, കുണ്ടറ, കന്യാകുമാരി, മലങ്കര ഭവൻ എന്നി ങ്ങനെ തിരുവനന്തപുരം ബഥനിയുടെ എല്ലാ മന്ദിരങ്ങളും മദർ സൈബാ റിന്റെ പ്രവർത്തന വേദികളായിരുന്നിട്ടുമുണ്ട്. വാർദ്ധക്യത്തിൽ ആരോഗ്യം തീരെ മോശമായതിനെ തുടർന്ന് ചുമതലകളിൽ നിന്നും പിന്മാറി തിരുവ നന്തപുരം നാലാഞ്ചിറ ബഥനിയിൽ വിശ്രമജീവിതം നയിച്ചു. 79-ാം വയ സ്സിൽ 1982 ജൂലൈ 10-ാം തീയതി നിര്യാതയായി. നാലാഞ്ചിറ മഠത്തിന്റെ സെമിത്തേരിയിൽ പ്രത്യേക കല്ലറയിൽ സംസ്ക്കരിച്ചു. അസാമാന്യ ദൈവഭക്തിയും കാര്യപ്രാപ്തിയുമുള്ള ഫലിതപ്രിയയും ആർദ്രചിത്തയു മായ ഒരു വനിതയായിട്ടാണ് സിസ്റ്റർ സൈബാർ അറിയപ്പെട്ടിരുന്നത്.

രണ്ടാമത്തെ മകൾ മറിയാമ്മയെ ഒളശ്ശ പുളിക്കപ്പറമ്പിൽ പാപ്പൂട്ടി വിവാ ഹം ചെയ്തു. ഇളയപുത്രി അന്നമ്മയെ അയ്മനം മറ്റീത്ര മത്തായിച്ചന്റെ മകൻ ജോർജ്ജുകുട്ടി വിവാഹം ചെയ്തു. ഇളമ്പക്കോടത്ത് അവറാച്ചൻ കച്ചവടം, ചിട്ടി മുതലിപ്പ് മുതലായ പ്രവർത്തനങ്ങളിൽ കൃഷി കൂടാതെ ഏർപ്പെട്ടിരുന്ന ആളാണ്. മദ്ധ്യപ്രായത്തിൽ മരിച്ചുപോയി. കല്ലുങ്കത്ര പള്ളി യിൽ അടക്കപ്പെട്ടു. അവറാച്ചന്റെ മരണശേഷം സാമ്പത്തിക ബാധ്യത

മൂലം ഇളമ്പക്കോടം പുരയിടം വില്ക്കേണ്ട സാഹചര്യം ഉണ്ടായി. ഇതിനെ തുടർന്ന് അവറാച്ചന്റെ ഭാര്യാപിതാവ് കൊച്ചിട്ടി മകളേയും അവരുടെ കുട്ടികളേയും അദ്ദേഹത്തിന്റെ വീടിന് സമീപമുള്ള മണിയല പുരയിടത്തിൽ വീട് വെച്ച് താമസിപ്പിച്ചു. ഇപ്രകാരമാണ് മണിയല ഉപശാഖയുടെ ഉത്ഭവം.



**യാക്കോബ് മാർ തെയോഫിലോസ്**

ഇളമ്പക്കോടത്ത് അവറാച്ചന്റെ മൂത്ത പുത്രനാണ് കെ. എ. ജേക്കബ് (മണിയല). 26-2-1891 ൽ ജനിച്ച ഇദ്ദേഹം ഒളശ്ശ പ്രൈമറി സ്ക്കൂളിലും കോട്ടയം എം. ഡി. സെമിനാരി സ്ക്കൂളിലുമായി വിദ്യാഭ്യാസം ചെയ്ത് മെട്രിക്കുലേഷൻ പരീക്ഷ പാസ്സായി. പിന്നീട് ചുരുങ്ങിയ കാലത്തേയ്ക്ക് എം. ഡി. സെമിനാരി സ്കൂളിൽ അദ്ധ്യാപകനായിരുന്നു. ഇക്കാലത്ത് വട്ടശ്ശേരിൽ ഗീവർഗ്ഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നു ശെമ്മാശ്ശപട്ടം സ്വീകരിച്ചു. ഫാ. പി. റ്റി. ഗീവർഗ്ഗീസ് എം. എ. (പിന്നീട് ഈവാനിയോസ് മെത്രാപ്പോലീത്താ) ആയിരുന്നു അക്കാലത്ത് എം. ഡി. സെമിനാരി സ്കൂൾ പ്രിൻസിപ്പാൾ. ഫാ. പി. റ്റി. ഗീവർഗ്ഗീസ് സെറാംപൂർ കോളജിൽ പ്രൊഫസ്സർ ആയി പോയപ്പോൾ ശെമ്മാശനും അദ്ദേഹത്തെ അനുഗമിച്ചു. അവിടെ ഉന്നത വിദ്യാഭ്യാസം ആരംഭിക്കുകയും ചെയ്തു. ഇന്റർമീഡിയറ്റ് പരീക്ഷ പാസ്സായ ശെമ്മാശൻ അവിടെത്തന്നെ ബി. എ. (Hons) ന് ചേർന്നു. ഇക്കാലത്ത് ഫാ. ഗീവർഗ്ഗീസ് ഒരു സന്യാസാശ്രമ സ്ഥാപനത്തെക്കുറിച്ച് ആലോചിക്കുകയും അതിനു വേണ്ടി നാട്ടിലേക്ക് മടങ്ങുകയും ചെയ്തു. ശെമ്മാശ്ശനും വിദ്യാഭ്യാസം പൂർത്തിയാക്കാതെ അദ്ദേഹത്തെ പിൻതുടർന്നു. നാട്ടിൽവെച്ച് 1924-ൽ പൂർണ്ണവൈദികനായി അഭിഷിക്തനായി. 1929-ൽ ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കായിൽ നിന്നും യാക്കോബ് മാർ തെയോഫിലോസ് എന്ന പേരിൽ എപ്പിസ്കോപ്പാ സ്ഥാനം സ്വീകരിച്ചു. 1930-ൽ ഈവാനിയോസ് മെത്രാപ്പോലീത്താ റോമാസഭയോട് ഐക്യപ്പെട്ട് മലങ്കര കത്തോലിക്കാ സഭ സ്ഥാപിച്ചപ്പോൾ തെയോഫിലോസ് മെത്രാച്ചനും ഈവാനിയോസ് മെത്രാപ്പോലീത്തായെ പിൻതുടർന്നു.

ഇതിനെ തുടർന്ന് തിരുവല്ലാ രൂപതയുടെ മെത്രാനായി ഇദ്ദേഹം അവരോധിക്കപ്പെട്ടു. തിരുവല്ല സെന്റ് ജോൺസ് കത്തീഡ്രൽ, മെത്രാസന അരമന മുതലായവ ഇദ്ദേഹത്തിന്റെ ഭരണകാലത്താണ് പണിചെയ്യപ്പെട്ടത്. സഭാവകയായി ഒരു പ്രിന്റിംഗ് പ്രസ്സും ഇദ്ദേഹം സ്ഥാപിക്കുകയുണ്ടായി. തിരുവല്ലായിലെ ഇപ്പോഴത്തെ സുപ്രസിദ്ധമായ പുഷ്പഗിരി ആശുപത്രിയുടെ ആരംഭവും ഇദ്ദേഹത്തിന്റെ ഭരണകാലത്ത് തന്നെയാണ് ഉണ്ടായത്.

രോഗിയായി തീർന്നതിനാൽ ചുരുങ്ങിയ കാലത്തെ സഭാഭരണമേ ഇദ്ദേഹത്തിന് സാധിച്ചുള്ളു. 28-6-1956 ൽ 65-ാം വയസ്സിൽ കാലം ചെയ്യുകയും തിരുവല്ലാ സെന്റ് ജോൺസ് കത്തീഡ്രലിൽ കബറക്കപ്പെടുകയും ചെയ്തു.

ചുരുങ്ങിയതെങ്കിലും അതിശോഭനമായിരുന്ന അദ്ദേഹത്തിന്റെ പൗരോഹിത്യ ശുശ്രൂഷയുടെയും മെത്രാനെന്ന നിലയിലുള്ള സഭാഭരണശേഷിയുടെയും അംഗീകാരവും അനുസ്മരണവുമായിട്ടാണ് മലങ്കര കത്തോലിക്കാ സഭ തെയോഫിലോസ് ടീച്ചേഴ്സ് ട്രെയിനിംഗ് കോളജ് (ബി. എഡ്. കോളജ്) എന്ന വിദ്യാഭ്യാസസ്ഥാപനം തിരുവനന്തപുരത്ത് നാലാംചിറയിൽ സ്ഥാപിച്ചിരിക്കുന്നത്. ഇവിടെ ബി. എഡ്. അഡ്മിഷന് മാനേജ്മെന്റ് ക്വോട്ടായിൽ നിന്നും തിരുമേനിയുടെ കുടുംബമായ ഒളശ്ശ കളപ്പുരയ്ക്കൽ കുടുംബത്തിലെ ഒരംഗത്തിന് ഒരു സീറ്റ് മാറ്റിവച്ചിട്ടുള്ളതായിട്ടാണ് അറിവ്.

### "വിശുദ്ധൻ"

സാധുവായിരുന്ന മാർ തെയോഫിലോസിന്റെ 50-ാം ചരമവാർഷികത്തോടനുബന്ധിച്ചു 2005 ജൂലൈ മാസത്തിൽ പ്രത്യേക പതിപ്പായി പ്രസിദ്ധപ്പെടുത്തിയ "ഐക്യദീപം മാസിക"യിൽ "മലങ്കര സഭയുടെയും തിരുവല്ലാ ഭദ്രാസനത്തിന്റെയും അനുഗ്രഹ സ്രോതസ്സായിരുന്ന" അദ്ദേഹത്തെ "വിശുദ്ധനായ മാർ തെയോഫിലോസ് പിതാവ്" എന്നാണു ബ്രദർ സാമുവേൽ വിളയിൽ (മൈനർ സെമിനാരി, തിരുവല്ല) വിശേഷിപ്പിച്ചിരിക്കുന്നത്. "പരിശുദ്ധൻ", "വിശുദ്ധൻ", "അത്യുന്നത'' മുതലായ വാക്കുകളുടെ അർത്ഥം ഏതാനും വർഷങ്ങളായി തീരെ ലോപിച്ചുപോയെന്നു ചിന്തിക്കുന്നവരുടെ എണ്ണം കൂടിവരുകയാണ്.

## പുലിക്കോട്ടിൽ ജോസഫ് റമ്പാൻ

വട്ടശ്ശേരിൽ തിരുമേനിയുടെ പ്രൈവറ്റ് സെക്രട്ടറിയായിരുന്ന് അടുത്തകാലത്ത് 90-ാം വയസ്സിൽ അന്തരിച്ച മണലിൽ ദിവ്യശ്രീ. യാക്കോബ് കത്തനാർ തന്റെ സ്മരണകളിൽ പുലിക്കോട്ടിൽ ജോസഫ് റമ്പാച്ചനെപ്പറ്റി ഇങ്ങനെ പറയുന്നു:

"കാവിവസ്ത്രം ധരിച്ചും ചട്ടിയിൽ കഞ്ഞി കുടിച്ചും ജീവിച്ച ബഥനിയുടെ മാർ ഈവാനിയോസ് 1930 സെപ്റ്റംബറിൽ സമ്പന്നമായ റോമാസഭയിൽ ചേർന്നു. അദ്ദേഹം സഭ വിടുകയാണെന്നു നേരത്തെ അറിഞ്ഞതിനാൽ 1930 ജൂണിൽ മേല്പട്ടക്കാരുടെ ഒരു സുന്നഹദോസു ചേർന്നു ബഥനി മെത്രാനു കൊടുത്തിട്ടുള്ള കല്പനപ്രകാരം മേലിൽ പള്ളികൾ വെയ്പിക്കരുതെന്നും ലംഘിച്ചാൽ ബഥനിക്കുള്ള ധനസഹായം നിറുത്തണമെന്നും നിശ്ചയിച്ചു. മാർ ഈവാനിയോസ് തന്റെ പ്രതിജ്ഞ ലംഘിച്ചു സഭാഭ്രംശം നടത്തുമെന്നറിഞ്ഞുകൊണ്ട് വട്ടശ്ശേരിൽ തിരുമേനി അദ്ദേഹം

താമസിച്ചു വന്ന തിരുവല്ലാ ബഥനിയിൽ എത്തി സഭ വിട്ടു പോകരുതെന്നു പറഞ്ഞു. പക്ഷേ റീത്തിൽ ചേരാൻ തീരുമാനിച്ചുകൊണ്ടു നിത്യവും കൊല്ലത്തു ചെന്നു ബിഷപ്പ് ബൻസിഗറുമായി ചർച്ച നടത്തുകയും മറ്റും ചെയ്തുവന്ന മാർ ഈവാനിയോസ്, വട്ടശ്ശേരിൽ തിരുമേനിയോടു പറഞ്ഞു 'പാപ്പായും തിരുമേനിയും ഞാനും ഒന്നാകണമെന്നാണു ഞാൻ ആഗ്രഹിക്കുന്നതെന്ന്.' ലളിതജീവിതം നയിച്ചുവന്ന മാർ ഈവാനിയോസ് സഭയെ വഞ്ചിച്ചുകൊണ്ടു മറുകണ്ടം ചാടിയതിൽ വട്ടശ്ശേരിൽ തിരുമേനിക്കുണ്ടായ വ്യഥ അളവറ്റതായിരുന്നു. മലങ്കരസഭയിലെ ആദ്യത്തെ എം. എ. അച്ചനായ പി. റ്റി. ഗീവറുഗീസിനെ പുത്രനിർവിശേഷമായ സ്നേഹവാത്സല്യത്തോടെയാണ് മെത്രാപ്പോലീത്താ പരിഗണിച്ചിരുന്നത്. മാർ ഈവാനിയോസിനോടൊപ്പം റീത്തിൽ ചേർന്ന രണ്ടു മെത്രാന്മാർ മാനസിക രോഗികളായിത്തീർന്നു."



**പുലിക്കോട്ടിൽ ജോസഫ് റമ്പാൻ**

മാർ ഈവാനിയോസിന്റെ കൂടെ റീത്തിൽപോയ കുന്നംകുളം പുലിക്കോട്ടിൽ ജോസഫ് റമ്പാച്ചന്റെ മദ്യപാനശീലം പലർക്കും അജ്ഞാതമാണ്. മണലിൽ അച്ചന്റെ ഭാഷയിൽതന്നെ പറയട്ടെ.

"പുലിക്കോട്ടിൽ റമ്പാച്ചനെ എനിക്കു വളരെ ബഹുമാനവും സ്നേഹവുമായിരുന്നു. അദ്ദേഹം ശെമ്മാശ്ശനായി കോട്ടയം പഴയസെമിനാരിയിൽ രണ്ടു കൊല്ലമെങ്കിലും താമസിച്ചിരുന്നു. മിക്ക ദിവസങ്ങളിലും സന്ധ്യയ്ക്കു 7 മണി കഴിഞ്ഞ് ഞങ്ങൾ ഒരുമിച്ച് അദ്ദേഹത്തിന്റെ മുറിയിൽ ഇരുന്ന് പല കാര്യങ്ങൾ സംസാരിക്കുമായിരുന്നു. രസകരമാണ് അദ്ദേഹവുമായുള്ള സംസാരം. സംസാരമദ്ധ്യേ അദ്ദേഹം ഞാൻ കാണാതെയാണെന്നുള്ള വിചാരത്തിൽ - നടന്നുകൊണ്ടാണ് സംസാരം - അലമാര ഒരു വാതിൽ തുറന്നിടും. പിന്നീട് ഒരു ചെറിയ കുപ്പി എടുത്തു കാക്കുപ്പായത്തിൽ തിരുകും. ഒന്നുരണ്ടു പ്രാവശ്യം നടന്നുകഴിഞ്ഞ് കാർക്കിച്ചു പുറത്തിറങ്ങും. അത് ഒഴിച്ചുള്ളിലാക്കി ഒരു ചുള ഉള്ളി വായിലിട്ടു കയറിവന്നു പഴയതുപോലെ കുപ്പി ഒതുക്കും. അന്നു സെമിനാരിയിൽ ഇലക്ട്രിക് ലൈറ്റ് ഇല്ല. ഈ കുടി പതിവായി ഞാൻ നോട്ടു ചെയ്തിട്ടുണ്ട്. വട്ടശ്ശേരിൽ തിരുമേനിയോട് ഞാൻ ഒന്നും പറഞ്ഞിട്ടില്ല. എന്നോടു ചോദിച്ചിട്ടുമില്ല. ഒരു പക്ഷേ തിരുമേനി സ്വന്തം വേലക്കാരനോട് ചോദിച്ചറിഞ്ഞിരിക്കും. പുറത്തുള്ള മറ്റു മാന്യന്മാരും പറഞ്ഞിരിക്കും. തിരുമേനിക്കറിയാമായിരുന്നു എന്നു ഞാൻ മനസ്സിലാക്കുന്നത് മുളന്തുരുത്തിക്കു പോകുന്നതിനു നിശ്ചയിച്ചപ്പോൾ ഈ ശെമ്മാശ്ശനെ വിളിച്ച് "ഞാൻ മുളന്തുരുത്തി മുതലായ

വടക്കൻ പ്രദേശത്തുള്ള പള്ളികളിൽ പോകയാണ്. തന്നേക്കൂടി കൊണ്ടു പോകണമെന്നുണ്ട്. താൻ മദ്യം കഴിക്കുമെന്നു കേൾക്കുന്നുണ്ട്. നോമ്പു കാലം, വടക്കൻപ്രദേശം. എന്റെ കൂടെ വരണം. കുടിക്കരുത്" എന്നു കല്പി ച്ചതു ഞാൻ കൂടെ ഉള്ളപ്പോൾ ആണ്. ബാവാ (പ. ഗീവർഗീസ് ദ്വിതീ യൻ) അറിഞ്ഞിരുന്നുവോ എന്നു നിശ്ചയമില്ല. ചുവടേ ചേർക്കുന്നത് എന്റെ അന്വേഷണത്തിലൂടെ ലഭിച്ചതാണ് (എം. എ. ചാക്കോ സൂപ്രണ്ട് നിർബ ന്ധിച്ചതനുസരിച്ചാണ് പുലിക്കോട്ടിൽ ജോസഫ് അച്ചനു റമ്പാൻ സ്ഥാനം നൽകിയത്. ഇദ്ദേഹം റീത്തിൽ ചേർന്നപ്പോൾ ചാക്കോ സൂപ്രണ്ടു പറഞ്ഞു. "കിളിയെ കൂട്ടിലിടാം, ഇണങ്ങിയില്ലെങ്കിൽ തുറന്നുവിടാം. അങ്ങനെ പറ്റി യതാണല്ലോ ഉണ്ടായത്."

റമ്പാച്ചൻ റീത്തുകാരുടെ തിരുവനന്തപുരം രൂപതയുടെയും (1932 ഏപ്രിൽ മുതൽ ഒക്ടോബർ വരെയും) തിരുവല്ലാ രൂപതയുടെയും (1935 -36) അഡ്മിനിസ്ട്രേറ്ററായിരുന്നു. ദിവസവും തെറ്റാതെയുള്ള കുടി മൂലം ലിവറും കിഡ്നിയും തകരാറിലായി. അദ്ദേഹം 52-ാം വയസ്സിൽ കുടിയി ല്ലാത്ത ലോകത്തിലേക്കു കടന്നുപോയി. കരൾ നശിച്ചു മരിച്ചതിനാൽ ശരീരം മുഴുവൻ മഞ്ഞനിറം കലർന്നിരുന്നു. രോഗിയായി കിടക്കുമ്പോൾ ഓർത്തഡോക്സ് സഭയിലേക്കു വീണ്ടും വരണമെന്ന് ആഗ്രഹം ഉണ്ടായി. അതു സാധിക്കാതെ കുന്നംകുളത്തു വച്ചു മരിച്ച അദ്ദേഹത്തിന്റെ ഭൗതി കദേഹം റീത്തുപള്ളി സെമിത്തേരിയിൽ അടക്കി.

ഇങ്ങനെയുള്ള ഒരു കുടിയനെ അഡ്മിനിസ്ട്രേറ്റർ ആക്കിയ മാർ ഈവാനിയോസിനെക്കുറിച്ച് പരിതപിക്കാനേ വഴിയുള്ളു. ഏത് അനഭി മത വ്യക്തിയാണെങ്കിലും ഓർത്തഡോക്സ് സഭയിൽ നിന്നു വന്നാൽ "പുനരൈക്യപ്പെട്ടു" എന്നു കൊട്ടിഘോഷിക്കണമെന്നേ അവർക്ക് ഉണ്ടാ യിരുന്നുള്ളു. ചില പുകഞ്ഞ കൊള്ളികളെയാണ് പട്ടിട്ട് മൂടി റീത്തുകാർ സ്വീകരിച്ചത്. ചേപ്പാട്ടെ പീലിപ്പോസ് റമ്പാച്ചനേയും, പുലിക്കോട്ടിലെ റമ്പാ ച്ചനേയും "നിയുക്ത മെത്രാന്മാർ" എന്നു പറഞ്ഞാണ് ഈവാനിയോസ് കൊട്ടിഘോഷിച്ച് നടന്നിരുന്നത്. യാക്കോബായ സഭയിലെ രണ്ട് നിയുക്ത മെത്രാന്മാർ എന്റെ കൂടെ വന്നിരിക്കുന്നു എന്നാണ് റോമിലേക്ക് എഴുതി യിരുന്നത്. കത്ത് മാർ ഈവാനിയോസിന്റെ ജീവചരിത്രത്തിൽ ഫാ. ഇഞ്ച ക്കലോടി ചേർത്തിട്ടുണ്ട്.

മേൽപറഞ്ഞ രണ്ടു പേരും റീത്തിൽ മെത്രാന്മാരാകുന്ന ദിവസവും കാത്ത് മനഃപായസം ഉണ്ട് ഒടുവിൽ നിരാശരായി മരിച്ചു. ഈവാനിയോസ് രണ്ടു റമ്പാന്മാരുടേയും കാലുവാരി ആവശ്യം കഴിഞ്ഞപ്പോൾ കറിവേപ്പില എടുത്തു കളയുന്നപോലെ രണ്ടിനേയും തഴഞ്ഞു. നിരാശനായ പുലി ക്കോട്ടിലെ റമ്പാൻ കുന്നംകുളത്തു വന്നു ശിഷ്ടായുസ്സ് കഴിച്ചുകൂട്ടി. ഈവാനിയോസിന്റെ കൂടെ പോയത് അബദ്ധമായെന്ന് കുന്നംകുളത്തു

വന്നു തന്റെ സ്നേഹിതന്മാരോട് പറഞ്ഞു. ഇദ്ദേഹത്തിന്റെ സഹോദരിയെ മാമ്മൻമാപ്പിളയുടെ പുത്രൻ വറുഗീസ് മാപ്പിളയാണ് വിവാഹം കഴിച്ചിരുന്നത്. തിരിച്ച് ഓർത്തഡോക്സ് സഭയിൽ ചേരാൻ പല വഴിക്ക് ശ്രമിച്ചെങ്കിലും ആർത്താറ്റ് കുന്നംകുളം മഹാഇടവകയിലെ അന്നത്തെ വികാരി ജനറാൾ തെക്കെക്കരെ കുരിയാക്കോസ് കോർഎപ്പിസ്കോപ്പാ ഒട്ടും സമ്മതിച്ചില്ല. അദ്ദേഹം ആനുകൂലിച്ച് ഒന്ന് യെസ് മൂളിയിരുന്നെങ്കിൽ റമ്പാച്ചനെ ആർത്താറ്റ് പള്ളിയിൽ അടക്കുമായിരുന്നു.

റോമാസഭയിൽ ചേരാൻ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസും അനുയായികളും സമ്മതിച്ചിരുന്നു എന്നു മാർ ഈവാനിയോസും കൂട്ടരും അന്നു ഒരു വലിയ നുണ പ്രചരിപ്പിച്ചിരുന്നു. ഇതിൽ സത്യത്തിന്റെ കണികപോലും ഇല്ലായിരുന്നു. തടി തപ്പാനും തന്റെ സഭാഭ്രംശത്തെ ന്യായീകരിക്കാനും വേണ്ടി നടത്തിയ ഒരു നുണയും തട്ടിപ്പു പ്രസ്താവനയുമായിരുന്നു മാർ ഈവാനിയോസിന്റേത്. ഓർത്തഡോക്സ് സഭ വക വിദ്യാലയങ്ങൾ വിട്ടുകൊടുക്കാതെ കേസു നടത്തിയ മാർ ഈവാനിയോസ് ക്രിസ്തീയ മൂല്യങ്ങൾക്കോ പ്രമാണവും പ്രവൃത്തിയും യോജിപ്പിച്ചു കൊണ്ടു പോകുന്നതിനോ പ്രസിദ്ധനല്ലായിരുന്നു എന്ന വസ്തുതക്ക് അന്നത്തെ (ഇന്നും) തലമുറയിലുള്ള പലരും സാക്ഷികളാണ്. എന്നാൽ ഒട്ടധികം പേർക്ക് സാമ്പത്തിക സഹായവും ജോലിയും ലഭിക്കുന്നതിനു റീത്തു പ്രസ്ഥാനം വഴി തെളിച്ചിട്ടുണ്ട്.

നേരത്തെ മലങ്കരസഭ വക വിദ്യാലയങ്ങളുടെ മാനേജർ മാർ ഈവാനിയോസ് ആയിരുന്നു. അദ്ദേഹം റോമാസഭയിൽ ചേർന്നപ്പോൾ 60–ൽ പരം സ്കൂളുകൾ അദ്ദേഹം കൈവശപ്പെടുത്തിയിരുന്നു. പിന്നീടു കേസു നടത്തി പല സ്കൂളുകളും സഭ വീണ്ടെടുത്തിട്ടുണ്ട്.

## മലങ്കരസഭയുടെ ഭൂതക്കണ്ണാടി

കക്ഷിവഴക്കിൽ കലുഷമായ മലങ്കരസഭയേയും അതു നേരിടുന്ന പ്രതിസന്ധികളേയും യഥാതഥം വിലയിരുത്തിക്കൊണ്ടു രചിച്ച 'കുഴൽക്കണ്ണാടി'ക്ക് മറുപടി എന്ന നിലയിൽ പുനരൈക്യ പ്രസ്ഥാനത്തിന്റെ പ്രാരംഭ കാലത്ത്' 'മലങ്കരസഭയുടെ ഭൂതക്കണ്ണാടി' എന്ന പേരിൽ പി. ജോൺ മാത്യു (കോട്ടയം) ഒരു പുസ്തകം പ്രകാശിപ്പിക്കുകയുണ്ടായി.

ഭൂതക്കണ്ണാടിയിൽ ഇങ്ങനെ കാണുന്നു: "മലങ്കര സുറിയാനിസഭയിൽ ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന ആഭ്യന്തര കലഹങ്ങളുടെ പ്രധാന കാരണക്കാരിൽ ഒരാളും, അബ്ദേദു മിശിഹാ പാത്രിയർക്കീസു ബാവായെ മലയാളത്തിലേക്കു വരുത്തുന്നതിനും കാതോലിക്കാ സ്ഥാപനം ഇവിടെ ദൃഢരൂഢമാക്കുന്നതിനും അക്ഷീണം പരിശ്രമിച്ച സമുദായ ഭക്താഗ്രേസരനുമായ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവർകളും, അദ്ദേഹ

ത്തിന്റെ ചരടുവലിക്കനുസരിച്ച് കൈപൊക്കുകയും താഴ്ത്തുകയും ചെയ്യത്തക്കവണ്ണം കേവലം ഒരു പാവയായി മെത്രാൻ സ്ഥാനത്തേക്ക് ആരോഹണം ചെയ്യപ്പെട്ട തെയോഫിലോസ് എപ്പിസ്ക്കോപ്പാ അവർകളും 'വാളെടുത്തവനെല്ലാം വെളിച്ചപ്പാട്' എന്നു പറഞ്ഞതുപോലെ ഏതു രൂപത്തിനും ചാടുന്നതിനു സന്നദ്ധരായ ചില റമ്പാന്മാരും, ബഥനി ആശ്രമവാസികളെന്നു പറയപ്പെടുന്ന കുറേ കാവിവേഷധാരികളും കൂടി 'മലങ്കരസഭയുടെ അധഃപതനത്തിനുള്ള ദുസ്സഹ ദുഃഖം മൂലം' ബഥനി ആശ്രമം വിട്ടു റോമാസഭയിലേക്കു ചാടുന്നതിലും അരയും തലയും മുറുക്കി തിരുവല്ലായിലെവിടെയോ ഒരു വീടു വാടകയ്ക്കെടുത്ത് സുഖവാസം തുടങ്ങുന്നതിനും ആരംഭിച്ചിട്ടുള്ള വിവരം മലങ്കര സുറിയാനി സഭാംഗങ്ങളിൽ പലരും അറിഞ്ഞിരിക്കുമല്ലോ.

തന്റെ മനോരാജ്യക്കോട്ടകളെല്ലാം ശിഥിലീഭവിച്ചതു മൂലം നിരാശനും ഭഗ്നോത്സാഹിയുമായി 'ഇനി എന്താണു വേണ്ടത്' എന്നാലോചിച്ചുകൊണ്ടിരുന്ന മാർ ഈവാനിയോസിനു ലഭിച്ച അനുചരൻ പുലിക്കോട്ടു റമ്പാൻ ആണെന്നു പറയുമ്പോൾ ബാക്കിയെല്ലാം ഊഹ്യമാണല്ലോ. 'കൊല്ലുന്ന രാജാവിനു തിന്നുന്ന മന്ത്രി!'

കിട്ടിയ അവസരം നഷ്ടപ്പെടുത്താതെ റോമാസഭയിലേക്ക് ഒരു ചാട്ടം ചാടിയാൽ കാലതാമസം കൂടാതെ മെത്രാനായി യഥേഷ്ടം സുഖിച്ചാനന്ദിക്കാമെന്നുള്ള മോഹമാണ് അദ്ദേഹത്തെ ഇതിലേക്കു പ്രേരിപ്പിച്ചതെങ്കിൽ എന്തിന് അദ്ദേഹത്തെ ക്ലേശിപ്പിക്കുന്നു? അദ്ദേഹം ഇഷ്ടം പോലെ സുഖിച്ചുകൊള്ളട്ടെ. ഇപ്രകാരം പണിക്കരു മെത്രാന്റെയും പുലിക്കോട്ടു റമ്പാന്റെയും പ്രതാപ മഹിമകളെല്ലാം വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസു തിരുമേനിയുടെ ആനുകൂല്യത്തെ ഒന്നിനെ ആശ്രയിച്ചാണിരിക്കുന്നതെന്ന പരമാർത്ഥം ഇവർ ഇരുവരും യഥാവിധി ഗ്രഹിച്ചിട്ടുള്ളതിനാലാണ് വലിയ മെത്രാച്ചന്റെ കാലം കഴിഞ്ഞാലത്തെ സ്ഥിതിയെപ്പറ്റി ഇപ്പോഴേ അവർ ആലോചന ആരംഭിച്ചിരിക്കുന്നതെന്ന വസ്തുത സമുദായാംഗങ്ങളിൽ ചിലർക്ക് മനസ്സിലായിട്ടില്ലാത്തതിനാലാണ് അവർ ഇക്കാര്യത്തിൽ പരിഭ്രമം പ്രദർശിപ്പിക്കുന്നത്.

ഇനിയും തെയോഫിലോസ് മെത്രാന്റെയും ചേപ്പാട്ടു റമ്പാന്റെയും സ്ഥിതികൂടി ആലോചിച്ചശേഷം ഈ ഭാഗം അവസാനിപ്പിക്കാം. പണ്ടേ തന്നെ 'തന്റെ യജമാനന്റെ ശബ്ദം' എന്ന അന്വർത്ഥനാമം സമ്പാദിച്ചിട്ടുള്ള മാർ തെയോഫിലോസ്, മാർ ഈവാനിയോസിന്റെ പാവയോ, കിളിയോ ആണെന്നു പറയുന്നതിൽ യാതൊരബദ്ധവുമില്ല. ഇദ്ദേഹം വിദ്യാർത്ഥിയായിരുന്ന കാലത്ത് സഹപാഠികൾ വിളിച്ചുപോന്ന പേരാണ് മേൽചേർത്തത്. അന്നു തന്നെ പണിക്കരച്ചന്റെ പാവയായി കണക്കാക്കപ്പെട്ടിരുന്ന ഈ സാധു ഇപ്പോൾ മാർ ഈവാനിയോസിന്റെ സഹായവും

ആനുകൂല്യവും കൊണ്ടു മെത്രാനായിത്തീർന്നുവെങ്കിൽ അന്നത്തേക്കാൾ എത്രയോ മടങ്ങു കൂടുതൽ ഇന്നു പരാധീനനായി തീർന്നിരിക്കണം എന്നു നമുക്ക് ഊഹിക്കാവുന്നതാണ്. അദ്ദേഹത്തിന്റെ സാധുപ്രകൃതത്തെയും ഈശ്വരഭക്തിയെയും മാത്രം പരിഗണിച്ചാണ് മേൽപ്പട്ടസ്ഥാനത്തേക്ക് ഉയർത്തുന്നതിൽ അന്ന് ആരും ഭിന്നാഭിപ്രായം പ്രകടിപ്പിക്കാതിരുന്നത്. ഏതായാലും, സ്വശക്തിയോ തന്റേടമോ ഇല്ലാത്ത ഭീരുക്കൾക്ക് സ്ഥാന മാനങ്ങൾ നൽകിയാലത്തെ ഫലം എന്താണെന്നു സുറിയാനി സമുദായം ഇനിയെങ്കിലും പഠിക്കട്ടെ."

## പുലിക്കോട്ടിൽ ജോസഫ് റമ്പാൻ: സമ്പൂർണ്ണ ജീവചരിത്രം

പുലിക്കോട്ടിൽ ജോസഫ് റമ്പാന്റെ ലഘുജീവചരിത്രം കുന്നങ്കുളത്തു നിന്നും പി. ഐ. ഇട്ടൂപ്പ് പ്രസിദ്ധീകരിച്ചത് പുതിയ തലമുറയുടെ അറിവി ലേയ്ക്കായി ഇവിടെ അതേപടി പുനഃപ്രസിദ്ധീകരിക്കുന്നു:

നൂറ്റിപ്പതിനാറു വർഷം മുമ്പ് 1889 ൽ ഭൂജാതനായ പുലിക്കോട്ടിൽ ജോസഫ് റമ്പാൻ മേധാശക്തി കൊണ്ടും സാഹിത്യവാസന കൊണ്ടും മറ്റും അനുഗൃഹീതനായിരുന്നു. മഹാകവി വള്ളത്തോൾ സ്വദേശാഭിമാനി രാമകൃഷ്ണ പിള്ള എന്നിവരുടെ സേവനങ്ങൾ തന്റെ 'ആത്മപോഷിണി' മാസികയ്ക്കു ലഭ്യമാക്കിയ ശെമ്മാശ്ശന്റെ കഴിവ് അപാരമാണ്. ശെമ്മാശ്ശ നോടൊത്ത് പ്രവർത്തിക്കുമ്പോഴാണ് 'മഗ്ദലനമറിയം' എന്ന മരണമി ല്ലാത്ത അതിമനോഹര ഖണ്ഡകാവ്യം വള്ളത്തോൾ രചിച്ചത്. ഈ ഖണ്ഡകാവ്യത്തിന് അവതാരിക എഴുതാൻ ചിത്രമെഴുത്തു കെ. എം. വറു ഗീസിനേക്കാൾ യോഗ്യനായ ഒരു ഗദ്യസാഹിത്യകാരൻ ഇല്ലെന്നുള്ള വസ്തുത വള്ളത്തോളിനെ ധരിപ്പിച്ചതും ജോസഫ് ശെമ്മാശ്ശനാണ്. റമ്പാ ച്ചന്റെ ഒരു സമ്പൂർണ്ണ ജീവചരിത്രം മറ്റത്തിൽ കുര്യൻ കത്തനാർ പ്രസിദ്ധ പ്പെടുത്തിയിട്ടുണ്ട്. കഴിഞ്ഞ തലമുറയിലെ ആ പ്രഗല്ഭ വ്യക്തിയെപ്പറ്റി അവശ്യം അറിഞ്ഞിരിക്കേണ്ട കാര്യങ്ങളാണു ചുവടെ ചേർക്കുന്നത്:

യൌസെഫ് റമ്പാൻ കുന്നംകുളത്തുള്ള സുപ്രസിദ്ധമായ പുലിക്കോട് തറവാട്ടിൽ 1889 നവമ്പർ 16 നു ഭൂജാതനായി. കാലം ചെയ്തച്ചൻ (പഴയ സിമ്മനാരിസ്ഥാപകൻ മാർ ദീവന്നാസിയോസ്) തുടങ്ങിയ വന്ദ്യ സഭാ പിതാക്കന്മാരെ പ്രസവിച്ച പുരാതനമായ ആ മന്ദിരത്തിലാണ് ഇദ്ദേഹവും ജനിച്ചത്. ജനിക്കുന്നതിനു മുമ്പു തന്നെ മാതാപിതാക്കന്മാർ കുട്ടിയെ പട്ട ത്തിനായി നേർന്നിരുന്നു. സുറിയാനി സഭാചരിത്രത്തിൽ സ്വർണ്ണലിപിക ളിൽ പ്രശോഭിച്ചു കാണുന്ന കാരണവന്മാരായ സഭാനേതാക്കന്മാരുടെ കാലടികളെ പിന്തുടരുവാൻ അവതാരംചെയ്ത ഈ ശിശുവിനെ അളവറ്റ സന്തോഷത്തോടും നിസ്സീമമായ പ്രത്യാശയോടും കൂടിയാണ് സ്വഗൃഹ ക്കാരും ഇന്നാട്ടുകാരും എന്നുവേണ്ട സുറിയാനി സമുദായം മുഴുവനും ഉറ്റുനോക്കിക്കൊണ്ടിരുന്നത്. ജനിക്കുമ്പോൾ തന്നെ ശിശുവിന്റെ ഇടത്തെ

കവിൾത്തടത്തിൽ കറുത്ത ഒരു ലാഞ്ഛനം ഏകദേശം ഒരു മഞ്ചാടിക്കുരു വൃത്തത്തിൽ തിളങ്ങി പ്രകാശിച്ചിരുന്നു. കുട്ടിക്ക് ആരുടെ പേരിടണം എന്നായി പിന്നത്തെ ആലോചന. പുലിക്കോട്ടു കുടുംബത്തിൽ പട്ടമേറ്റവ രൊക്കെ ഇട്ടൂപ്പ് എന്ന പേരിനാൽ അറിയപ്പെടുന്നതു കൊണ്ടു അതാണ് അനുയോജ്യമായ പേരെന്നു പലരും അഭിപ്രായപ്പെട്ടു. പിതാവിന്റെ പേരും ഉട്ടൂപ്പെന്നാകയാൽ ശിശുവിന്നു ആ പേരിടുന്നത് നാട്ടുനടപ്പിനു യോജിച്ചത ല്ലെന്നുള്ള അഭിപ്രായക്കാരുണ്ടായിരുന്നെങ്കിലും കുട്ടിയ്ക്കു ഉട്ടൂപ്പ് എന്നു തന്നെ നാമകരണം ചെയ്യപ്പെട്ടു.

### വിദ്യാഭ്യാസം

അഞ്ചു വയസ്സായപ്പോൾ പഴയപള്ളി സ്കൂളിൽ ഉട്ടൂപ്പുകുട്ടിയെ എഴു ത്തിനു വെച്ചു. വയോവൃദ്ധനായിരുന്ന പനക്കൽ ഉട്ടൂപ്പുണ്ണി വാദ്ധ്യാരാണ് കുട്ടിയെ ആദ്യമായി അക്ഷരങ്ങൾ പഠിപ്പിച്ചത്. ഒരു കൊല്ലം കഴിഞ്ഞശേഷം സർക്കാർ സ്കൂളിലേക്കു പോയി. അവിടെ ശിശുക്ലാസ് മുതൽ ഇംഗ്ലീഷ് പഠിപ്പിച്ചുവന്നു. കരുമാങ്കുഴി ഇട്ട്യേര സാറാണ് അന്നു ശിശുക്ലാസിലെ അദ്ധ്യാപകൻ. തടിച്ച ദേഹം, അതിനടുത്ത പൊക്കം, ഒരു കണ്ണിനു കാഴ്ചയില്ല; അതിനുപകരം ഒരു പളുങ്കുകണ്ണ്. ഇദ്ദേഹത്തിന്റെ ശബ്ദമാത്ര യിൽ കുട്ടികൾ നടുങ്ങും. ഇംഗ്ലീഷ് പഠിക്കാൻ ഉട്ടൂപ്പിനു നല്ല മിടുക്കുണ്ട്. 'ഏ. ബി. സി. ഡി' തുടങ്ങിയ അക്ഷരങ്ങൾ അവൻ വളരെ നന്നായി എഴു തും. കയ്യക്ഷരം ചീത്തയായാൽ അന്നു നല്ല കണക്കിന് കിട്ടും. സാധാ രണമായി തുടപിടിച്ചു തിരുമ്പുന്നതാണ് അദ്ധ്യാപകൻ തരുന്ന ശിക്ഷ. 'കിഴങ്ങെടുക്കുക' എന്നാണ് ഈ ശിക്ഷയ്ക്ക് അദ്ദേഹം കൊടുത്തിട്ടുള്ള പേര്. ഈ തിരുമ്പ് കിട്ടാതിരിക്കാൻ ഉട്ടൂപ്പ്, ഏ. ബി. സി. ഡി. എഴുതിതന്ന് ചങ്ങാതിമാരെ പലപ്പോഴും സഹായിച്ചിട്ടുണ്ട്. ആ ക്ലാസിൽ ഒരു കൊല്ലം തികച്ച് പഠിച്ചിട്ടില്ല. അപ്പോഴേക്കും മെത്രാച്ചന്റെ സ്കൂൾ (Mar Ignatius School) തുടങ്ങി. അപ്പോൾ ആ സ്ക്കൂളിൽ പോയി ചേർന്നു.

### ശെമ്മാശൻ

മെത്രാച്ചന്റെ സ്ക്കൂളിൽ പഠിക്കുന്ന കാലത്താണ് ഉട്ടൂപ്പിന്റെ ശെമ്മാശ പ്പട്ടം. അന്നു ഉട്ടൂപ്പിന് പന്ത്രണ്ട് വയസ്സുണ്ട്. ശെമ്മാശ്ശനായ ശേഷവും കുറച്ച് കാലം ഇവിടെത്തന്നെ പഠിച്ചു. പിന്നീടുള്ള വിദ്യാഭ്യാസം എം. ഡി. സെമി നാരിയിലാണ് കഴിച്ചത്.

നാലു മണിക്കു സ്കൂൾ വിട്ടുവന്നാൽ ശെമ്മാശ്ശൻ ആർത്താറ്റ് പള്ളി യിൽ പോയി ദിവസേന ധൂപം വെയ്ക്കണമെന്നാണു പിതാവിന്റെ ചട്ടം. രണ്ടു കാളകളെ പൂട്ടിയ സ്വന്തമായ ഒരു കരാസു വണ്ടിയിലാണ് യാത്ര. ആർത്താറ്റു ചെന്നു ശെമ്മാശൻ പള്ളിയിലും പള്ളിക്കലെ ഉപ്പാപ്പന്റെ (പുലി ക്കോട്ടു യൌസേഫ് കത്തനാർ) കബറിങ്കലും ധൂപം വീശിക്കഴിഞ്ഞ് പള്ളി

പ്പറമ്പിലിരുന്നു കുറെനേരം വിശ്രമിക്കും. ഇങ്ങനെ ശെമ്മാശ്ശൻ കോട്ടയ ത്തിനു പോകുന്നതുവരെ എല്ലാ ദിവസവും ആർത്താറ്റു ധൂപം കാട്ടി വന്നു.

**ഒരു അത്യാഹിതം**

റമ്പാച്ചന്റെ വീട് കുന്നംകുളത്ത് നാലുംകൂടിയ നടയ്ക്കടുത്താണ്. റമ്പാച്ചൻ കുട്ടിയായിരുന്ന കാലത്ത് നടപ്പുദീനം പട്ടണത്തിൽ പടർന്നു പിടിച്ചു. ഉട്ടൂപ്പിന്റെ സഹോദരി അച്ചമ്മ മാത്രമേ വീട്ടിൽ കുട്ടിയായിട്ടുള്ളു. പിതാവു അക്കാലത്ത് കൊച്ചിയിലാണ് സ്വന്തംവക അച്ചുകൂടവും ആഴ്ച തോറുമുള്ള ഒരു ഇംഗ്ലീഷ്പത്രവും നടത്തിയിരുന്നത്. ആ പത്രത്തിനു Malabar Mail എന്നായിരുന്നു പേർ. ഉട്ടൂപ്പിന്റെ മാതാവ് കുന്നംകുളത്ത് സാമാന്യം പ്രസിദ്ധിയേറിയ ചെറുവത്തൂർ കുടുംബത്തിലെ ഒരംഗമാണ്. പരേതനായ ചെറുവത്തൂർ യൌസെഫ് കത്തനാരുടെ പെങ്ങളാണ് അവർ. വളരെ ഒതുങ്ങിയ മട്ടിൽ ജീവിതം നയിച്ച ഒരു സ്ത്രീരത്നമായിരുന്നു ഉട്ടൂപ്പിന്റെ അമ്മ. കൃശാംഗിയും പ്രകൃത്യാ സുശീലയുമായിരുന്ന ആ മാതാവിനു കുഞ്ഞന്നം എന്നായിരുന്നു പേർ. യഥാർത്ഥത്തിൽ അവർ ഒരു ചെറിയ അരയന്നം തന്നെയെന്നു പറയാം. നിറവും, നടയും, നിഷ്കപ ടമായ നടപടിയും കണ്ടാൽ കുഞ്ഞന്നം എന്ന നാമധേയം തികച്ചും അവർ അർഹിക്കുന്നുവെന്നു പറയാം. ഈശ്വരഭക്തയും പുണ്യകർമ്മനിരതയുമാ യിരുന്ന മാതാവ് ഉട്ടൂപ്പിന്റെ എട്ടാമത്തെ വയസ്സിൽ വിഷൂചിക മൂലം കാല ഗതി പ്രാപിച്ചു. ഈ അത്യാഹിതം ഉട്ടൂപ്പിന്റെ അപ്പനു മർമ്മഭേദകമായി തീർന്നു. കൊച്ചിയിലുണ്ടായിരുന്ന അച്ചുകൂടവും മറ്റും നിർത്തലാക്കി അവയെല്ലാം കുന്നംകുളത്തേക്കു മാറ്റി. അമ്മയുടെ വിയോഗം മൂലം കുട്ടിക്കു യാതൊരു കോട്ടവും തട്ടാത്തവിധം ഉട്ടൂപ്പിന്റെ പരിചരണത്തിൽ പിതാവു അനവരതം ബദ്ധശ്രദ്ധനായിരുന്നു. ഒരു മാതാവിന്റെ ഹൃദയവും അവരുടെ ശിശുപരിപാലന പാടവവും ഒന്നു വേറെ തന്നെയാണ്. ഇങ്ങിനെ കുറച്ചുകാലം കഴിഞ്ഞു. പിന്നെ പിതാവിന്റെ പുനർവിവാഹാലോചനയായി. രണ്ടാംകുടിയമ്മമാരുടെ "തൊഴുത്തിൽകുത്ത്" ഏതു നാട്ടിലും പ്രചാരത്തിലിരിക്കുന്നതു കൊണ്ടു പിതാവിന്റെ പുനർവിവാഹം അവതാള ത്തിൽ കലാശിക്കുമെന്നു നാട്ടുകാർ പറയാതിരുന്നില്ല. ഉട്ടൂപ്പിന്റെ പിതാവു ഇതൊന്നും വകവെച്ചില്ല. അക്കാലത്തു ഇവിടുത്തെ മൂപ്പച്ചനായ ചെമ്മ ണ്ണൂർ ഉക്രു കത്തനാരുടെ കുടുംബത്തിൽപെട്ട കുഞ്ഞിറ്റി എന്ന സ്ത്രീയെ അദ്ദേഹം വിവാഹം ചെയ്തു. കുഞ്ഞന്നത്തെപ്പോലെ കുഞ്ഞീറ്റിയും ലളിതജീവിതം നയിക്കുന്നവളാണ്. സ്വന്തമകനേക്കാൾ അധികം വാത്സല്യ ത്തോടു കൂടി ഉട്ടൂപ്പിനെ അവർ പരിപാലിച്ചു വന്നു. ഉമ്മാമ (രണ്ടാംകുടി യമ്മ) യുടെ പരിചരണം ഉട്ടൂപ്പിനു പെറ്റമ്മയേക്കാൾ അധികം സംതൃ പ്തിയും സന്തോഷവും നൽകി. ശെമ്മാശ്ശനായതിന്റെ ശേഷവും എന്നു വേണ്ട, റമ്പാച്ചൻ മൃതിയടയുന്നതുവരെ ഉമ്മാമയുടെ വരുതികളെ അദ്ദേഹം

അതിലംഘിച്ചിട്ടില്ല. ശെമ്മാശ്ശന്റെ 30 -ാം വയസ്സിൽ പിതാവ് ചരമഗതി പ്രാപിച്ചു. വിധവയായ ഉമ്മാമയെ ശെമ്മാശൻ വളരെ ആദരവോടും ബഹുമാനത്തോടും സംരക്ഷിച്ചുപോന്നു. അതുപോലെ തന്നെ ഉമ്മാമക്കു ശെമ്മാശ്ശനും കണ്ണിലുണ്ണിയാണ്. റമ്പാച്ചന്റെ മരണശയ്യയിൽ പോലും വൃദ്ധയായ ഉമ്മാമ അദ്ദേഹത്തെ രാപകൽ ശുശ്രൂഷിച്ചു കൊണ്ടിരുന്നു.

ഉട്ടൂപ്പിന്റെ പറമ്പിൽ ഒരു കൊക്കുറുണി (കുളം) ഉള്ളതിലാണു അവന്റെ നീന്തൽപഠിത്തം. ഒരിക്കൽ അവൻ കുളിക്കാൻ പോയി. ഉട്ടൂപ്പിനു നല്ല പോലെ നീന്താനറിഞ്ഞു കൂടാ. അന്നു നീന്തി, നീന്തി ഉട്ടൂപ്പ് കൊക്കു റുണിയുടെ ആഴംകൂടിയ ഭാഗത്തെത്തി. കൈകാൽ കുഴഞ്ഞ്, മൂപ്പൻ ഇളകാൻ വയ്യാതെ മിഴിച്ചുതുടങ്ങി. ഇതു കണ്ടുനിന്ന കൂട്ടുകാർ ഉട്ടൂപ്പ് കളിക്കുകയാണെന്നാണു വിചാരിച്ചത്. എന്നാൽ ഉട്ടൂപ്പിന്റെ അപ്പൻ യദൃച്ഛയാ അവിടെ വന്നപ്പോൾ കണ്ടത്, ഉട്ടൂപ്പ് മുങ്ങിത്തുടിക്കുന്നതാണ്. അദ്ദേഹം പെട്ടെന്ന് വെള്ളത്തിൽ ചാടി, കുട്ടിയെ കരക്കു കയറ്റി. അന്നു മുതൽ ഉട്ടൂപ്പിന്റെ നീന്തൽപഠിത്തത്തിനു ഒരു പൂർണ്ണവിരാമമിട്ടു.

### ലളിതകലകൾ

ആശാനില്ലാത്ത വിദ്യ പഠിക്കാനാണ് ഉട്ടൂപ്പിനു അധികം താല്പര്യം. ഒരു വാച്ചു കിട്ടിയാൽ മതി. അതഴിച്ചു അതിനുള്ളിലെ യന്ത്രപ്പണികൾ പരിശോധിക്കാതിരിക്കാൻ ഉട്ടൂപ്പിനെക്കൊണ്ടു കഴികയില്ല. ഇങ്ങിനെ സ്വയ പരിശ്രമം കൊണ്ടു വാച്ച്, ക്ലോക്ക് മുതലായവ അഴിച്ചുകൂട്ടാനും, നന്നാ ക്കാനും പഠിച്ചു. അപ്പോഴേക്കും എത്ര വാച്ചുകളാണ് ഉപയോഗശൂന്യ മായിട്ടുള്ളത് എന്നതിനു കണക്കില്ല. എന്നാൽ ഈ യന്ത്രപരിശോധനകൾ ഉട്ടൂപ്പിനെ ഒരു നല്ല കരകൌശല വിദഗ്ദ്ധനാക്കി തീർത്തു. തന്റെ പിതാവും ഇതുപോലെ യന്ത്രപ്പണികളിൽ വാസനയുള്ള ഒരാളായിരുന്നു. ശെമ്മാശ്ശൻ സൂത്രവിദ്യകളിൽ വലിയ പടുത്വം നേടി. ഒരു അച്ചുകൂടത്തിൽ നടത്തേ ണ്ടുന്ന എല്ലാ പണികളും - അക്ഷരം ചേർക്കുക, അച്ചടിക്കുക, യന്ത്രപ്രസ് അഴിക്കുക, അതു നന്നാക്കുക തുടങ്ങിയ എല്ലാ ജോലികളും അദ്ദേഹത്തി നറിയാം.

പ്രാക്കളെ വളർത്തുന്ന പ്രകൃതി ശൈശവം തൊട്ട് അന്ത്യത്തോളം അദ്ദേഹത്തിനുണ്ടായിരുന്ന ഒരു നേരംപോക്കാണ്. പ്രാവുകളെ വളർത്തു കയും അവയെ ലാളിക്കുകയും ചെയ്യുന്നതു അദ്ദേഹത്തിനു ഒഴിച്ചു കൂടാത്ത ഒരു വിനോദമാണ്. ഓരോ പ്രാവിനും ഓരോ പ്രത്യേക പേരാണ് വിളിക്കുക. നല്ല പ്രാക്കളെ കണ്ടാൽ എന്തു വില കൊടുത്താലും അവയെ വാങ്ങിക്കണമെന്നു നിർബന്ധമാണ്. ചെറുപ്പകാലത്തു ഉട്ടൂപ്പിന്റെ പ്രാവു കളും പ്രാക്കൂടും ഇവിടങ്ങളിൽ പ്രസിദ്ധമാണ്. ശെമ്മാശ്ശനായ ശേഷവും ഈ കമ്പം വിട്ടില്ല. കോട്ടയത്തും, തിരുവല്ലായിലും താമസിക്കുമ്പോഴും

പ്രാക്കളോടുള്ള ഭ്രമം തന്നെ വിട്ടുമാറിയിട്ടില്ല. മരണംവരെ പ്രാക്കൾ അദ്ദേഹത്തിന്റെ സഖാക്കളായിരുന്നു. റമ്പാച്ചൻ ഒടുവിലായി കുന്നംകുളത്തു താമസിച്ചിരുന്ന സെന്റ് മേരീസ് പള്ളിയുടെ പറമ്പിൽ അദ്ദേഹം പണിയിച്ച പ്രാക്കൂട് ഇന്നും കാണാം. റമ്പാച്ചനിൽ രൂഢമൂലമായിക്കിടന്നിരുന്ന ഭൂതദയ, നിഷ്കളങ്കത്വം എന്നിവയെ പ്രഷ്പഷ്ടമാക്കുമാറ്, നിരുപദ്രവികളും കപടമില്ലാത്തവയുമായ അദ്ദേഹത്തിന്റെ ഓമന പ്രാവുകൾ അനവരതം അദ്ദേഹത്തിന്റെ ചുറ്റും തത്തിക്കളിച്ചും പാറിയും കൊണ്ടിരുന്നു. യജമാനനായ റമ്പാച്ചന്റെ വേർപാടിൽ അനുശോചിച്ച്, വിലാപഗീതം ഉച്ചരിക്കുകയാണൊ എന്നു ശങ്കിക്കുമാറ് അദ്ദേഹത്തിന്റെ പ്രിയപ്പെട്ട പ്രാവുകൾ കബറടക്കത്തിനു ശേഷം 5-10 ദിവസത്തോളം ശവപ്പൊലിയിന്മേൽ (40 ദിവസം കഴിഞ്ഞാണ് കബറിടം കെട്ടിയത്) ഒരു ദീനസ്വരത്തിൽ കുറുകിക്കൊണ്ടു നടന്നിരുന്ന കാഴ്ച ഏവരേയും കരളലിയിപ്പിക്കുന്നതായിരുന്നു.

### സാഹിത്യസമാജം

ആംഗ്ലോ - വെർനാകുലർ സംഘം എന്ന അഭിധാനത്തിൽ പഴയ പള്ളിപ്പടിയുടെ മുകളിൽ നടന്നിരുന്ന സാഹിത്യ സമാജത്തിന്റെ പ്രസിഡണ്ടുസ്ഥാനം ശെമ്മാശ്ശൻ വളരെക്കാലം വഹിച്ചു. അക്കാലം മുതൽക്കാണ് ശെമ്മാശ്ശനിൽ സാഹിത്യത്തിന്റെ മുളകൾ അങ്കുരിച്ചു തുടങ്ങിയത്. ടി. സംഘം വകയായി ഒരു "ലൈബ്രറി" കൊച്ചി ദിവാനായിരുന്ന മി. ഏ. ആർ. ബാനർജിയെക്കൊണ്ടു ഉൽഘാടനം ചെയ്യിപ്പിച്ചതും ശെമ്മാശ്ശന്റെ അശ്രാന്തപരിശ്രമം കൊണ്ടായിരുന്നു. തന്മൂലം ശെമ്മാശ്ശനു പുസ്തകപാരായണത്തിലുള്ള അഭിരുചി വർദ്ധിച്ചുവന്നു. വാചാപ്രസംഗത്തിലും ശെമ്മാശൻ നല്ല പാടവം നേടി. ഏതെങ്കിലും വിഷയത്തെപ്പറ്റി സരസമായും സന്ദർഭോചിതമായും സംസാരിപ്പാൻ അദ്ദേഹത്തിനു കഴിയും. റമ്പാച്ചൻ ഒരു നല്ല ഗദ്യകാരൻ എന്നു തന്നെയല്ല ഒരു ഒന്നാന്തരം പ്രാസംഗികനും കൂടി ആയിരുന്നു. പല മഹായോഗങ്ങളിലും സംസാരിച്ച് കേൾവിക്കാരെ ഹഠാൽ ആകർഷിക്കത്തക്ക വാഗ്വിലാസവും, സാരള്യവും അദ്ദേഹത്തിന്റെ പ്രസംഗങ്ങൾക്കുണ്ടായിരുന്നുവെന്നുള്ളതു അവിതർക്കിതമാണ്.

### ഔദാര്യബുദ്ധി

റമ്പാച്ചൻ ഉദാരശീലനും ദീനദയാലുവും ആയിരുന്നു. ആരുടെയെങ്കിലും കണ്ണുനീർ കാണുന്നതു അദ്ദേഹത്തിനു ദുസ്സഹമായ കാര്യമാണ്. ധർമ്മിഷ്ഠനായ അദ്ദേഹം സാധുക്കളെ പലവിധത്തിൽ സഹായിച്ചു. ഉദാരമതിയായിരുന്ന പുലിക്കോട്ട് മെത്രാച്ചന്റെ കയ്യിൽനിന്നു പല സഹായങ്ങൾ വാങ്ങി, രുചികണ്ടിട്ടുള്ള പലരും ആ താവഴിയും പറഞ്ഞ് റമ്പാച്ചനെ

അലട്ടുക പതിവായിരുന്നു. ചോദിക്കുന്ന ഒരുവനേയും വെറുംകയ്യായി റമ്പാച്ചനയച്ചിട്ടില്ല. ഇന്നു പത്തു കിട്ടിയാൽ പത്തും ചിലവാണ്. നാളെ നൂറ് കിട്ടിയാൽ അതും ചിലവാണ്. ഇങ്ങിനെ വരവോടു ചിലവ് എന്ന മട്ടിൽ പണം വാരിവിതറിയിരുന്നു. "സമ്പാദിക്കുക" എന്ന വാക്കു തന്നെ റമ്പാച്ചന്റെ നിഘണ്ടുവിൽ കാണുകയില്ല.

**മാസികപ്രസ്ഥാനം**

പഠിത്വം മാറ്റി കോട്ടയത്തു നിന്നു ഇവിടെ വന്നതു തന്നെ മാസികാ ഭ്രാന്തായിട്ടാണ്. "ഉടനെ തുടങ്ങണം ഒരു മാസിക" എന്നു ശഠിച്ചു തുടങ്ങി. വൃദ്ധനായ പിതാവു ശെമ്മാശന്റെ ഏതു ഉദ്യമത്തിനും വിരോധിയല്ല, എന്തിനധികം പറയുന്നു. 'ആത്മപോഷിണി'യുടെ ആദ്യലക്കം ഇറക്കിക്കഴിഞ്ഞു.

അങ്ങിനെ മൂന്നുനാലു ലക്കങ്ങൾ ഇറങ്ങിയപ്പോഴേക്കും ചിറ്റഞ്ഞൂര് തമ്പുരാൻ രവിശർമ്മ പത്രാധിപത്വം കയ്യേറി. എന്നാൽ അദ്ദേഹം കാല വിളംബമെന്യെ പ്രപഞ്ചത്തിരയ്ക്കുള്ളിൽ അന്തർദ്ധാനം ചെയ്തു. ശർമ്മയുടെ വിയോഗത്താൽ പോഷിണി പിന്നെയും ശോഷിച്ചുവശായി. സ്ഥിരോത്സാഹിയായ ശെമ്മാശന്റെ എഴുത്തുകുത്തിന്റെ മിടുക്കു കൊണ്ടു അന്നത്തെ സാഹിത്യലോകത്തിൽ പേരു കേട്ട പലരും ആത്മപോഷിണിയെ താലോലിക്കാൻ തുടങ്ങി. ഈ ഘട്ടത്തിലാണ് പ്രസിദ്ധ ഗദ്യമെഴുത്തുകാരനായ രാമകൃഷ്ണപിള്ളയെ പോഷിണിയുടെ പത്രാധിപരായി ലഭിച്ചത്. മിസ്റ്റർ പിള്ള കുന്നംകുളത്തു കുറെ കാലം താമസിക്കുകയും അതുനിമിത്തം ശെമ്മാശനും സാഹിത്യത്തിന്റെ പല വശങ്ങളെക്കുറിച്ചു പഠിക്കാൻ ഇടയാകുകയും ചെയ്തു.

പിന്നീടാണ് വള്ളത്തോളിന്റെ സുവർണ്ണമാലകളും മനോഹരമായ പട്ടാടകളും ധരിച്ച് ആ മഹാകവിയുടെ ലാളനയിൽ വളരുവാൻ പോഷിണിക്കു ഭാഗ്യമുണ്ടായത്. വള്ളത്തോളുമായുണ്ടായ സമ്പർക്കം ശെമ്മാശനും വള്ളത്തോളിനും ഒരുപോലെ ഗുണകരമായിത്തീർന്നു. മഹാകവിയിൽ നിന്നു പലതും പഠിപ്പാൻ ശെമ്മാശ്ശനു സാധിച്ചു. വള്ളത്തോളിനെ തോളിലെടുത്തു പൊക്കാൻ ശെമ്മാശ്ശനും മടിയുണ്ടായിരുന്നില്ല.

വള്ളത്തോളുമായുള്ള മൈത്രീബന്ധം മൂർദ്ധന്യദശയിൽ എത്തിയ ഈ കാലഘട്ടത്തിലാണ് വള്ളത്തോളിന്റെ ശ്രദ്ധ മഗ്ദലനമറിയ രചനയിൽ പതിഞ്ഞതും, ശെമ്മാശന് കുർബാനതക്സാ, പീഡാനുഭവവാഴ്ചയിലെ പ്രുമിയോൻ, കൂദാശാക്രമങ്ങൾ മുതലായ ആരാധനാപുസ്തകങ്ങൾ സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് തർജ്ജമ ചെയ്യണമെന്ന് തോന്നിയതും. ഭാഷാവിവർത്തനത്തിന് വേണ്ട തക്ക സുറിയാനി പാണ്ഡിത്യം തനിക്ക് ഇല്ലാതിരുന്നതുകൊണ്ട് പല പണ്ഡിതന്മാരുടേയും സഹായം ആവശ്യമായി വന്നു. അതിൽ ഒരാളായിരുന്നു പരേതനായ ചെറുവത്തൂർ

കുറിയാക്കോസ് കത്തനാർ. അദ്ദേഹം പുലിക്കോട്ട് തിരുമേനിയുടെ കനി ഷ്ഠസഹോദരിയുടെ പുത്രനാണെന്നുള്ളതുകൊണ്ട് ശെമ്മാശനുമായുള്ള ബന്ധം പറയേണ്ടതില്ലല്ലോ. ഇതിന്നും പുറമെ ഇവർ രണ്ടുപേരും ആത്മ മിത്രങ്ങളും ആയിരുന്നു. ഒരു ദിവസമെങ്കിലും കുറിയാക്കോസ് കത്തനാർ (കുരിയപ്പനച്ചൻ) പുലിക്കോട്ടു ഭവനത്തിൽ ഒരു നേരമെങ്കിലും വരാതെ ഉറങ്ങുകയില്ലായിരുന്നു.

പക്ഷേ തർജ്ജമകാര്യത്തിന് അന്നത്തെ മേൽപട്ടക്കാർക്കെല്ലാം എന്തോ വിപരീതാഭിപ്രായമായിരുന്നതിനാൽ ഈ സംരംഭത്തിൽ ശെമ്മാശ്ശനെ സഹായിച്ചിട്ടുള്ള പല സുറിയാനി പണ്ഡിതന്മാരായ പട്ടക്കാരുടേയും പേർ പ്രസിദ്ധപ്പെടുത്താതിരുന്നതുപോലെ തന്നെ ഇദ്ദേഹത്തിന്റേയും പേർ പ്രസിദ്ധപ്പെടുത്തിയില്ലെന്നേ ഉള്ളു.

കഥാമാസിക എന്ന പേരിൽ വേറൊരു മാസികയും ശെമ്മാശൻ നടത്തുകയുണ്ടായി. സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കുവാൻ ശെമ്മാശൻ കഴിയുന്ന യത്നം ചെയ്തിട്ടുണ്ട്.

## സുറിയാനി സഭാകാഹളം

സ്വപരിശ്രമം കൊണ്ടും കേളികേട്ട സാഹിത്യകാരന്മാരുടെ സമ്പർക്കം കൊണ്ടും ശെമ്മാശൻ ഒരു നല്ല ഗദ്യകാരനായിത്തീർന്നു. ബാവാ - മെത്രാൻ കക്ഷി വഴക്കു കാലത്താണ് അദ്ദേഹം കുന്നംകുളത്ത് “സുറി യാനി സഭാകാഹളം” എന്ന പത്രം നടത്തിയത്. അതിന്റെ പത്രാധിപർ ശെമ്മാശൻ തന്നെയായിരുന്നു. മെത്രാൻ കക്ഷിക്കു വേണ്ടി കടലാസും പേനയും ആയുധമായി പോരാടിയ ഒരു സമുദായ വീരനാണ് ശെമ്മാശൻ. അദ്ദേഹം ഉച്ചൈസ്ഥരം ഊതിയിരുന്ന കാഹളത്തിന്റെ ധ്വനിയേറ്റു പുളകിത രാകാത്ത ഒരൊറ്റ മെത്രാൻകക്ഷിയും ഉണ്ടായിരുന്നില്ലെന്നു തീർത്തു പറയാം. എതൃ കക്ഷികൾക്ക് കാഹളനാദം കർണ്ണാരുന്തുകമായി തോന്നി യിരിക്കാം.

വട്ടിപ്പണക്കേസിൽ മെത്രാൻകക്ഷികൾക്കു ജില്ലാകോടതിയിൽ പരാജയം നേരിട്ടു. സമുദായത്തിലെ കൊലകൊമ്പന്മാരുടെ ഉശിരും, ചൊടി യും നിലച്ചു. വട്ടശ്ശേരിൽ മെത്രാച്ചൻ ബാവായെ സന്ദർശിപ്പാൻ ശീമക്കും പോയി. ഈ ഘട്ടത്തിലാണ് കാഹളനാദം മുഴക്കിയത്. മെത്രാൻ കക്ഷിയെ ഒരേ ഒരു ശൃംഖലയിൽ ബന്ധിച്ചു നിർത്തുവാൻ ആ നാദത്തിനു ശക്തി യുണ്ടായിരുന്നു. മനസ്സിടിഞ്ഞ തന്റെ കക്ഷികളെ ഉത്തേജിപ്പിക്കുന്ന പീയൂഷധാരയെന്നോണം, ശെമ്മാശന്റെ തൂലികാഗ്രത്തിൽ നിന്നുള്ള മുഖ പ്രസംഗങ്ങൾ കാഹളപംക്തികളിൽ കൂടി നിർഗ്ഗളിച്ചു. മല്ലപ്പള്ളി മെത്രാച്ചൻ ശീമയിൽ നിന്നു തിരിച്ചു വന്നശേഷം കാഹളം പത്രത്തിൽ ശെമ്മാശൻ കളിച്ച ചതുരംഗക്കളി കണ്ട് ആശ്ചര്യപരതന്ത്രനായി.

## ബഥനി ചാപ്പൽ

ശെമ്മാശൻ ചരിത്രപ്രസിദ്ധമായ ആർത്താറ്റുപള്ളിയിൽ വെച്ചു കാതോലിക്കാ ബാവായിൽ നിന്നു 1929 ഏപ്രിൽ 4-നു കത്തനാർ പട്ടവും 14-നു റമ്പാൻ സ്ഥാനവും ഏറ്റു. കുറച്ചു ദിവസം ബാവായൊന്നിച്ചു ചിറളയം പള്ളിയിൽ താമസിച്ചശേഷം കോട്ടയത്തേക്കു പോയി. അവിടെ പഴയ സിമ്മനാരിയിൽ കുറെക്കാലം താമസിച്ചു. അനന്തരം തിരുമൂലപുരം ബഥനിയിൽ തന്റെ ഗുരുഭൂതനായ മാർ ഈവാനിയോസ് തിരുമേനിയൊന്നിച്ചായി താമസം.

അക്കാലത്താണ് അദ്ദേഹം ആർത്താറ്റുപള്ളിയിൽ പുത്തൻകുർബാന ചൊല്ലാനായി ഇവിടെ വന്നത്. വി. കന്യകമറിയാമിന്റെ ജനനദിവസം (കന്നി 8-നു പെരുന്നാൾ) ആർത്താറ്റുപള്ളിയിൽ റമ്പാച്ചൻ പുത്തൻ കുർബാന ചൊല്ലി. റമ്പാച്ചന്റെ ബന്ധുമിത്രാദികൾ തദവസരത്തിൽ പല സമ്മാനങ്ങൾ റമ്പാച്ചന്നു നൽകി. അതിനുശേഷം കുന്നംകുളം പഴയ പള്ളിമുറിയിൽ താമസിച്ചുകൊണ്ടിരിക്കുമ്പോഴാണ് അദ്ദേഹത്തിന്റെ ദൃഷ്ടി ബഥനിക്കുന്നത്തേക്കു തിരിഞ്ഞത്. പ്രകൃതിരമണീയമായ ആ കുന്നത്തു ഒരു ചാപ്പൽ അത്യന്താപേക്ഷിതമാണെന്നു അദ്ദേഹത്തിനു തോന്നി. അദ്ദേഹം അതിനായി ഒരു പണപ്പിരിവു നടത്തുകയും രണ്ടു മാസം കൊണ്ടു ചാപ്പലിന്റെ പണി എത്രയും ഭംഗിയായി നിറവേറ്റുകയും ചെയ്തു. ചാപ്പലിന്നു അടുത്തായി ഒരു ചെറിയ ബങ്കളാവും അദ്ദേഹം പണിയിക്കുകയുണ്ടായി.

## സെന്റ് മേരീസ് ചർച്ച്

കുന്നംകുളത്ത് റമ്പാച്ചൻ പണിയിച്ച പള്ളിയാണ് സെന്റ് മേരീസ് ചർച്ച്. ചുരുങ്ങിയ ചിലവിൽ നവീനമാതൃകയിൽ പണിതിട്ടുള്ള ഈ പള്ളി റമ്പാച്ചനു മരാമത്തിലുള്ള സാമർത്ഥ്യം പ്രത്യക്ഷമാക്കുന്നുണ്ട്. തന്റെ അന്ത്യകാലം യാതൊരു തിക്കും തിരക്കും കൂടാതെ ഈ പള്ളിയിലാണ് ശാന്തമായി കഴിച്ചു കൂട്ടിയത്. യേശുക്രിസ്തുവിനെക്കുറിച്ച് പല മഹാന്മാർ എഴുതിയിട്ടുള്ള പുസ്തകങ്ങൾ പാരായണം ചെയ്ത്, ചരിത്രരേഖകൾ പരിശോധിച്ച്, “ക്രിസ്തുചരിത്രം” മലയാളത്തിൽ എഴുതി പ്രസിദ്ധം ചെയ്യണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം.

## രോഗശയ്യ, മരണം

റമ്പാച്ചൻ കാഹളവും കുഴൽക്കണ്ണാടിയും താഴെവച്ച് അദ്ദേഹം പണിയിച്ച സെന്റ് മേരീസ് പള്ളിയിൽ, യാതൊരു ഒച്ചപ്പാടും ഉണ്ടാക്കാതെ സ്വസ്ഥനായിരിക്കുന്ന കാലത്താണ് അദ്ദേഹം രോഗപീഡിതനായത്. അദ്ദേഹത്തിനു വയറ്റിലായിരുന്നു സുഖക്കേട്. യകൃത്തിൽ ഒരു വീക്കം (Tumor in the Kidney) ആണെന്നും അതു കീറണമെന്നും ഡോക്ടർമാർ

അഭിപ്രായപ്പെട്ടു. അതിനായി 1941 ജൂലായി 2-നു ബുധനാഴ്ച മദ്രാസിൽ പോകണമെന്നു തീർച്ചയാക്കി. അതനുസരിച്ചു റമ്പാച്ചന്റെ ഇളയ സഹോദരി താണ്ടമ്മയും അവരുടെ ഭർത്താവായ വറീച്ചനും (മിസ്റ്റർ കെ. സി. മാമ്മൻ മാപ്പിളയുടെ നാലാമത്തെ പുത്രൻ) ഇവിടെ എത്തിച്ചേർന്നു. റമ്പാച്ചന്റെ സഹോദരൻ ഉട്ടൂപ്പിന്നു ദേഹസുഖമില്ലായ്കയാൽ അവരാണ് റമ്പാച്ചനൊന്നിച്ചു മദ്രാസിലേക്കു പോകുവാൻ തീരുമാനിച്ചിരുന്നത്. പക്ഷേ സുഖക്കേട് പെട്ടെന്നു മൂത്തുവശായി. രോഗം കലശലാകുന്ന ലക്ഷണം കണ്ടപ്പോൾ മദ്രാസ് യാത്ര വേണ്ടെന്നു വെച്ചു. റമ്പാച്ചന്റെ ഏകസഹോദരൻ ഉട്ടൂപ്പ് അദ്ദേഹത്തെ സ്വഭവനത്തി (പുരാതനമായ സാക്ഷാൽ പുലിക്കോട് വീട്) ലേക്കു കൊണ്ടുവന്നു. വെള്ളിയാഴ്ച കാലത്തു തിരുവനന്തപുരം ആർച്ച്ബിഷപ്പ് മാർ ഈവാനിയോസിനും, തിരുവല്ലാ ബിഷപ്പ് മാർ സേവേറിയോസിനും വിവരത്തിനു കമ്പി കൊടുത്തു. ആ വന്ദ്യ തിരുമേനിമാർ രണ്ടുപേരും തെക്കേക്കരെ പൗലൂസ് കത്തനാർ (റമ്പാച്ചന്റെ വലിയപ്പന്റെ മകളുടെ മകൻ) ഒന്നിച്ചു ശനിയാഴ്ച കാലത്തു എത്തിച്ചേർന്നു. അന്നു തന്നെ റമ്പാച്ചനു ഉപ്രുശുമ മുതലായ അന്ത്യകർമ്മങ്ങൾ തിരുമേനിമാർ കഴിച്ചു. ഞായറാഴ്ച (ജൂലൈ 6) വൈകുന്നേരം 6 മണിക്കു അദ്ദേഹം കർത്താവിൽ നിദ്ര പ്രാപിച്ചു. ദുസ്സഹമായ യാതൊരു വേദനയും അദ്ദേഹം പ്രകടിപ്പിച്ചില്ല. പ്രശാന്തനായി അന്ത്യകർമ്മങ്ങളെല്ലാം ഭക്തിപൂർവ്വം അനുഭവിക്കുകയും ദൈവത്തിലുള്ള പ്രത്യാശയോടും സമാധാനത്തോടും കൂടി ഇഹലോകവാസം വെടിയുകയും ചെയ്തു. റമ്പാച്ചന്റെ സഹോദരൻ ഉട്ടൂപ്പ്, മൂത്ത പെങ്ങൾ അച്ചമ്മ, അവരുടെ മക്കൾ, ഇളയ സഹോദരി താണ്ടമ്മ, അവരുടെ ഭർത്താവ് വറീച്ചൻ, വൃദ്ധയായ ഉമ്മാമ, പുലിക്കോട്ടു തറവാട്ടിലെ മറ്റു അംഗങ്ങൾ, അമ്മാച്ചന്മാർ, ബന്ധുമിത്രാദികൾ തുടങ്ങിയ പലരും അദ്ദേഹത്തെ രോഗശയ്യയിൽ ശുശ്രൂഷിച്ചുകൊണ്ടിരുന്നു.

റമ്പാച്ചന്റെ മരണവൃത്താന്തം കേട്ടു അനേകം ആളുകൾ പുലിക്കോട്ടു ഭവനത്തിന്റെ മുറ്റത്തു വന്നുകൂടി. രാത്രി 8 മണിയോടു കൂടി റമ്പാച്ചന്റെ മൃതശരീരം സ്ഥാനവസ്ത്രാദികളാൽ അലംകൃതമാക്കപ്പെട്ടു.

തദനന്തരം മാർ ഈവാനിയോസ് തിരുമനസ്സു കൊണ്ടു സാക്ഷാൽ പുലിക്കോട്ടു വീടിന്റെ ഉമ്മറത്തുള്ള ഉത്തരവും പിടിച്ചുനിന്നു ഗൽഗദസ്വരത്തിൽ പുലിക്കോട്ടു തറവാടിന്റെ മഹിമയേയും അവിടെ ജനിച്ചിട്ടുള്ള വന്ദ്യപിതാക്കന്മാരുടെ സ്വയപരിത്യാഗബുദ്ധിയേയും വിശിഷ്യാ പരേതനായ റമ്പാച്ചന്റെ ഗുണഗണങ്ങളെയും പരാമർശിച്ച് ഒരു ചെറിയ പ്രസംഗം ചെയ്തു.

ഇതിനുശേഷം വന്ദ്യ തിരുമേനിമാർ, ബ. പട്ടക്കാർ ആദിയായവർ മുമ്പിലായി നടക്കുന്നതിന്റെ പിന്നിൽ, ഒരു മഞ്ചലിൽ വഹിച്ചുകൊണ്ട്, ഒരു

വലിയ ജനസമൂഹത്തിന്റെ അകമ്പടിയോടു കൂടി, മൃതശരീരം സെന്റ് മേരീസ് പള്ളിയിലേക്കു കൊണ്ടുപോയി.

**ശവസംസ്കാരം**

പള്ളിയകത്തു റമ്പാച്ചന്റെ മൃതശരീരം കിടത്തി, നേരം പുലരുന്നതു വരെ ബ. പട്ടക്കാർ പ്രാർത്ഥന മുതലായതു കഴിച്ചുകൊണ്ടിരുന്നു. പിറ്റെദിവസം കാലത്തു വന്ദ്യ തിരുമേനിമാരും, തൃശൂർ ഇടവക വികാരി ജനറൽ മോൺസിഞ്ഞോർ മത്തായി എടക്കളത്തൂർ അവർകളും അനേകം പട്ടക്കാരും കൂടി ശവസംസ്ക്കാര കർമ്മം നടത്തി. പള്ളിയുടെ തെക്കെ വരാന്തയിലാണ് കബറടക്കം ചെയ്യപ്പെട്ടത്.

# 18
# പള്ളിക്കൂടത്തിനു വേണ്ടിയും കള്ളവും വഞ്ചനയും

വട്ടശ്ശേരിൽ തിരുമേനി, ഏലിയാസ് തൃതീയൻ പാത്രിയർക്കീസു ബാവായുമായി സഭാ സമാധാന ചർച്ചകൾ നടത്താൻ 1923 ജൂണിൽ മർദ്ദീനിലേക്കു പോയപ്പോൾ തിരുമേനിയുടെ പേരിലുള്ള സഭ വക 64 സ്കൂളുകളുടെ മാനേജ്മെന്റ് മാർ ഈവാനിയോസ് കൈക്കലാക്കിയിരുന്നു. മാർ ഈവാനിയോസിന്റെ പോക്ക് ശരിയല്ലെന്ന് തോന്നിത്തുടങ്ങിയ 1929 അവസാനം സ്കൂളുകൾ തിരിച്ചുതരാൻ വട്ടശ്ശേരിൽ തിരുമേനി ആവശ്യപ്പെട്ടു. അദ്ദേഹം വഴിപ്പെട്ടില്ല. 1923 ജൂണിൽ മർദ്ദീനിലേക്ക് പോയ തിരുമേനി ആറു മാസം കഴിഞ്ഞ് തിരിച്ചെത്തി. ബുദ്ധിമാനായ വട്ടശ്ശേരിൽ തിരുമേനി എന്തുകൊണ്ട് മർദ്ദീൻ യാത്ര കഴിഞ്ഞ് മടങ്ങി വന്ന ഉടനെ മാർ ഈവാനിയോസിൽ നിന്നു മാനേജ്മെന്റ് തിരിച്ചു വാങ്ങിയില്ല? പല സഭാ നേതാക്കളോടും ഈ ചോദ്യം ചോദിച്ചിട്ടുണ്ട്. ആർക്കും വ്യക്തമായ മറുപടിയില്ല. സഭാചരിത്ര ഗ്രന്ഥങ്ങളിൽ ഒന്നും ഇതിനെക്കുറിച്ച് പറഞ്ഞു കാണുന്നുമില്ല. കാതോലിക്കേറ്റ് ആൻഡ് എം. ഡി. സ്കൂളുകളുടെ കോർപ്പറേറ്റ് മാനേജ്മെന്റ് ഓഫീസ് മാനേജരായി വളരെക്കാലം പ്രശസ്തമായി പ്രവർത്തിച്ച ബ. പി. വി. വർഗ്ഗീസ് ക്ലേറി അച്ചനോട് ഈ കാര്യം ചോദിച്ചു. “നിങ്ങൾ ഇപ്പോൾ ചോദിച്ചപ്പോഴാണ് ഞാൻ ഇക്കാര്യം ഓർത്തതു തന്നെ” എന്നായിരുന്നു മറുപടി.

മാർ ഈവാനിയോസ്, അദ്ദേഹത്തെ ഏല്പിച്ചിരുന്ന പല സ്കൂളുകളും സഭ വിട്ടുപോയശേഷം അപ്ഗ്രേഡ് ചെയ്തു വാങ്ങി. തിരുവനന്തപുരത്ത് താമസമായിരുന്നതിനാൽ വിദ്യാഭ്യാസ വകുപ്പിൽ സ്വാധീനം ചെലുത്തി പലതും ചെയ്യാൻ എളുപ്പമായിരുന്നു. എൽ. പി. സ്കൂളുകൾ അപ്ഗ്രേഡ് ചെയ്തു വാങ്ങുമ്പോൾ യു. പി. വിഭാഗത്തിന് വേറെ പേരാണ് കൊടുത്തിരുന്നത്. അതുപോലെ തന്നെ യു. പി. സ്കൂൾ, ഹൈസ്കൂൾ ആക്കുമ്പോഴും ഇങ്ങനെ ചെയ്തിരുന്നു. പഴയ സ്കൂൾ നിന്നിരുന്ന വളപ്പിൽ തന്നെയായിരുന്നു പുതിയ സ്കൂൾ കെട്ടിടങ്ങൾ പണിതത്. തന്നെ ഏൽപ്പിച്ചിരുന്ന സ്കൂളുകളുടെ കെട്ടിടങ്ങൾ നവീകരിച്ചതിനും മറ്റുമായി 12000 രൂപ ചിലവായിട്ടുണ്ടെന്നും ആ തുക തന്നാൽ മാനേജ്മെന്റ് തിരിച്ചേൽപ്പിക്കാമെന്നുമാണ് മാർ ഈവാനിയോസ് ന്യായം പറഞ്ഞു നിന്നത്. മാനേജ്മെന്റ് വിട്ടുകിട്ടുവാൻ 12000 രൂപയ്ക്ക് അദ്ദേഹം വിലപേശിയ കാര്യം ‘മലങ്കരസഭയുടെ ഭൂതക്കണ്ണാടി’ എന്ന ഗ്രന്ഥത്തിൽ മാത്രമേ കണ്ടിട്ടുള്ളു. മറ്റൊരു സഭാചരിത്ര ഗ്രന്ഥത്തിലും ഇതിനെപ്പറ്റിയുള്ള പരാമർശം കാണാ

നായില്ല. “ഇപ്പോൾ അദ്ദേഹം റോമ്മാസഭയിൽ ചേരുന്നതിനു നിശ്ചയിച്ച വിവരം അറിഞ്ഞു (വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്) പള്ളിക്കുടങ്ങളുടെ മാനേജ്മെന്റ് തിരികെ കിട്ടുന്നതിനാവശ്യപ്പെട്ടപ്പോളല്ലേ മാർ ഈവാനിയോസിന്റെ കൃത്രിമവും, വഞ്ചനയും അവിടെയും പ്രത്യക്ഷപ്പെട്ടത്. മാനേജ്മെന്റ് വഹിച്ച വകയിൽ 12000 രൂപാ കടമുണ്ടു പോലും! അതു തരാതെ സ്കൂളുകൾ വിട്ടുകൊടുക്കുന്നതിനു നിവൃത്തിയില്ലെന്നായി” (മലങ്കരസഭയുടെ ഭൂതക്കണ്ണാടി, 1930, പേജ് 134).

1929 അവസാനം മാർ ഈവാനിയോസ് റോമ്മാ സഭയിലേക്ക് പോകുമെന്ന് വട്ടശ്ശേരിൽ തിരുമേനിക്ക് പൂർണ്ണബോദ്ധ്യമായപ്പോഴാണ് ഉറക്കമുണർന്ന് സ്കൂളുകൾ തിരിച്ചുകിട്ടേണ്ട കാര്യം ആലോചിക്കുന്നത്! ഓർത്തഡോക്സ് സഭയിൽ പല ബുദ്ധിമാൻമാർ ആ കാലഘട്ടത്തിലും ഉണ്ടായിരുന്നിട്ടും ഈവാനിയോസ് കെട്ടുംകെട്ടി റോമ്മാ സഭയിലേക്ക് പോകും മുൻപ് എങ്ങിനെയെങ്കിലും മാനേജ്മെന്റ് തിരിച്ചുവാങ്ങിക്കാൻ കഴിയാതിരുന്നത് ഒരു വീഴ്ച തന്നെയാണ്.

മാർ ഈവാനിയോസിനോടുള്ള അതിവാത്സല്യമായിരിക്കാം മർദ്ദീനിൽ നിന്നു മടങ്ങി വന്നിട്ടും ഒരു പക്ഷേ സ്കൂളുകളുടെ മാനേജ്മെന്റ് ഈവാനിയോസിൽ തന്നെ നിലനിർത്താൻ കാരണം. ഇനി മറ്റൊരു സംശയവും ഉണ്ട്. വട്ടിപ്പണക്കേസിൽ തിരുമേനി പരാജയപ്പെട്ടിരുന്ന അവസരമാണല്ലോ അത്. പാത്രിയർക്കീസ് ഭാഗം, സ്കൂളുകൾ കൈവശപ്പെടുത്തുന്നതിൽ നിന്ന് താൽക്കാലിക ഒഴിവ് നേടാൻ വട്ടശ്ശേരിൽ തിരുമേനി സ്കൂളുകൾ മാർ ഈവാനിയോസിന്റെ പേരിൽ തന്നെ നിൽക്കട്ടെ എന്നു കരുതി കാണുമോ? 1928 ജൂലൈ രണ്ടിനാണു വട്ടിപ്പണക്കേസിൽ വട്ടശ്ശേരിൽ തിരുമേനി അന്തിമവിധി വന്ന് വിജയശ്രീലാളിതനാകുന്നത്. അപ്പോൾ ധൈര്യമായി മാനേജ്മെന്റ് തിരിച്ചു ചോദിക്കാമായിരുന്നു. പക്ഷേ, അപ്പോഴേക്കും മാർ ഈവാനിയോസ് റോമുമായി അടുത്തു കഴിഞ്ഞിരുന്നു.

മാനേജ്മെന്റ് തിരിച്ചു തരാൻ ചോദിച്ച പന്തീരായിരം രൂപ അക്കാലത്ത് ഭീമമായ തുകയായിരുന്നു. എന്നാലും മദ്ധ്യസ്ഥന്മാർ മുഖാന്തിരം ഒരു ഒത്തുതീർപ്പിനു ശ്രമിക്കാമായിരുന്നില്ലേ. അതിനെക്കുറിച്ച് സഭാചരിത്ര ഗ്രന്ഥങ്ങളിൽ ആരും എഴുതി കണ്ടിട്ടില്ല. അന്ന് ഒത്തുതീർപ്പ് ഉണ്ടായിരുന്നുവെങ്കിൽ പിന്നീട് സ്കൂളുകൾക്ക് വേണ്ടി ദീർഘനാൾ നടത്തിയ വ്യവഹാരം ഒഴിവാക്കാമായിരുന്നു. മാർ ഈവാനിയോസ് ദുഷ്ടലാക്കോടെ ഇതിനിടയിൽ പലതും ചെയ്തുകൂട്ടി. ചില സ്കൂളുകളുടെ കെട്ടിടങ്ങൾ നശിപ്പിച്ച് ആ വിദ്യാലയങ്ങൾ അടച്ച് പൂട്ടി അവയുടെ അംഗീകാരം അദ്ദേഹം നഷ്ടപ്പെടുത്തി. അതേസമയം തന്റെ വരുതിയിലുള്ള കന്യാസ്ത്രീ മഠങ്ങളുടെ മാനേജ്മെന്റിൽ തൊട്ടടുത്തു തന്നെ പുതിയ സ്കൂളുകൾക്കു അംഗീകാരവും വാങ്ങി. പല കുതന്ത്രങ്ങൾ സ്കൂൾ നടത്തിപ്പിൽ അദ്ദേഹം കാണിച്ചു.

ഓർത്തഡോക്സ് സഭ പുതിയ സ്കൂളുകളുടെ മേൽ അവകാശം സ്ഥാപിക്കാതിരിക്കാനാണ് ഇത്തരം വില കുറഞ്ഞ വേലകൾ കാണിച്ചത്. അതെല്ലാം അദ്ദേഹവും കൂട്ടരും ചെയ്തു കൂട്ടുമ്പോൾ ഓർത്തഡോക്സ് സഭയ്ക്ക് ഫലപ്രദമായി തടയാനോ, ശക്തമായി പ്രതികരിക്കാനോ കഴിഞ്ഞില്ല.

വട്ടശ്ശേരിൽ തിരുമേനിയുടെ അന്ത്യകാലത്ത് സ്കൂളുകൾ തിരിച്ചുപിടിക്കാൻ മാർ പീലക്സിനോസിനെ നിയോഗിച്ചു. ഉടനെ തന്നെ പുത്തൻകാവ് തിരുമേനി പൂർണ്ണ ഗൗരവത്തോടെ ദൗത്യം ഏറ്റെടുത്ത് ശക്തിയായി പ്രവർത്തിക്കാൻ തുടങ്ങി. പല തവണ അദ്ദേഹം മാർ ഈവാനിയോസുമായി സ്കൂൾ കാര്യങ്ങൾ ചർച്ച ചെയ്തു. ഒട്ടും വഴങ്ങിയില്ല. ഇതേ സമയം ബഥനിപ്പള്ളികളും, വസ്തുക്കളും വിട്ടുകിട്ടുവാൻ ബഥനിയിലൂടെ അലക്സിയോസ് മാർ തേവോദോസ്യോസും ശ്രമിച്ചിരുന്നു. 'മാർ ഈവാനിയോസിന്റെ വീരപരാക്രമങ്ങളിൽ ഒട്ടും അപ്രധാനമായിരുന്നില്ല ബഥനി സ്ഥാപനങ്ങൾക്കു വേണ്ടി നടത്തിയ ചരിത്രം സൃഷ്ടിച്ച ബഥനിക്കേസ്. "ആ മരത്തലയന് ഞാൻ ഒന്നും കൊടുക്കുകയില്ല" എന്ന് ഈവാനിയോസ് ഒരിക്കൽ ഒരു മദ്ധ്യസ്ഥനോട് പറഞ്ഞു' (*ബഥനിയുടെ പനിമലർ*, പേജ് 71).

പല തവണ സംസാരിച്ചിട്ടും ശരിപ്പെടുന്നില്ലെന്ന് കണ്ടപ്പോൾ മാർ പീലക്സിനോസ്, മാർ ഈവാനിയോസിന്റെ ഇന്ത്യയിലെ മേലാവായ മാർ പാപ്പായുടെ അപ്പസ്തോലിക്കാ പ്രതിനിധിയുമായി കത്തു മുഖേന ബന്ധപ്പെട്ടു. 1934 ഫെബ്രുവരി ഒന്നിനു മാർ പീലക്സിനോസ് അയച്ച കത്ത് താഴെ കൊടുക്കുന്നു.

To,

The Apostolic Delegate, Bangalore.

Your Excellency,

It has been very kind of you to have replied me. But I am sorry I could not acknowledge receipt of the same, although I sent a letter to Mar Ivanios to that effect.

Seeing that Mar Ivanios has so flatly denied the truth of what has been stated in my letter; I am now compelled to present a few facts for your information and impartial decision.

Foremost among these, comes the case of 64 Vernacular schools. About a dozen years ago, the present metropolitan of Malankara transferred the management of the above schools to Mar Ivanios. This was just a few months before he left Malabar, to meet the patriach of Antioch. But now that he has

asked for these schools. Mar Ivanios handed over only 24 to him. And 40 schools still remain. I might also add that Mar Dionysius came to possess these schools, by virtue of his office as the metropolitan of Malankara.

Further, there is a printing press at Thiruvalla, which has been given to the “Bethany Ashram’, by a protestant donor. He still says that the press should “remain the property of the Ashram and not of Mar Ivanios personally.” If your exellency requires further evidence with regard to the same, I shall supply you in time.

More over the House for the Sisters which the oxford Mission to Calcutta, erected, is still retained by them as their own. I don’t wish to enlarge, by citing what that mission feels with regard to the ownership of this building.

Although instances of this sort and more glaring can be cited, I feel it would be difficult to deal with them sufficiently in this letter. I, therefore, request you to kindly appoint a proper person who would go in to the matter thoroughly and submit a true report to you.

Requesting to be excused for the trouble,

I remain

Yours in this holy service

**Mar Philoxenos**

Bishop of Thumpamon Diocese

Bishops House, Pathanamthitta

Travancore

Feb. 1. 1934

മേൽപ്പറഞ്ഞ കത്തിൽ തിരുവല്ലയിൽ അന്നുണ്ടായിരുന്ന ഒരു പ്രസ്സിനെപ്പറ്റി പറയുന്നുണ്ടല്ലോ. ബഥനി പ്രസ്സ് മാർ ഈവാനിയോസ് കൈവശം വെച്ചു വന്നു. അദ്ദേഹത്തിന്റെ ‘ബഥനി മാസിക’ അതിൽ നിന്നുമാണ് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി വന്നത്. കൂടാതെ പള്ളി രജിസ്റ്ററുകൾ, രസീതുകൾ മുതലായവയും അച്ചടിച്ചിരുന്നു. ബഥനി ആശ്രമത്തിനായിട്ടാണ് ആ പ്രസ്സ് അതിന്റെ മുൻ ഉടമസ്ഥൻ സംഭാവന ചെയ്തത്. അല്ലാതെ മാർ ഈവാനിയോസിന് സംഭാവനയായി കൊടുത്തതല്ലായിരുന്നു. ആ പ്രസ്സ് മടക്കിക്കിട്ടാനും മാർ പീലക്സിനോസ് ശ്രമിച്ചു. ഇതിനും പുറമെ കൽക്കട്ട ഓക്സ്ഫോർഡ് മിഷൻ പണിയിച്ച സഹോദരിമാർക്കുള്ള ഭവനവും മാർ ഈവാനിയോസ് കൈയടക്കി വെച്ചിരുന്നു. അതിനെക്കുറിച്ചും മേൽപ്പറഞ്ഞ കത്തിൽ സൂചിപ്പിക്കുന്നുണ്ട്.

ഫെബ്രുവരി ഒന്നിനു മാർ പീലക്സിനോസ് അയച്ച കത്തിന് 5-ാം

തീയതി അപ്പസ്തോലിക്കാ ഡെലിഗേറ്റ് മറുപടി അയച്ചു. ആ മറുപടി കിട്ടിയതിന് പീലക്സിനോസ് ഏപ്രിൽ 10 -ന് താഴെപ്പറയുന്ന കത്തയച്ചു.

The Right Reverend
MAR PHILOXENOS, MA, BD

BISHOPS HOUSE
PATHANAMTHITTA. P. O.
10th April 1934

Your Excellency,

May I humbly remind you of my letter dated Feb. 1 and your reply dated Feb. 5, 1934.

I hear that His grace Mar Ivanios is taking advantage of the time thus given him to change even the very nature of the institutions that he retains. He has already changed the name of the schools that were transferred to him by our late metropolitan and is devising measures, we hear, to make matters more complex.

Excuse me when I repeat that a Deputy or a Commission alone would enable you to realise the real situation here. Believe me when I state that we are anxious to put a stop to this business, for we know that it would cause real inconvenience to both parties, if we enter into a Civil Suit.

I hope you would take immediate steps, if you care to go into the matter seriously.

I remain,
Yours Sincerely in Christ,

1934 ഫെബ്രുവരി 23 -ന് (1109 കുംഭം 12) വെള്ളിയാഴ്ച ഉച്ചക്കു 12.15 ന് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് കാലം ചെയ്തു. പിന്നീട് സുന്നഹ ദോസ്സു കൂടി സ്കൂളുകൾ തിരിച്ചുപിടിക്കേണ്ട ചുമതല മാർ പീലക്സി നോസ് തന്നെ തുടർന്ന് നോക്കണമെന്ന് നിശ്ചയിച്ചു. അതനുസരിച്ച് തിരു മേനി അപ്പസ്തോലിക്കാ ഡെലിഗേറ്റുമായി കത്തിടപാടുകൾ തുടർന്നു. മേൽകാണിച്ച 1934 ഏപ്രിൽ പത്തിലെ കത്ത് വട്ടശ്ശേരിൽ തിരുമേനി നിര്യാ തനായ ശേഷം എഴുതിയതാണ്. കത്തിൽ “late Metropolitan” എന്ന് സൂചി പ്പിച്ചിരിക്കുന്നത് വട്ടശ്ശേരിൽ തിരുമേനിയെക്കുറിച്ചാണ്. സ്കൂളുകൾ തിരി ച്ചേൽപ്പിക്കുന്നില്ലെങ്കിൽ വ്യവഹാരത്തിന് മടിക്കുകയില്ലെന്ന് ഏപ്രിൽ പത്താം തീയതിയിലെ കത്തിൽ സൂചിപ്പിക്കുന്നുണ്ട്. പ്രസ്തുത കത്തിന് അപ്പസ്തോലിക്കാ ഡെലിഗേറ്റിന്റെ മെയ് 18 -ലെ മറുപടി താഴെ കൊടു ക്കുന്നു.

**APOSTOLIC DELEGATION OF THE EAST INDIES**

APOSTOLIC DELEGATION VILLA,
WELLINGTON, NILGIRIS

3566/ 34

May 18, 1934

My Lord,

Your courteous reminder of April 10th duly reached me, but to my regret I could not reply before now, as I was waiting an answer to my preliminary inquiries.

Of course I am quite willing to promote a solution just and fair to all concerned, and no doubt with the good will of everyone, that result can be achieved. However I am not quite clear yet as to who has a say in the matter. On one side I understand is His Grace Mar Ivanios and a board of trustees; but I should need to know who on your side claim to have legal standing in the matter and whether they would all be willing to come to specific solution. Pending Your Lordship's reply I am looking for a person suitable to hear both sides and to report.

With Kindest regards, I remain,

Yours Sincerely in Christ,
**Delegate Apostolic**

His Lordship

the Most Rev. Mar Philoxenos, M. A., B. D.

Bishop of Thumpamun.

സ്കൂളുകൾ സംബന്ധിച്ച് വ്യക്തമായ ഒരു തീരുമാനത്തിലെത്താതെ കാര്യങ്ങൾ നീണ്ടുപോയി. മാർ ഈവാനിയോസിനെ വെറുപ്പിക്കാൻ ഡെലിഗേറ്റിന് താല്പര്യമില്ലായിരുന്നു എന്ന് ഇതിനകം വ്യക്തമായി. ഒടുവിൽ ഗത്യന്തരമില്ലാതെ മാർ ഈവാനിയോസിനെ പ്രതിയാക്കി കേസു കൊടുക്കേണ്ടി വന്നു.

1941 –ൽ തിരുവല്ല മുൻസിഫ് കോടതിയിൽ മാർ ഈവാനിയോസിനെ പ്രതിയാക്കി കേസ് ഫയൽ ചെയ്തു. അസംബന്ധങ്ങളും, പച്ചനുണകളും എഴുതിപ്പിടിപ്പിച്ച് മാർ ഈവാനിയോസ് പത്രിക ബോധിപ്പിച്ചു. കേസിന്റെ തീർപ്പിന് മാർ ഈവാനിയോസിനെ വിസ്തരിച്ചിരുന്നു. എന്തു മാത്രം നുണകളാണ് അദ്ദേഹം വേദപുസ്തകം പിടിച്ച് സത്യം ചെയ്ത് കോടതിയിൽ പറഞ്ഞത്! പ്രതികാരപ്രേമിയായ യഹോവ ഇതിനുള്ള ശിക്ഷയും അധികം താമസിയാതെ കൊടുത്തു. കേസ് തീർന്നു കാണുവാൻ മാർ ഈവാനി

യോസിന് സാധിച്ചില്ല. അദ്ദേഹം 1953 ജൂലൈ 15 –നു അക്കര കടന്നു. ഈ ലോകത്തിൽ ചെയ്തുകൂട്ടിയ തിന്മകൾക്ക് മതിയായ പ്രതിഫലം പറ്റിയാണ് അദ്ദേഹം സ്ഥലം വിട്ടത്. ജീവചരിത്രകാരനായ ഫാ. ഇഞ്ചക്കലോടി പറയുന്നു. "1953 മാർച്ചിനു ശേഷം മൂന്നു മാസക്കാലത്തോളം അതികഠിനമായ ശാരീരികവേദനയാണ് അദ്ദേഹത്തിന് അനുഭവിക്കേണ്ടി വന്നത്. കരളിലെ രോഗം മൂലം (Liver cancer) രക്തനിറം കലർന്ന ജലം കരളിൽ നിന്നും ഒഴുകിവന്നത് ഉദരത്തിൽ കെട്ടിനിന്നതു നിമിത്തം പ്രസ്തുത ജലം കൂടെക്കൂടെ ഡോക്ടർമാർക്കു എടുത്തു മാറ്റേണ്ടി വന്നു. .... ജൂലൈ ആരംഭിച്ചതോടു കൂടി ആലസ്യം ഒന്നിനൊന്നായി വർദ്ധിച്ചു തുടങ്ങി. കിടക്കയിൽ നിന്ന് എഴുന്നേറ്റിരിക്കുവാൻ പോലും അശക്തനാകുമാറ് ശരീരക്ഷീണം അനുഭവപ്പെട്ടു. .... മരണത്തിന് ഇനി അധികം താമസമില്ലെന്ന് എല്ലാവരും നിശ്ചയിച്ചു കഴിഞ്ഞു. അതിയായ ശരീരവേദന ഉണ്ടായിരുന്നു. ..... മരുന്നുകൾ യാതൊന്നും ശരീരത്തിൽ ഫലിക്കുന്ന ലക്ഷണം കണ്ടില്ല. അങ്ങിനെ രണ്ടാഴ്ചകൾ കൂടി മുമ്പോട്ടു നീങ്ങി. ..... ജൂലൈ പതിനഞ്ചാം തീയതി..... സന്ധ്യയോടു കൂടി രോഗനില അതിയായി വർദ്ധിച്ചു. മരണലക്ഷണങ്ങൾ ദൃശ്യമായി.... പത്തു മണിയോടു കൂടെ രോഗനില ആശങ്കാജനകമായിത്തീർന്നു....." (ആർച്ച് ബിഷപ്പ് ഈവാനിയോസ് വാല്യം 2, പേജ് 343, 344, 348).

അങ്ങിനെ കുറെ മാസങ്ങൾ കഷ്ടപ്പെട്ട്, രോഗം മൂലം നരകയാതനകൾ അനുഭവിച്ച് റീത്തു മെത്രാൻ 1953 ജൂലൈ 15 നു കടന്നു പോയി. അദ്ദേഹം മൂലം തീരാദുഃഖങ്ങൾ അനുഭവിക്കാൻ ഇടവന്ന, ഗുരുവായ വട്ടശ്ശേരിൽ തിരുമേനി, മാർ ഈവാനിയോസിനേക്കാൾ അഞ്ചു വർഷം കൂടുതൽ ജീവിച്ചിരിക്കുകയും ചെയ്തു. എട്ടു ദിവസത്തെ അസുഖം മൂലം നിര്യാതനാകുകയും ചെയ്തു. അദ്ദേഹത്തെക്കുറിച്ച് ചരമപ്രസംഗത്തിൽ പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ ഇങ്ങിനെ പ്രസംഗിച്ചു. ".... എട്ടു ദിവസത്തോളം അദ്ദേഹം രോഗശയ്യയിൽ ആയിരുന്നു. .... അവസാനം സമീപിക്കുവോളം സുബോധമുണ്ടായിരുന്നു. ... 'കന്തീലാ ശുശ്രൂഷ' നടത്തിയപ്പോൾ എത്രയും തെളിവായ ബുദ്ധിയോടെ അദ്ദേഹം അതിൽ സംബന്ധിച്ചു. കുരിശു വരയ്ക്കേണ്ട സമയങ്ങളിൽ ഒക്കെയും അദ്ദേഹം തന്നത്താൻ അപ്രകാരം ചെയ്തു. എന്നു മാത്രമല്ല ശുശ്രൂഷാനന്തരം ആരും ഓർമ്മിപ്പിക്കാതെ തന്നെ ക്രമപ്രകാരം ചുറ്റും നിന്നവരെ റൂശ്മാ ചെയ്ത് അനുഗ്രഹിച്ചു. .... അദ്ദേഹത്തിന്റെ വേർപാട് എത്രയും ശാന്തമായിരുന്നു. യാതൊരു ചേഷ്ടയോ, ഗോഷ്ടിയോ, കൂടാതെ നാഴികമണിയുടെ പെൻഡുലം ചലനരഹിതമായിത്തീരുന്നതു പോലെയാണ് അദ്ദേഹത്തിന്റെ ശ്വാസം നിന്നത്. പ്രാർത്ഥനയുടെ അവസാനം വിശ്വാസപ്രമാണം ചൊല്ലിത്തീർന്നപ്പോൾ കൃത്യം പന്ത്രണ്ടു മണിക്ക് മശിഹാ തമ്പുരാൻ ലോകരക്ഷയ്ക്കു വേണ്ടി ക്രൂശിക്കപ്പെട്ട വെള്ളിയാഴ്ച ദിവസത്തിലും ആ

നാഴികയിലും അദ്ദേഹം കർത്താവിൽ നിദ്ര പ്രാപിച്ചു" (വട്ടശ്ശേരിൽ തിരു മേനി: മലങ്കരസഭയുടെ കോട്ട, പേജ് 197– 198).

മാർ ഈവാനിയോസ് മരിച്ചപ്പോൾ പിൻഗാമിയായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് കക്ഷി ചേരുകയും ശക്തിയായി കേസു നടത്തുകയും ചെയ്തു. പ്രഗത്ഭന്മാരായ വക്കീലന്മാരെ വെച്ച് കേസ് വാദിച്ചു. അതു കൊണ്ടൊന്നും പ്രയോജനം കിട്ടിയില്ല. പല കോടതികൾ കയറി ഇറങ്ങി ഒടുവിൽ 1963 –ൽ കേരള ഹൈക്കോടതി, സ്കൂളുകൾ ഓർത്തഡോക്സ് സഭയ്ക്ക് വിട്ടുകൊടുക്കുവാൻ വിധിച്ചു. മുൻപ് വിട്ടുകൊടുത്തിരുന്ന 24 സ്കൂളുകൾക്കു പുറമേ 34 സ്കൂളുകൾ വിട്ടുകൊടുക്കാനായിരുന്നു വിധി. ഇതിൽപെടാത്ത കുറച്ചു സ്കൂളുകൾ കെട്ടിടങ്ങൾ വീണും മറ്റും നശിച്ചു പോയിരുന്നു.

കേസിൽ തോറ്റ ബനഡിക്റ്റ് മെത്രാൻ സുപ്രീം കോർട്ടിൽ പോകാനൊ രുങ്ങി. അപ്പീൽ കൊടുത്താൽ കേസ് അനേക വർഷം പിന്നെയും നട ത്തേണ്ടതായി വന്നു കൂടും. അതുകൊണ്ട് ഒരു മദ്ധ്യസ്ഥ തീരുമാനത്തിന് വിടാൻ ഇരുകക്ഷികളും തീരുമാനിച്ചു. ഒടുവിൽ മദ്ധ്യസ്ഥ തീരുമാന പ്രകാരം 11 സ്കൂളുകൾ റീത്തുകാർക്കും 17 സ്കൂളുകൾ ഓർത്തഡോക്സ് സഭക്കും നല്കി ഒത്തുതീർപ്പുണ്ടായി, കുറച്ചു സ്കൂളുകൾ (ചെന്നിത്തല, തുമ്പമൺ മുതലായവ) സ്ഥലം വാങ്ങി കെട്ടിടം വെച്ച് മാറ്റാനും നിശ്ച യിച്ചു. ഈ ഒത്തുതീർപ്പിന് മുൻകൈ എടുത്തത് ബ. വർഗ്ഗീസ് ക്ലേറി അച്ച നായിരുന്നു. അദ്ദേഹത്തിന്റെ ഫയലിൽ ഇതിനെക്കുറിച്ചുള്ള വിശദ വിവ രങ്ങൾ ഉണ്ട്.

അങ്ങിനെ 1934 –ൽ മാർ പീലക്സിനോസ് തുടങ്ങി വെച്ച സ്കൂൾ തിരിച്ചുപിടിക്കൽ യത്നം 1963 –ൽ പര്യവസാനിച്ചു. വട്ടശ്ശേരിൽ തിരുമേ നിക്കും, മാർ പീലക്സിനോസ് തിരുമേനിക്കും കേസിന്റെ അന്ത്യം കാണു വാൻ ഭാഗ്യമുണ്ടായില്ല. കൊച്ചുതിരുമേനി ശക്തിയായി മാർ ഈവാനി യോസിനോട് മല്ലിട്ടതിന്റെ ഫലമായിട്ടാണ് 24 സ്കൂളുകൾ ആദ്യമെ തിരിച്ചു കിട്ടിയത്. അതും മാർ പീലക്സിനോസിന്റെ വിജയമായി കണക്കാക്കണം. അപ്ഗ്രേഡ് ചെയ്തെന്നും, കെട്ടിടം പണിയാൻ പണം മുടക്കിയെന്നും ഉള്ള ദുർന്യായങ്ങൾ പറഞ്ഞാണ് മാർ ഈവാനിയോസ് സ്കൂളുകൾ വിട്ടു കൊടുക്കാതെ കെട്ടിപ്പിടിച്ചു വെച്ചത്. മാർ പീലക്സിനോസ് ഓരോ സ്കൂളിന്റെയും ഫയൽ പഠിച്ച് ഓരോ വിദ്യാലയവും നേരിട്ട് സന്ദർശിച്ച് വിശദമായ റിപ്പോർട്ടുണ്ടാക്കി. മാർ ഈവാനിയോസുമായി നടത്തിയ ചർച്ചകളിൽ അദ്ദേഹം ചോദിക്കുന്ന ഓരോ ചോദ്യത്തിനും ഉത്തരം പറ യാൻ പഠിച്ച് തയ്യാറായിരുന്നു. മാർ പീലക്സിനോസിന്റെ മുമ്പിൽ പിടിച്ചു നിൽക്കാൻ ആ റീത്ത് മെത്രാന് കഴിയാതെ വന്നു. ചർച്ചകളിൽ ഈവാനി യോസിന്റെ ദുർവാദങ്ങളെ കാര്യകാരണ സഹിതം ഖണ്ഡിച്ചു. അങ്ങിനെ

പുലിക്കോട്ടിൽ റമ്പാൻ റീത്തുകാരുടെ തിരുവനന്തപുരം രൂപതയുടെ (1932 ഏപ്രിൽ മുതൽ ഒക്ടോബർ വരെയും) തിരുവല്ലാ രൂപതയുടെയും (1935 – 36) അഡ്മിനിസ്ട്രേറ്ററായിരുന്നു. ദിവസവും മുടങ്ങാതെയുള്ള കുടി മൂലം ലിവറും, കിഡ്നിയും തകരാറിലായി അദ്ദേഹം 52 –ാം വയസ്സിൽ ദിവംഗതനായി.

കരൾ ദ്രവിച്ചു മരിച്ചതിനാൽ ശരീരം മുഴുവൻ മഞ്ഞനിറം കലർന്നിരുന്നു. വീട്ടിൽ ധാരാളം സ്വത്തുണ്ടായിരുന്നതിനാൽ പണം ലോഭമില്ലാതെ ചിലവിടുന്ന പ്രകൃതക്കാരനായിരുന്നു. രോഗിയായി കിടക്കുമ്പോൾ ഓർത്തഡോക്സ് സഭയിലേക്ക് വീണ്ടും വരണമെന്ന് ആഗ്രഹം ഉണ്ടായി. "പള്ളിയിലെ ഉപ്പാപ്പന്റെ" കബറിടത്തിനു സമീപം കബറടക്കണമെന്നായിരുന്നു ആഗ്രഹം. 1061 മീനം 14 –ാം തീയതി 94–ാം വയസ്സിൽ മരിച്ച പുലിക്കോട്ടിൽ യൗസേഫ് കത്തനാരെയാണ് *പള്ളിയിലെ ഉപ്പാപ്പൻ* എന്ന് പുലിക്കോട്ടിൽ കുടുംബത്തിലുള്ളവർ പറയാറ്. മേൽപറഞ്ഞ പുലിക്കോട്ടിൽ യൗസേഫ് കത്തനാർ പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ (സെമിനാരി സ്ഥാപകൻ) സഹോദര പുത്രനും, രണ്ടാമൻ തിരുമേനിയുടെ (എം. ഡി. സെമിനാരി സ്ഥാപകൻ) പിതാവിന്റെ സഹോദരനുമാണ്. തന്റെ അപ്പന്റെ സഹോദരനും, തന്റെ അനുജന്റെ മകനും മലങ്കര മെത്രാപ്പോലീത്തന്മാരായി ഭരിക്കുന്നത് കാണുവാനുള്ള അപൂർവ്വ ഭാഗ്യം അദ്ദേഹത്തിനുണ്ടായി. അവിവാഹിത പട്ടക്കാരനായ അദ്ദേഹം മരിച്ചപ്പോൾ രണ്ടാമൻ തിരുമേനി വന്നാണ് കബറടക്കം നടത്തിയത്. ആർത്താറ്റ് പള്ളിയുടെ വടക്കെ വരാന്തയിൽ അദ്ദേഹത്തിന്റെ കബറിടം കാണാം.

പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി 1808 ഓഗസ്റ്റ് 15–ാം തീയതി ഞായറാഴ്ചയാണ് 8–ാം മാർത്തോമ്മായിൽ നിന്നു കണ്ടനാടു പള്ളിയിൽ വെച്ച് റമ്പാൻ സ്ഥാനം ഏറ്റത്. റമ്പാൻ പദവി സ്വീകരിക്കുവാൻ കണ്ടനാട്ടേക്കു പോയപ്പോൾ അദ്ദേഹം സഹോദരപുത്രനായ ഉട്ടൂപ്പിനേയും കൂടെക്കൊണ്ടു പോയി. റമ്പാൻ സ്ഥാനം കിട്ടിയതിന്റെ പിറ്റേദിവസം ഉട്ടൂപ്പിന് 8–ാം മാർത്തോമ്മാ ശെമ്മാശ് പട്ടം കൊടുത്തു. ഈ വിവരം ഉട്ടൂപ്പ് റൈറ്ററുടെ സഭാചരിത്രത്തിലും *നിരണം ഗ്രന്ഥവരി*യിലും (നിരണം ഗ്രന്ഥവരി, സോഫിയാ ബുക്സ്, ആസാദ് ലൈൻ, കോട്ടയം–1) വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. കുടുംബവാഴ്ച നിലനിർത്തണമെന്ന ആഗ്രഹമുണ്ടായിരുന്നെങ്കിൽ പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിക്ക് അവിവാഹിത പട്ടക്കാരനായ സഹോദരപുത്രൻ യൗസേഫ് കത്തനാരെ മെത്രാനായി അഭിഷേകം ചെയ്യാമായിരുന്നു. മാർത്തോമ്മാ മെത്രാന്മാരുടെ പകലോമറ്റം കുടുംബവാഴ്ചയ്ക്ക് അറുതിവരുത്തിയ പുലിക്കോട്ടിൽ യൗസേഫ് മാർ ദീവന്നാസ്യോസ് മെത്രാൻ സഹോദരപുത്രനെ മെത്രാനാക്കി വാഴിക്കാൻ ഒട്ടും ശ്രമിച്ചില്ല. സെമിനാരി സ്ഥാപകന്റെ മഹത്വം ഇതിൽ നിന്നു മനസ്സിലാക്കാം.

പുലിക്കോട്ടിൽ റമ്പാൻ, യൗസേഫ് ശെമ്മാശ്ശനായിരുന്ന കാലത്ത് കുന്നംകുളത്ത് ഉള്ള അവസരങ്ങളിൽ ദിവസവും സന്ധ്യയ്ക്ക് ആർത്താറ്റ് പള്ളിയിൽ വന്ന് പ്രാർത്ഥിച്ചശേഷം ഉട്ടൂപ്പ് കത്തനാരുടെ കബറിടത്തിൽ ധൂപംവെക്കുമായിരുന്നു. റമ്പാനായി മരിക്കാൻ കിടക്കുമ്പോൾ, തന്നെ ആർത്താറ്റ് വലിയപള്ളിയുടെ വടക്കെ വരാന്തയിൽ "പള്ളിയിലെ ഉപ്പാപ്പന്റെ" കബറിടത്തിനു സമീപം അടക്കണമെന്ന ആഗ്രഹം കലശലായി. പക്ഷേ ആ ആഗ്രഹം സഫലമായില്ല. ജന്മംകൊണ്ട് സകല സൗഭാഗ്യങ്ങളും ഉണ്ടായിരുന്നെങ്കിലും കർമ്മംകൊണ്ട് എല്ലാം നശിപ്പിച്ച് ഒരു ദുരന്ത കഥാപാത്രമായി റമ്പാച്ചൻ കാലയവനികക്കുള്ളിൽ മറഞ്ഞു. മൃതദേഹം അദ്ദേഹം തന്നെ സ്ഥാപിച്ച കുന്നംകുളം റീത്ത് പള്ളിയുടെ തെക്കെ വരാന്തയിൽ കബറടക്കി. 1941 ജൂലായ് 6 -ാം തീയതി ഞായറാഴ്ച വൈകുന്നേരം 6 മണിക്കാണ് റമ്പാച്ചൻ ദിവംഗതനായത്. തലേ ദിവസം ശനിയാഴ്ച കാലത്ത് മാർ ഈവാനിയോസും, മാർ സേവേറിയോസും വന്നിരുന്നു. അന്നു തന്നെ റമ്പാച്ചനു ഉപ്രുശുമ മുതലായ അന്ത്യശുശ്രൂഷകൾ തിരുമേനിമാർ കഴിച്ചു. തിങ്കളാഴ്ച കാലത്താണ് കബറടക്കം നടന്നത്.

പുലിക്കോട്ടിൽ റമ്പാൻ മദ്യപനായിത്തീർന്നതിനുള്ള സാഹചര്യം അദ്ദേഹത്തിന്റെ ഇളയസഹോദരി താണ്ടമ്മ (കെ. സി. മാമ്മൻമാപ്പിളയുടെ നാലാമത്തെ മകൻ വറുഗീസ് മാപ്പിളയുടെ ഭാര്യ) ബാംഗ്ലൂരിൽ ഒരു സുഹൃത്തിന്റെ വീട്ടിൽവെച്ച് ഒരിക്കൽ പറയുകയുണ്ടായി. അവർ പറഞ്ഞത് ഇപ്രകാരമാണ്. റമ്പാച്ചന്റെ അമ്മ ക്ഷയരോഗ ബാധിതയായി മരിച്ചു. റമ്പാച്ചനും, സഹോദരി അച്ചമ്മയും അന്ന് ചെറിയ കുട്ടികളായിരുന്നു. പിതാവ് പിന്നീട് പുനർവിവാഹം കഴിച്ചു. അതിൽ രണ്ടു സന്താനങ്ങൾ ഉണ്ടായി. ഉട്ടൂപ്പും സഹോദരി താണ്ടമ്മയും.

റമ്പാച്ചൻ ചെറിയ കുട്ടിയായിരുന്നപ്പോൾ വളരെ മെലിഞ്ഞ് തീരെ രക്തപ്രസാദമില്ലാത്തപോലെ ആയിരുന്നു. അമ്മയുടെ അസുഖം കുട്ടിക്ക് പിടിപെടുമോ എന്ന് പിതാവ് ഭയപ്പെട്ടു. ദേഹം പുഷ്ടിപ്പെടുവാൻ ആട്ടുസൂപ്പ് പതിവായി കൊടുത്തിരുന്നു. ചെറിയ കുട്ടിയായിരുന്നതിനാൽ ആട്ടുസൂപ്പ് ദഹിക്കുന്നതിനായി അതിൽ സ്വല്പം ബ്രാണ്ടി ചേർത്തു കൊടുത്തുവന്നു. പിതാവിന്റെ നിർദ്ദേശപ്രകാരമാണ് ഇങ്ങിനെ ചെയ്തത്. പിതാവും ബ്രാണ്ടി പതിവായി ഉപയോഗിച്ചുവന്നു. ബ്രാണ്ടി ചേർത്ത ആട്ടുസൂപ്പ് കുടിച്ച് കുടിച്ച് കുട്ടിക്ക് മദ്യത്തോടുള്ള ആസക്തി വളർന്നുവന്നു. അങ്ങിനെ അദ്ദേഹം മദ്യപനായിത്തീരുകയാണ് ഉണ്ടായത്. മകന്റെ മദ്യപാനശീലം കണ്ട് പിതാവ് പിന്നീട് വ്യസനിച്ചു. അതിനെക്കുറിച്ച് ദുഃഖിച്ച് ഓരോന്ന് പറയുമ്പോൾ അദ്ദേഹം രണ്ടാമത് വിവാഹം ചെയ്ത കുഞ്ഞീറ്റി എന്നവർ പറയുമായിരുന്നുവത്രെ, "മകന് മദ്യം ചേർത്ത സൂപ്പ് കൊടുത്ത് നിങ്ങൾ തന്നെയല്ലെ അവനെ ഈ നിലയിലാക്കിയതെന്ന്."

റമ്പാച്ചന്റെ സഹോദരി താണ്ടമ്മ പറഞ്ഞ മേൽപറഞ്ഞ കാര്യം സത്യ മാണെന്നാണ് എന്റെ വിശ്വാസം. ഇതു പറയുമ്പോൾ ആ മഹതിയുടെ സമീപം അവരുടെ ഭർത്താവ് വർഗ്ഗീസ് മാപ്പിളയും ഇരുന്നിരുന്നു. സഹോ ദരൻ റമ്പാച്ചൻ തനിക്കയച്ച പല കത്തുകളും ഇന്നും താൻ നിധി പോലെ സൂക്ഷിച്ചുവച്ചിട്ടുണ്ടെന്നും ആ മഹതി പറഞ്ഞത് ഓർക്കുന്നു.

ഏതുവിധമായാലും റീത്തിനെ പരിപോഷിപ്പിക്കുവാൻ ഈവാനിയോ സിന് കിട്ടിയ പ്രധാന സഖാവ് പുലിക്കോട്ടിൽ റമ്പാനായിരുന്നു. അതു കൊണ്ടാണല്ലോ അദ്ദേഹത്തെ തിരുവനന്തപുരം - തിരുവല്ലാ രൂപതക ളുടെ അഡ്മിനിസ്ട്രേറ്ററായി നിയമിച്ചത്. ദുഃഖവെള്ളിയാഴ്ച പോലും മദ്യ ത്തിൽ നിന്നു ഒഴിഞ്ഞിരിക്കാൻ വയ്യാത്ത പുലിക്കോട്ടിൽ റമ്പാനെ അഡ്മി നിസ്ട്രേറ്ററാക്കിയ മാർ ഈവാനിയോസിന്റെ ഗതികേടിനെക്കുറിച്ച് സഹ തപിക്കുവാനെ നിവൃത്തിയുള്ളൂ.

ഏത് അനഭിമത വ്യക്തിയാണെങ്കിലും ഓർത്തഡോക്സ് സഭയിൽ നിന്നു വന്നാൽ “പുനരൈക്യപ്പെട്ടു” എന്ന് കൊട്ടിഘോഷിക്കണമെന്നേ റീത്തുകാർക്ക് ഉണ്ടായിരുന്നുള്ളൂ. പുകഞ്ഞ കൊള്ളികളെയാണ് പട്ടിട്ടു മൂടി റീത്തുകാർ സ്വീകരിച്ചത്. ചേപ്പാട്ട് പീലിപ്പോസ് റമ്പാനെയും, പുലി ക്കോട്ടിലെ റമ്പാനെയും “നിയുക്ത മെത്രാന്മാർ” എന്നു പറഞ്ഞാണ് ഈവാനിയോസ് കൊട്ടിഘോഷിച്ചത്. യാക്കോബായ സഭയിലെ രണ്ട് നിയുക്ത മെത്രാന്മാർ എന്റെ കൂടെ വന്നിരിക്കുന്നു എന്നാണ് റോമിലേക്ക് എഴുതിയിരിക്കുന്നത്. കത്ത് മാർ ഈവാനിയോസിന്റെ ജീവചരിത്രത്തിൽ ഫാ. ഇഞ്ചക്കലോടി ചേർത്തിട്ടുണ്ട്. മേൽപ്പറഞ്ഞ രണ്ടു പേരും റീത്തിൽ മെത്രാന്മാരാകുന്ന സുദിനം കാത്ത് മനഃപ്പായസവും ഉണ്ട് ഒടുവിൽ നിരാ ശരായി ശിഷ്ടായുസ്സു കഴിച്ചുകൂട്ടി. ഈവാനിയോസ് രണ്ട് റമ്പാ ന്മാരുടെയും കാല് വാരി ആവശ്യം കഴിഞ്ഞപ്പോൾ കറിവേപ്പില എടുത്തു കളയുന്നതുപോലെ രണ്ടിനെയും തഴഞ്ഞു.

നിരാശനായ പുലിക്കോട്ടിൽ റമ്പാൻ മനംമടുത്ത് കുന്നംകുളത്ത് തിരി ച്ചുവന്ന് ശിഷ്ടായുസ്സ് കഴിച്ചുകൂട്ടി. ഈവാനിയോസിന്റെ വാക്ക് വിശ്വസിച്ച് കൂടെപ്പോയത് വലിയ അബദ്ധമായെന്ന് കുന്നംകുളത്തുവന്ന് തന്റെ സ്നേഹിതന്മാരോടും ബന്ധുക്കളോടും പറഞ്ഞു. തിരിച്ച് ഓർത്തഡോക്സ് സഭയിൽ ചേരാൻ പല വഴിക്ക് ശ്രമിച്ചെങ്കിലും ആർത്താറ്റ് - കുന്നംകുളം മഹാഇടവകയുടെ അന്നത്തെ വികാരി ജനറാളായിരുന്ന തെക്കേകരെ കുരിയാക്കോസ് കോർ -എപ്പിസ്കോപ്പാ ഒട്ടും സമ്മതിച്ചില്ല. അദ്ദേഹം അനുകൂലിച്ച് ഒന്ന് *യെസ്* മൂളിയിരുന്നെങ്കിൽ റമ്പാച്ചനെ ആർത്താറ്റ് പള്ളി യിൽ അടക്കുമായിരുന്നു.

ശുദ്ധ നുണ പ്രചരിപ്പിക്കുന്നതിൽ റീത്തു പ്രസ്ഥാനക്കാർ അമിത

താല്പര്യം തന്നെ കാണിച്ചുവന്നു. കത്തോലിക്കാ സഭയിൽ ചേരാൻ വട്ടശ്ശേരിൽ തിരുമേനിയും അനുയായികളും സമ്മതിച്ചിരുന്നു എന്ന് മാർ ഈവാനിയോസും കൂട്ടരും തട്ടിവിടാറുണ്ടായിരുന്നു. കാര്യവിവരമുള്ളവർ അത് ശ്രദ്ധിക്കാറില്ലെങ്കിലും സഭാകാര്യങ്ങളെപ്പറ്റി അത്രയൊന്നും പിടിപാടില്ലാത്ത സാധുക്കളെ തെറ്റിദ്ധരിപ്പിക്കാൻ റീത്തുകാരുടെ വ്യാജപ്രസ്താവനകൾ വഴിവെച്ചിരുന്നു. ഓർത്തഡോക്സ് സഭയിലെ സീനിയർ മെത്രാപ്പോലീത്താമാർ റീത്തിൽ ഇതാ ചേരാൻ പോകുന്നു എന്ന് പറഞ്ഞ് വാർത്ത സൃഷ്ടിക്കൽ സ്ഥിരം പരിപാടിയായിരുന്നു. പുത്തൻകാവ് മാർ പീലക്സിനോസ് റീത്തിൽ ചേർന്നുകഴിഞ്ഞു എന്നു പറഞ്ഞ് പത്രത്തിൽ വാർത്തയും, പടവും വരികയുണ്ടായി.

മാർ ഈവാനിയോസിന്റെ റീത്തു വിപ്ലവത്തെക്കുറിച്ച് പാറേട്ട് മലങ്കര നസ്രാണികൾ 4 -ാം വാല്യം പേജ് 524 -ൽ ഇങ്ങിനെ വിലയിരുത്തിയിട്ടുണ്ട്: "നസ്രാണികളെ റോമാ നുകത്തിൻകീഴിലാക്കാൻ വന്ന് 1599-ൽ ഉദയംപേരൂർ സുന്നഹദോസ് നടത്തിയ മെനെസിസ്സ് ഒരു പറങ്കി മെത്രാൻ ആയിരുന്നെങ്കിൽ, ഇരുപതാം നൂറ്റാണ്ടിന്റെ മൂന്നാം ദശകത്തിൽ നസ്രാണികളെ തൂത്തുകൂട്ടി റോമാ ഇടുക്കിൽ അടയ്ക്കാൻ ശ്രമിച്ച ഈവാനിയോസ് ഒരു നസ്രാണി മെത്രാപ്പോലീത്താ ആയിരുന്നു എന്നൊരു വ്യത്യാസമുണ്ട്. പറങ്കി മെത്രാന് ഭൂരിപക്ഷത്തെ തൽക്കാലത്തേയ്ക്കു കൂട്ടിലാക്കാൻ കഴിഞ്ഞു. എന്നാൽ വട്ടശ്ശേരിൽ ദീവന്നാസ്യോസിന്റെ വ്യക്തിമാഹാത്മ്യം കാരണത്താലും മറ്റും മെനസിസ്സിന്റെ അനിയനായി പ്രത്യക്ഷപ്പെട്ട ഈവാനിയോസിനു ജനങ്ങൾക്കു പകരം വിശ്വസിച്ചു ഏല്പിക്കപ്പെട്ടിരുന്ന ചില പള്ളിക്കൂടങ്ങളും, പള്ളികളും തല്ക്കാലത്തേയ്ക്കു കൈവശപ്പെടുത്തി അവ കൊണ്ടു തൃപ്തിപ്പെടേണ്ടതായി വന്നു."

റീത്തു പ്രസ്ഥാനവുമായി റോമാ സഭയിൽ ചേരുവാൻ കളമൊരുക്കിയിരുന്ന കാലത്ത് മലങ്കരസഭയിലെ ജനങ്ങളെ തെറ്റിദ്ധരിപ്പിച്ച് കൂടെ കൊണ്ടുപോകാൻ മാർ ഈവാനിയോസ് കിണഞ്ഞ് പരിശ്രമിച്ചു. മലങ്കര സഭയിൽ നിന്ന് നമ്മൾ മാറുന്നില്ല; അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പേര് തുബ്ദേനിൽ പറയേണ്ട സ്ഥാനത്ത് പാപ്പായുടെ പേര് പറയുന്നു എന്നു മാത്രമെ ഉള്ളു എന്നെല്ലാം തരംപോലെ തട്ടിവിട്ട് പാവപ്പെട്ട ജനങ്ങളെ പരമാവധി കബളിപ്പിക്കാൻ ശ്രമിച്ചു.

പരമാർത്ഥിയും, സാധുവുമായിരുന്ന രണ്ടാം കാതോലിക്കാ ബാവായെ റീത്തിൽ ചേർക്കാൻ കുറച്ചൊന്നുമല്ല മാർ ഈവാനിയോസ് ശ്രമിച്ചിട്ടുള്ളത്. അദ്ദേഹത്തെ പതുക്കെ, പതുക്കെ വളച്ച് റീത്ത് അനുകൂലിയാക്കാൻ പല കത്തുകളും തരംപോലെ മാർ ഈവാനിയോസ് എഴുതിയത് കണ്ടുകിട്ടിയിട്ടുണ്ട്. അതിലെ ഒരു കത്തിന്റെ സാമ്പിൾ ഇതാ.

പഴയസെമിനാരി, കോട്ടയം
കർക്കിടകം 10 - 1101

ലക്ദോം കുമറൂസേദ് മോറാൻ മോർ ബസേലിയോസ് കാതോലിക്കാ

"...... അവിടെനിന്ന് അയച്ച സാധനത്തിനു മറുപടി അയച്ചിട്ടുണ്ട്. ഇന്നലെ മാർത്തോമ്മാ സെമിനാരി ഹെഡ്മാസ്റ്റർ കെ. കെ. കുരുവിള ഒരു മദാമ്മയെ സെമിനാരി കെട്ടിടം കാണിക്കാനായി ഇവിടെ വന്നു. സമുദായ കാര്യങ്ങളെപ്പറ്റിയും മറ്റും സംസാരിച്ചു. നാം ഒരിക്കലും ഒരു സ്വതന്ത്ര സഭയായി നിൽക്കരുതെന്നാണ് അയാളുടെ അഭിപ്രായം. ഈ രാജ്യത്തിനു പുറത്ത് ഒരു മേലധികാരം വേണം. അങ്ങിനെയൊന്നില്ലാത്തതിന്റെ ദോഷം മാർത്തോമ്മാ സമുദായം ഇപ്പോൾ അനുഭവിക്കുന്നു. ഈ നാട്ടിലുള്ള മേലധികാരത്തിനു മേലായി യാതൊരു മേലധികാരവുമില്ലെങ്കിൽ ആരും വക വെയ്ക്കയില്ല. .... ഇതിനെപ്പറ്റി നാമും നന്നായി ആലോചിക്കേണ്ടതാണ്..."

റോമാ സഭയിലേക്ക് ആട്ടിത്തെളിച്ചുകൊണ്ടുപോകാൻ പാകത്തിൽ നേരത്തെ കൂട്ടി ചൂണ്ടയെറിയുന്ന ഇത്തരം പല കത്തുകൾ മാർ ഈവാനിയോസ് രണ്ടാം കാതോലിക്കാബാവായ്ക്ക് എഴുതുക ഉണ്ടായിട്ടുണ്ട്. മറ്റൊരു കത്തിൽ ഇങ്ങിനെ പറയുന്നു: "...... ഈ സാധനം വേറെ ഒരുത്തരേയും കാണിക്കരുതെന്ന് എനിക്കു നിർബന്ധമുണ്ട്. മോറാൻ ഈ കാര്യങ്ങളെല്ലാം ഒന്നായി കണ്ടിട്ടു പരിഹാരമാർഗ്ഗം ചിന്തിപ്പാൻ വേണ്ടി ഇതെല്ലാം എഴുതിയതാണ്. ചില വഴികൾ എനിക്കു തോന്നിയിട്ടുണ്ട്. അതു തമ്മിൽ കാണുമ്പോൾ പറഞ്ഞുകൊള്ളാം. നമ്മുടെ കാതലായ വിശ്വാസത്തിനും, പരിശുദ്ധമായ കർമ്മങ്ങൾ, ആചാരങ്ങൾ മുതലായവയ്ക്കും ഭേദം വരുത്താത്തനിലയിൽ ഏതെങ്കിലും പുരാതന സഭയുമായി യോജിക്കുന്നതു കൊള്ളാമോ?....." ഇങ്ങിനെ പോകുന്നു ബഥനി മെത്രാന്റെ ചക്കരവാക്കുകൾ.

പരമാർത്ഥിയായ ബാവാതിരുമേനിയെ ക്രമേണയായി വശീകരിക്കുന്നതിനു മാർ ഈവാനിയോസ് ചെയ്ത ശ്രമം വിശദമാക്കുന്നതിനു ഈ കത്ത് വളരെ പ്രയോജനപ്പെടുന്നതാണ്. കത്ത് മറ്റ് ആരെയും കാണിക്കരുതെന്നുള്ള പ്രത്യേക നിർബന്ധം ശ്രദ്ധേയമാണ്. സമുദായത്തിന്റെ പൊതുവെയുള്ള നന്മയെ ലാക്കാക്കി ചെയ്യുന്ന നിർദ്ദേശങ്ങൾ മേൽപട്ടക്കാർ എല്ലാവരുടേയും ആലോചനയ്ക്കു വിഷയീഭവിപ്പിക്കുന്നതിനു പകരം സൂത്രത്തിൽ തന്റെ യുക്തിവാദം കൊണ്ട് നിഷ്കളങ്കചിത്തനായ ബാവാ തിരുമേനിയെ വശീകരിച്ച് കുടുക്കിലാക്കാനാണ് ബഥനി മെത്രാൻ ശ്രമിച്ചത്.

സുന്നഹദോസ്സിലെ മറ്റൊരംഗമായ കല്ലാശ്ശേരിൽ ഗ്രിഗോറിയോസിന്റെ (പിന്നീട് മൂന്നാം കാതോലിക്കാ ബാവ) അടുത്തും ഇതേ തന്ത്രങ്ങൾ മാർ ഈവാനിയോസ് ഇറക്കിനോക്കി. പക്ഷേ ഫലിച്ചില്ല. വട്ടശ്ശേരിൽ തിരുമേ

നിയുടെ ഉള്ളിലിരുപ്പ് അറിയാൻ പാറേട്ട് അച്ചനെ (പിന്നീട് മാത്യൂസ് മാർ ഈവാനിയോസ്) നിർബന്ധിച്ച് അയച്ചു. പാറേട്ടച്ചൻ വിവരം പറഞ്ഞപ്പോൾ വട്ടശ്ശേരിൽ തിരുമേനി ഇടതുകരമുയർത്തി മാറിടത്തെ മറച്ചു താഴേക്കു ഒഴുകിക്കിടന്ന വെഞ്ചാമരം പോലെയുള്ള താടിമീശ പിടിച്ചുയർത്തി കഴുത്ത് കുറുകെ വാളുകൊണ്ട് അറക്കുന്ന രീതിയിൽ കാണിച്ചുകൊണ്ട് കല്പിച്ചു: "കത്തനാരച്ചാ, നമ്മുടെ കഴുത്ത് ഈ രീതിയിൽ അറുത്തു വേർപെടുത്തിയാലും നാം ഇതിന് അനുകൂലിക്കയില്ല.''

1105 കർക്കിടകം 23 -ാം തീയതി വട്ടശ്ശേരിൽ തിരുമേനിയുമായി നടന്ന സംഭാഷണത്തെപ്പറ്റി ഫാ. പാറേട്ടിന്റെ ഡയറിയിൽ ഇങ്ങിനെ കാണുന്നു: "... ബഥനിക്കാര്യമായിരുന്നു ഇന്നത്തെ പ്രധാന സംസാരവിഷയം. ബഥനി മെത്രാച്ചൻ ചതിച്ചു എന്നാണ് വലിയ മെത്രാച്ചൻ പറയുന്നത്."

മാർ ഈവാനിയോസിന്റെ റോമാ കമ്പവും അങ്ങോട്ട് ചാഞ്ഞ് ചാഞ്ഞ് പോകുന്നു എന്നുള്ള വാർത്തകളും ആദ്യം വിശ്വസിക്കാതെ കഴിക്കാനാണ് വട്ടശ്ശേരിൽ തിരുമേനി ശ്രമിച്ചിരുന്നത്. എന്നാൽ കാലം കഴിയുംതോറും ആ അസുഖകരമായ വാർത്തയിൽ കഴമ്പുണ്ടെന്ന് തിരുമേനിക്ക് തോന്നിത്തുടങ്ങി. കഴിവുള്ള സ്ഥലങ്ങളിലെല്ലാം ബഥനിപ്പള്ളികൾ സ്ഥാപിക്കണം എന്ന് കല്പിച്ച ആൾ തന്നെ 1105 കുംഭം 21 -ാം തീയതി ഇനി മേലിൽ ബഥനിപ്പള്ളികൾ സ്ഥാപിച്ചുപോകരുതെന്ന് കല്പന ഇറക്കി.

മലങ്കരസഭ മുഴുവൻ തന്റെ പുറകെ വരും എന്ന് വീമ്പിളക്കി റോമുമായി കത്തിടപാടുകൾ നടത്തിയിരുന്ന മാർ ഈവാനിയോസിന് പിന്നെ നിൽക്കക്കള്ളി ഇല്ലാതെയായി. നഷ്ടവീര്യനായ അദ്ദേഹം ഇനി കാത്തുനിന്നാൽ റോമാക്കാരും സ്വീകരിക്കാതെ വന്നെങ്കിലോ എന്ന് ഭയപ്പെട്ട് ഒട്ടും സമയം നഷ്ടപ്പെടുത്താതെ പാപ്പായുടെ ഇന്ത്യയിലെ ഡെലിഗേറ്റ് അപ്പസ്തോലിക്കായെ കണ്ട് റോമാ സഭയിൽ ചേരുന്നതിനുള്ള നടപടികൾ സംബന്ധിച്ചുള്ള വിശദാംശങ്ങൾ ചർച്ച ചെയ്ത് എല്ലാം ശരിപ്പെടുത്തിവെച്ചു. 1106 കന്നി 4 -ാം തീയതി, അതായത് 1930 സെപ്റ്റംബർ 20-ാം തീയതി ശനിയാഴ്ച രാവിലെ ഏഴര മണിക്ക് കൊല്ലത്തു ചെന്ന് ലത്തീൻ ബിഷപ്പ് ഡോ. അലോഷ്യസ് ബൻസിഗറിന്റെ മുമ്പിൽ മുട്ടുകുത്തി മാർപാപ്പ വെഞ്ചരിച്ച വെന്തിങ്ങ കഴുത്തിലണിഞ്ഞ് ഉർബാൻ എട്ടാമൻ പാപ്പ നിർദ്ദേശിച്ചിട്ടുള്ള സത്യവാചകങ്ങൾ ഏറ്റുപറഞ്ഞ് കത്തോലിക്കനായി. 'പുനരൈക്യം' എന്ന ഓമനപ്പേരിട്ട് റീത്ത്കുഞ്ഞാടുകൾ ഈ നടപടിക്ക് ഉച്ചത്തിൽ ഓശാനപാടി. കുറെ സ്ഥാനമോഹികളും, അസംതൃപ്തരും, എറാൻമൂളികളും, സ്വയം ഒരു തീരുമാനമെടുക്കാൻ കഴിവില്ലാത്തവരുമായ ഒരു പറ്റം ആളുകൾ 'റീത്തു'മായി കത്തോലിക്കാ സഭയിലേക്ക് ചേരിമാറി.

# 21

# ആധുനിക മെനേസിസ്

കഴിഞ്ഞ (2005) മെയ് ഒടുവിൽ നാഷണൽ അസോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസ് (നാംസ്) എന്ന സംഘടനയുടെ ത്രിദിന സമ്മേളനം ഗോവയിലെ പഞ്ചിം സെന്റ് മേരീസ് പള്ളിയിൽ നടത്തപ്പെട്ടു. ഈ പള്ളി യിലാണ് ഇന്ത്യൻ ഓർത്തഡോക്സ് സഭയിലേക്ക് ഒട്ടധികം ആളുകളോ ടൊപ്പം പുനരൈക്യപ്പെടുകയും റോമൻ കത്തോലിക്കരുടെ നിഷ്ഠുരമായ പീഡകൾക്കു വിധേയനാകുകയും ചെയ്ത അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ കബറിടം സ്ഥിതിചെയ്യുന്നത്. പനജിയിലെ കത്തോലിക്കാപ്പള്ളി സെമിത്തേരിയിലെ തെമ്മാടിക്കുഴിയിൽ നിന്നാണു അൽവാറീസിന്റെ ഭൗതികാവശിഷ്ടം ശേഖരിച്ച് പഞ്ചിം പള്ളിയിൽ അദ്ദേഹം അർഹിക്കുന്ന രീതിയിൽ കബറടക്കപ്പെട്ടത്. ആ കബറിങ്കൽ അനേകശതം ആളുകൾ മദ്ധ്യസ്ഥപ്രാർത്ഥനകൾക്കായി എത്തുന്നുമുണ്ട്.

സമ്മേളനാനന്തരം ഞങ്ങൾ കേരള തീരങ്ങളോടു കിടപിടിക്കുന്ന ഗോവയിലെ മനോഹരമായ കടൽതീര കേന്ദ്രങ്ങളും റോമൻ കത്തോലി ക്കരുടെ വക സെന്റ് ഫ്രാൻസിസ് പള്ളിയും മ്യൂസിയവും മറ്റും സന്ദർ ശിച്ചു. മ്യൂസിയത്തിന്റെ ഭിത്തിയിൽ വച്ചിട്ടുള്ള ഒട്ടധികം മേല്പട്ടക്കാരുടെ ചിത്രങ്ങളിൽ ഉദയമ്പേരൂർ സുന്നഹദോസു വിളിച്ചുകൂട്ടി മലങ്കര സഭാം ഗങ്ങളെ റോമാസഭയിൽ പണം നൽകിയും ബലം പ്രയോഗിച്ചും ചേർത്ത ആർച്ചുബിഷപ്പ് മെനേസിസിന്റെ ചിത്രമാണ് ചരിത്രവിദ്യാർത്ഥിയായ എന്നെ കൂടുതൽ ആകർഷിച്ചത്. അദ്ദേഹത്തിന്റെ ഹൃദയത്തിലെ ദുഷ്ട ലാക്കുകൾ പ്രതിഫലിക്കുന്ന പ്രഭാവലയരഹിതമായ ക്രൂരമുഖമാണു എനിക്കു കാണാൻ സാധിച്ചത്.

മെനേസിസിന്റെ വലിയ ഫോട്ടോ കണ്ടപ്പോൾ മലങ്കരസഭയുടെ “മല മടക്കിലെ കെടാവിളക്കിനെ” തല്ലിക്കെടുത്താൻ ശ്രമിക്കുകയും സഭയേയും അതിന്റെ സ്ഥാപനങ്ങളേയും സാമദാനഭേദ ദണ്ഡനങ്ങളിലൂടെ റോമാനുക ത്തിലാക്കാൻ രാപകലെന്യേ കുതന്ത്രങ്ങൾ മെനയുകയും അവസാനം ദീർഘകാലം തീരാവേദനകൾ സഹിച്ചു ബസ്പുർക്കാനയിലേക്കു പറക്കു കയും ചെയ്ത ആർച്ചുബിഷപ്പിന്റെ ചിത്രവും പ്രവർത്തനങ്ങളുമാണു മനസ്സിൽ ഓടി എത്തിയത്.

# 22

# റീത്തുകൾ സഭയല്ല സമൂഹങ്ങളാണ്

'റീത്തുകൾ' എന്നു പറഞ്ഞാൽ ഒരേ ആരാധനക്രമങ്ങൾ സ്വീകരിച്ചിട്ടുള്ള സമൂഹങ്ങൾ എന്നാണ് അർത്ഥം. സഭകൾ എന്നല്ല. ഒരു ദേശത്തിന്റെ സംസ്കാരത്തിൽ നിന്നാണു ആ ദേശത്തിലെ ആരാധനാക്രമം അഥവാ 'റീത്ത്' ഉടലെടുക്കുന്നത്. അല്ലെങ്കിൽ ഉടലെടുക്കേണ്ടത്. പൗരസ്ത്യ റീത്തുകളെപ്പറ്റി "ഏഷ്യയിലെ മാർത്തോമ്മാ സഭകൾ, വാല്യം 1" എന്ന പുസ്തകത്തിൽ പണ്ഡിതനായ റവ. ഡോ. എൻ. എ. തോമസ് നങ്ങച്ചിവീട്ടിൽ (ഇദ്ദേഹം മാർ ഈവാനിയോസ് കോളജിന്റെ പ്രിൻസിപ്പലായിരുന്നു) ഇങ്ങനെ പറയുന്നു:

## പൗരസ്ത്യ റീത്തുകൾ

പൗരസ്ത്യ റീത്തുകൾ പ്രധാനമായും അഞ്ചാണ്. അവയിൽ ചിലതിന് അവാന്തരവിഭാഗങ്ങളുണ്ട്. ഏറ്റവും പുരാതനമായത് സുറിയാനി റീത്താണ്. അത് ഭാഷാപരമായി, പൗരസ്ത്യമെന്നും പാശ്ചാത്യമെന്നും രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു. പൗരസ്ത്യ സുറിയാനി റീത്തിനെ അസ്സീറിയൻ, കൽദായ, പേർഷ്യൻ, നെസ്തോറിയൻ എന്നൊക്കെ പറയാറുണ്ട്. സീറോ - മലബാർ റീത്ത് ഇതിന്റെ ഒരു ഭാഗമത്രേ.

പാശ്ചാത്യസുറിയാനി റീത്ത്; അന്ത്യോക്യൻ, യാക്കോബായ, മാറോനീത്താ (ഭാഷ ഒഴിച്ചെല്ലാം ലത്തീൻരൂപം) എന്നീ പേരുകളിലും അറിയപ്പെടുന്നു. സീറോ - മലങ്കര റീത്ത് ഇതിൽ ഉൾപ്പെട്ടതാണ്.

ഈജിപ്ഷ്യൻ റീത്തിനുള്ള മറ്റു പേരുകളാണ്, അലക്സാണ്ട്രിയൻ, കോപ്റ്റിക്, എത്യോപ്യൻ എന്നിവ. എത്യോപ്യായിലും ഈജിപ്റ്റിലുമാണ് ഇത് പ്രാബല്യത്തിലുള്ളത്.

"ഗ്രീക്ക്" അഥവാ "ബിസൻടയിൻ" റീത്ത് ചരിത്രപരമായി പാശ്ചാത്യ സുറിയാനി റീത്തിന്റെ (അന്ത്യോഖ്യൻ) ഗോത്രത്തിൽപ്പെട്ടതാണ്. കോൺസ്റ്റാന്റിനോപ്പിൾ പട്ടണംതന്നെ 4-ാം നൂറ്റാണ്ടിലാണല്ലോ സ്ഥാപിതമായത്. (Cath. Ency. Vol. VIII, p. 912). "ഗ്രീക്കു റീത്ത്, അന്ത്യോഖ്യൻ റീത്തിലും ആചാരങ്ങളിലും നിന്നു വളരെയധികം കടം വാങ്ങിയിട്ടുണ്ട്" (Eastern Liturgies: I. H. Dalmais: p. 19). "ഈ റീത്ത്, പൗരസ്ത്യസഭകളിൽ ജനസംഖ്യകൊണ്ട് ഏറ്റവും വലുതാണ്. ഇതിൽ 12 കോടിയിലധികം ജനങ്ങളും 30 പ്രാദേശിക ശാഖകളുമുണ്ട്. അവയാണ് റഷ്യൻ, ഉക്രേനിയൻ

(Ukranian) മുതലായവ. അന്ത്യോക്യായിൽ നിന്നോ സെസ്സറായിൽ നിന്നോ വന്നിട്ടുള്ള ഗ്രിഗറി നസ്സിയാൻസൻ, നെക്ടാറിയൂസ്, ക്രിസോസ്റ്റോം, നെസ്റ്റോറിയൂസ് എന്നിവർ കോൺസ്റ്റാന്റിനോപ്പിളിലെ മെത്രാന്മാരായിരുന്ന കാലങ്ങളിലാണ്, ഗ്രീക്കുറീത്ത് രൂപപരിണാമം പ്രാപിച്ചത്. അതുകൊണ്ട് അന്ത്യോഖ്യൻ റീത്തിലുള്ള എല്ലാ പ്രധാന രൂപങ്ങളും ഗ്രീക്കുറീത്തിൽ കാണുന്നതിൽ അത്ഭുതപ്പെടുവാനില്ലല്ലോ" (Christian worship: Mgr. L. Duchene: 1956: p. 71). ഗ്രീക്കുറീത്തിലെ ആരാധനാക്രമം വിശുദ്ധ യാക്കോബിന്റെയാണല്ലോ. അത് അന്ത്യോക്യയിലെ ഏറ്റവും പുരാതനറീത്തും നാലാം നൂറ്റാണ്ടിലെ യറുശലേം റീത്തും തമ്മിൽ ചേർന്നുണ്ടായതാണെന്ന് കാതലിക് എൻസൈക്ലോപീഡിയാ പ്രസ്താവിക്കുന്നു (Vol. VIII, 1967, p. 912).

"അർമേനിയൻ റീത്തിന്റെ ഘടനാരൂപം എദേസ്സായിലുണ്ടായിരുന്ന പൗരസ്ത്യ സുറിയാനി റീത്തിൽ നിന്ന് എടുത്തിട്ടുള്ളതാണ്." (Dalmais: p. 15). എന്നാൽ അർമേനിയായിലെയും പേർഷ്യായിലെയും കാതോലിക്കോസുമാർക്ക് സ്വതന്ത്രമായ സ്വയംഭരണമുണ്ടായിരുന്നു.

### സുറിയാനിറീത്തുകൾ

ഭാഷാപരമായി, പൗരസ്ത്യസുറിയാനിയും പാശ്ചാത്യ സുറിയാനിയും തമ്മിലുള്ള വ്യത്യാസം നിസ്സാരമാണ്. ലിപികളിൽ, പ്രത്യേകിച്ച് സ്വരങ്ങളിൽ, ഉച്ചാരണങ്ങളിൽ എന്നിവയിലാണ് ഈ വ്യത്യാസങ്ങൾ കാണുന്നത്. പൗരസ്ത്യ - പാശ്ചാത്യ സുറിയാനി ഭാഷകൾക്ക് പൊതുവായി 'Estrangela' എന്ന പേരിൽ പുരാതനലിപികൾ ഉണ്ടായിരുന്നു. അവയ്ക്ക് സ്വരങ്ങളുടെ ചിഹ്നങ്ങൾ ഉണ്ടായിരുന്നില്ല. ലിപികളുടെ രൂപങ്ങൾ ഏറെക്കുറെ ഒരുപോലെയാണ്. പാശ്ചാത്യസുറിയാനിയിൽ, ഗ്രീക്കിലുള്ള സ്വരങ്ങളാണ് ഉപയോഗിക്കുന്നത്. പൗരസ്ത്യസുറിയാനിയിൽ സ്വരങ്ങൾ അറിയുന്നത് കുത്തുകൾ കൊണ്ടാണ്. ആദിദ്രാവിഡഭാഷയിലും, മാപ്പിള മലയാളത്തിലും കുത്തുകൾ കൊണ്ടാണല്ലോ സ്വരങ്ങൾ മനസ്സിലാക്കുന്നത്. ഉച്ചാരണത്തിലുള്ള വ്യത്യാസവും നിസ്സാരമാണ്."

ഇതിൽ നിന്നു സീറോ മലബാർ റീത്ത് ഒരു സഭയല്ലെന്നും ഒരു പ്രത്യേക ആരാധനക്രമമുള്ള സമൂഹമാണെന്നും വരുന്നു. അതുകൊണ്ടാണ് റീത്തുപ്രസ്ഥാനം എന്ന പേര് ഈ സമൂഹത്തിന് ഏറ്റവും യോജിക്കുന്നത്.

# 23

# ഇല്ലാത്ത കാതോലിക്കാസ്ഥാനത്തിന്റെ പേരിൽ വല്ലാത്ത തർക്കം

മലങ്കരസഭയുടെ സ്വപ്നസാക്ഷാൽക്കാരമായ ബഥനി ആശ്രമത്തെ തകർത്തു കൊണ്ടു റീത്തുപ്രസ്ഥാനം ആരംഭിച്ച മാർ ഈവാനിയോസ് സഭാഭ്രംശം നടത്താനുള്ള ഒരു പ്രധാന കാരണം വട്ടശ്ശേരിൽ തിരുമേനി അദ്ദേഹത്തെ ശരിക്കു പഠിച്ചിരുന്നതിന്റെ അടിസ്ഥാനത്തിൽ കാതോലിക്കാ സ്ഥാനം നൽകാതെയിരുന്നതാണെന്നുള്ള വസ്തുത ഇതിനകം സംശയ രഹിതമായി സ്ഥാപിക്കപ്പെട്ടു കഴിഞ്ഞ ഒരു വസ്തുതയാണല്ലോ.

മലങ്കരയിലെ രണ്ടാം കാതോലിക്കായായിരുന്ന വാകത്താനത്തു കാരുചിറ ഗീവറുഗീസ് ഒന്നാമൻ ബാവ ഒരു ശാസ്ത്രക്രിയയെ തുടർന്ന് നെയ്യൂരാശുപത്രിയിൽ കാലം ചെയ്തപ്പോൾ അടുത്ത കാതോലിക്കായായി താൻ അവരോധിക്കപ്പെടുമെന്നു മലങ്കരസഭാ ഭാസുരന്റെ ഏറ്റവും വിശ്വസ്തനും പ്രിയപ്പെട്ടവനും സഹായിയുമായ മാർ ഈവാനിയോസ് കരുതിയതിൽ അദ്ദേഹത്തെ കുറ്റപ്പെടുത്താനാവില്ല. നെയ്യൂരിൽ നിന്നു രണ്ടാം കാതോലിക്കായുടെ ഭൗതികദേഹത്തെ കാറിൽ അനുഗമിച്ചിരുന്ന മാർ ഈവാനിയോസ്, കാറിൽവച്ചു തന്നെ അടുത്ത കാതോലിക്കാ ആരാണെന്ന കാര്യം ഒപ്പം സഞ്ചരിച്ച ആളും പിന്നീട് മൂന്നാം കാതോലിക്കായുമായിത്തീർന്ന ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായോടു ചോദിച്ചതും അക്കാര്യം ഇപ്പോൾ ചർച്ച ചെയ്യേണ്ടതല്ലെന്നു മെത്രാച്ചൻ പറഞ്ഞതും ഇവിടെ ഓർക്കേണ്ടതുണ്ട്.

മാർ ഈവാനിയോസ് എം. എ. ബിരുദം നേടിയ ആളാണെങ്കിലും അദ്ദേഹത്തിന്റെ എം. ഡി. സെമിനാരി വാസക്കാലത്തെ പല ചെയ്തികളും പിന്നീടുണ്ടായ റോമാസഭാ പ്രേമവും സംബന്ധിച്ച എല്ലാ വിവരങ്ങളും കുശാഗ്രബുദ്ധിയായിരുന്ന മലങ്കരസഭാഭാസുരൻ യഥാസമയം അറിഞ്ഞു ഹൃദയത്തിൽ സംഗ്രഹിച്ചിരുന്നു. കാതോലിക്കാസ്ഥാനം കരസ്ഥമാക്കിയ ശേഷം സഭയെ ഒന്നായി റോമാനുകത്തിൻ കീഴിലാക്കാനുള്ള മാർ ഈവാനിയോസിന്റെ കുതന്ത്രാധിഷ്ഠിത രഹസ്യപദ്ധതി പൊളിഞ്ഞപ്പോഴാണ് അദ്ദേഹം റോമാനുകത്തിൻ കീഴിൽ അഭയം പ്രാപിച്ചതും സ്വാതന്ത്ര്യം നിഷേധിക്കപ്പെട്ട റീത്തുപ്രസ്ഥാനം ആരംഭിച്ചതും.

വിശ്വാസത്തിലും ആരാധനാക്രമത്തിലും കാര്യമായ വ്യത്യാസം വരു

ത്തിയിട്ടും അവ ഇല്ലെന്നു ധരിപ്പിച്ചും നിലവിലുള്ള ഓർത്തഡോക്സ് പള്ളി കൾക്കു സമീപം പുതുപുത്തൻ റീത്തുപള്ളികൾ ഉയർത്തിപ്പൊക്കി സ്ഥാപിച്ചും സത്യവിശ്വാസികളായ ഓർത്തഡോക്സ് - യാക്കോബായ സഭാംഗങ്ങളിൽപെട്ട സാധാരണക്കാരായ ഒട്ടധികം പേരെ റീത്തുപ്രസ്ഥാ നത്തിൽ എത്തിച്ചതല്ലാതെ മറ്റേതെങ്കിലും സഭയിൽ നിന്നോ മതവിഭാഗ ങ്ങളിൽ നിന്നോ ആളുകളെ റീത്തുപ്രസ്ഥാനത്തിലേക്കു ആകർഷിക്കാൻ സാധിച്ചിട്ടില്ല. പല സാമ്പത്തിക ആനുകൂല്യങ്ങളും 'കടപരിഹാരങ്ങളും' ലഭിച്ചതു കൊണ്ടാണ് ചിലർ റീത്തുപ്രസ്ഥാനത്തിൽ ചേർന്നതെന്നുള്ളതും ഇന്നൊരു രഹസ്യമല്ല.

ആർച്ച്ബിഷപ്പ് സ്ഥാനം കാതോലിക്കായ്ക്കു തുല്യമാണെന്നു കരു തിയ മാർ ഈവാനിയോസ് വ്യക്തിത്വമുള്ള ഒരു പൗരസ്ത്യ സഭ പോലെ റീത്തുപ്രസ്ഥാനം ഒരു സ്വതന്ത്ര സഭയല്ലാത്തതിനാലും മാർപാപ്പായുടെ കീഴിൽ സ്വതന്ത്ര പദവി ലഭിക്കുകയോ 'പരിശുദ്ധ' എന്ന അലങ്കാരം പേരി നോടു ചേർക്കുകയോ ചെയ്യാൻ സാധ്യമല്ലാത്തതിനാലും കാതോലിക്കാ സ്ഥാനം സ്വപ്നം കണ്ടതേയുള്ളു. അദ്ദേഹത്തിന്റെ പിൻഗാമിയും ഒരു പ്രമുഖ കർഷകനുമായ ബനഡിക്ട് മാർ ഗ്രിഗോറിയോസിനും വേണ്ടാത്ത ബഥനിക്കേസുകളുടെ ചുമതലകളും മറ്റും ലഭിച്ചതല്ലാതെ കാതോലിക്കാ സ്ഥാനം എന്ന 'പാലും തേനും ഒഴുകുന്ന' കനാനിൽ കടക്കാനായില്ല.

മാർ ഈവാനിയോസിന്റെ അനർഹമായ സ്ഥാനാഭിലാഷ സ്വപ്നം സാ ക്ഷാൽകരിക്കുന്നതിനുവേണ്ടി ഇപ്പോഴത്തെ ആർച്ചുബിഷപ്പ് അതിരഹസ്യ മായി നടത്തിയ നീക്കങ്ങൾ സ്വന്തം അനുയായികളുടെ പോലും നീരസ ത്തിനു പാത്രമായി നിർല്ലജ്ജം പരാജയപ്പെടുകയും പേരിന്റെ പേരിലുള്ള വഞ്ചന ലോകം മുഴുവനും, റീത്തുകാരിൽ ഒരു വിഭാഗവും പട്ടാപ്പകൽ നടന്ന തട്ടിപ്പാണിതെന്നു തിരിച്ചറിയുകയും ചെയ്തു കഴിഞ്ഞു. മാർ ത്തോമ്മാ ശ്ലീഹായുടെ മലങ്കരസഭയാകുന്ന മഹാമേരുവിന്റെ അധിത്യ കയിൽ പൗരസ്ത്യ കാതോലിക്കാ കഴിയുമ്പോൾ മലയുടെ ചരിഞ്ഞ സാനു പ്രദേശത്തു മരുവിയ ഒരു സന്യാസി താനാണു യഥാർത്ഥ കാതോലിക്കാ യെന്നു പത്രക്കാരെ വിളിച്ചു കൂട്ടി ഒന്നു സൽക്കരിച്ചശേഷം ആക്രോശിച്ചു. കാതോലിക്കാ പദവി തിരുവനന്തപുരം ആർച്ചു ബിഷപ്പിന് അനുവദിച്ചു നൽകി എന്ന വാർത്ത ആദ്യം പത്രത്തിൽ വന്നു. ശരീരമാസകലം വിറയൽ നല്കുന്ന പാർക്കിൻസൺ രോഗവും ഓർമ്മശക്തി രാഹിത്യവും ഭരണ ഭാരം വഹിക്കാനുള്ള കഴിവുകേടും കൊണ്ടുവലഞ്ഞു സ്ഥാനത്യാഗം ചെയ്യുന്നതിനും മരണത്തെ സ്വാഗതം ചെയ്യുന്നതിനും കാത്തിരുന്ന നല്ലവ നായ ജോൺ പോൾ രണ്ടാമൻ മാർപാപ്പാ ജീവിതത്തിന്റെ അന്ത്യദിന ങ്ങളിൽ ആയിരുന്നതിനാൽ അങ്ങകലെ നടന്ന ഈ കളികൾ ഒന്നും അറി ഞ്ഞിരിക്കാൻ ഇടയില്ല. എന്നിരുന്നാലും വത്തിക്കാനിൽ നിന്നുള്ള കാതോ

ലിക്കാ സ്ഥാനദാനവും സ്ഥാനാരോഹണവും സർക്കുലേഷനുവേണ്ടി കണ്ണുകളിൽ എണ്ണയൊഴിച്ചു നിദ്രക്ക് അവധി നൽകി കാത്തിരുന്ന കേരളത്തിലെ ചില പത്രങ്ങൾ ആഘോഷമാക്കി. വ്യാജവാർത്തകളെ വൻതലക്കെട്ടുകളും അവയ്ക്കു ശിരോലങ്കാരമണിഞ്ഞ ഗജവീരന്മാരെ വെല്ലുന്ന ചിത്രങ്ങളും നൽകി വിശുദ്ധിയുടെ ചായം പുരട്ടിയ മേലങ്കികൾ അണിയിച്ചും പ്രദർശിപ്പിക്കാൻ ചില പത്രങ്ങൾക്കു കഴിഞ്ഞു. സഭാചരിത്രജ്ഞാനവും കുതന്ത്രങ്ങളും തട്ടിപ്പുകളും ഉൾപ്പോരുകളും നേതൃസ്ഥാനമോഹങ്ങളും ഇല്ലാത്ത ഋജുമതികളായ ക്രൈസ്തവർ പത്രങ്ങളെ ദൈവവചനവാഹികൾക്കു തുല്യം കരുതി വേദപുസ്തകത്തെ ചുംബിക്കുന്നതുപോലെ തൊട്ടുമുത്തമിട്ടു. ഈ പശ്ചാത്തലത്തിൽ, റോമാ സഭയുമായുള്ള ഐക്യസംഭാഷണങ്ങൾക്ക് ഒട്ടും സ്ഥാനമില്ലന്നും മേലിൽ തങ്ങൾ ചർച്ചകൾക്കില്ലന്നും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ വ്യക്തമാക്കിയപ്പോൾ കാതോലിക്കാസ്ഥാനം വത്തിക്കാൻ അറിഞ്ഞു നൽകിയിട്ടില്ലെന്നും ചിലർ സ്വയം സ്വീകരിച്ചതാണെന്നും റോമിലെ സഭാധികാരികൾ തുറന്നടിച്ചു. ഇതേ തുടർന്ന് ആർച്ചുബിഷപ്പു സ്ഥാനം, പാത്രിയർക്കീസ് സ്ഥാനത്തിനും കാതോലിക്കാ സ്ഥാനത്തിനും തുല്യമായതുകൊണ്ടാണു മലങ്കരസഭയുടെ പാരമ്പര്യത്തെ മുൻനിറുത്തി താൻ പേരു സ്വയം സ്വീകരിച്ചു രാജകീയ കാതോലിക്കാ ആകാൻ സമ്മതിച്ചത് എന്ന് സിറിൽ മാർ ബസേലിയോസ് പത്രസമ്മേളനം നടത്തി പ്രഖ്യാപിച്ചു. സ്ഥാനം നൽകിയിട്ടില്ലന്നു വത്തിക്കാനിലെ സഭാ ഐക്യ സെക്രട്ടറി കർദ്ദിനാൾ വാൾട്ടൻ കാസ്പർ നേരത്തെ ചൂണ്ടിക്കാട്ടിയിരുന്നു. ഇതിനെ തുടർന്ന് സിറിൽ മാർ ബസേലിയോസ് പത്രങ്ങൾക്കു നൽകിയ പ്രസ്താവനയിൽ കർദ്ദിനാൾ കാസ്പർ ഇക്കാര്യങ്ങളിൽ വേണ്ടത്ര വിവരം ഇല്ലാത്ത ആളാണെന്നു ചൂണ്ടിക്കാണിച്ചിട്ടുണ്ട്. സ്ഥാനദാനത്തെപ്പറ്റി ഇന്ത്യയിലെ ഒരു പ്രമുഖ വാർത്താ വിതരണ ഏജൻസിയായ യു. എൻ. ഐ. 2005 ജൂലൈ 19 നു ഡൽഹിയിൽ നിന്നു പ്രസിദ്ധപ്പെടുത്തിയ വാർത്തയാണു ചുവടെ ചേർക്കുന്നത്:

## കാതോലിക്കാ പദവി ഇല്ലെന്നു വത്തിക്കാൻ

ന്യൂഡൽഹി: മേജർ ആർച്ച് ബിഷപ് സിറിൽ മാർ ബസേലിയസിന് 'കാതോലിക്കാ' പദവി നൽകിയിട്ടില്ലെന്ന് വത്തിക്കാന്റെ ഔദ്യോഗിക അറിയിപ്പിൽ പറയുന്നു. കത്തോലിക്കാ സഭയുടെ കാനോൻ നിയമപ്രകാരം 'കാതോലിക്കാ' സ്ഥാനം ഇല്ലെന്നും മാർ ബസേലിയസിന് മേജർ ആർച്ച് ബിഷപ് പദവിയാണ് നൽകിയതെന്നും വത്തിക്കാൻ പൊന്തിഫിക്കൽ കൗൺസിൽ ചെയർമാൻ കർദിനാൾ വാൾട്ടർ കാസ്പർ അറിയിച്ചു.

സിറിൽ മാർ ബസേലിയോസ് 'കാതോലിക്കാസ്ഥാനം' ഉപയോഗിക്കുന്നത് റോമിന്റെ അനുവാദത്തോടെ അല്ലായെന്ന് വ്യക്തമാക്കി കർദ്ദിനാൾ

വാൾട്ടർ കാസ്പർ മലങ്കര ഓർത്തഡോക്സ് സഭയുടെ എക്യുമെനിക്കൽ വിഭാഗം പ്രസിഡന്റ് ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിക്ക യച്ച കത്തിന്റെ പൂർണ്ണരൂപം:

**PONTIFICIUM COUNSILIUM**
**AD CHRISTIANORUM UNITATEM FOVENDAM**

18 June 2005
PROT N: 2581/2005/h

Your Eminence,

I duly received your letter of 12 May 2005, regarding the decision of the Malankara Orthodox Church not to hold its dialogue with the Catholic Church, in the Framework of the annual *Joint International Commission for Theological Dialogue between the Catholic Church and the Malankara Orthodox Church.* I see this letter as a continuation of the discussion we had in Rome on the occasion of your last visit here.

I can only confirm that the title of Catholicos has not been given by the Holy see to His Grace Cyril Mar Baselios. (1) that the title of Major Archbishop is the only one mentioned in the Decree of elevation issued by the Holy See, and in all Vatican messages or publications regarding this nomination. (2) that the title of Catholicos does not appear in the Code of Canon Law for the Eastern Churches. I have also been informed that His Beatitude Cardinal Moussa I Daoud did not use the title Catholicos during his stay in Kerala, on the occasion of the celebrations for the elevation of His Grace Cyril Mar Baselios.

I have conveyed your message regarding the decision of the Malankara Orthodox Church to His Grace Cyril Mar Baselios and look forward to receiving a reply.

I deeply regret that the use of the title Catholicos, for which the Holy See and his Pontifical Council are not responsible, could lead to this difficult situation. Knowing how important the activitives of this *Joint International Commission* have been for the development of fraternal relattions between the Malankara Orthodox Church and the Catholic Church in Kerala, it would be great loss if this commission were not able to continue its activities. It is my hope and prayer that we will be able to overcome this difficulty, for the greater good of promotion of Christian Unity.

I would ask your Eminence to convey my greeting and prayerful good wishes to His Holiness Catholicos Baselious Mar Thoma Mathews II and to the members of the Holy Synod of the Malankara Orthodox Church.

With the expression of my cordial esteem, I remain

Yours Sincerly in Christ,

**Walter Cardinal Kasper**
President

ആർച്ചു ബിഷപ്പ് സിറിലിനെ വത്തിക്കാൻ അറിയാത്ത കാതോലിക്കാ സ്ഥാനത്തേക്ക് ഉയർത്തിയ ചടങ്ങിൽ കർദ്ദിനാൾ ഇഗ്നാസ് മൂസാ ദാവൂദ് കാതോലിക്കാ എന്ന വാക്കു ഉപയോഗിച്ചിട്ടില്ലെന്നും കർദ്ദിനാൾ വാൾട്ടർ കാസ്പർ പറയുന്നു എങ്കിലും ആ പ്രസ്താവന ശരിയല്ലന്നത്രെ തൽസംബന്ധമായ പത്ര റിപ്പോർട്ടുകളിൽ പറയുന്നത്. അങ്ങനെയെങ്കിൽ ഇവരിൽ ഒരു കർദ്ദിനാൾ പറയുന്നതു പച്ചക്കള്ളമാണെന്നേ വരൂ. റീത്തുകാരുടെ പ്രഥമ കാതോലിക്കായുടെ സ്ഥാനാരോഹണം സംബന്ധിച്ചു 2005 ജൂലൈ 15 നു കാര്യവിവരമുള്ള 'മലയാള മനോരമ' പ്രസിദ്ധപ്പെടുത്തിയ വാർത്തയാണു ചുവടെ ചേർക്കുന്നത്.

"തിരുവനന്തപുരം: മലങ്കര കത്തോലിക്കാ സഭ കാത്തിരുന്ന സ്വപ്ന മുഹൂർത്തത്തിൽ ആയിരക്കണക്കിന് കണ്ഠങ്ങളിൽ നിന്ന് പ്രാർത്ഥനാധ്വനികൾ ഉയരവേ സിറിൽ മാർ ബസേലിയോസ് സഭയുടെ പ്രഥമ മേജർ ആർച്ച് ബിഷപ്പും കാതോലിക്കാ ബാവയുമായി സ്ഥാനമേറ്റു.

വത്തിക്കാന്റെ പൗരസ്ത്യ തിരുസംഘം തലവനും മുൻ അന്ത്യോക്യ പാത്രിയർക്കീസുമായ കർദ്ദിനാൾ ഇഗ്നാസ് മൂസാ ദാവൂദാണ് ചടങ്ങിൽ മുഖ്യകാർമികത്വം വഹിച്ചത്. മലങ്കര കത്തോലിക്കാ സഭ മുഴുവന്റെയും ശ്ലൈഹികാധികാരമുള്ള സഭാപിതാക്കന്മാരുടെ തലവനായ കാതോലിക്കാ ബാവയായി പരിശുദ്ധ റൂഹ അങ്ങയെ വിളിക്കുന്നതായി തിരുസംഘം തലവൻ മൂസാ ദാവൂദ് പറഞ്ഞപ്പോൾ 'ഞാൻ സമ്മതിച്ച് സ്വീകരിച്ചിരിക്കുന്നു'വെന്ന് മാർ ബസേലിയോസ് ഉത്തരം നൽകി. തുടർന്ന് അദ്ദേഹത്തെ അംശവടി നൽകി കാതോലിക്കാ ബാവയുടെ സ്ഥാന ചിഹ്നങ്ങൾ അണിയിച്ചു.

സിറിൽ മാർ ബസേലിയോസിനെ പട്ടം മേജർ ആർച്ച് ബിഷപ്സ് ഹൗസിൽനിന്ന് തുറന്ന വാഹനത്തിൽ ഘോഷയാത്രയായി ആണ് സ്ഥാനാരോഹണ ചടങ്ങ് നടന്ന പട്ടം സെന്റ് മേരീസ് കത്തീഡ്രലിലേക്ക് ആനയിച്ചത്. മുഖ്യമന്ത്രി ഉമ്മൻചാണ്ടി ഘോഷയാത്ര ഫ്ളാഗ് ഓഫ് ചെയ്തു. ദേവാലയത്തിൽ എത്തിച്ചേർന്നതിനു ശേഷം ആർച്ച് ബിഷപ്പ് ഡോ. സൂസൻപാക്യം ആമുഖപ്രസംഗം നടത്തി.

തുടർന്ന് കർദ്ദിനാൾ മൂസാ ദാവൂദിന്റെ മുഖ്യകാർമികത്വത്തിൽ വിശുദ്ധ കുർബാന ആരംഭിച്ചു. സഭയിലെ ബിഷപ്മാരായ ഗീവർഗീസ് മാർ തിമോ

ത്തിയോസ്, തോമസ് മാർ കൂറിലോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റം, ഐസക് മാർ ക്ലീമ്മിസ്, ജോഷ്വ മാർ ഇഗ്നാത്തിയോസ്, ജോസഫ് മാർ തോമസ് എന്നിവർ സഹകാർമികരായിരുന്നു.

മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സ്ഥാനം സംബന്ധിച്ച പേപ്പൽ ബൂള മാർപാപ്പയുടെ പ്രതിനിധി പെദ്രോ ലോപ്പസ് ക്വിന്റാന വായിച്ചു കഴിഞ്ഞ പ്പോൾ സിറിൽ മാർ ബസേലിയോസ് തന്റെ വിശ്വാസം പ്രഖ്യാപിച്ചു കൊ ണ്ടുള്ള സത്യപ്രതിജ്ഞ നടത്തി. മുഖ്യ കാർമികന്റെ നേതൃത്വത്തിൽ പരി ശുദ്ധാത്മാവിന്റെ ആവാസത്തിനായുള്ള രഹസ്യപ്രാർത്ഥനയായിരുന്നു അ ടുത്ത ചടങ്ങ്. സിറിൽ മാർ ബസേലിയോസിനെ ബാവയായി നാമകര ണവും ചെയ്തു.

തുടർന്ന് വിവിധ രൂപതകളെയും സന്യാസ സമൂഹങ്ങളെയും പ്രതി നിധീകരിച്ചുള്ള വൈദികർ ചേർന്ന് കാതോലിക്കാ ബാവയെ സിംഹാസ നത്തിൽ മൂന്നു പ്രാവശ്യം ഉയർത്തി 'ഓക്സിയോസ്' (ഈ സ്ഥാനത്തിന് സർവഥാ യോഗ്യൻ) എന്ന് പ്രഘോഷിച്ചു. ബാവ സിംഹാസനത്തിൽ ഇരു ന്നു തന്നെ 'ഞാൻ നല്ല ഇടയനാകുന്നു' എന്ന വേദപുസ്തകത്തിലെ ഭാഗം വായിക്കുകയും ആശീർവദിക്കുകയും ചെയ്തു.

കർദിനാൾ മാർ വർക്കി വിതയത്തിൽ ആർച്ച് ബിഷപ്പുമാരായ മാർ ജോസഫ് പൗവത്തിൽ, ഡോ. സൂസപാക്യം, മാർ ജേക്കബ് തൂങ്കുഴി, മാർ കുര്യാക്കോസ് കുന്നശേരി, ബിഷപ്പുമാരായ മാർ ജോർജ് ആലഞ്ചേരി, മാർ ജോർജ് പുന്നക്കോട്ടിൽ, മാർ മാത്യു അറയ്ക്കൽ, മാർ മാത്യു ആനി ക്കുഴിക്കാട്ടിൽ, ഡോ. ജോസഫ് ഫെർണാണ്ടസ്, ഡോ. ലെയോൺ ധർമ രാജ്, ഡോ. സ്റ്റാൻലി റോമൻ, ഡോ. ജോസഫ് കരിയിൽ തുടങ്ങിയവർ പങ്കെടുത്തു."

നിഗൂഢമായ നീക്കങ്ങൾക്കും കുതന്ത്രങ്ങൾക്കും കള്ളക്കണക്കുകൾ ക്കും കോടതികളിൽ വേദപുസ്തകത്തെ സാക്ഷിനിറുത്തി നൽകിയ അസത്യ വാങ്മൂല്യങ്ങൾക്കും കുപ്രസിദ്ധനായിരുന്ന ഒരാളിന്റെ പിൻഗാ മിയും അതേ തെറ്റായ സാക്ഷ്യം നൽകുന്നതിൽ അധികമൊന്നും അദ്ഭു തപ്പെടാനില്ലായിരിക്കാം.

കാതോലിക്കാസ്ഥാനം സംബന്ധിച്ച തന്ത്രം തകർന്നപ്പോൾ നില നിൽപ്പിനുവേണ്ടി 'അഭിനവകാതോലിക്ക' 2005 ജൂലൈ 20നു പത്രങ്ങൾക്കു നൽകിയ പ്രസ്താവനയിൽ 'കാതോലിക്കാ ബാവ' എന്ന പദവി വത്തി ക്കാൻ നൽകിയതല്ലെന്നും ലത്തീൻ കാനോൻ പ്രകാരം കാതോലിക്കാ പദവി ഇല്ലെന്നും ആ പദവി താൻ സ്വയം സ്വീകരിച്ചതാണെന്നും അർത്ഥ ശങ്കയില്ലാതെ ഒരു കുമ്പസാര രൂപേണ പറഞ്ഞിട്ടുണ്ട്.

ഒരു കള്ളം എത്ര പ്രാവശ്യം ആവർത്തിച്ചാലും ഒടുവിൽ സത്യം ജയിക്കും എന്നാണ് ഈ കുമ്പസാരത്തിന്റെയും സാരം.

## വലിയ ഔന്നത്യം

കാതോലിക്കാസ്ഥാനത്തെപ്പറ്റി സിറിൽ മാർ ബസേലിയോസ് 2005 മെയ് 14നു മലയാള മനോരമക്കു നൽകിയ ദീർഘമായ അഭിമുഖത്തിൽ മലങ്കര റീത്തുപ്രസ്ഥാനം റോമാസഭയുടെ അംഗീകാരത്തിന്റെ കൊടുമുടിയിൽ എത്തിയിരിക്കയാണെന്നു ചൂണ്ടിക്കാണിച്ചിട്ടുണ്ട്. കാതോലിക്കാ സ്ഥാനം ആശിക്കാവുന്ന ഏറ്റവും വലിയ ഔന്നത്യമാണെന്നും മുക്കാൽ നൂറ്റാണ്ടായി ഈ സ്ഥാനം മരിച്ചവരും ജീവനുള്ളവരും സ്വപ്നം കണ്ടു കൊണ്ടിരിക്കുന്നതാണെന്നും പറഞ്ഞിരിക്കുന്നു. സ്വപ്നത്തിൽ പോലും റോം അറിയാത്തതെന്നു ചൂണ്ടിക്കാട്ടിയ ഒരു കാര്യത്തെപ്പറ്റി അതേ അഭി മുഖത്തിൽ ഇങ്ങനെയും കാണുന്നു.

“ഓർത്തഡോക്സ്, യാക്കോബായ, കാതോലിക്കാ ബാവാമാരുടെ പി ന്തുടർച്ചയല്ല പുതിയ കാതോലിക്കാ സിംഹാസന സ്ഥാപനം വഴി നടപ്പാ വുന്നതെന്ന് ഡോ. സിറിൽ മാർ ബസേലിയസ് പറഞ്ഞു. ഇതു മൽസരി ക്കാനല്ല, ആർക്കും പകരമായല്ല, പിന്തുടർച്ചയുമല്ല. മലങ്കര കത്തോലിക്കാ സഭയെ സാർവത്രിക കൂട്ടായ്മയിലുള്ള സ്വതന്ത്രസഭയായി അംഗീകരിച്ച തുവഴി മലങ്കരയിൽ കാതോലിക്കേറ്റ് സംബന്ധിച്ച 75 വർഷമായുള്ള ആഗ്രഹം റോം നിവർത്തിച്ചിരിക്കുന്നെന്നേയുള്ളു.”

വത്തിക്കാൻ പകൽ നിഷേധിച്ചിട്ടും മാർപ്പാപ്പയുടെ പ്രതിനിധി പെദ്രോ ലോപ്പസ് ക്വിന്റാന സിറിൽ മാർ ബസേലിയോസിനെ കാതോലിക്കാ സ്ഥാന ചിഹ്നം അണിയിക്കുന്നതു സംബന്ധിച്ച ചിത്രവും വാർത്തയും 2005 ഫെബ്രുവരി 11 ലെ മനോരമയിൽ നിന്നു ഉദ്ധരിക്കുന്നു.

## ഇന്ത്യയിലെ കത്തോലിക്കാ സഭയിൽ കാതോലിക്കാ ബാവ പദവി ആദ്യം

ഫെബ്രുവരി 11. തിരുവനന്തപുരം: മലങ്കര കത്തോലിക്കാ സഭയുടെ അധ്യക്ഷനായ ആർച്ച് ബിഷപ് സിറിൽ മാർ ബസേലിയോസിനെ മേജർ ആർച്ച് ബിഷപ്പും കാതോലിക്കാ ബാവായുമായി ജോൺപോൾ രണ്ടാമൻ മാർപാപ്പ നിയമിച്ചു.

1930 ൽ പുനരൈക്യപ്പെട്ട സഭയുടെ ചരിത്രത്തിൽ വഴിത്തിരിവായ പുതി യ പദവിയിലൂടെ, കത്തോലിക്ക സഭയിലെ പൂർണ സ്വയംഭരണ സ്വാത ന്ത്ര്യമുള്ള റീത്ത് ആയി മലങ്കര കത്തോലിക്ക സഭയെ വത്തിക്കാൻ അംഗീ കരിച്ചു.

ബിഷപ്പമാരെ തിരഞ്ഞെടുക്കുന്നതുൾപ്പെടെയുള്ള കാര്യങ്ങൾക്ക് മേജർ ആർച്ച് ബിഷപ്പിന്റെ നേതൃത്വത്തിലുള്ള മെത്രാൻ സംഘത്തിന് അധികാര മുണ്ടാവും. തിരുവനന്തപുരമായിരിക്കും സഭയുടെ ആസ്ഥാനം. പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ നടന്ന ചടങ്ങിൽ ഇന്നലെ നാലിന് ഇന്ത്യയിലെ വത്തിക്കാൻ സ്ഥാനപതിയും മാർപാപ്പയുടെ പ്രതിനിധിയു മായ ആർച്ച് ബിഷപ്പ് പെദ്രോലോപ്പസ് ക്വിന്റാനയാണ് മാർപാപ്പയുടെ നിയമന ഉത്തരവ് (പേപ്പൽ ബൂള) വായിച്ചത്. തുടർന്ന്, അദ്ദേഹം മാർ ബസേലിയോസിനെ സ്ഥാനീയ ചിഹ്നങ്ങൾ അണിയിച്ചു. ഇതേസമയം തന്നെ വത്തിക്കാനിലും ഔദ്യോഗിക പ്രഖ്യാപനമുണ്ടായി.

പുനരൈക്യ പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവ് മാർ ഈവാനിയോസി നോടൊപ്പം അക്ഷീണം പ്രയത്നിച്ച പന്തളം ഉള്ളന്നൂരിൽ മത്തായി മലഞ്ച രുവിലിന്റെയും ഏലിയാമ്മയുടെയും നാലാമത്തെ മകനായി 1935 ഓഗസ്റ്റ് 16നു ജനിച്ച സിറിൽ മാർ ബസേലിയോസ്, മാർ ഈവാനിയോസിന്റെ തന്നെ പ്രചോദനത്താലാണ് ബഥനി മിശിഹാനുകരണ സന്യാസ സമൂഹ ത്തിൽ അംഗമായത്. ഇന്ത്യയിലും വിദേശത്തും ദൈവശാസ്ത്രജ്ഞനായി ഖ്യാതി നേടിയ അദ്ദേഹം 1978 ഒക്ടോബർ 28നു ബത്തേരി രൂപതയുടെ ബിഷപ്പായി. 1995 നവംബർ ആറിന് തിരുവനന്തപുരം ആർച്ച് ബിഷപ്പും മലങ്കര കത്തോലിക്ക സഭയുടെ അധ്യക്ഷനുമായി. രണ്ടുതവണ സി. ബി. സി. ഐയുടെ പ്രസിഡന്റായിരുന്നു. ഇപ്പോൾ കെ. സി. ബി. സി. പ്രസിഡന്റും സി. ബി. സി. ഐ. വൈസ് പ്രസിഡന്റുമാണ്. ഏഷ്യൻ കാത്തലിക് ബിഷപ്സ് കൗൺസിൽ ഉന്നതാധികാര സമിതി അംഗവുമാണ്.

കാതോലിക്കാ സ്ഥാനത്തെപ്പറ്റി സിറിൽ മാർ ബസേലിയോസിന്റെ പ്രസ്താവന 21-7-2005ലെ മലയാള മനോരമയിൽ വന്നതിന്റെ ചുരുക്കം ഇപ്രകാരമാണ്.



**വലിയ ഇടയൻ:** മേജർ ആർച്ച് ബിഷപ്പും കാതോലിക്കാ ബാവയുമായി നിയമിതനായ മാർ ബസേലിയോസിനെ മാർപ്പാപ്പായുടെ പ്രതിനിധി പെദ്രോ ലോപ്പസ് ക്വിന്റാന സ്ഥാനീയ ചിഹ്നങ്ങൾ അണിയിക്കുന്നു. ബിഷപ്പ് ഐസക് മാർ ക്ലിമ്മീസ് സമീപം.

## കാതോലിക്കാപദവി വത്തിക്കാൻ തന്നതല്ല

തിരുവനന്തപുരം: കാതോലിക്കാ ബാവ പദവി വത്തിക്കാൻ നൽകിയ തല്ലെന്നും എന്നാൽ മലങ്കര പാരമ്പര്യപ്രകാരം ഈ സ്ഥാനം ഉപയോഗി ക്കാൻ തനിക്ക് അവകാശമുണ്ടെന്നും മേജർ ആർച്ച് ബിഷപ് സിറിൽ മാർ ബസേലിയസ് പറഞ്ഞു.

പാത്രിയർക്കീസിനു തുല്യമായ മേജർ ആർച്ച് ബിഷപ് സ്ഥാനമാണു വത്തിക്കാൻ നൽകിയത്. എന്നാൽ മലങ്കരപാരമ്പര്യ പ്രകാരം അതിനു തുല്യമായ കാതോലിക്കാ പദവിയായാണു മലങ്കര കത്തോലിക്ക സഭ സ്വീകരിച്ചിരിക്കുന്നത്.

ലത്തീൻ കാനോൻ പ്രകാരം കാതോലിക്കാ പദവിയില്ല. അതിനാൽ ഈ പദവി വത്തിക്കാനോട് ആവശ്യപ്പെട്ടിട്ടുമില്ല.

സഭൈക്യ കാര്യാലയത്തിന്റെ തലവനായ കർദിനാൾ വാൾട്ടർ കാസ് പർ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അയച്ച കത്ത് ഈ കാര്യങ്ങളറി യാതെയാണെന്നും മേജർ ആർച്ച് ബിഷപ് പറഞ്ഞു.

ഇക്കാരണങ്ങളാൽ കാതോലിക്കാബാവാ പദവി വേണ്ടെന്നു വയ്ക്കാൻ മലങ്കര കത്തോലിക്ക സഭയ്ക്ക് ആവില്ല.

ഇക്കാര്യങ്ങളിൽ വ്യക്തത വരുത്തി കർദിനാൾ കാസ്പറിന് കത്ത് എഴു തുമെന്നും മാർ ബസേലിയസ് പറഞ്ഞു.

## റോമാസഭ തെറ്റുകൾ തുടരുന്നു

ഇല്ലാത്ത റീത്തു കാതോലിക്കാ പ്രശ്നത്തിൽ മലങ്കരസഭയിൽ നിന്നു മാറിയ ആത്മാഭിമാനമുള്ള റീത്തുകാരുടെ ഇന്നത്തെ കടുത്ത പ്രതിഷേധം അറിയിക്കുകയും കലാപക്കൊടി ഉയർത്തുകയും ചെയ്തതായി 'മലങ്കര ദീപം' (2005 ഓഗസ്റ്റ് 1-16 ലക്കം) റിപ്പോർട്ടു ചെയ്യുന്നു. റിപ്പോർട്ടു അതേ പടി ചുവടെ ചേർക്കുന്നു:

തിരുവനന്തപുരം: റീത്തുകാരുടെ കാതോലിക്കാ സ്ഥാനത്തെക്കുറിച്ച് വത്തിക്കാനിലെ സഭാ ഐക്യ സെക്രട്ടറിയേറ്റിന്റെ അധിപൻ കർദിനാൾ വാൾട്ടർ കാസ്പർ മലങ്കരസഭയിലെ മാർ യൗസേബിയോസ് മെത്രാപ്പോ ലീത്തായ്ക്ക് നൽകിയ കത്തിനെ ശക്തമായി വിമർശിച്ചു കൊണ്ട് റീത്തു കാർ മറുപടി പ്രസിദ്ധീകരിച്ചു. മലങ്കര റീത്തിലെ മൂന്നു ലക്ഷത്തിൽപരം വിശ്വാസികൾ കർദ്ദിനാളിന്റെ കത്തുമൂലം നിരാശരും അപമാനിതരും ആയി രിക്കുകയാണെന്ന് അവർ പറയുന്നു.

ഇവിടുത്തെ റീത്തുകാരോട് ആലോചിക്കാതെ റോമിൽനിന്നു അങ്ങ

നെയൊരു കത്തു വന്നിരിക്കുന്നതിന്റെ സാംഗത്യത്തേയും അപ്രകാരം ഒരു കത്തു നൽകുവാനുള്ള സഭാഐക്യ സെക്രട്ടറിയേറ്റിന്റെ അധികാര ത്തേയും അവർ ചോദ്യം ചെയ്യുന്നു.

റോമൻ സഭ നൂറ്റാണ്ടുകളായി ഒരു തെറ്റിനു പിറകെ വേറൊരു തെററ് തുടർച്ചയായി ചെയ്തുകൊണ്ടിരിക്കുകയാണെന്നും റോമിന്റെയും ലാറ്റിൻ സഭയുടേയും മണ്ടത്തരങ്ങളാണ് സഭയിൽ ഭിന്നതകളുണ്ടാക്കുന്നതും അവർ ആരോപിക്കുന്നു.

വെള്ളക്കാരുടെ ആധിപത്യശ്രമം മൂലവും, പോർട്ടുഗീസ് സാമ്രാജ്യത്വ ശക്തികളേയും അവരുടെ അനാവശ്യ പ്രവർത്തനങ്ങളേയും റോം പിന്തു ണയ്ക്കുകമൂലവും ആണ് ഇന്ത്യൻ സഭയിൽ ഭിന്നത ഉണ്ടായതെന്ന വസ് തുത മറക്കരുതെന്ന് റീത്തുകാർ ഈ കത്തിലൂടെ റോമിനെ ഓർമ്മിപ്പി ക്കുന്നു. ഇന്നും റോമിലെ സഭാനേതാക്കന്മാർ പണ്ടത്തെ വിഡ്ഢിത്തങ്ങൾ ആവർത്തിക്കുകയാണ്. സഭകളുടെ ഐക്യത്തിനുവേണ്ടി സ്ഥാപിതമായി രിക്കുന്ന സെക്രട്ടറിയേറ്റിനു ഒരു കാലത്തും സഭകളുടെ ഐക്യം സഫ ലീകരിക്കുവാൻ സാധ്യമാവുകയില്ലെന്ന ശാപംവരെ കത്തിലുണ്ട്.

വെള്ളക്കാരുടെ അധികാര വടംവലിയിലും സാമ്രാജ്യത്വ മനഃസ്ഥിതി യിലും മതി മറന്നിരിക്കുന്ന റോം കഴിഞ്ഞകാല തെറ്റുകൾ മനസ്സിലാക്കി കാലാനുസൃതമായി തിരുത്തപ്പെടുവാൻ തയ്യാറാകണമെന്ന് വളരെ കർശ നമായി കത്തിൽ ആവശ്യപ്പെട്ടിട്ടുണ്ട്.

## പാപമോചനച്ചീട്ട്

നവീകരണനായകനായ മാർട്ടിൽ ലൂഥർ ശക്തിയായി എതിർത്ത 'പാപ മോചനച്ചീട്ടി' ന്റെ ഒരു മാതൃക താഴെ ചേർക്കുന്നു:-

'ക്രിസ്തുവിന്റെയും, തന്റെ വി. അപ്പൊസ്തോലന്മാരായ പത്രൊസി ന്റെയും, പൌലൊസിന്റെയും കർതൃത്വത്താലും, വി. പാപ്പായുടെ അധി കാരത്താലും, ഈ പ്രദേശങ്ങളുടെമേൽ നമുക്കു നല്കപ്പെട്ടതും നമ്മിൽ നിക്ഷിപ്തമായിരിക്കുന്ന അവകാശാധികാരങ്ങളാൽ:-

പ്രഥമമായി, എല്ലാവിധ ശാസനകളിൽ നിന്നും-എവ്വിധം പാത്രവാനാ യെന്നു നോക്കാതെതന്നെയും, പിന്നീടു നിന്റെ സർവ്വവിധ പാപങ്ങളിൽ നിന്നും, പിഴകളിൽ നിന്നും, അതിക്രമങ്ങളിൽ നിന്നും-അവ എത്ര തന്നെ ഭയങ്കരങ്ങളായിരുന്നാലും, അവ പ്രത്യേകമായി വിശുദ്ധാധികാരത്തിൽപ്പെ ട്ടവ ആയിരുന്നാൽ തന്നെയും, അവ എല്ലാറ്റിൽ നിന്നും തന്നെ-നിന്നെ നാം വിമോചിതനാക്കുന്നു.

'ഇവ ഹേതുവാൽ, ബസ്പൂർക്കാനായിൽ നീ അനുഭവിക്കേണ്ടിയിരുന്ന സർവ്വശിക്ഷകളും-വിശുദ്ധസഭയുടെ താക്കോലുകൾ അനുവദിക്കുന്നിട

ത്തോളം തന്നെ-നിനക്കു നാം ഇളവുചെയ്തു തരുന്നു; സഭയുടെ വി. കൂദാശകളിലേക്കും, വി. മാമോദീസായിൽ നിനക്കു ലഭിച്ചിരുന്ന നിഷ്ക്കളങ്കതയിലേയ്ക്കും, വിശുദ്ധിയിലേക്കും നിന്നെ നാം വീണ്ടും പ്രവേശിപ്പിക്കുന്നു; അതിനാൽ നിന്റെ മരണത്തിൽ, ശിക്ഷയുടെ വാതിലുകൾ നിന്നിൽ നിന്ന് അടയ്ക്കപ്പെടും. പറുദീസായുടെ ആനന്ദത്തിന്റെ വാതിൽ നിനക്കു തുറക്കപ്പെട്ടിരിക്കും. നിനക്ക് ഇപ്പോൾ മൃത്യു ഭവിച്ചില്ലെങ്കിൽ, പിൽക്കാലത്തു നിന്റെ മരണവേളയിലും, ഈ ആശീർവ്വാദങ്ങൾ ഊർജ്ജിതത്തിൽ ഇരിക്കുന്നതും ആണ്.'

## റീത്തു പ്രസ്ഥാനത്തിന്റെ ആക്ഷേപശരങ്ങൾ

2005 സെപ്റ്റംബർ 8 വ്യാഴം. സമയം 4.30. കോട്ടയം ഭദ്രാസനാസ്ഥാനമായ കെ. എം. ജി. സെന്ററിൽ ഗീവറുഗീസ് മാർ ഈവാനിയോസ് തിരുമേനി ഇരിക്കുന്ന മുറിയിലേക്ക് ഞാൻ ചെന്നു കൈമുത്തി. "ബഥനി ആശ്രമവും റീത്തുപ്രസ്ഥാനവും" എന്ന എന്റെ പുസ്തകത്തിന് ഒരാശംസ നൽകണമെന്ന അഭ്യർത്ഥന തിരുമേനി സസന്തോഷം സ്വീകരിച്ചുകൊണ്ട് ചവറ്റുകൊട്ടയിൽ നിന്നു സെപ്തംബർ മാസത്തെ 'ഐക്യദീപം' മാസികയും 'ക്രൈസ്തവ കാഹളവും' എടുത്തു തന്നു. കുപ്പത്തൊട്ടിയിൽ ഇടം കണ്ട - അവിടെ കിടക്കേണ്ട - ഐക്യദീപം, ഓർത്തഡോക്സ് സഭയെ നിരന്തരം ഫാദർലസായി ആക്ഷേപിച്ചുകൊണ്ടിരിക്കുന്നതിനാൽ അത് ആദിമുതൽ അവസാനം വരെ മറിച്ചുനോക്കി. ഒടുക്കത്തെ പേജിൽ "എങ്ങനെ പറയാതിരിക്കും" എന്ന ശീർഷകത്തിൽ ജറമിയാസ് എന്ന കള്ളപ്പേരിൽ വന്ന ജുഗുപ്സാവഹവും, സംസ്കാരശൂന്യവുമായ കുറിപ്പാണ് ചുവടെ ചേർക്കുന്നത്.

"ചീത്തത്തരം, പൊട്ടച്ചൊൽ, കളിവാക്ക് ഇങ്ങനെ ചേർച്ചയല്ലാത്തവ ഒന്നും അരുത്; സ്തോത്രമത്രേ വേണ്ടത്" എന്ന വേദവാക്യത്തിന് പുല്ല് വിലപോലും കല്പിക്കാത്ത 'ഐക്യദീപം' അന്ധകാരത്തിന്റെ വ്യാജ സന്തതിയായി മാറുകയാണ്.

പുസ്തകത്തിൽ ചേർക്കുന്നതിനാൽ അതിലെ തെറ്റായ ചില വാക്കുകളും പ്രയോഗങ്ങളും തിരുത്തിയിട്ടുണ്ട്.

"❑ സഭ ഒരു സംഘടനയാണെന്ന ഓർത്തഡോക്സുകാരുടെ തെറ്റിദ്ധാരണ.

❑ കാശും, തണ്ടുമുള്ളവൻ സഭാകാര്യങ്ങൾ തീരുമാനിക്കുമെന്ന ഓർത്തഡോക്സ് സഭയിലെ അവസ്ഥ.

❑ അച്ചായന്മാരുടെ കൈക്കാശിന്റെ ബലത്തിൽ ഭക്ഷണവും, സവാരിയും ക്രമീകരിക്കേണ്ട വൈദിക നേതൃത്വത്തിന്റെ ഗതികേട്.

❑ ആത്മീയാന്ധകാരത്തിന്റെ അധമാവസ്ഥ കാരണം ക്രിസ്തീയ പ്രകാശം നഷ്ടപ്പെട്ട അവസ്ഥ.

❑ ആത്മീയ പാപ്പരത്തം നിമിത്തം സംസ്കാര ശൂന്യമായ സംസാരങ്ങളും, പ്രവൃത്തികളും.

❑ പൂജാരിമാരെ മാതൃകയായി സ്വീകരിച്ചിരിക്കുന്ന വൈദികർ.

❑ മേൽവിലാസമില്ലാത്ത ഭദ്രാസന നേതൃത്വം.

❑ ഗുണമേന്മയില്ലാത്ത വൈദിക പരിശീലനം.

❑ പൊട്ടക്കിണറിന് പുറത്ത് ലോകമില്ലെന്ന വിധത്തിലുള്ള പഴയസെമിനാരിയിലെ അശാസ്ത്രീയ വൈദിക പരിശീലനം.

❑ ഗ്രാമസഭകളെപ്പോലും ലജ്ജിപ്പിക്കുന്ന ഇടവക പൊതുയോഗങ്ങൾ.

❑ ശൂന്യമായ ദയറാകൾ.

❑ നിർജ്ജീവമായ സന്യാസാശ്രമങ്ങൾ.

❑ ഇടവക, ഭദ്രാസന, സഭാകമ്മിറ്റികളുടെ മുമ്പിൽ കൃത്യമായ കണക്കവതരിപ്പിക്കാതെ പുലഭ്യം കേൾക്കുന്ന വൈദികർ.

❑ കുടുംബ പ്രാരബ്ധത്തിനിടയിൽ ഇടവക ശുശ്രൂഷ തൊഴിലായി മാറിയ അവസ്ഥ.

❑ ആശയരാഹിത്യവും പാപ്പരത്തവും കാരണം ഗുണപരമായ ചർച്ചകളും മാറ്റങ്ങളും ഇല്ലാത്ത ചാവുകടൽ അനുഭവം.

❑ സിറിയൻ ഓർത്തഡോക്സ് പാത്രിയർക്കീസ് ആണ്ടു തോറും കേരളം സന്ദർശിക്കുന്നതിലുള്ള വെപ്രാളം.

❑ ഉൾപ്രശ്നങ്ങളിലേക്ക് കൂടുതൽ ശ്രദ്ധിക്കാതെ ജനശ്രദ്ധ യാക്കോബായക്കാർക്കും, റീത്തുകാർക്കും എതിരെ തിരിക്കുന്ന ഗൂഢതന്ത്രം.

❑ പുത്തൻകൂർ സമുദായം കണ്ടിട്ടുള്ളതിൽ വെച്ച് ഏറ്റവും സമുന്നതനും പ്രഗത്ഭനുമായ മാർ ഈവാനിയോസ് പുനരൈക്യപ്പെട്ടതിലുള്ള ഒടുങ്ങാത്ത പക.

❑ ആർജ്ജവം ഉള്ള മാർ ഈവാനിയോസ് ശരിയായ വഴിയേ സ്വീകരിക്കുകയുള്ളു എന്ന സാമൂഹ്യബോധത്തെ നേരിടാനാവാത്ത അവസ്ഥ.

❑ റീത്തു പ്രസ്ഥാനം ഭദ്രാസനങ്ങളായി, ഇടവകകളായി, സ്ഥാപനങ്ങളായി വളർന്ന് പന്തലിച്ചതിലുള്ള അസൂയ.

❑ ആളും അർത്ഥവും ഉണ്ടായിട്ടും എല്ലാ തലത്തിലും റീത്തുകാരുടെ പിന്നിലായിപ്പോയതിന്റെ കുറ്റബോധം."

റോമ അറിയാതെ ജാരപുത്രൻ കണക്കേ ജനിച്ച അഭിനവ കത്തോലിക്കാ ബാവായുടെ ഒരഭിമുഖം ഐക്യദീപത്തിൽ കൊടുത്തിട്ടുണ്ട്. തന്റെ

മുൻഗാമികളും ആർച്ചുബിഷപ്പുമാരും ആയിരുന്ന മാർ ഈവാനിയോസ്, ബനഡിക്ട് മാർ ഗ്രീഗോറിയോസ് എന്നിവർ ബഥനി ആശ്രമംവക സ്ഥല ത്തിനു വേണ്ടിയും മലങ്കരസഭ വക സ്കൂളുകൾക്കു വേണ്ടിയും ദീർഘ കാലം കീഴ്ക്കോടതികളിലും ഹൈക്കോടതിയിലും കേസു നടത്തിയതു പോലെ ഈ കത്തോലിക്കാബാവാ കോടതി കേറിയിട്ടില്ലെന്നു ലേഖകൻ ഒരു ബഹുമതിയായി എടുത്തു പറഞ്ഞിരിക്കുന്നു.

ഓർത്തഡോക്സ് സഭ "സ്വാതന്ത്ര്യം", "ഉൾഭരണം" എന്ന തത്വങ്ങൾ വികലമായി വിശദീകരിച്ചു ക്രിസ്തീയ വിരുദ്ധമായ ഒരു 'ഒറ്റയാൻ' ജീവി തമല്ലേ നയിക്കുന്നതെന്നും അസാമാന്യബുദ്ധി കൊണ്ടു പ്രബുദ്ധനും സ്ഥൂലശരീരനുമായ കത്തോലിക്കാ ബാവാ ചോദിക്കുന്നു.

# 24

# റീത്തു 'കത്തോലിക്കാ ബാവാ'

## ആടു മോഷണത്തിനുള്ള അടുത്ത ആയുധം

### ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് മാത്രം അവകാശപ്പെട്ട, "പൗരസ്ത്യ കാതോലിക്കാ" എന്ന സ്ഥാനവും നാമവും ഇന്ന് മറ്റു പലർക്കും കാമ്യവും അഭിലഷണീയവുമായി കാണപ്പെടുന്നത് ജുഗുപ്സാവഹമാണ്. കാതോലിക്കാ/ മഫ്രിയാന സ്ഥാനം മലങ്കരയ്ക്കു വേണമെന്നു പറയുന്നവൻ, പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ശപിക്കപ്പെട്ടവനായിരിക്കുമെന്ന് കുറിച്ചുവച്ച ഒരു അന്ത്യോക്യൻ സുറിയാനി സഭാദ്ധ്യക്ഷന്റെ പിൻഗാമി, ഒരു 'ശ്രേഷ്ഠ' കാതോലിക്കായെങ്കിലും ആക്കി അയയ്ക്കുന്നതിൽ അനൗചിത്യം കണ്ടില്ല. ഏറ്റവും ഒടുവിൽ കേരളത്തിലെ റീത്തുവിഭാഗക്കാർക്കും "കാതോലിക്ക" പഥ്യമായിരിക്കുന്നു! തത്വദീക്ഷയെന്നത് അശേഷം തീണ്ടിയിട്ടില്ലാത്ത ഒരു തരം ആത്മികതീവ്രവാദമാണ് ഇവിടെ ക്രമശ്ശഃ അനാവരണം ചെയ്യപ്പെടുന്നത്. കഴുത്തിലെ സരപ്പളിയുടെ എണ്ണത്തിലും, പട്ടുവസ്ത്രങ്ങളുടെ തിളക്കത്തിലും പണക്കൊഴുപ്പിന്റെ ലഹരിയിലും, സദാചാരശൂന്യമായ രാഷ്ട്രീയ മുതലെടുപ്പിന്റെ തണലിലുമാണ് ഇവിടെ സത്യം കൈയേറ്റം ചെയ്യപ്പെട്ടിരിക്കുന്നത്! 'ആരോടും മത്സരിക്കാനല്ല ഇതൊന്നും ചെയ്യുന്നതെന്നുള്ള' പല്ലവി കേട്ടു മയങ്ങത്തക്കവണ്ണം ബോധശൂന്യരായവരുണ്ടെങ്കിൽ അവർ മയങ്ങട്ടെ.

### ആടുമോഷണമെന്ന മിഷനുമായി ഒരു വിഭാഗം

കുറുക്കൻ മുന്തിരിങ്ങായ്ക്കു ചാടിയിട്ട് കിട്ടാതെ വന്നപ്പോൾ മുന്തിരിങ്ങാ പുളിക്കുന്നതാണെന്നത് വെറും കഥയല്ലെന്ന് ഇവിടെ ബോദ്ധ്യമാകുന്നു. റീത്തു സഭയുണ്ടാക്കാൻ ഒരുമ്പെട്ടയാൾ, സഹയാത്രികരെക്കൂടി കുഴിയിൽ വീഴ്ത്താൻ കിണഞ്ഞു പരിശ്രമിച്ചിട്ടും നടക്കാതെ വന്നപ്പോൾ "സമയമായപ്പോൾ അവർ കാലുമാറി" എന്നു വിലപിക്കുന്നതിനെപ്പറ്റി സഹതപിക്കുകയേ നിവൃത്തിയുള്ളു. കാതോലിക്കാ സ്ഥാനത്തിനു സർവ്വഥായോഗ്യൻ ബിരുദാനന്തര ബിരുദക്കാരനായ താനല്ലാതെ മറ്റാരാണിവിടെയുള്ളത് എന്ന് ചിന്തിച്ചുവശായിരുന്ന ഭൗമന് ആ മുന്തിരിങ്ങാ കിട്ടാതെ വന്നപ്പോൾ, സഭാനിയോഗം സ്വീകരിച്ചപ്പോൾ ചെയ്ത പാവനശപഥങ്ങളെ വലിച്ചെറിയാൻ തെല്ലും ശങ്കതോന്നിയില്ല! പിന്നീടങ്ങോട്ട് മാതൃസഭയിൽ പെട്ടവരെ (അവരെ മാത്രം മതി!) ഏതു വിധേനയും പ്രലോഭിപ്പിച്ച് "റീത്തി" ലാക്കാനുള്ള ആത്മാർത്ഥമായ പ്രയത്നമായിരുന്നു. മറ്റൊരു സഭ

യിൽപ്പെട്ടവരെ "മാനസ്സാന്തര"പ്പെടുത്തി സ്വന്തം റീത്തിന്റെ പാട്ടിലാക്കാൻ ശ്രമിക്കുന്നത് ജീവിതവ്രതവും പ്രസ്ഥാനത്തിന്റെ ഏകമിഷനുമായി പ്രഖ്യാപിക്കുന്ന മറ്റൊരു മതസമൂഹം ഈ ഭൂമുഖത്തുണ്ടാകുമോ? ഈ 'സഭ' ഒരത്ഭുത ജീവി തന്നെയാണ്. മിഷൻ എന്നതിന് ക്രിസ്തീയമല്ലാത്ത ഒരു നിർവചനമാണ് ഇതിൽ അനാവരണം ചെയ്യപ്പെടുന്നത്. ഓർത്തഡോക്സ് സഭയെന്ന മാതാവിനെ തള്ളിപ്പറഞ്ഞ് റോമൻ നൗകയിൽ കയറിയ ഭാഗ്യാന്വേഷികളാണ് ഈ മാതൃവസ്ത്രാക്ഷേപം എന്ന ഹത്യക്കു തുനിഞ്ഞിറങ്ങിയിരിക്കുന്നത് എന്നത് പരിതാപകരം തന്നെ. 'റീത്തുകാർ' എന്നു വിളിക്കപ്പെടുന്നതു തന്നെ ഇഷ്ടപ്പെടാത്ത ഇക്കൂട്ടർ 'മലങ്കരസഭാ' ഗന്ധിയായ സ്ഥാനനാമങ്ങളാണ് അനധികൃതമായി എടുത്തണിയാൻ ലജ്ജാരഹിതമായി പുറപ്പെട്ടിരിക്കുന്നത്.

"സാർവ്വത്രിക സഭയുടെ കൂട്ടായ്മയിലേക്ക്" എന്ന മധുരഭാഷാ പ്രയോഗമാണ് ആളുപിടുത്തത്തിന്റെ ബാഹ്യാവരണം. സാർവ്വത്രിക സഭയെന്നാൽ റോമാസഭയാണെന്ന കണ്ടുപിടുത്തം സ്വന്തം ആശ്വാസത്തിനേ ഉതകൂ. ഓർത്തഡോക്സുകാരെ ഈ കൂട്ടായ്മയിലേക്ക് കൊണ്ടുവരാൻ സാധിക്കാത്തതിൽ കുണ്ഠിതമുള്ളവരും ഈ ആളുപിടുത്തമാണ് തങ്ങളുടെ റീത്തിന്റെ പരമലക്ഷ്യമെന്നു പ്രഖ്യാപിക്കുന്നവരുമാണ് ഇതിലെ ആത്മിക നേതാക്കന്മാർ. ഈ ഏകോദ്ദേശ്യത്തിനായി ഒരു സഭ പോലും! ഇന്നത്തെ റീത്തുനേതൃത്വവും നിർലജ്ജം ഈ ലക്ഷ്യം ഒരു നയമെന്ന പോലെ വിളമ്പുന്നുണ്ട്.

### എന്താണീ പുനരൈക്യം?

ഭാരതത്തിൽ തോമാശ്ലീഹാ വന്ന കാലം മുതലോ, അതിനു മുമ്പു തന്നെയോ റോമാസഭ ഇവിടെ വേരോടിയിരുന്നു എന്നാണ് തല്പരകക്ഷികളുടെ വാദം. പ്രത്യേകാൽ ഉപോൽബലകമായ ചരിത്രവും തെളിവുമില്ലെങ്കിലും മാർ ഈവാനിയോസിന്റെയും കൂട്ടരുടെയും മതിലുചാട്ടം 'പുനരൈക്യം' എന്ന ഓമനപ്പേരിട്ടു വിളിക്കാനാണവർക്കു താല്പര്യം. കൂടുവിട്ടു കൂടുമാറുന്നതിനും വേണമല്ലോ ഒരന്തസ്സ്! രാഷ്ട്രീയത്തിൽപ്പോലും, കാലുമാറ്റക്കാർക്കും കൂറുമാറ്റക്കാർക്കുമെതിരെ നിയമമുണ്ട്. സഭാകാര്യങ്ങളിൽ-പ്രത്യേകിച്ച് "വിശുദ്ധ കൂറുമാറ്റങ്ങളിൽ"-അങ്ങനെയെന്നില്ലായിരിക്കാം. ഗോവയിലെ പാത്രെ അൽവാറീസ് (അൽവാറീസ് മാർ യൂലിയോസ്) മലങ്കരസഭയിലേക്കു മടങ്ങിവന്നതിനെ പുനരൈക്യം എന്നു വിശേഷിപ്പിക്കാൻ മടിക്കേണ്ടതില്ല. അതാണ് ശരിയായ പുനരൈക്യം. ഇന്ത്യയിൽ നടാടെ കാൽകുത്തിയ റോമൻ കത്തോലിക്ക വിശ്വാസികളായ പോർട്ടുഗീസ് കച്ചവടക്കാർ ഇവിടെ ഒരു റോമാവിശ്വാസിയെയും കണ്ടില്ല. പിന്നീടു വന്ന "നീയോ-റോമൻസ്" പിന്നോട്ടു നോക്കിയപ്പോൾ മുഴുവൻ റോമൻ കത്തോലിക്കർ. ഇല്ലാത്ത "ചരിത്രസത്യങ്ങൾ" നിർമ്മിച്ചു പാരമ്പര്യമുള്ള

വർക്കേ ഇത്തരം വങ്കത്തം എഴുന്നള്ളിക്കാനാകൂ. ആത്മികത്തെക്കാളേറെ പ്രതാപവും പണവും ലൗകികാദായവും കണ്ടു മതിമറന്ന് പാപ്പാ മതത്തിൽ ചേക്കേറിയവർ 'പുനരൈക്യ'മെന്ന അവകാശപ്പെടുന്നത് വൈരുദ്ധ്യമാണ്. ചരിത്രപരമായി ഇതിന് അശേഷം സാധുത്വം ഇല്ല. പണമുണ്ടെങ്കിൽ എന്തലങ്കാരവുമെടുത്തണിയാമല്ലോ.

'റീത്ത്' സ്ഥാപകൻ, സഭാഭ്രംശം നടത്തി വിശുദ്ധ ഉടമ്പടി ലംഘിച്ചത് പൂർണ്ണതയ്ക്കു വേണ്ടിയാണെന്ന് പറഞ്ഞതായി കേട്ടിട്ടുണ്ട്. അപ്പോൾ മൺ മറഞ്ഞുപോയ അദ്ദേഹത്തിന്റെ പിതാമഹന്മാരെല്ലാം അപൂർണ്ണരായി അന്തരിച്ചു പോയല്ലോ ശാന്തം! പാപം!!

ഈ രാജ്യത്ത് പുതിയ സഭകളും പ്രസ്ഥാനങ്ങളുമുണ്ടാക്കാൻ ആർക്കും സ്വാതന്ത്ര്യമുണ്ട്. പക്ഷെ മറ്റൊരു സഭയെ–മാതൃ സഭയെത്തന്നെ–കുറേശ്ശ വിഴുങ്ങുന്നത് നയമായി പ്രഖ്യാപിച്ച് നടപ്പാക്കാൻ ശ്രമിക്കുന്നത് ക്രിസ് തീയമല്ലെന്നു മാത്രമല്ല, പൈശാചികവുമാണ്. ബസേലിയോസ് എന്നത് പൗരസ്ത്യ കാതോലിക്കായുടെ സ്ഥാനനാമവും; ഇഗ്നാത്തിയോസ് എന്നത് അന്ത്യോഖ്യായിലെ സുറിയാനി പാത്രിയർക്കീസിന്റെ സ്ഥാനനാമവുമാ യിരിക്കെ, ഈ രണ്ടു പേരുകളും കേരളത്തിലുള്ള എപ്പിസ്ക്കോപ്പന്മാർക്കു നൽകിയതിന്റെ പിന്നിലെ ഗൂഢോദ്ദേശ്യം എന്തായിരിക്കാം? ഇതിലെ അനൗചിത്യം എത്ര മൂടി വയ്ക്കാൻ ശ്രമിച്ചാലും വിഫലമാകും. അടുത്ത കാലത്തെ ഇക്കൂട്ടരുടെ നടപടികൾ വിലയിരുത്തുന്നവർ പിന്നോട്ടു കണ്ണോ ടിച്ചാൽ ചില ആസൂത്രിത നീക്കങ്ങളായി ഇവയെ കണ്ടാൽ കുറ്റപ്പെടു ത്താനാവില്ല. 'തോമസ്' എന്ന പേരു കൂടി നൽകിയിട്ട്, നാളെ മറ്റൊരു "മാർത്തോമ്മ മെത്രാപ്പോലീത്താ" ഉണ്ടാകുമോ എന്തോ?

'മലങ്കരസഭ', 'മലങ്കര മെത്രാപ്പോലീത്താ' 'മലങ്കര സഭാഭാസുരൻ', 'പൗരസ്ത്യകാതോലിക്കാ' എന്നീ പദവികളും സംജ്ഞകളും ഇന്ത്യ ആ സ്ഥാനമായുള്ള പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് അവകാശപ്പെട്ടവയാണ്. അത് മറ്റാർക്കും യഥേഷ്ടം കവർന്നെടുത്തു കൈ യാളാവുന്നതല്ല. അടുത്ത കാലത്ത് കേരളത്തിൽ, വലിയൊരു രാഷ്ട്രീയ പാർട്ടിയിൽ നിന്നു കുറേപ്പേർ അടർന്നു മാറി, പുതിയൊരു പാർട്ടിയുണ്ടാ ക്കിയപ്പോൾ പേര്, പതാക എന്നിവയെപ്പറ്റിയുണ്ടായ തർക്കം സുവിദമാ ണല്ലോ.....രാഷ്ട്രീയത്തിൽപ്പോലും ഇത്തരം മര്യാദകളും അതിർവരമ്പു കളും നിർണ്ണയിക്കപ്പെട്ടിരിക്കെ, ആത്മീയ മേഖലയിൽ എന്തുമാകാമെന്ന സ്ഥിതി നിയമത്തോടും പാരമ്പര്യങ്ങളോടുള്ള അനാദരവും, അതിമോഹ വുമാണെന്നതിൽ സംശയമില്ല. ആത്മികർ എന്ന് സ്വയം കരുതുന്നവർ തന്നെ ഇതിന് ഇറങ്ങിപ്പുറപ്പെടുന്നത് അന്യായമല്ലാതെ മറ്റൊന്നുമല്ല.

പുതിയ സ്ഥാനിയുടെ സ്ഥാനാരോഹണത്തിനുള്ള ക്ഷണക്കത്തിൽ

'കാതോലിക്കാ ബാവായെ മേജർ ആർച്ചു ബിഷപ്പായി സ്ഥാനാരോഹണം ചെയ്യിക്കുന്നു' എന്നാണ് കണ്ടത്. അപ്പോൾ അതിന് മുമ്പ് 'കാതോലി ക്കാബാവ' ആയത് എപ്പോഴാണോ എന്തോ? ഏറ്റുപാടാൻ വിവേചനാ ബുദ്ധിയില്ലാത്ത പത്രമാദ്ധ്യമങ്ങളുണ്ടെങ്കിൽ എല്ലാം ശുഭം! അങ്ങനെ ഒരു നോട്ടീസിലൂടെ കൈവരുന്നതാണോ കാതോലിക്കാസ്ഥാനം?

റോമിലെ മേലാളർ, 'കാതോലിക്കാ' എന്ന മേൽപദവി, കേരളത്തിലെ റീത്തുകാർക്ക് നൽകിയിട്ടില്ല എന്ന് ആണയിട്ടു പറഞ്ഞിട്ടും, ഇവിടെ അതു കേട്ടനുസരിക്കേണ്ടവർക്ക് കേട്ട ഭാവമേ ഇല്ല. 'കാതോലിക്കാസ്ഥാനം' നൽ കിയിട്ടില്ല എന്ന് റോമിൽ നിന്ന് ആരെങ്കിലും പറഞ്ഞെങ്കിൽ അത് വേണ്ടത്ര 'വിവര'മില്ലാത്തതു കൊണ്ടാണെന്നാണ് പുതിയ ഭാഷ്യം. തന്നിമിത്തം ഇപ്പോൾ നൽകപ്പെട്ട സ്ഥാനവും അറിവു കുറവു കൊണ്ട് നൽകിയതായി രിക്കുമോ എന്നാരും പറഞ്ഞു കേട്ടില്ല. വലിയൊരു സഭയ്ക്കുള്ളിലെ ഭാഗ്യാ ന്വേഷികളുടെ അച്ചടക്കരാഹിത്യത്തിന് ഇതിൽപ്പരം തെളിവു വേണോ? പഞ്ചായത്തു തെരഞ്ഞെടുപ്പിൽ എങ്ങനെയെങ്കിലും ശത്രുവിനെ തറപറ്റി ക്കാൻ, ശത്രുവിന്റെ ശത്രുവിനെ മിത്രമാക്കുന്ന അവസരവാദ തന്ത്രത്തെ പ്പോലും വെല്ലുന്നതാണിത്. 'ലക്ഷോപലക്ഷം ജനങ്ങളുള്ള, അച്ചടക്ക നിബന്ധമായ സാർവ്വത്രിക സഭയിൽ' 'ഒമ്പത് കത്തോലിക്കാ വനിതകൾ ക്ക് പൗരോഹിത്യം' എന്ന വാർത്താശകലം 2005 ജൂൺ 9 ലെ മലയാള മനോരമ പത്രത്തിൽ കണ്ടപ്പോൾ സാർവ്വത്രിക സഭയുടെ പഴുതില്ലാത്ത അച്ചടക്കത്തെ സംബന്ധിച്ച ആശങ്കകളെല്ലാം നീങ്ങി!

മലങ്കര പൗരസ്ത്യ പാരമ്പര്യത്തിൽ പിറന്നവർ ഏതു 'മാർഗ്ഗ'ത്തിൽ പ്പെട്ടവരായാലും അവർക്ക് സഭാദ്ധ്യക്ഷ സ്ഥാനനാമമായ 'കാതോലിക്ക' സംജ്ഞ എടുത്തണിയാൻ അവകാശമുണ്ടെന്നാണ് വാദം. പൗരസ്ത്യ വിശ്വാസപാരമ്പര്യങ്ങൾ ചിലതെല്ലാം എടുക്കുന്നുണ്ട്. ഇനി എന്താണാ വോ ഗ്രഹിക്കാനൊരുമ്പെടുന്നത്! റീത്തുകാർ ഇപ്പോൾ 'മലങ്കര' റീത്തു സഭയാണ്. റാന്നി മുണ്ടൻമലയിലെ ബഥനിക്കുന്നിൽ നിന്നു വെറുംകൈ യോടെ ഇറങ്ങിപ്പോയ സർവ്വസംഗ പരിത്യാഗികൾ ഓർത്തഡോക്സ് സഭ യുടെ 37 സ്കൂളുകളും കവർന്നു കൊണ്ടു പോയതും ഇതേ ജന്മാവകാശം കൊണ്ടായിരിക്കണം. എത്ര വർഷം വ്യവഹാരം നടത്തേണ്ടി വന്നു ആ സ്കൂളുകൾ വീണ്ടെടുക്കാൻ! കവർച്ചകളുടെ തുടർക്കഥയാണിവിടെയും. കവർന്നെടുത്തിട്ട് എന്റേതാണെന്നു പറയുക; അത്ര തന്നെ. അനാദികാലം മുതൽ ഭാരതം മുഴുവൻ റോമൻ വിശ്വാസികളാൽ പൂരിതമായിരുന്നു എന്നാ ണല്ലോ 'തിരുസഭാ സങ്കല്പം.' അതിപുരാതന കാലത്തിനും പിന്നോട്ടു മുതൽ മലങ്കര മുഴുവൻ ശുദ്ധമാന അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴനുസരണത്തിലായിരുന്നുവെന്നു ഊണിലും ഉറക്കത്തിലും ജല്പിക്കു ന്നവർ ഇതിനോടു യോജിക്കുമോ എന്നറിയില്ല.

ഒരു പ്രാദേശിക സഭാഘടകത്തിനു അനുഗുണമെന്നു തോന്നുന്ന സ്ഥാനങ്ങളും പദവികളും ആവിഷ്ക്കരിക്കാനുള്ള സ്വാതന്ത്ര്യം 'റോമൻരീതി' അനുവദിച്ചു കൊടുക്കുന്നു എന്ന കാടടച്ചുള്ള വെടിയാണ് പലയിടത്തും പ്രകടിപ്പിച്ചു കാണുന്നത്. അതിൻപടി മലങ്കരയിലെ രീതി അനുസരിച്ചു 'കാതോലിക്കാ ബാവ' നാമം ഇണങ്ങും പോലും! അങ്ങനെയെങ്കിൽ റോമൻ രീതിയനുസരിച്ചുള്ള 'മേജർ' പദവിയും പൗരസ്ത്യ പാരമ്പര്യത്തിലെ കാതോലിക്കാ സ്ഥാനവും ഒന്നിച്ച് ഒരാളിൽ വരുന്ന സൂത്രം ദുർഗ്രഹം തന്നെ. റോമാസഭ എന്നു മുതല്ക്കാണ് പവിത്രമായ പൗരസ്ത്യ പാരമ്പര്യങ്ങളെ പുൽകാൻ തുടങ്ങിയതെന്നറിയേണ്ടതാണ്. വാളും പണവും അധികാരവുമേന്തി മലങ്കരസഭയെ പിടിച്ചു കെട്ടാനെത്തിയ ആർച്ചുബിഷപ് മെനസിസ്, മലങ്കരയിലെ വിവാഹിതരായ പട്ടക്കാർ ഭാര്യമാരെ ഉപേക്ഷിക്കണമെന്നു തിട്ടൂരമിറക്കിയതുൾപ്പെടെയുള്ള 'കാനോനാകൾ' പലരും ഇനിയും വായിച്ചിട്ടില്ല എന്നു തോന്നുന്നു. പൗരസ്ത്യ പാരമ്പര്യപ്രകാരം പൗരോഹിത്യ സ്ഥാനികൾക്ക് വിവാഹിതരായിരിക്കാൻ അവകാശമുണ്ട്. ആ പാരമ്പര്യത്തിന് അയിത്തമായതെന്തു കൊണ്ട്? പൗരസ്ത്യ കാനോൻ പ്രകാരം സന്യാസികൾക്ക് മാംസഭക്ഷണം വർജ്ജ്യമാണ്. ഇതും സൗകര്യപൂർവ്വം മറന്നു. ആ പാരമ്പര്യം മാംസഭക്ഷണ പ്രേമത്തിൽ മുങ്ങിപ്പോയി. അവിടെ റോമൻ പാരമ്പര്യം പഥ്യമായിത്തീർന്നു. എല്ലാറ്റിനുമുണ്ടല്ലോ ഒരു പോംവഴിയും വേദവാക്യവും. ഇതാണ് സാർവ്വത്രിക സഭയുടെ 'Flexibility' എന്ന വിളയാട്ടം.

ലോകരക്ഷകൻ പന്ത്രണ്ടു ശിഷ്യന്മാർക്കും സിംഹാസനങ്ങളും ഭരണാധികാരവും നൽകി. ആരെയും നേതാവാക്കിയില്ല; അതാണ് ശരിയായ വേദപാരമ്പര്യം. തള്ളിപ്പറഞ്ഞു തള്ളപ്പെട്ട് പോയയാളെ മൂന്നു പ്രാവശ്യം ഏത്തമിടീച്ച് തിരിച്ചെടുക്കുമ്പോൾ, ആടുകളെ മേയ്ക്കയും മനുഷ്യരെ പിടിക്കുകയും ചെയ്യുന്ന പണിയും തിരിച്ചു നൽകി. മറ്റുള്ള ശിഷ്യർ ആ നിയോഗം നഷ്ടപ്പെടുത്തിയിരുന്നില്ല. സംഗതികൾ ഇങ്ങനെ പകൽപോലെ വ്യക്തമായിരിക്കെ 'ഭൂലോക അപ്രമാദിത്തം റോമൻ പാപ്പായ്ക്കു മുകളിൽ നിന്നു നൽകപ്പെട്ടു' എന്ന് മനപ്പായസമുണ്ണുന്നവർ 'സാത്താനേ എന്റെ പിന്നിൽ പോകൂ" എന്നു കർത്താവു തന്നെ സ്വശിഷ്യനെ ശാസിച്ചതിനാൽ അദ്ദേഹം സാത്താനുമാണന്നും സമ്മതിക്കുമോ എന്തോ?

റീത്തുസ്ഥാപകൻ മാർ ഈവാനിയോസ്, പട്ടമേറ്റപ്പോഴും സന്യാസസ്ഥാനം ഗ്രഹിച്ചപ്പോഴും ഏറ്റുപറഞ്ഞ വിശ്വാസവും പ്രതിജ്ഞകളും നിർലജ്ജം ലംഘിച്ചു കാറ്റിൽപ്പറത്തി, റോമാസഭയുടെ പച്ചയായ മേച്ചിൽപ്പുറങ്ങളെ പുൽകിയെന്നത് സമീപകാല ചരിത്രം. എങ്കിലും അദ്ദേഹം കാതോലിക്കാ സ്ഥാനം മോഹിച്ചിരുന്നു; കിട്ടാതെ വന്നതിനാൽ സഭ വിട്ടു എന്നൊരു സംസാരം അന്നു മുതൽ നിലവിലുണ്ട്. അദ്ദേഹത്തിന്റെ പിൻ

ഗാമികൾക്ക് മറ്റു പലതും സ്ഥാപിച്ചെടുക്കേണ്ടതിനാൽ ചരിത്രത്തിലെ ഈ അനഭിലഷണീയ താൾ കീറിക്കളയാൻ താല്പര്യപ്പെടുമെന്നതു തീർച്ച. അക്കാലത്തു തന്നെ, "പൗരസ്ത്യ പാരമ്പര്യപ്രകാരം" ആർച്ചു ബിഷപ്പ് കാതോലിക്കാ ആയി ഉയർന്ന് 'ത്രിഹാരങ്ങൾ' അണിയാഞ്ഞതെന്തു കൊണ്ട്? അദ്ദേഹം അതിന്നു യോഗ്യത നേടിയില്ലായിരിക്കാം. 'മേജർ' ആയതു കൊണ്ട് കാതോലിക്കാ ആയതല്ല; കാതോലിക്കായെ 'മേജർ' ആക്കിയ താണന്നാണല്ലോ ഔദ്യോഗിക ഭാഷ്യം.

നിഷ്പക്ഷമായി വിലയിരുത്തിയാൽ ആളുപിടുത്തത്തിന് മറ്റൊരു ആയുധമെന്നേ പുതിയ 'കാതോലിക്കാ ബാവ' സ്ഥാനത്തെ കാണാനാവൂ. വ്യത്യാസങ്ങളൊന്നും കാര്യമായിട്ടില്ലല്ലോ, തോമാച്ചൻ ഞങ്ങളോടൊപ്പം പോരൂ, ഉദ്യോഗവും തരാം" എന്നെല്ലാം അരുളിച്ചെയ്യാൻ സാദ്ധ്യതയേറിയിരിക്കുന്നുവെന്നു സാരം. പുരാതന അപ്പൊസ്തോലിക സഭയായ മലങ്കര സഭയുടെ സ്ഥാനനാമങ്ങളും മറ്റും 'ചുളുവിൽ' അപഹരിക്കുന്നതും അതിൽ ഞെളിയുന്നതും, മിതമായ ഭാഷയിൽ പറഞ്ഞാൽ, നെറികേടാണ്. രാഷ്ട്രീയക്കാർ പോലും ചെയ്യാനറയ്ക്കുന്ന സഭ്യമല്ലാത്ത ചെയ്തിയാണിത്, എക്യുമെനിസത്തിന്റെ ഇക്കാലത്ത്. നവീകരണവാദികൾ 'മാർത്തോമ്മാ സഭയായി പുറത്തു പോയപ്പോൾ അവർക്കുപോലും തോന്നാഞ്ഞ ദുർബുദ്ധിയാണ് ഇക്കൂട്ടർക്കുദിച്ചിരിക്കുന്നത്. ഏതു തരം വിശദീകരണം കൊണ്ടും ഈ അധർമ്മം കഴുകി വെടിപ്പാക്കാനാവില്ല. 'Macbeth' എന്ന ദുരന്താന്ത്യ നാടകത്തിൽ അറുംകൊലയ്ക്ക് ദുർബുദ്ധി വച്ചു കൊടുത്തതിനാൽ മനസ്സിന്റെ സമനില തെറ്റിയ Lady Macbeth വിലപിച്ചതുപോലെ:

All the Perfumes of Arabia will not sweeten this little hand oh! oh!''



ഡോ. യാക്കോബ് മാർ ഐറേനിയോസ്

# 25

# A couple of weeks with His Grace Mar Ivanios

Prof. C. V. Elias Writes in his book "Living Through Exciting Times'' published in 2000:

'He who can, does. He who cannot, teaches.' - George Bernard Shaw.

Back in Kerala I did not give a moment's thought to rejoining my comrades at the C. P. I. Office at Kottayam. For reasons I had not clearly spelt out, I had begun to feel that henceforth my revolutionary ardour should be confined to the realms of thought. I abhorred the curious mixture of violence and non-violence the C.P. I. had practised in Travancore as a swift means of ensuring the triumph of the Bolshevik revolution in India. The Party would resort to violence if it could; occasionally even if it couldn't. Foolhardy exploits like Punnapra - Vayalar and Edappalli were as much a part of its strategy as subjecting its rank and file to police - brutality. In the latter event, it would exploit for political gain the halo of martyrdom the victims would get out of the violence they had asked for. Nonetheless I was still a political animal, *"Still nursing the unconquerable hope"* that the impending Revolution would usher in a Heaven on earth.

A day or two after I had come home, I met by chance, my old village - pal, Mani, who had since become the Man Friday of His Grace Mar Ivanios, the Archbishop of Trivandrum and the supreme head of the new Malankara Syrian rite in the Roman Catholic Church. I had not met or seen His Grace, though my father and uncles were close to him before he apostatized and went over to the Catholic Church. Mani said that His Grace had grateful memories about my father's personal devotion to him and the Ayurvedic massage that he had in my father's Vaidyasala. His Grace would soon have a first grade College of his own in Trivandrum. I could, if I cared, get a lectureship in the College at its very inception. All I had to do, according to Mani, was to meet him at his palace in Trivandrum and introduce myself. Though I did not quite like the idea of seeking employment as a favour, I accompanied Mani that evening when he returned to Trivandrum. Next morning he took me to the Bishop's palace at Pattom to meet him. When we arrived his grace was at his breakfast table. Mani asked me to go in and introduce myself. I said I wouldn't intrude on him while he was at his breakfast. Sensing that there was someone at his door waiting for an occasion to

see him the bishop said in his stentorian voice: *''Some one is waiting out-side; ask him to come in.*" A deacon came out and said that I could see his grace if I wanted to. As I walked in, rather timidly, I witnessed a unique spectacle that I shall never, never, forget. An amazingly handsome high-priest, with a graying beard and a broad intellectual forehead sat at table with a spoon in hand. On his table were laid a variety of Syrian Christian delicacies. The bishop seemed to peck at one or two of them at random. On either side of the breakfast table half a dozen deacons on their knees were reciting in all solemnity liturgical chants. Occasionally the bishops inter-vened to correct their rhythm. Behind him sat two stenographers, the bishop was dictating to simultaneously. The whole scene struck me as highly the-atrical.

His Grace turned to me and smiled beatifically and said in a tone that blended civility and authority: *"I am afraid, I can't place you. Forgive me, my son, if I have forgotten you; please tell me who you are.'' I replied promptly "Your Grace do not know me. Though I have heard a lot about your grace, I haven't had the pleasure of...''* Before I could complete my sentence, the bishop interrupted me to say: *"If I don't know you, I should know your father."*

I said softly in reply: *"Your Grace, all that is unimportant. My pedigree hasn't anything much to do with what I have come to see you about. I have taken an M. A. Degree in English; if you could give me a teaching job in one of your institutions, I should be grateful." "To me",* said the bishop sternly *"your pedigree, as you call it, is more important than your Degree. Tell me that first."* Driven to a corner by the astute bishop, I said, *"I belong to the Chempakasseril family..."*

*"Varkichan's or Kochupappy's son,''* snapped the bishop.

Hardly did I say *"Varkichan's''* When the bishop leapt to his feet and gave me several smart sharp blows on my upper arm, which made me wince.

*"You are Varkichan's son. You have the perfect credentials for my favour. I owe your father an immense debt of gratitude. I need your services. I will tell you what they are when you see me next Monday,"* said the bishop in a tone of finality and dismissed me. I was intrigued, puzzled, and fascinated by my encounter with this wonderful bishop. I tried to figure it out for myself. It was an odd mixture of affection, gratitude, adroitness in PR and not - too - bad theatre. What did it amount to in business terms? I felt I needed some clarification. So I lingered awhile at his door. Noticing my hesitation to leave and divining the doubts that disturbed by mind, he called me back and asked me why I was still there.

I said: *Excuse me, your Grace, it seems to me that you spoke to me as Jesus did to his would - be disciples.*

He was tickled to laughter by the way I spoke. He let out a loud uncharacteristic guffaw and said: *"A bishop should once in a while speak like his Lord."* After a pause, he said even more emphatically than before: *"If you trust me, do as I asked you to do. This is final."* He then turned to his stenographer and started dictacting a letter. I withdrew from his presence, pondering what I should do.

I sought the advice of Mani; he said that his grace had some big idea up his sleeve and that it would be in my best interests to do his bidding. *"I wouldn't be surprised."* he added*, if it turned out to be something more attractive than a teaching job.''*

In three days' time I was back in his office to know what he had in store for me. As soon as he saw me, he said; *I am wondering where you will fit in for the time being. I need an educated young man to accompany me when I go abroad. But it is not immediately."* After a moment's reflection, he added cryptically, *"You are not married."* As I was disinclined to make a vow of celibacy, I kept quiet. Without waiting for any response from me, he told his Secretary: *"Let him for the time being teach English in one of our schools."*

The secretary posted me to one of the suburban schools. So I began teaching English in June 1946 and taught English in India and abroad for nearly 40 years, almost without any long break.

Even before I entered the classroom that June morning I had a culture shock. The day began with the morning assembly. The teachers lined up facing the pupils and the pupils sang an anthem, a prayer song, in praise of the petty feudal kingdom, the native state of Travancore, and its Raja. When I heard those innocent children singing:

*Vanchi bhoomi pathe chiram*
*Sanchithapam Jaikanam."*

I had a deep sense of moral revulsion. I felt I was acquiescing in an unethical social order repugnant to a fellow - traveller like me. All I could do to still my revolting spirit was to murmur to myself an obscene parody of the anthem a comrade of mine had popularised among the young communists of the state.

The very first day I realized that I enjoyed teaching. But the socio - religious culture from which the school had sprung was stifling to the spirit

of one inured to a revolutionary philosophy. If I succumbed to it, I would die as a thinking, feeling individual given to freedom of thought and expression. I decided to quit as soon as I found another job. In a matter of 10 days, as luck would have it, I received a telegram from Pachaiyappa's College, Madras, asking me to see the Principal on June 30. It seemed redemption. The very next day I took leave of an indignant bishop who in all probability had his own designs for me.

# 26

# ബഥനി നവതിയിലേക്ക്

മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രഥമ സന്യാസസമൂഹമായ ബഥനി (ക്രിസ്താനുകരണ സമൂഹം) 87 വർഷങ്ങൾ പിന്നിട്ടു കഴിഞ്ഞു. സഭയുടെ ആദ്ധ്യാത്മിക മണ്ഡലത്തിൽ വൻചലനങ്ങളും നിർണ്ണായകമായ സ്വാധീനവും സൃഷ്ടിച്ച ബഥനിയുടെ ചരിത്രം രോമാഞ്ചജനകമാണ്.

ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭം - മലങ്കരസഭ തർക്കവിതർക്കങ്ങളുടെയും വ്യവഹാരങ്ങളുടെയും ചുഴിയിൽപ്പെട്ടു നട്ടംതിരിയുന്ന കാലഘട്ടം-ആത്മീയ പ്രകാശത്തിനുവേണ്ടി ആകാംക്ഷയോടെ കാത്തിരുന്ന ജനങ്ങൾക്ക് ബഥനിയുടെ ഉദയം പുത്തൻ പ്രതീക്ഷകൾ നൽകി. സഭാസ്നേഹിയായ നിരണം ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീൽ റാന്നി-പെരുനാട് മുണ്ടൻമലയിൽ സംഭാവന നൽകിയ സ്ഥലത്ത് 1918 ൽ ബഥനിയെന്ന പർണ്ണശാല ഉയർന്നു. സഭാമക്കൾ ഉത്സാഹഭരിതരായി. നവദർശനം, നവചൈതന്യം, നവജീവൻ ഇവയൊക്കെ ജനങ്ങളുടെ പ്രത്യാശയുടെ ഭാഗമായി മാറി. എല്ലാം മറന്ന് ജനങ്ങൾ ആഹ്ലാദിച്ചു. ബഥനിയെ ആദരിച്ചു; കൈതുറന്ന് സഹായിച്ചു. ഇരുട്ടിൽ ഇരുന്ന ജനം വലിയൊരു പ്രകാശം കണ്ടു.

ബഥനി സ്ഥാപകനേതാവായ മാർ ഈവാനിയോസ് 1930-ൽ ബഥനിയും മാതൃസഭയും ഉപേക്ഷിച്ചു പോകുമ്പോൾ ബഥനിയുടെ പാതയിൽ പ്രതിസന്ധികളുടെ ആരംഭമായിരുന്നു. എന്നാൽ ആബോ അലക്സിയോസ് (പിന്നീട് മാർ തേവോദോസ്യോസ്) വിശ്വസ്തതയോടും ധൈര്യത്തോടും ദൈവാശ്രയത്തോടും കൂടി പ്രശ്നങ്ങളെ അഭിമുഖീകരിച്ചു. കടൽക്ഷോഭത്തിൽ തകർന്ന കപ്പലിനെ രക്ഷാതുറമുഖത്തെത്തിക്കുന്ന കപ്പിത്താന്റെ ജോലി അദ്ദേഹം ഏറ്റെടുത്തു. 1960-ൽ ഹൈക്കോടതിയിൽ നിന്നു അനുകൂലമായ വിധി ലഭിക്കുന്നതുവരെ മുള്ളും കല്ലും നിറഞ്ഞ പാതയിലൂടെതന്നെ, നിലനിൽപ്പിനായി പോരാടുകയും വളർച്ചയ്ക്കായി ബന്ധപ്പെടുകയും ചെയ്തുകൊണ്ട് ബഥനി നടന്നുനീങ്ങി. വല്യച്ചൻ എന്നറിയപ്പെട്ടിരുന്ന ഫാദർ. മത്തായി; ഫാദർ അലക്സന്ത്രയോസ്, ഫാദർ ഗീവറുഗീസ്, ഫാദർ. കുറിയാക്കോസ്, ഫാദർ. യാക്കോബ് തുടങ്ങിയവരും മറ്റു പലരും ഈ കാലഘട്ടത്തിൽ മാർ തേവോദോസ്യോസ് തിരുമേനിയോടൊപ്പം ബഥനിയുടെ പിന്നിൽ പ്രയത്നിച്ചിട്ടുണ്ട്.

എക്യുമെനിക്കൽ പ്രസ്ഥാനം, വിദ്യാർത്ഥി പ്രസ്ഥാനം, ബാഹ്യകേരള മിഷൻ തുടങ്ങിയ മണ്ഡലങ്ങളിൽ മാർ തേവോദോസ്യോസ് തിരുമേനി വഴിയായി ബഥനിയുടെ തരംഗങ്ങൾ സഭയുടെ വളർച്ചയ്ക്ക് സഹായകമായിതീർന്നു. സഭാംഗങ്ങളിൽ ആദ്ധ്യാത്മികതീക്ഷ്ണത ഉളവാക്കുന്നതിൽ

ധ്യാനങ്ങളും പ്രഭാഷണങ്ങളും മറ്റും നടത്തി ബഥനി നിർവ്വഹിച്ച സേവനം ഒരു കാലത്തും വിസ്മരിക്കാനാവില്ല. 1955-മുതൽ അലക്സിയോസ് മാർ തേവോദോസ്യോസ് പത്തുവർഷക്കാലത്തോളം രോഗശയ്യയിലായിരുന്നു. 1960-ൽ ഫാദർ യൂഹാനോൻ ആശ്രമത്തിന്റെ സുപ്പീരിയറായി. 1978-ൽ ആബോ, യൂഹാനോൻ മാർ അത്താനാസ്യോസ് എന്ന പേരിൽ എപ്പി സ്ക്കോപ്പയായി വാഴിക്കപ്പെടുന്നതുവരെ ബഥനിയുടെ സാരഥിയായിരുന്നു. ഇക്കാലഘട്ടത്തിൽ മാത്യൂസ് മാർ ഈവാനിയോസ് തിരുമേനി വിസിറ്റർ ബിഷപ്പായി ബഥനിയുടെ പ്രവർത്തനങ്ങളിൽ സഹായിച്ചിട്ടുണ്ട്.

ആബോ യൂഹാനോന്റെ നേതൃത്വത്തിലും ബഥനിയുടെ വളർച്ച കുറഞ്ഞുപോയില്ല. 1966-ൽ കുന്നംകുളത്ത് ഇംഗ്ലീഷ് മീഡിയം സ്കൂളും 1969-ൽ കുഴിമറ്റത്ത് ബഥനിയുടെ ശാഖാ മന്ദിരവും ആരംഭിക്കുന്നതിൽ ആബോയുടെ പരിശ്രമങ്ങൾ വളരെയാണ്. മനുഷ്യഹൃദയങ്ങളിൽ സജീവമായ ചലനങ്ങൾ ഉളവാക്കുന്ന ആബോയുടെ ധ്യാനപ്രസംഗങ്ങൾ സഭയിലങ്ങോളമിങ്ങോളം ആന്ദോളനം സൃഷ്ടിച്ചു. ഗുരുവായ മാർ തേവോദോസ്യോസിന്റെ കാലടികളെ പിന്തുടരുന്നതിലും അനേകം പേരെ സഭയോടും ബഥനിയോടും അടുപ്പിക്കുന്നതിലും അദ്ദേഹം വിജയിച്ചിട്ടുണ്ട്. ആദ്ധ്യാത്മിക സംഘടനകളുടെ ധ്യാനങ്ങളും കോൺഫറൻസുകളും ബഥനിയിൽ നടത്തുന്നതിനുള്ള സൗകര്യങ്ങൾ നൽകി പുതിയ പാത തുറന്നിടുകയും ചെയ്തു. സഭയിലെ പുതിയ സന്യാസ സമൂഹങ്ങളുടെ (വിശിഷ്യ സ്ത്രീകളുടേത്) രൂപവൽകരണത്തിലും പ്രാരംഭ പ്രവർത്തനങ്ങളിലും അദ്ദേഹത്തിന്റെ സഹകരണങ്ങൾ അനിവാര്യമായി. ആബോ യൂഹാനോനും ഫാദർ യാക്കോബും സന്യാസപരമായ പരിശീലനങ്ങൾക്ക് വളരെ ഒത്താശകൾ ചെയ്തിട്ടുമുണ്ട്.

ആദ്യകാലങ്ങളിൽ ബഥനി സാമ്പത്തികമായ ബുദ്ധിമുട്ടുകൾ വളരെ അനുഭവിച്ചിരുന്നു. ജനങ്ങളുടെ സഹകരണം മാത്രമായിരുന്നു കൈമുതൽ. എന്നാൽ കേസ് അനുകൂലമായി വിധിച്ച് വസ്തുക്കൾ തിരികെ കിട്ടിയപ്പോൾ റബർ കൃഷി ചെയ്ത് ആശ്രമത്തെ സ്വയം പര്യാപ്തമാക്കുന്നതിൽ ഫാദർ കുറിയാക്കോസിന്റെ പ്രയത്നങ്ങൾ വളരെയാണ്. അദ്ദേഹത്തെ തുടർന്നു ഫാദർ. ദാനിയേലും തോട്ടത്തിന്റെ ചുമതലകൾ ദീർഘകാലം നടത്തിയിരുന്നു. ബഥനിയുടെ നല്ല പടയാളിയായിരുന്ന ഫാദർ. മത്തായി 1976-ൽ നിര്യാതനായി.

ഫാദർ. യൂഹാനോൻ മേൽപ്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടപ്പോൾ ഫാദർ. അലക്സന്ത്രയോസ് സുപ്പീരിയറായി. മേൽപ്പട്ട സ്ഥാനമേറ്റ് ആറുമാസത്തിനിടയിൽ മാർ അത്താനാസ്യോസ് കഠിന രോഗത്തിന് വിധേയനായിത്തീർന്നു. വെല്ലൂർ ആശുപത്രിയിലും മറ്റും ചികിത്സകൾ നടത്തിയെങ്കിലും 1980 ഒക്ടോബർ 12-ന് കാലം ചെയ്തു.


യൂഹാനോൻ മാർ
അത്താനാസ്യോസ്

എട്ടുവർഷക്കാലം ഫാദർ. അലക്സന്ത്രയോസ് സുപ്പീരിയറായി പ്രവർത്തിച്ചു. ചിറ്റാർ സീതത്തോട് തുടങ്ങിയ കിഴക്കൻ മേഖലകളിൽ ഇടവകകൾ രൂപമെടുക്കുന്നതിൽ ബഥനിയുടെ പരിശ്രമങ്ങൾ വളരെയുണ്ട്. ഫാദർ. അലക്സന്ത്രയോസിന്റെ സംഭാവന അവിസ്മരണീയമാണ്.

ഫാദർ കുറിയാക്കോസ് 1986-ൽ സുപ്പീരിയർ ആയി തെരഞ്ഞെടുക്കപ്പെട്ടു. മലങ്കരസഭാ മാസികയിൽ ധ്യാനചിന്തകൾ എഴുതി അനേകർക്ക് മാർഗ്ഗനിർദ്ദേശങ്ങൾ നൽകിവന്ന ഫാദർ യാക്കോബ് 1986-ൽ പരലോക പ്രാപ്തനായി. തുടർന്ന് ഫാദർ പൌലോസ് ആശ്രമ സുപ്പീരിയർ ആയി. കാലം ചെയ്ത ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത വിസിറ്റർ ബിഷപ്പായി ആശ്രമത്തിന്റെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി.

1988 അലക്സിയോസ് മാർ തേവോദോസ്യോസ് തിരുമേനിയുടെ ജന്മശതാബ്ദി വർഷമായിരുന്നു. അദ്ദേഹത്തിന്റെ സംഭാവനകളെ വിലയിരുത്തുവാനും പാവനസ്മരണ നിലനിർത്തുവാനും ഉതകുന്ന ആഘോഷങ്ങൾ ആശ്രമത്തിന്റെ ചുമതലയിൽ നടത്തി. ജന്മശതാബ്ദി ആഘോഷങ്ങളുടെ പ്രാരംഭം കുറിച്ചുകൊണ്ട് കുഴിമറ്റത്ത് ബഥാന്യ എന്ന പേരിൽ ഒരു വൃദ്ധഭവനം 1988 ഓഗസ്റ്റ് 27-ന് പ്രവർത്തനമാരംഭിച്ചു. ആഘോഷങ്ങളുടെ സമാപനത്തോടനുബന്ധിച്ച് പെരുനാട്ടിൽ ഒരു അഭയഭവനവും തുടങ്ങി.

പ്രശ്നങ്ങളും പ്രയാസങ്ങളും നിറഞ്ഞ ലോകവ്യാപാരങ്ങൾക്കിടയിൽ ജീവിതത്തിന്റെ പിരിമുറുക്കങ്ങളിൽ നിന്ന് ആശ്വാസം പ്രാപിക്കാനും അല്പം വിശ്രമം ആസ്വദിക്കാനും ശാന്തതയിലും സ്വസ്ഥതയിലും സമയം ചിലവിടുവാനും സഹായിക്കുന്ന ധ്യാനകേന്ദ്രമായും പ്രാർത്ഥനാഭവനമായും ബഥനി ഏവരെയും ഇന്നും ക്ഷണിക്കുന്നുണ്ട്. യുവജനങ്ങൾക്കും വിദ്യാർത്ഥികൾക്കും മറ്റു ആദ്ധ്യാത്മികസംഘടനാ പ്രവർത്തകർക്കും വേദപഠനത്തിനും ധ്യാനത്തിനുമൊക്കെ ആശ്രമത്തിന്റെ ദിനചര്യകളെ ബാധിക്കാത്ത നിലയിൽ അവിടെയുള്ള സൗകര്യങ്ങൾ പ്രയോജനപ്പെടുത്താനാവും.

പാവപ്പെട്ടവർക്ക് ഭവനനിർമ്മാണത്തിനും സമർത്ഥരായ കുട്ടികൾക്ക് വിദ്യാഭ്യാസത്തിനും രോഗികൾക്ക് ചികിത്സകൾക്കും മറ്റും ബഥനിയിൽ നിന്നു കൈ തുറന്ന് സഹായിക്കുന്നുണ്ട്. യൂഹാനോൻ മാർ അത്താനാ

സ്യോസ് എൻഡോവ്മെന്റ് ഫണ്ടിന്റെ പ്രത്യേക സംഭാവനകളുമുണ്ട്. നല്ല വിദ്യാർത്ഥികളെ പ്രൊഫഷണൽ കോഴ്സുകൾക്കു പഠിക്കാനായി അയക്കുന്നതിൽ ബഥനിയുടെ ശ്രദ്ധ പതിയുന്നുണ്ട്.



**പൗലോസ് മാർ പക്കോമിയോസ്**

സാമ്പത്തിക പ്രയാസമനുഭവിക്കുന്നവരും സഹായത്തിന് ആളുകളില്ലാത്തവരും ആയവർക്ക് വാർദ്ധക്യത്തിൽ പരിചരണവും ചികിത്സയും വിശ്രമവുമൊക്കെ നൽകുന്നതിനായിട്ടാണ് പെരുനാട്ടിലെ അഭയഭവനം ആരംഭിച്ചിരിക്കുന്നത്. സാമ്പത്തിക ഭദ്രതയുണ്ടെങ്കിലും സഹായത്തിന് ആരുമില്ലാത്തവരെ ഉദ്ദേശിച്ചാണ് കുഴിമറ്റത്തുള്ള ബഥാന്യ പ്രവർത്തിക്കുന്നത്. മനുഷ്യന്റെ പ്രയാസങ്ങളിൽ സ്നേഹത്തിന്റെ കൈത്തിരിയുമായി കടന്നു ചെല്ലാനുള്ള ബഥനിയുടെ പരിശ്രമത്തിന്റെ ഭാഗമാണിവ.

മെച്ചപ്പെട്ട വിദ്യാഭ്യാസവും ശിക്ഷണവും നൽകുന്നതിൽ കുന്നംകുളം ബഥനി സെന്റ് ജോൺസ് ഇംഗ്ലീഷ് മീഡിയം സ്ക്കൂളും മാർ തേവോദോസ്യോസ് ബോർഡിംഗ് ഹോമും വിജയകരമായി പ്രവർത്തിക്കുന്നുണ്ട്. എല്ലാ വർഷങ്ങളിലും എസ്. എസ്. എൽ. സി. പരീക്ഷയിൽ 100% വിജയം നേടുന്ന സ്ക്കൂളിന്റെ ഉയർച്ചക്കു പിന്നിൽ ഫാ. കുറിയാക്കോസ്, ഫാദർ. ലാസറസ് എന്നിവരുടെ പരിശ്രമങ്ങൾ മറക്കാനാവില്ല.

പത്തുവർഷം മുമ്പ് ബഥനിയുടെ പ്ലാറ്റിനം ജൂബിലി കൊണ്ടാടുകയും പരേതനായ ഫാ. കുറിയാക്കോസ് രചിച്ച "മലമടക്കിലെ കെടാവിളക്ക്" എന്ന പുസ്തകം പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. അന്നത്തെ സുപ്പീരിയറും ഉത്സാഹിയുമായ ഫാ. സോളമന്റെ നേതൃത്വത്തിൽ നടത്തപ്പെട്ട ജൂബിലി പരിപാടികൾ വൻ വിജയമായിരുന്നു.

കുന്നംകുളം ബഥനി സെന്റ് ജോൺസ് ഇംഗ്ലീഷ് ഹൈസ്കൂൾ പ്രിൻസിപ്പലായി സേവനം അനുഷ്ഠിച്ചിരുന്ന ഫാദർ സ്റ്റീഫൻ ഒ. ഐ. സി. 1996–ൽ ഫാ. സോളമൻ ഒ. ഐ. സി. യെ തുടർന്ന് ബഥനി ആശ്രമ സുപ്പീരിയറായി ആശ്രമ ചാപ്റ്ററാൽ തെരഞ്ഞെടുക്കപ്പെട്ടു.

ആ വർഷം തന്നെ ബഥനി ആശ്രമത്തിന്റെ മൂന്നാമത്തെ ബ്രാഞ്ച് ഹൗസ് ഇടുക്കി ജില്ലയിലെ ഏലപ്പാറയിൽ ഫാദർ തോമസ് ഒ. ഐ. സിയുടെ ചുമതലയിൽ പ്രവർത്തനം ആരംഭിച്ചു.

**ഏലപ്പാറ ബഥനി ആശ്രമം**

ഫാദർ തോമസിന്റെ ചുമതലയിൽ ഏലപ്പാറ ബഥനി ആശ്രമം ഇന്നു



ഫാ. സ്റ്റീഫൻ ഒ. ഐ. സി.

വളർച്ചയുടെ പാതയിലാണ്. ഫാ. സോളമൻ സുപ്പീരിയറായിരുന്ന കാലത്ത് ഏലപ്പാറ ആശ്രമം സ്ഥാപിതമായത്. ഇടുക്കി ഭദ്രാസനത്തിലെ പള്ളികളിൽ സേവനമനുഷ്ഠിക്കുന്ന ബഥനി ആശ്രമത്തിലെ വൈദികർക്കു അവരുടെ പ്രവർത്തനഫലമായി ഇടവക പള്ളികളിൽ നിന്നു ദൈവവിളിയുള്ള ചെറുപ്പക്കാരെ ബഥനി ആശ്രമാംഗങ്ങളായി ചേർക്കുവാൻ ഈ ബ്രാഞ്ച് ഹൗസ് ഉപകരിക്കുന്നു.

### കുഴിമറ്റത്തെ പ്രത്യാശഭവൻ

പെരുനാട് ബഥനി ആശ്രമത്തിന്റെ ചുമതലയിൽ 1988 ഓഗസ്റ്റ് 28 – നു കുഴിമറ്റം ബഥനി ആശ്രമത്തിൽ ആരംഭിച്ച കൊറ്റുകുളം വിശ്രാന്തിഭവനിൽ താമസിക്കുന്നവരുടെ പരിചരണം ഏറ്റം സ്തുത്യർഹമായ നിലയിൽ നടത്തുന്നത് ആദരണീയനായ ഫാ. ജോസഫ് ഒ. ഐ. സിയും ബഥനി മഠത്തിലെ സിസ്റ്റർ റിബേക്കായും സിസ്റ്റർ പ്രിസ്ക്കില്ലായുമാണ്.

ഈ കാലയളവിൽ വിശ്രാന്തിഭവന് സമാന്തരമായി അശരണരും രോഗാതുരരുമായി സമൂഹത്തിൽ നിന്നു തള്ളപ്പെട്ട് മനുഷ്യസഹായം ആവശ്യമായി വരുന്ന സ്ത്രീകളെ സംരക്ഷിക്കുന്ന ഒരു സ്ഥാപനം, 'മാർ അത്താനാസിയോസ് പ്രത്യാശാഭവനം' തുടങ്ങണമെന്ന് ബഥനി സമൂഹാംഗങ്ങൾക്ക് ബോദ്ധ്യമാകുകയും അങ്ങനെ ഒരു ദയാഭവനം ഇന്ന് യാഥാർത്ഥ്യമാകുകയും ചെയ്തിരിക്കുന്നു. ഇപ്പോൾ പ്രത്യാശാഭവനത്തിൽ 15 സ്ത്രീകൾ സസന്തോഷം കഴിയുന്നു. സിസ്റ്റർ പ്രിസ്ക്കില്ലായാണ് ഈ മന്ദിരത്തെ ദൈവത്തിൽ സമർപ്പിച്ചു നയിക്കുന്നത്.

### മറ്റു പ്രവർത്തനങ്ങൾ

ബഥനി ആശ്രമത്തിന്റെ സുപ്പീരിയറായി ഫാ. സ്റ്റീഫൻ ഒ. ഐ. സി. 1996 മുതൽ സേവനം അനുഷ്ഠിച്ചു വരുന്നു. മാനേജർ സ്ഥാനം ഫാ. സഖറിയ ഒ. ഐ. സിയും ട്രഷറർ സെക്രട്ടറി സ്ഥാനം ഫാ. ഗീവർഗീസ് ഒ. ഐ. സിയും ഏറ്റെടുത്തു നടത്തുന്നു. ആശ്രമത്തിലെ ഏറ്റം സീനിയർ വൈദികനായി ഫാ. അലക്സന്ത്രയോസ് ഒ. ഐ. സി. വളരെ ആരോഗ്യവാനായി ആശ്രമജീവിതത്തിന് നേതൃത്വം നല്കുന്നു. ഫാ. ജോഷ്വാ ഒ. ഐ. സി ഏറ്റം ജൂനിയർ വൈദികനായി മാതൃഭവനത്തിൽ സേവനം ചെയ്യുന്നു.

### കുന്നംകുളത്തെ പ്രവർത്തനങ്ങൾ

മലങ്കര നസ്രാണികളുടെ വലിയ കേന്ദ്രങ്ങളിൽ ഒന്നായ കുന്നംകുളത്തെ ബഥനി സെന്റ് ജോൺസ് ഇംഗ്ലീഷ് ഹയർ സെക്കൻഡറി സ്കൂളും

മരത്തംകോട് 'Blooming Buds Bethania' CBSE സ്കൂളും വളരെ പ്രശസ്ത മായ രീതിയിൽ സമൂഹത്തിൽ സ്ഥാനം പിടിച്ച് അദ്ധ്യയനരംഗത്ത് മുന്നേ റുന്നു. ആശ്രമത്തിന്റെ പരിപൂർണ്ണ ചുമതലയിൽ നടത്തപ്പെടുന്ന ഈ സ്കൂ ളുകൾ എല്ലാ വർഷവും തിളക്കമാർന്ന വിജയം കൊയ്തുവരുന്നു.

ബഥനി സെന്റ് ജോൺസ് സ്കൂളിന്റെയും ബഥനി ബ്ലൂമിംഗ് ബഡ്സ് സ്കൂളിന്റെയും മാനേജരായി ആശ്രമത്തിന്റെ മുൻ സുപ്പീരിയർ ഫാ. സോള മൻ സേവനം അനുഷ്ഠിക്കുന്നു. സെന്റ് ജോൺസ് ഹയർ സെക്കന്ററി സ്കൂൾ പ്രിൻസിപ്പലായി ഫാ. മത്തായി നല്ല സേവനം ചെയ്യുന്നു. ഫാ. സ്റ്റീഫൻ മൂന്നു തവണ ബഥനി ആശ്രമ സുപ്പീരിയറായി. ആശ്രമത്തിന്റെ എല്ലാ ശാഖാമന്ദിരങ്ങളെയും കോർത്തിണക്കി ബഥനി പ്രസ്ഥാനത്തെ സഭ യുടെ മുഖ്യധാരയിലേക്കു നയിക്കുന്ന ചുമതല അദ്ദേഹം പ്രശംസാർഹ മായി നിറവേറ്റി വരുന്നു.

## ബഥനിമഠം

1942-ൽ സ്ഥാപിച്ച ഈ മഠത്തിന്റെ ശാഖാമന്ദിരങ്ങൾ കോട്ടയത്തും, കുന്നംകുളത്തും, തേവലക്കരയിലും ഉണ്ട്.

### കോട്ടയത്തെ പ്രവർത്തനങ്ങൾ

കോട്ടയം പട്ടണത്തിന്റെ പ്രാന്ത പ്രദേശങ്ങളിൽ പെരുനാട് ബഥനി മഠത്തിലെ സിസ്റ്റേഴ്സ് ശാഖാമന്ദിരങ്ങൾ സ്ഥാപിച്ച്, മനുഷ്യസ്നേഹപര മായ പ്രവർത്തനങ്ങൾ നടത്തുന്നു. 1980 ൽ കോട്ടയത്തു പുല്ലരികുന്നിൽ സ്ഥലം വാങ്ങി പുതിയ കെട്ടിടം പണിതു സിസ്റ്റർ മറിയത്തിന്റെ ചുമതല യിൽ മനോഹരമായ ചാപ്പലോടു കൂടി ഒരു ബ്രാഞ്ച് ഹൗസ് തുടങ്ങി. കോട്ടയം മെഡിക്കൽ കോളജിനടുത്തുള്ള 'ആശാകേന്ദ്രത്തിൽ' ബഥനി മഠത്തിലെ രണ്ടു സിസ്റ്റേഴ്സ് - സിസ്റ്റർ എസ്ഥേർ, സിസ്റ്റർ ഫേബ - എ ന്നിവർ പ്രവർത്തിക്കുന്നു.

1986-ൽ പുലിക്കുട്ടിശ്ശേരിയിൽ സ്ഥാപിച്ച ബഥനി മഠത്തിന്റെ ഹന്നാ ഭവനിൽ ഇപ്പോൾ സിസ്റ്റർ മാർത്തയും സിസ്റ്റർ യൂലിത്തിയും സേവനം അനുഷ്ഠിക്കുന്നു. സ്ത്രീകൾക്കായുള്ള അവിടെയുള്ള വൃദ്ധഭവനം വളരെ ഭംഗിയായി പുരോഗമിക്കുന്നു. കുഴിമറ്റത്തെ കൊറ്റുകുളം വിശ്രാന്തി ഭവനിലും മാർ അത്താനാസിയോസ് പ്രത്യാശാഭവനിലും സിസ്റ്റർ റിബേ ക്കായും സിസ്റ്റർ പ്രിസ്ക്കില്ലായും സ്തുത്യർഹമായ രീതിയിൽ സേവനം തുടരുന്നു. കുന്നംകുളത്തെ ബഥനി മഠത്തിൽ സിസ്റ്റർ എസ്ഥേറും സിസ്റ്റർ സാറായും താമസിച്ച് ബോർഡിങ്ങും പ്ലേസ്കൂളും നടത്തുന്നു.

ബഥനി മഠത്തിന്റെ ഏറ്റം പുതിയ സംരംഭമാണ് കൊല്ലം ജില്ലയിലെ തേവലക്കരയിൽ സ്ഥാപിതമാകുന്ന, മന്ദബുദ്ധികളായ പെൺകുട്ടികൾക്കു


സിസ്റ്റർ ഹെലൻ

വേണ്ടിയുള്ള സിസ്റ്റർ സൂസന്ന മെമ്മോറിയൽ ബഥാന്യ ഹോം. ബഥനിമഠത്തിലെ ആദ്യകാല സിസ്റ്റേഴ്സിൽ പ്രധാനപ്പെട്ട ഒരാളായിരുന്നു സിസ്റ്റർ സൂസന്ന. നിർമ്മാണത്തിലിരിക്കുന്ന മന്ദിരത്തിന്റെ ഒരു ശാഖ തെക്കേത്തലയ്ക്കൽ വീട്ടിൽ (മഠത്തിനു സ്വന്തമായി എഴുതി തന്നു) ആരംഭിച്ചു. ഇവിടെ സിസ്റ്റർ നിസ്സി, സിസ്റ്റർ മോണിക്ക എന്നിവർ പ്രവർത്തിക്കുന്നു.

## ബഥനിമഠം ഇന്ന്

1996 -ൽ സിസ്റ്റർ ഏലിസബേത്ത് സുപ്പീരിയർ സ്ഥാനത്തു നിന്നു വിരമിച്ചശേഷം സിസ്റ്റർ സോഫിയാ സുപ്പീരിയറായി രണ്ടു തവണകളിലായി സുപ്പീരിയർ സ്ഥാനം വഹിച്ചു. ഇപ്പോൾ സിസ്റ്റർ ഹെലനാണ് സുപ്പീരിയർ, പെരുനാട്ടിലെ ബഥനി സെന്റ് മേരീസ് ഹയർ സെക്കൻഡറി സ്കൂളും മാർ തേവോദോസിയോസ് ബഥനി ആശുപത്രി യും ബഥനി മഠത്തിന്റെ ചുമതലയിൽ വളരെ പ്രശസ്തമായ നിലയിൽ സേവനം തുടരുന്നു.



ബഥനി സിസ്റ്റേഴ്സ്

# പുസ്തക രചനയ്ക്കു വേണ്ടി പരിശോധിച്ച ചില ഗ്രന്ഥങ്ങൾ


1. മാർ ഈവാനിയോസ്, *ഗിരിദീപം*, 1929.
2. മാർ ഈവാനിയോസ്, *സുറിയാനി ക്രിസ്ത്യാനികൾ നെസ്തോറിയർ ആയിരുന്നുവോ?,* 1907.
3. ഫാ. കുറിയാക്കോസ് ഒ. ഐ. സി., *മലമടക്കിലെ കെടാവിളക്ക്,* 1994.
4. ഇസ്സഡ് എം. പാറേട്ട്, *മലങ്കരനസ്രാണികൾ വാല്യം 4, 5 – 9*, 1972 – 79.
5. ബഥനി പബ്ളിക്കേഷൻസ്, *ആബോ ഗീവറുഗീസ് (*ജന്മശതാബ്ദി സ്മരണിക*)*, 1983.
6. എം. വി. തോമസ്, *മഹാത്മാവായ മാർ ഈവാനിയോസ്,* 1991.
7. സിസ്റ്റർ ഹെലേന, *ബഥനി*, 2003.
8. ഡോ. ജോർജ് ഓണക്കൂർ, *മാർ ഈവാനിയോസ് ആർഷജ്ഞാനത്തിന്റെ പ്രവാചകൻ*, 1998.
9. റ്റി. സി. ചാക്കോ, *മലങ്കര മാർത്തോമാ സഭാചരിത്രസംഗ്രഹം*, 1936.
10. പി. വി. മാത്യു, *കേരളത്തിലെ നസ്രാണി ക്രിസ്ത്യാനികൾ വാല്യം 4,* 1997.
11. സി. വി. ടൈറ്റസ്, *മരണമില്ലാത്ത സഭാസ്മരണകൾ*, 1998.
12. പ്രൊഫ. ഇ. ജെ. ജോൺ, *ഇലഞ്ഞിക്കൽ കുടുംബവും കുടുംബാംഗങ്ങളും,* 2003.
13. കെ. സി. പൗലൂസ്, കെ. ജേക്കബ് ചെറിയാൻ, രാജം സാം ജേക്കബ്, *ഒളശ്ശ കളപ്പുരയ്ക്കൽ കുടുംബം*, 2004.
14. റവ. ഡോ. സി. ഇ. ഏബ്രഹാം, *സഭാചരിത്രസംഗ്രഹം*, 1954.
15. കെ. സി. മാമ്മൻ മാപ്പിള, *ജീവിതസ്മരണകൾ,* 1997.
16. റവ. ഡോ. എൻ. എ. തോമസ്, *ഏഷ്യയിലെ മാർത്തോമാ സഭകൾ വാല്യം 1*, 1982.
17. ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്, *മലങ്കര ഓർത്തഡോക്സ് സഭാ വിജ്ഞാനകോശം*, 1993.
18. ഡോ. സാമുവൽ ചന്ദനപ്പള്ളി, *മലങ്കര ഓർത്തഡോക്സ് സഭാ ഡയറക്ടറി*, 1998.
19. ഡോ. സാമുവൽ ചന്ദനപ്പള്ളി, *വട്ടശ്ശേരിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ*, 1983

20. ഡോ. സാമുവൽ ചന്ദനപ്പള്ളി, *അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ*, 1983.
21. ഫാ. ടി. ജി. സഖറിയ & കെ. വി. മാമ്മൻ, *ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭ*, 1976.
21. കെ. വി. മാമ്മൻ, *രണ്ടായിരം വർഷം പിന്നിട്ട മലങ്കരസഭ,* 1992.
22. അഡ്വ. പി. സി. മാത്യു & കെ. വി. മാമ്മൻ, *ആനപ്പാപ്പി,* 2000.
23. ഫാ. ഡോ. ജോസഫ് ചീരൻ, പി. സി. മാത്യു, കെ. വി. മാമ്മൻ, *ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും,* 2002.
24. കെ. വി. മാമ്മൻ, *മണലിൽ അച്ചന്റെ സഭാസ്മരണകൾ*, 1992.
25. കെ. വി. മാമ്മൻ, *മഹാചാര്യന്മാരുടെ മഹാനായ മല്പാൻ,* 2003.
26. കെ. വി. മാമ്മൻ, *പാറേട്ടു മാർ ഈവാനിയോസ്*, 1995.
27. കെ. വി. മാമ്മൻ, *ചെറിയമഠത്തിൽ സ്കറിയ മല്പാൻ, മലങ്കരസഭയുടെ ഗമാലിയേൽ*, 1995.
28. അഡ്വ. പി. സി. മാത്യു & കെ. വി. മാമ്മൻ, *വട്ടശ്ശേരിൽ തിരുമേനി: മലങ്കരസഭയുടെ കോട്ട,* 2001.
29. അഡ്വ. പി. സി. മാത്യു & കെ. വി. മാമ്മൻ, *ഇലഞ്ഞിക്കൽ ജോൺ വക്കീൽ: മങ്കോട്ടയിലെ മഹർഷി*, 2003.
30. അഡ്വ. പി. സി. മാത്യു & കെ. വി. മാമ്മൻ, *പുത്തൻകാവു മാർ പീലക്സിനോസ്: കാതോലിക്കേറ്റിന്റെ ശക്തനായ വക്താവ്*, 2004.
31. ഫാ. കെ. പി. പൗലൂസ്, *കാനോനിക പാത്രിയർക്കീസ് ആര്?*, 1951.
32. ഡോ. തോമസ് മാർ അത്താനാസ്യോസ്, *അന്ത്യോക്യാ - മലങ്കര ബന്ധം ഒരു പുനരന്വേഷണം, 1999.*
33. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, *മതോപദേശസാരങ്ങൾ*, 2004.
34. Prof. C. V. Elias, *Living Through Exciting Times*, 2003.
35. Dr. C. V. Cherian, *A history of the Malankara Orthodox Chruch 52 - 2002.*
36. K. V. Mammen, *The saintly shepherd of Malankara Church*, 2002

കൂടാതെ മലയാളമനോരമ, ദീപിക എന്നീ പത്രങ്ങളും ബഥനിയുടെ പനിമലർ, മലങ്കരസഭാ മാസിക, മലങ്കരസഭാദീപം, ചർച്ച് വീക്കിലി, മലങ്കര സഭാപത്രിക, ക്രൈസ്തവകാഹളം, സൺഡേ ശാലോം, ഐക്യദീപം മുതലായ അനുകാലിക പ്രസിദ്ധീകരണങ്ങളും പഠന വിധേയമാക്കി.

# 27

# ബഥനിയുടെ ഉദയവും മെത്രാന്റെ അസ്തമനവും

ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽ വട്ടിപ്പണക്കേസു മൂലം മലങ്കരസഭയിൽ ചില പ്രശ്നങ്ങൾ ഉണ്ടായ അവസരത്തിൽ സഭയ്ക്കു പ്രതീക്ഷ അരുളി ഉദയം ചെയ്ത റാന്നി – പെരുനാട് ബഥനി ആശ്രമത്തിന്റെ ആരംഭത്തെപ്പറ്റിയും ചരിത്രഗതിയെപ്പറ്റിയും ദൃക്സാക്ഷികളായ പാറേട്ടു മാത്യൂസ് കത്തനാരും സഹോദരൻ ഇസ്സഡ്. എം. പാറേട്ടും നേരിട്ടു കണ്ടും കേട്ടും എഴുതിയിട്ടുള്ള ആധികാരിക വിവരങ്ങളാണു ചുവടെ ചേർക്കുന്നത്. *മലങ്കര നസ്രാണികൾ* നാലാം വാല്യത്തിൽ (വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്) ചേർത്തിട്ടുള്ള ഈ അദ്ധ്യായം ഇന്നത്തെ സഭാംഗങ്ങളിൽ ബഹു ഭൂരിപക്ഷവും കാണുകയോ വായിക്കുകയോ ചെയ്തിട്ടില്ല. ഈ യഥാതഥവും വിജ്ഞാനദായകവും സത്യാധിഷ്ഠിതവുമായ അദ്ധ്യായം "ബഥനി ആശ്രമവും റീത്തു പ്രസ്ഥാനവും" എന്ന പുസ്തകത്തിൽ ചേർക്കണമെന്ന് ഒട്ടധികം സഭാസ്നേഹികൾ നിർബന്ധപൂർവ്വം ആവശ്യപ്പെട്ടതുകൊണ്ടാണ് കാര്യമായി വെട്ടിച്ചുരുക്കാതെ അത് ഉദ്ധരിക്കുന്നത്. തന്നിമിത്തം പുതിയ പുസ്തകത്തിന്റെ ആധികാരികതയുടെ ശിരസ്സിൽ ഒരു തൂവൽ കൂടി ചാർത്തപ്പെടുകയാണെന്നു തറപ്പിച്ചു പറയാനാവും.

## ബഥന്യാശ്രമത്തിന്റെ ഉത്ഭവം

ജോൺ ആർ. മോട്ട് എന്ന അമേരിക്കൻ മിഷനറിയുടെ നേതൃത്വത്തിൽ 1912–ൽ സെറാമ്പൂരിൽ ഒരു വിദ്യാർത്ഥി സമ്മേളനം നടന്നു. ഇന്ത്യയിലെ സുവിശേഷ ഘോഷണത്തിലേയ്ക്കു പാശ്ചാത്യരുടെ ശ്രദ്ധ പതിഞ്ഞ് വളരെ വൈകാതെ തന്നെ അതിന്റെ സ്ഥായി ആയ ചുമതല ഇന്ത്യാക്കാർ വഹിക്കണമെന്ന് അവർ പറഞ്ഞു തുടങ്ങിയിരുന്നു. പാശ്ചാത്യ രാജ്യങ്ങളിൽ ഇന്നു വളരെ ഉയർന്ന നിലയിൽ എത്തിയിട്ടുള്ള പല സഭകളും 'ക്രിസ്തു' എന്ന പേരു കേൾക്കുന്നതിന് അനേക ശതാബ്ദങ്ങൾ മുമ്പു ക്രൈസ്തവരായിത്തീർന്ന മലങ്കര നസ്രാണികൾ അവരുടെ ചുമതല – സുവിശേഷ പ്രചരണത്തിനുള്ള ചുമതല – നിറവേറ്റുവാൻ കൂട്ടാക്കുന്നില്ല എന്ന പരാതിയും പാശ്ചാത്യർ പണ്ടുമുതൽ തന്നെ ഒരു പല്ലവി ആയി പാടാറുണ്ടായിരുന്നു. മലങ്കരയിൽ വന്ന് മലങ്കര നസ്രാണികളുടെ ഇടയിൽ സുവിശേഷം പ്രചരിപ്പിക്കാൻ പുറപ്പെട്ട പാശ്ചാത്യർ ഈ പല്ലവി പാടിയത് 'കൊല്ലക്കുടിയിൽ സൂചി വില്ക്കുവാൻ' മുതിർന്നവനു പറ്റിയ തരത്തിലുള്ള അമളി ആയിരുന്നു എന്നു നമുക്കു പറയാം. അവരുടെ പരാതി അടിസ്ഥാനരഹിതമല്ലെങ്കിലും നസ്രാണിക്ക് ന്യായമായ പല സമാധാനങ്ങൾ പറയാനുണ്ട്. അതു പോകട്ടെ. മുകളിൽ പേർ പറഞ്ഞ ഡോ. മോട്ട് സെറാമ്പൂർ വച്ചു നടത്തിയ സമ്മേളനം ഫാ. പി. റ്റി. ഗീവറുഗീസിന് അഖിലേന്ത്യാ പ്രാധാന്യമുള്ള സ്റ്റേജിൽ പ്രവേശിക്കാൻ അവസരം നൽകി. ആ സമ്മേളനത്തിൽ സംബന്ധിച്ച മാർ ഗീവറുഗീസ് ദീവന്നാസ്യോസിന് വേദശാസ്ത്രത്തിലും മതതത്വങ്ങളിലും ഉണ്ടായിരുന്ന അത്യ



ഇസ്സഡ്. എം. പാറേട്ട്

ഗാധമായ പാണ്ഡിത്യം സമ്മേളനത്തിൽ ഹാജരുണ്ടായിരുന്ന പാശ്ചാത്യരെ അത്ഭുതപ്പെടുത്തി. അദ്ദേഹത്തെ അനുഗമിച്ചിരുന്ന ഫാ. ഗീവറുഗീസ് ആ മഹത്വത്തിന്റെ പ്രതിഫലനത്തിലൂടെ ശോഭിക്കയും അതുവഴി സെറാമ്പൂർ കോളജിൽ പ്രൊഫസ്സർ ആയി പ്രവേശിക്കുകയും ചെയ്തു. വട്ടശ്ശേരിൽ മല്പാന്റെ നിഴലിലൊ തണലിലൊ മുളച്ച അദ്ദേഹത്തെ സമുദായച്ചെലവിൽ പഠിപ്പിച്ചുകൊണ്ടുവന്ന് എം. ഡി. സെമിനാരി പ്രിൻസിപ്പലായി നിയമിച്ചു. ഫാ. ഗീവറുഗീസിന് മലങ്കരയ്ക്കു പുറത്തേക്കു കടക്കുന്നതിന് അവസരം നൽകിയതും മലങ്കര മെത്രാൻ സ്ഥാനത്ത് എത്തിയ വട്ടശ്ശേരിൽ മല്പാന്റെ വ്യക്തി മാഹാത്മ്യം തന്നെ ആയിരുന്നു. അങ്ങിനെ വളർത്തിയ ആ മഹാത്മാവിനു അതിൽനിന്നു കിട്ടിയ ലാഭം എന്തായിരുന്നു?

ബഥനിയുടെ ശില്പി എന്നു തന്നെ പറയാവുന്ന ഫാ. പി. റ്റി. ഗീവറുഗീസിനു മലങ്കര സമുദായത്തിൽ ഉണ്ടായിരുന്ന സ്ഥാനം അദ്ദേഹം വിനിയോഗിച്ച രീതി, ബഥനിയുടെ ജനനം, വളർച്ച, ശില്പി കാരണം ആ സ്ഥാപനത്തിനുണ്ടായ കെടുതികൾ, അദ്ദേഹം മലങ്കരസഭയിൽ നിന്നുകൊണ്ടും റോമായിലേയ്ക്കു പോകുമ്പോഴും പിന്നീടും മാതൃസമുദായത്തിനു ചെയ്ത 'സഹായങ്ങൾ', അദ്ദേഹത്തിന്റെ പരിണാമത്തിൽ പ്രത്യക്ഷപ്പെട്ട ഗതിവിഗതികൾ ഇവ എല്ലാം ഈ അദ്ധ്യായത്തിന്റെ പരിധിയിൽ പെടുത്തേണ്ടിയിരിക്കുന്നു.

### പറക്കാൻ അവസരം കിട്ടി

ഫാ. ഗീവറുഗീസിന് മലങ്കരയ്ക്കു പുറത്തേക്കു കടക്കാൻ കിട്ടിയ അവസരത്തെപ്പറ്റി മാർ ഈവാനിയോസിന്റെ "ഗിരിദീപം" എന്ന പുസ്തകത്തിൽ നിന്നു സംക്ഷേപിച്ചു ചേർക്കുന്നു: അമേരിക്കനായ ഡോ. മോട്ടിന്റെ നേതൃത്വത്തിൽ 1912-ൽ സെറാമ്പൂരിൽ നടന്ന വിദ്യാർത്ഥി സമ്മേളനം ഒരു നവീന പ്രസ്ഥാനത്തിലേക്കു നമ്മെ ആനയിച്ച സ്മരണീയമായ ഘട്ടമായിരുന്നു എന്നു പറയാം. ഡോ. മോട്ടിന്റെ ക്ഷണമനുസരിച്ച് മാർ ദീവന്നാസ്യോസ് ആ യോഗത്തിൽ സംബന്ധിക്കാൻ പോകുമ്പോൾ നാമും കൂടെ അന്നു സെറാമ്പൂർക്കു പോയി എന്നും "സെറാമ്പൂർ കോളജിലെ പ്രിൻസിപ്പലായ ഡോ. ഹവ്വൽസുമായി സമ്മേളനാവസരത്തിൽ നമുക്കു ലഭിച്ച പരിചയം നമ്മുടെ ജീവിതഗതിയിൽ ഒരു പ്രത്യേക മാറ്റത്തെ കൈവരുത്തുക തന്നെ ചെയ്തു" എന്നുമാണ് *ഗിരിദീപ*ത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത് (*ഗിരിദീപം*, സെറാമ്പൂർ വാസം, 1). ചുരുക്കിപ്പറഞ്ഞാൽ എം. ഡി. സെമിനാരിയെ ഉപേക്ഷിച്ച് സെറാമ്പൂർ കോളജിൽ ഒരു പ്രൊഫസ്സറായി ചെല്ലണമെന്നു ഹവ്വൽസ് വളരെ നിർബന്ധമായി ആവശ്യപ്പെട്ടു. മാർ ദീവന്നാസ്യോസിന്റെ അനുമതിയോടു കൂടെ ജോലി സ്വീകരിക്കാമെന്നു സമ്മതിക്കുകയും, അടുത്ത അവസരത്തിൽ സ്വീകരിക്കുകയും ചെയ്തു. മലങ്കര നിന്നു പല പല വിദ്യാർത്ഥികളെയും വിദ്യാർത്ഥിനികളെയും ആ നിയമനം സെറാമ്പൂരിലേയ്ക്കും കല്ക്കത്തായിലേക്കും ആകർഷിച്ചു. അദ്ദേഹത്തിനു കല്ക്കത്താ സർവകലാശാലയുമായി ബന്ധമുണ്ടായി.

പെട്ടെന്നു വളർന്നു. കേരളത്തിൽ മടങ്ങി എത്തി ഒരു സന്യാസാശ്രമവും കന്യാസ്ത്രീ സദനവും ആരംഭിക്കണമെന്നായി അദ്ദേഹത്തിന്. അതിനു സെറാമ്പൂരിൽ ഇരുന്നുകൊണ്ടുതന്നെ നടപടികൾ ആരംഭിച്ചു (*ഗിരിദീപം*, സെറാമ്പൂർ വാസം, 2).

**ലയവും മട്ടും മാറുന്നു**

ഈ വിധമാണ് ബഥനി ആശ്രമവും അവിടുത്തെ സന്യാസി സമൂഹവും ജനിച്ചതെന്നു സ്ഥാപകൻ തന്നെ രേഖപ്പെടുത്തിയിരിക്കുന്നത്. എന്നാൽ "സെറാമ്പൂർ വാസം IX" ആയപ്പോഴേയ്ക്കും ലയം മാറി. അതിൽനിന്ന് ഏതാനും വാചകങ്ങൾ:-

ബഥന്യാശ്രമം സംബന്ധിച്ച ആലോചനകളും പ്രാരംഭ പരിശ്രമങ്ങളും നട ന്നുവന്ന കാലത്തായിരുന്നു.... ജില്ലാക്കോടതിയിൽ വട്ടിപ്പണക്കേസിന്റെ പ്രഥമ വിചാരണകൾ തുടങ്ങിയിരുന്നത് (ബഥനി ആശ്രമസ്ഥാപന ശ്രമം ആരംഭിച്ച കാലം ക്ലിപ്തപ്പെടുത്താൻ ഇതു സഹായിക്കുന്നു. ഗിരിദീപത്തിൽ ആണ്ടും തീയതിയും മറ്റും ശരിക്കില്ല. വട്ടിപ്പണക്കേസിൽ വാദിഭാഗം 51-ാം സാക്ഷി യായി ഫാ. പി. റ്റി. ഗീവറുഗീസ് 1093 കന്നി 16-ാം തീയതി മുതൽ തുലാം 6-ാം തീയതി വരെ പതിനാലു ദിവസം മൊഴി കൊടുക്കുകയുണ്ടായി). കാനോൻ സംബന്ധിച്ച വിഷയത്തിൽ പ്രതിഭാഗം സാക്ഷിയായിരുന്നതിനാൽ സഭാചരിത്രം, കാനോൻ വ്യാഖ്യാനങ്ങൾ ആദിയായി സാക്ഷിമൊഴിക്കാവ ശ്യമായ പല പുസ്തകങ്ങൾ വായിച്ചു നോക്കുകയായിരുന്നു സെറാമ്പൂരിൽ വച്ചു കുറെ നാളത്തെ ജോലി എന്നു പറയാം. തദനന്തരം സാക്ഷിമൊഴി കൊടുക്കുന്നതിനായി തിരുവനന്തപുരത്തു ചെന്നു താമസിച്ചിരുന്നപ്പോഴും പിന്നീടും മലങ്കരസഭയുടെ ഭാവിയെ സംബന്ധിച്ചു പുനഃപുനരാലോചനകളും ചെയ്‌വാൻ നാം പ്രേരിതനായിത്തീർന്നു. 1050-നു ശേഷമുള്ള മലങ്കര സുറി യാനിസഭയുടെ ഗതിവിഗതികളെ ആകമാനം ഒന്നു വീക്ഷിച്ചപ്പോൾ ദുസ്സഹ മായ മനോവേദനയാണ് നമുക്കുണ്ടാകുമാറായത്. കടലിലെ തിരമാലകൾ പോലെ ഒന്നിനു പിറകെ മറ്റൊന്നായി കലഹങ്ങൾ, വ്യവഹാരങ്ങൾ, മത്സര ങ്ങൾ, ദ്വന്ദയുദ്ധങ്ങൾ എന്നിവയ്ക്കെല്ലാം കേളീരംഗമായിത്തീർന്നിരിക്കുന്നു അതെന്നു നാം കണ്ടു. വി. സഭയുടെ സത്യമായ കാനോനാകൾ പോലും അവഗണിക്കപ്പെട്ടിരിക്കുന്നുവെന്നു നമുക്കു മനസ്സിലായി. ഇവയെല്ലാറ്റിനെയും പറ്റി ആലോചിച്ചപ്പോൾ മലങ്കര പൊതുസമുദായത്തിന്റെ കാതലായ ആദർ ശത്തെ പുലർത്തുന്നതിനോ ഉത്തരോത്തരമായ ഐശ്വര്യം വരുത്തുന്നതി നോ എളുപ്പമാണോ എന്നു നാം സംശയിച്ചു. സ്വാർത്ഥലോലുപന്മാരായ ഒന്നോ രണ്ടോ പേർ വിചാരിച്ചാൽ ഏതു നിലയിലെങ്കിലും കോട്ടിവളച്ചു പ്രാകൃതരൂപം നല്കുവാൻ ഏതും വിഷമമില്ലാത്ത പതനത്തിലാണ് മലങ്കര സുറിയാനി സമുദായത്തിന്റെ ആധുനിക സ്ഥിതിയെന്നു നാം അറിഞ്ഞു. തിര നീങ്ങി കടൽ കാണാൻ പ്രയാസമെന്നതുപോലെ കലഹങ്ങൾ നീങ്ങി വ്യവ ഹാരങ്ങൾ ശമിച്ച് അതിൽ ഹൃദയസന്ദായകമായ പ്രശാന്തത ഉണ്ടാവുക ക്ഷണസാദ്ധ്യമല്ലെന്നും നമുക്കു തോന്നി..... നാടും വീടും വിട്ട് മിശിഹാ തമ്പു രാനെ അനുകരിക്കുവാനായി ശ്രമിക്കുന്ന ആശ്രമസ്ഥന്മാർക്കു മലങ്കര സുറി യാനി സമുദായത്തിന്റെ വഴക്കിലോ, വിപ്ലവത്തിലോ പ്രവേശിച്ചിട്ടാവശ്യമി

ല്ലാത്തതുകൊണ്ടും, സുറിയാനി സമുദായത്തിന്റെ തൽക്കാല നിലയിൽ സാര വത്തായ പലതും അവ്യക്തവും പരാധീനവുമായി കിടക്കുന്ന അവസ്ഥയിൽ ഇപ്പോഴത്തെ സമുദായ സ്ഥാപനങ്ങളോടുള്ള ബന്ധത്തെ പാലിക്കുമാറ് അതിന്റെ ഘടനയ്ക്കുള്ളിൽ കാൽ ഉറപ്പിച്ചുംകൊണ്ട് അതിനു ക്ഷേമം വരുത്തുക എളുപ്പമല്ലാഴികയാലും അവയിൽനിന്നെല്ലാം തികച്ചും വേർപെട്ടു നിന്നുകൊണ്ട് ദൈവത്തിന്റെ മഹത്വത്തിനും പരോപകാരാർത്ഥങ്ങളായ സുകൃതങ്ങൾക്കും സർവോപരി സുവിശേഷ പ്രചരണത്തിനും വേണ്ടി യത്നിക്കുക അവശ്യം ആവശ്യമാകയാലും ആ വിധത്തിൽ പരിശ്രമിക്കുക തന്നെയാണ് വേണ്ടതെന്നു നാം തീരുമാനിച്ചു. ഒടുവിൽ നാം സകലതും ദൈവത്തിൽ ഭരമേല്പിക്കുകയും ചെയ്തു (*ഗിരിദീപം,* സെറാമ്പൂർ വാസം, IX).

ഇതിന്റെ അർത്ഥമൊ സാരമൊ എന്താണ്? റോമാ സഭയിൽ ചേരാൻ കാരണം മലങ്കരസഭയിലെ സമാധാനമില്ലായ്മ ആയിരുന്നു എന്നാണൊ? ആ സമുദായത്തിന്റെ "ഘടനയ്ക്കുള്ളിൽ കാൽ ഉറപ്പിച്ചുകൊണ്ട് അതിനു ക്ഷേമം വരുത്തുക എളുപ്പമല്ലാഴികയാലും.... സുവിശേഷ പ്രചരണത്തിനുവേണ്ടി യത്നിക്കുക അവശ്യം ആവശ്യമാകയാലും" റോമാസഭയിലേക്കു "പുനരൈക്യ"പ്പെട്ടു എന്നാണോ ഇതിനു നൽകേണ്ട പരിഭാഷ? അതെന്തായാലും ബഥനി ആശ്രമസ്ഥാപനത്തെ സംബന്ധിച്ചുള്ള വിവരണമൊ വ്യവഹാരമൊ ഇതോടെ അവസാനിപ്പിച്ച് ആശ്രമത്തിലെ ദൈനംദിന കാര്യങ്ങൾ സംബന്ധിച്ചുള്ള വിവരങ്ങളാണ് ഗിരിദീപത്തിന്റെ ഉത്തരാർദ്ധത്തിൽ ചേർത്തിരിക്കുന്നതെന്നു പറയാം. അതിൽ പ്രതിക്ഷ്ഠ എന്ന IX-ാം ഭാഗത്തു പറയുന്നു:- 95-ാമാണ്ടിലെ പെന്തിക്കുസ്തിക്കുള്ളിലായി ആശ്രമസ്ഥന്മാരായിച്ചേർന്ന എട്ടുപത്തു പേരിൽ ആശ്രമത്തിലെ പ്രഥമ സന്താനങ്ങളായ നമുക്കും ഫാ. അലക്സിയോസിനും (പിന്നീട് മാർ തേവോദോസ്യോസ്) യാക്കോബു ശെമ്മാശ്ശനും (പിന്നീടു മാർ തെയോഫിലോസ്, റോമാസഭയിൽ ചേർന്നു) പ്രഥമ സന്യാസപ്രതിഷ്ഠയ്ക്കുള്ള കാലവും പരിശീലനവും തികഞ്ഞിരുന്നു.... (ടി. p. 187).

### രേഖകൾ ഇല്ല

ആശ്രമത്തിന്റെ തുടക്കം മുതലായവ സംബന്ധിച്ചു ക്ലിപ്തമായ ആണ്ടും തീയതിയും കാണിക്കുന്ന രേഖകൾ കിട്ടിയില്ല. നസ്രാണികളുടെ പഴയ ഗ്രന്ഥങ്ങളും രേഖകളും എല്ലാം ഉദയമ്പേരൂർ സുന്നഹദോസിനു മുമ്പും പിമ്പും മെനസിസ്സ് മെത്രാൻ നശിപ്പിച്ചതുപോലെ, റോമായിൽ പോകുന്നതിനു മുമ്പ് മാർ ഈവാനിയോസ് നശിപ്പിച്ചു എന്നല്ല. ശരിയായ രേഖകളോ നാളാഗമമോ ഉണ്ടാക്കുകയോ എഴുതുകയോ ചെയ്യുന്ന സ്വഭാവം അദ്ദേഹത്തിനില്ലായിരുന്നു. വല്ലതരത്തിലും "കുത്തിക്കൂട്ടിയത്" വല്ലതും ഉണ്ടായിരുന്നു എങ്കിൽ അവ റോമായിലേക്കു പുറപ്പെട്ടപ്പോൾ കൊണ്ടുപോകയോ ഇട്ടെറിഞ്ഞു കളയുകയോ ചെയ്തിരിക്കാം. ഏതായാലും ആശ്രയിക്കത്തക്ക രേഖ ഒന്നുമെ കിട്ടിയില്ല. 1094 മേടത്തിലാണ് സെറാമ്പൂരിൽ നിന്നു മടങ്ങിവന്ന മട്ടയ്ക്കൽ അലക്സാണ്ടർ (പിന്നീട് മാർ തേവോദോസ്യോസ്), ഉമ്മൻ സാധു (പിന്നീട് ഫാ. ബർസ്കീപ്പാ), മാർ ഈവാനിയോസിന്റെ സഹോദരൻ മത്തായി പണിക്കർ എന്നിവർ പെരുനാട്ടിൽ എത്തി "മുണ്ടൻമല"യുടെ അടിവാരത്തിൽ, നാട്ടു

വഴി അടുത്ത് ഒരു ചെറ്റപ്പുര കെട്ടി താമസം തുടങ്ങിയത് എന്നു കാണുന്നു ണ്ട്. ഏതാനും മാസങ്ങൾക്കു ശേഷം ഇപ്പോൾ "ആശ്രമം" ഇരിക്കുന്ന സ്ഥലത്ത്, കാട്ടുകല്ലും കാട്ടുകഴകളും മുളയും കൊണ്ട് ആശ്രമ കെട്ടിടവും ചാപ്പലും ഉണ്ടാക്കുകയും ആശ്രമവാസികളുടെ താമസം അവിടേയ്ക്കു മാറ്റു കയും ചെയ്തു. അപ്പോഴേയ്ക്കു ഫാ. ഗീവറുഗീസും ഫാ. യാക്കോബും അവിടെ എത്തി. പ്രഥമ സന്യാസപ്രതിഷ്ഠ 1095 –ലെ പെന്തിക്കുസ്തി ദിന ത്തിൽ ആയിരുന്നു എന്ന് *ഗിരിദീപ*ത്തിൽ നിന്നു എടുത്തു മുകളിൽ ചേർത്തി ട്ടുള്ള ഭാഗത്തു നിന്നു മനസ്സിലാക്കാം.

പൗരസ്ത്യർക്ക് പൊതുവെയും ഇന്ത്യാക്കാർക്ക് പ്രത്യേകമായും സന്യാ സിമാരോടും വൈദികരോടും ഉള്ള കമ്പം - ബഹുമാനം എന്നു പറയുന്നതാ യിരിക്കുമോ കുറെക്കൂടി ശരി എന്നറിഞ്ഞില്ല - വേണ്ടവിധം പ്രയോജനപ്പെ ടുത്തുന്നതിനു "ബഥന്യാശ്രമ"ത്തിന്റെ സ്ഥാപകൻ പ്രത്യേകം ശ്രദ്ധിച്ചു. ഇന്ത്യ യിൽ പല ശതവർഷക്കാലം ഉന്നതനിലയിൽ ശോഭിച്ചു കൊണ്ടിരുന്ന "ആശ്ര മ"രീതിയും കാവിവസ്ത്രവും സ്വീകരിക്കുകയും, പടിഞ്ഞാറെ ഏഷ്യാക്കാ രുടെ "ദയറാ" വേണ്ടെന്നു വയ്ക്കുകയും ചെയ്തത്, ദേശീയമായും ജാതീയ മായും ജനതയെ ആകർഷിക്കുന്നതിനും അവരുടെ സന്തോഷ സഹകരണ സഹായങ്ങൾ സമ്പാദിക്കുന്നതിനും ഉദ്ദേശിച്ചായിരുന്നിരിക്കണമല്ലോ.

### കാവി വസ്ത്രം - ആശ്രമം

*ഗിരിദീപ*ത്തിൽ "ആശ്രമഘടന" എന്ന പത്താം ഭാഗത്ത് "സന്യാസ പരി ശീലനാർത്ഥം ബഥന്യാശ്രമത്തിൽ ചേർന്നിട്ടുള്ളവർക്ക് യഥാകാലം.... സ്ഥാന ങ്ങൾ ലഭിക്കുമെന്നും....." "പൗരസ്ത്യസഭയിൽ സന്യാസ സമൂഹങ്ങൾ ഏർപ്പെ ടുത്തിയ ബസ്സേലിയോസിന്റെ സന്യാസ നിബന്ധനകൾ" ആണ് ആശ്രമത്തിൽ സ്വീകരിച്ചിരിക്കുന്നതെന്നും കൂടാതെ "ബഥന്യാശ്രമസ്ഥന്മാരെല്ലാവരും കാഷാ യവസ്ത്രം ധരിച്ചുകൊള്ളണമെന്നുള്ളതു നിർബന്ധിതമാകുന്നു. ഇതിനാൽ കേവലം മണ്ണു തന്നെ ആണെന്നു എപ്പോഴും ഒരു സന്ന്യാസി അനുസ്മരി ക്കുന്നതിനു പുറമെ ദൈവത്തിനു വേണ്ടി നിന്ദിക്കപ്പെടുവാനും ചവിട്ടപ്പെടു വാനുമുള്ളവനാണ് താൻ എന്നുള്ള തത്വം ഗ്രഹിക്കുകയും ചെയ്യുന്നു" എന്നും പറയുന്നു (*ഗിരിദീപം*, പേജ് 193, 194).

വൈദികസ്ഥാനം വഴി ആത്മലോകത്തോടു ബന്ധമുള്ളവർ എന്നു വിശ്വ സിക്കപ്പെടുന്നവർ, ഭാരതീയ സന്യാസികളുടെ പ്രാചീനരീതികൾ കൂടി സ്വീക രിച്ചത് സ്ഥാപകൻ ഉദ്ദേശിച്ചവിധം ജനങ്ങളുടെ ഭാവനാശക്തിയേയും, ജാതീ യവും രാഷ്ട്രീയവും ആയ വിശ്വാസാസക്തി നിഷ്ഠകളെയും തട്ടി ഉണർത്തി. ബഥനി, അതിവേഗം ജനബഹുമാനം കൈ അടക്കി. മൂന്നാം ക്ലാസ് ആയി രുന്നെങ്കിലും, ഫാ. ഗീവറുഗീസിന്റെ എം. എ. ഡിഗ്രിക്ക് ഇന്നത്തേക്കാൾ നൂറു മടങ്ങിലധികം വില കല്പിക്കപ്പെട്ടിരുന്നു. ഒരു കോളജ് പ്രൊഫസർക്ക് അന്ന് വളരെ ഉയർന്ന സ്ഥാനമാണ് നൽകപ്പെട്ടിരുന്നത്. ആ വിധത്തിൽ നോക്കു മ്പോൾ, ഉന്നതമായ നിലയിൽ നിന്ന് എല്ലാം ഉപേക്ഷിച്ചു കാവി വസ്ത്രവും മൺചട്ടിയും മരക്കുരിശും സ്വീകരിച്ച ആ വൈദികനെ ഒരു യോഗീവര്യനായി ഗണിച്ചു മലങ്കര നസ്രാണികൾ ബഹുമാനിച്ചതിൽ അത്ഭുതപ്പെടാനില്ല. ബ്രഹ്മ ചര്യം, ദാരിദ്ര്യം, അനുസരണം, ഇത് മുദ്രാവാക്യമായി സ്വീകരിച്ചുകൊണ്ട്

ആശ്രമത്തിലെ ആവശ്യങ്ങൾക്കു വേണ്ടി നീട്ടിയ കൈയിൽ നിറയെ വീണു കൊണ്ടിരുന്നു, വേണ്ടതെല്ലാം.

### നസ്രാണി കൈ തുറന്ന് കൊടുത്തു

സെറാമ്പൂർ കോളജ് പ്രൊഫസ്സർ എന്ന നിലയിലുള്ള ശമ്പളത്തിനു പുറമെ പരീക്ഷാക്കടലാസ് നോക്കുക മുതലായവയുടെ പ്രതിഫലമായും നല്ല സംഖ്യ കൾ ഫാ. ഗീവറുഗീസിന് കിട്ടിക്കൊണ്ടാണിരുന്നത്. പണം ചെലവാക്കുന്ന കാര്യത്തിൽ സ്വന്തമെന്നോ മറ്റുള്ളവരുടെ വക എന്നോ ഉള്ള വ്യത്യാസം അദ്ദേഹത്തെ വളരെ അധികം ബദ്ധപ്പെടുത്താറില്ലായിരുന്നു എന്നല്ലാതെ പിശു ക്കു പിടിക്കുന്നവനാണെന്നൊരു ആരോപണം ശത്രുക്കൾ പോലും ഉന്നയി ക്കുമായിരുന്നില്ല. സെറാമ്പൂർ കാലത്തു ഉണ്ടായിരുന്ന വരുമാനം എത്ര എന്ന് താഴെ ചേർക്കുന്നതിൽ നിന്ന് ഏകദേശം മനസ്സിലാക്കാം. “ശമ്പളം എന്ന രൂപത്തിൽ ഗണ്യമായ ഒരു സംഖ്യ നമുക്കു പ്രതിമാസം കിട്ടിപ്പോന്നിരുന്നുവ ല്ലോ. അതിനു പുറമെ സർവകലാശാലാ പരീക്ഷിതന്മാരുടെ ഉത്തരക്കടലാസു പരിശോധിച്ച വകയിൽ കിട്ടിപ്പോന്നിരുന്ന സംഖ്യയും നിസ്സാരമായിരുന്നില്ല. ഡോക്ടർ ഹവ്വൽസിന്റെ ശുപാർശപ്രകാരം മി. ലിച്ച്മാൻ ആദിയായ സുഹൃ ത്തുക്കളിൽനിന്നു വേറെ തരത്തിലുള്ള നിവേദനങ്ങളും ശെമ്മാശ്ശന്മാരെ ഉദ്ദേ ശിച്ചു ലഭിച്ചുകൊണ്ടിരുന്നു. ഇങ്ങനെ ശമ്പളമായിട്ടും പ്രതിഫലമായിട്ടും നിവേ ദനങ്ങളായിട്ടും 10000 രൂപയിൽ കുറയാത്ത സംഖ്യ പ്രതിവർഷം കിട്ടിപ്പോ ന്നിരുന്നു.... (*ഗിരിദീപം*, പേജ് 74, 75).

ഫാ. ഗീവറുഗീസിന്റെ സെറാമ്പൂരിലേയ്ക്കുള്ള യാത്ര അബ്രഹാമിന്റെയും യാക്കോബിന്റെയും മറ്റും കുടിനീക്കത്തോടു സാമ്യപ്പെടുത്താമായിരുന്നു. അദ്ദേ ഹത്തിന്റെ പിമ്പെ അത്ര അധികം ശെമ്മാശ്ശന്മാരും, പെൺകുട്ടികളും ആൺകു ട്ടികളും സെറാമ്പൂരിലും കൽക്കത്തായിലും വിദ്യാഭ്യാസാർത്ഥം എത്തി ച്ചേർന്നിരുന്നു. സ്ക്കോളർഷിപ്പുകളും ഇതര സഹായങ്ങളും അവർക്കു ലഭി ക്കുന്നതിന് അന്ന് അദ്ദേഹത്തിനു ധാരാളമായുണ്ടായിരുന്ന സ്വാധീനം പ്രയോ ഗിക്കപ്പെടുകയും ചെയ്തിരുന്നു. അതിനു പുറമെയാണ് ശമ്പളമായും മറ്റും മറ്റും കിട്ടിക്കൊണ്ടിരുന്ന സംഖ്യ നിർലോഭം ചെലവാക്കിക്കൊണ്ടിരുന്നത്. അമ്പതോളം വർഷം മുമ്പ് പതിനായിരം രൂപയ്ക്ക് എന്തു വില ഉണ്ടായി രുന്നു? ഇന്നത്തെ ഒരു ലക്ഷം രൂപ എന്നു വയ്ക്കാമോ? ആ പതിനായിരം രൂപ ആണ്ടു തോറും ചെലവു ചെയ്തുകൊണ്ടിരുന്ന ദേഹമാണ് ഒരു നാൾ ഉദ്യോഗം രാജിവച്ച് പെരുനാട്ടുള്ള മുണ്ടൻമലയുടെ മണ്ടയിൽ ആശ്രമം സ്ഥാപിച്ച് “ആബൊ ഗീവറുഗീസ്” ആയി രൂപാന്തരപ്പെട്ടത്. ആബൊ ഗീവ റുഗീസ് മത്സ്യവും മാംസവും ഉപയോഗിച്ചിരുന്നില്ല. കാവി നിറത്തിലുള്ള കുപ്പാ യമാണ് ധരിച്ചത്. എന്നാലും ആശ്രമം നടന്നുപോകുന്നതിനു നല്ല സംഖ്യ ആവശ്യമായിരുന്നു. *ഗിരിദീപ*ത്തിൽ നിന്ന് ഇതിനു മുകളിൽ ഉദ്ധരിച്ചിട്ടുള്ള തുപോലെ, ആശ്രമത്തിനു വേണ്ട സ്ഥലം സൗജന്യമായി ആദ്യം ഇ. ജെ. ജോൺ കൊടുത്തു – ബഥനിയുടെ ആർച്ച്ബിഷപ്പ് ആ പരമാർത്ഥം പിന്നീടു നിഷേധിക്കുകയുണ്ടായി. അതു സംബന്ധിച്ചു വിവരം പിന്നാലെ വരുന്നുണ്ട് – പിന്നെ മാമ്മൻമാപ്പിളയുടെ സ്വാധീനം കൊണ്ടും മറ്റും സർക്കാർ ഭൂമി പതിച്ചു വാങ്ങി. കൈ നീട്ടിയപ്പോൾ ഒക്കെ വേണ്ടതെല്ലാം കൈയിൽ വീണു! “ഗണ്യ

മായ സംഖ്യ" ലഭിക്കുകയുണ്ടായി എന്നും, "കടം വന്നാൽ ഞങ്ങൾ നികത്തിക്കൊള്ളാം" എന്ന് ഇ. ജെ. ജോണും എം. എ. ചാക്കോയും ഉറപ്പു കൊടുത്തു എന്നും ഗിരിദീപത്തിൽ മാർ ഈവാനിയോസ് എഴുതിയത് മുകളിൽ ഉദ്ധരിച്ചിട്ടുണ്ടല്ലോ.

ഈ വിധം ബഹുജന പിൻതുണ ലഭിക്കുന്നതിനു സഹായിച്ച ഒരു സംഭവം 1094 ഇടവത്തിൽ ഉണ്ടായി. 1094 ഇടവം 15-ാം തീയതിയിലെ മലയാള മനോരമയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു കുറിപ്പിൽ നിന്നു സംഗ്രഹിച്ചാണ് താഴെ ചേർക്കുന്നത്:

### ഒരു കുറിപ്പ്

ഇ. ജെ. ജോൺ, ഒ. എം. ചെറിയാൻ, എ. പീലിപ്പോസ്, കെ. വി. ചാക്കോ, കെ. ജി. ചെറിയാൻ, എ. എം. വർക്കി, സി. ജി. വറുഗീസ്, കെ. സി. മാമ്മൻ മാപ്പിള മുതലായി സമുദായാഭിമാനികളായ പല മാന്യന്മാർ യോജിച്ച് ഏതാനും ദിവസം മുമ്പ്, പഴയസെമിനാരിയിൽ ചെന്ന് മാർ ദീവന്നാസ്യോസിനെ കണ്ട് ബഥനിയുടെ ഉദ്യമങ്ങളെയും ഉദ്ദേശ്യങ്ങളെയും പറ്റി തങ്ങൾക്കുള്ള ദൃഢമായ വിശ്വാസം അറിയിക്കുകയും, മെത്രാപ്പോലീത്തായും, മലങ്കര സമുദായവും ബഥനിയുടെ ക്ഷേമാഭിവൃദ്ധിക്കായി വേണ്ടതെല്ലാം ചെയ്യണമെന്നപേക്ഷിക്കുകയും ചെയ്തു. മെത്രാപ്പോലീത്താ സമുദായ സംബന്ധമായി തന്നെ ചുറ്റിയിരിക്കുന്ന വിഷമതകളിൽ നിന്നു വിടുതൽ കിട്ടീട്ട് ഇങ്ങനെയുള്ള പല സംഗതികളിൽ പ്രവർത്തിപ്പാൻ അത്യന്തം ആഗ്രഹിക്കുകയും, അതൊത്തു വരായ്കയാൽ സദാ സന്തപിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന ദേഹമാണല്ലോ. അദ്ദേഹം തന്റെ പ്രിയശിഷ്യനും പ്രീതിഭാജനവുമായ ഫാ. ഗീവറുഗീസിന്റെ ഉദ്ദേശ്യങ്ങളറിഞ്ഞ് അതിലേയ്ക്ക് അനുവദിയ്ക്കുകയും ആശിർവദിയ്ക്കുകയും ചെയ്തിരിക്കുന്നതും അത്യന്തം സന്തോഷാവഹമായിരിക്കുന്നു. സമുദായാഭിമാനികളായ ഏവരും.... പ്രോത്സാഹിപ്പിക്കുകയും സഹകരിക്കുകയും ചെയ്യുമെന്നതിനു യാതൊരു സംശയവുമില്ല (മലയാള മനോരമ, 1094 ഇടവം 15).

### മാർ ദീവന്നാസ്യോസിന്റെ സർക്കുലർ

ബഥനി ആശ്രമത്തെ വളർത്തി കൊണ്ടുവരുന്നതിനു മലങ്കര നസ്രാണികൾ കൈതുറന്നു സംഭാവനകൾ നൽകുകയും, മറ്റു എല്ലാ വിധത്തിലും സഹായിക്കുകയും ചെയ്തത് ഒരു പ്ലാൻ അനുസരിച്ചു ആയിരുന്നു എന്ന് മലയാള മനോരമയിൽ നിന്നു മുകളിൽ ഉദ്ധരിച്ചിട്ടുള്ള കുറിപ്പ് തെളിയിക്കുന്നു. നേതാക്കന്മാർ മാർ ദീവന്നാസ്യോസിനെ കണ്ടു ചെയ്ത അഭ്യർത്ഥന അനുസരിച്ച് അദ്ദേഹം 1094 ഇടവം 17-ാം തീയതി കൈപ്പട്ടൂർ പള്ളിയിൽ നിന്ന് ഒരു സർക്കുലർ അയയ്ക്കുകയുണ്ടായി. അതിൽ പറയുന്നു: – ".... സഭയുടെ ശ്രദ്ധ മുഴുവനും സുവിശേഷവേലയിൽ വയ്ക്കുന്നതിനു സഹായിക്കുന്ന പല ഏർപ്പാടുകളും താമസിയാതെ ചെയ്യേണ്ടിയിരിക്കുന്നു. ഇതിലേയ്ക്ക് പ്രാരംഭമായി നമ്മുടെ വാത്സല്യപുത്രൻ ഫാ. പി. റ്റി. ഗീവറുഗീസ് എം. എ. നമ്മുടെ ആജ്ഞാനുസരണവും അനുമതിയോടുകൂടിയും പല ശ്രമങ്ങൾ തുടങ്ങിയിട്ടുണ്ട്.... ഇപ്രകാരമുള്ള ഉണർച്ചയും പ്രതിഷ്ഠയും നമ്മുടെ സമുദായത്തിൽ ഉണ്ടാകുന്നതിനു വേണ്ടിയുള്ള പരിശ്രമമായി ബഥനിയെ സ്ഥാപിച്ചിരിക്കുന്നു. ബഥനിയും

അതിനോടു ചേർന്നുണ്ടാകുന്ന സ്ഥാപനങ്ങളും വഴിയായി വേല ചെയ്തു ഭക്തിമാർഗ്ഗത്തിൽ നമ്മുടെ സഭയെ അഭിവൃദ്ധിപ്പെടുത്തണമെന്നുള്ള ആഗ്രഹത്തോടും സന്യാസ നിഷ്ഠകളിലും സുവിശേഷവേലകളിലും ആയുസ്സിനെ വിനിയോഗിക്കണമെന്നാഗ്രഹിച്ചുകൊണ്ട് ദൈവാശ്രയത്തോടും അപ്പസ്തോലികമായ അനുഗ്രഹത്തോടും കൂടി ബഥനി ആശ്രമസ്ഥന്മാർ പുറപ്പെട്ടിരിക്കുന്നു. ഈ ശ്രമത്തെ നമ്മുടെ സമുദായാംഗങ്ങൾ എത്രയും ഹൃദയപൂർവ്വമായി അനുകൂലിക്കുകയും സഹായിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. ....നമ്മുടെ സഭയിൽനിന്നും ഇതിലേക്കു വേണ്ട ധനസഹായങ്ങൾ പിരിച്ചു ഇതു സംബന്ധമായ കണക്കുകൾ ഇതിൽ സംബന്ധിക്കുന്ന ഏവർക്കും അറിയത്തക്കവണ്ണം പ്രസിദ്ധീകരിക്കുന്നതിനു നാം ശട്ടംകെട്ടിയിട്ടുണ്ട്.... (*റീത്തുപ്രസ്ഥാന രഹസ്യം*, പേജ് 146, 147).

### കണ്ണും കരളും

മലങ്കര നസ്രാണികൾ ഈ വിധത്തിൽ കണ്ണും കരളുമായി വളർത്തിക്കൊണ്ടുവന്ന ബഥനിയുടെ ഇടയൻ, അദ്ദേഹത്തെ വിശ്വസിച്ച് ഏല്പിച്ചിരുന്നവയിൽ കൊണ്ടുപോകാമെന്നു തോന്നിയ വകയെല്ലാമായി ഒരു ദിവസം രാവിലെ റോമാ പാളയത്തിലേയ്ക്കു കുടിനീങ്ങുകയാണ് ചെയ്തത്. മലങ്കരസഭയിൽ നിന്നാൽ ആത്മാവിന് രക്ഷ ഇല്ല എന്നുള്ള ഭയം കൊണ്ടാണ് പോയതെങ്കിൽ അതു ക്ഷന്തവ്യമാണെന്നു വയ്ക്കാം. ബഥനി ആശ്രമത്തിൽ നിന്നു "…. കാഷായവസ്ത്രധാരികളായ ഇരുപതിൽപരം സന്യാസികൾ ഓരോ ഭാണ്ഡവും കയ്യിലേന്തി മുണ്ടൻമലയുടെ മുകളിൽ നിന്നും വരിവരിയായി താഴേയ്ക്ക് ഇറങ്ങി. വെണ്ണിക്കുളത്തു എത്തി അവിടെയുള്ള മേമല പ്രൈമറി സ്കൂളിൽ….." (*ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ്*, പേജ് 424, 426) താമസിച്ചു എന്ന് *ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ്* എന്ന ജീവചരിത്ര ഗ്രന്ഥത്തിൽ ഉണ്ട്.

റോമായിലേയ്ക്ക് പുറപ്പെട്ടവർ വെണ്ണിക്കുളത്ത് ഒരു സ്കൂളിൽ താമസിക്കുമ്പോൾ 1106 ചിങ്ങം 31-ാം തീയതി ഫാദർ പാറേട്ടും ഒന്നിച്ച് അവിടെ ചെന്ന് സംസാരിച്ചത് ഓർക്കുന്നു. "റോമായിലേക്കു പോകുന്നതു നമ്മുടെ സഭയിൽ നിന്നാൽ രക്ഷ ഇല്ലാത്തതുകൊണ്ടാണോ?" എന്നു ഒരു യുവസ്നേഹിതന്റെ സ്വാതന്ത്ര്യം ഉപയോഗിച്ചു ചോദിച്ചു. "അല്ല", എന്നു മലയാളത്തിൽ മറുപടി പറഞ്ഞശേഷം "Not for salvation but for perfection (രക്ഷ ഇല്ല, എന്നു സംശയിച്ചിട്ടല്ല, പൂർണ്ണതയ്ക്കു വേണ്ടിയാണ്) എന്നായിരുന്നു മറുപടി. പൂർണ്ണതയ്ക്കു റോമാസഭയിൽ ചേരുന്നത് ആവശ്യമാണ് എന്ന് അദ്ദേഹം വിശ്വസിക്കുന്നു എങ്കിൽ, മറ്റുള്ളവർക്ക് കുറ്റപ്പെടുത്തുവാൻ അവകാശമില്ലല്ലോ. ആത്മനിർവൃതിയ്ക്കായി പ്രവർത്തിക്കേണ്ടത് ഓരോ വ്യക്തിയുടെയും ആവശ്യവും ധർമ്മവുമാണ്. മാർ ഈവാനിയോസ് ഒരു മനുഷ്യൻ എന്ന നിലയിൽ ജന്മസിദ്ധമായ സ്വാതന്ത്ര്യം ഉപയോഗപ്പെടുത്തി റോമാസഭയിൽ ചേർന്നതും തന്റെ മാതൃസഭയിൽ നിന്നും സമുദായാംഗങ്ങളിൽ നിന്നും സാമ്പത്തികമായും മറ്റും ലഭിച്ച സഹായങ്ങൾ വഴി കുന്നുകൂടിയിരുന്ന കടപ്പാടുകൾ അവഗണിച്ചതും കൃതഘ്നതയായി എണ്ണിത്തള്ളിക്കളയാമെന്നു വയ്ക്കുക. പക്ഷേ അദ്ദേഹം പോകുന്ന സമയം മേൽ രേഖപ്പെടുത്തിയിട്ടുള്ളവിധം

കിട്ടിയ വഹകളും “ബഥനി പള്ളി” എന്ന പേരിൽ മലങ്കര നസ്രാണികളുടെ സഹായത്തോടെ മലങ്കരസഭയിൽ ഉൾപ്പെടുത്തി സ്ഥാപിച്ച പള്ളികളും എല്ലാം കൈ അടക്കിക്കൊണ്ട് പോയതിനു പുറമെ വേറൊരു കടുംകൈ കൂടി ചെയ്തു. മാർ ദീവന്നാസ്യോസ് പാത്രിയർക്കീസിനെ കണ്ടു മലങ്കരസഭ രണ്ടായി പിളർന്നുപോകാതെ കഴിക്കാൻ സാധിക്കുമോ എന്നു പരീക്ഷിക്കുന്നതിനായി 64-ാം വയസ്സിൽ 1098-ൽ മർദീനിലേയ്ക്കുള്ള വീരസാഹസികയാത്ര പുറപ്പെട്ട സമയം, ഒട്ടധികം സ്കൂളുകളുടെ മാനേജ്മെന്റ് മാർ ഈവാനിയോസിനെ വിശ്വസിച്ചു ഏല്പിച്ചു. അദ്ദേഹം റോമായിലേയ്ക്കു പോയപ്പോൾ ആ വിദ്യാലയങ്ങളും കൈ അടക്കിക്കൊണ്ടുപോയതു വിശ്വാസവഞ്ചന ആയിരുന്നു എന്നു പറയാതെ കഴിവില്ല. പള്ളിക്കൂടങ്ങൾ കൊണ്ടുപോയി എന്നു മാത്രമല്ല, അവ വിട്ടുകിട്ടുന്നതിനു മലങ്കര മെത്രാൻ - കാതോലിക്കോസ് വ്യവഹാരപ്പെട്ടപ്പോൾ ഈവാനിയോസും പിന്നാലെവന്ന ആർച്ച്ബിഷപ്പ് ഗ്രീഗോറിയോസും നഖശിഖാന്തം എതിർക്കുകയും ചെയ്തു.

സന്തോഷകരമല്ലാത്ത, അല്ല, അത്യന്തം സന്താപകരമായ ആ നൂലാമാലയിൽ സ്പർശിക്കാതെ തന്നെ കഴിച്ചാൽ കൊള്ളാമെന്നു തോന്നാതിരുന്നില്ല. ചരിത്രം എഴുതാൻ ഇറങ്ങിയവൻ, സന്തോഷമുള്ളതു മാത്രമേ രേഖപ്പെടുത്തുകയുള്ളു എന്നു വയ്ക്കുന്നത് ധർമ്മമല്ലെന്നു മാത്രമല്ല, അധർമ്മം തന്നെ ആയിരിക്കും. എം. ഡി. സെമിനാരി പ്രിൻസിപ്പൽ എന്ന നിലയിൽ വന്ന കാലത്ത് അദ്ധ്യാപകനും വിദ്യാർത്ഥിയും തമ്മിൽ ഉണ്ടായ ബന്ധവും ചില ഉരസലുകളും പില്ക്കാലത്ത് വിസ്മരിച്ചു സ്നേഹിതന്മാരായി, കുടുംബസ്നേഹിതനായി, സ്വപിതാവിന്റെ അന്ത്യദിവസങ്ങളിൽ, മരണത്തെ പ്രതീക്ഷിച്ചിരുന്ന പല രാത്രികളൊന്നിൽ കുഴിമറ്റം കൺവൻഷൻ കഴിഞ്ഞ് കോവർ കഴുതപ്പുറത്ത് വരമ്പുവഴി യാത്ര ചെയ്തു വന്ന് കുടുംബാംഗങ്ങളായ ഞങ്ങളോടൊപ്പം ഉറക്കമിളച്ചു കഴിച്ചത് സ്മരിക്കുന്നു. പിതാവിന്റെ ആത്മാവ് ജഡത്തിൽ നിന്നു വേർപെട്ട വിനാഴികയിൽ ആബൂനാ ഗീവറുഗീസ് വഴിക്കാലാ എത്തിച്ചത് 47 വർഷം മുമ്പാണെങ്കിലും ഇന്നലത്തെപ്പോലെ ഓർമ്മയുണ്ട്. അദ്ദേഹത്തിന്റെ റോമാ കമ്പക്കാര്യത്തിലുള്ള അഭിപ്രായവ്യത്യാസം മുഖത്തു നോക്കിത്തന്നെ ധരിപ്പിച്ചിട്ടുമുണ്ട്. അങ്ങിനെയുള്ള ഒരു ബന്ധുവിന്റെ നടപടികളെ അദ്ദേഹത്തിന്റെ നിര്യാണശേഷം വിമർശനം ചെയ്യുന്നത് അല്പംപോലും സന്തോഷകരമല്ല. എങ്കിലും ചരിത്രകാരന്റെ ധർമ്മം നിറവേറ്റാതെ നിവൃത്തിയില്ലല്ലോ.

### വന്ന ഗതികേടുകൾ

മലങ്കരസഭയിൽ നിന്നു മാറി എന്നു പറയാനില്ല. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പേരു തുബ്ദേനിൽ പറയേണ്ട സ്ഥാനത്ത് പാപ്പായുടെ പേരു പറയുന്നു എന്നേയുള്ളു, എന്നിങ്ങനെ പൂർണ്ണമായും ശരിയല്ലാത്ത പല വാദങ്ങളൊ യുക്തികളൊ പുറപ്പെടുവിച്ച് തന്റെ നടപടിയെ നീതീകരിക്കാൻ ഈവാനിയോസ് ആവുംമട്ടു ശ്രമിച്ചു. രക്ഷയ്ക്കല്ല, പൂർണ്ണതയ്ക്കുവേണ്ടിയാണ് റോമാസഭയിൽ ചേരുന്നതെന്നു വെണ്ണിക്കുളത്തു വച്ചു ഉന്നയിച്ച തത്വമോ യുക്തിവാദമോ, റോമാസഭാ പ്രവേശനത്തെ തുടർന്ന് ഒല്ലൂരിൽ വച്ച് നൽകിയ സ്വീകരണാവസരത്തിൽ, ഒരു വമ്പിച്ച യോഗത്തിൽ വച്ച് പുറപ്പെടുവിച്ചു

എന്നും, യോഗം കഴിയുന്നതിനു മുമ്പ് ആ പ്രസ്താവന പിൻവലിക്കാൻ ആർച്ച്ബിഷപ്പ് നിർബന്ധിതനായി പിൻവലിച്ചു എന്നും കേട്ടിട്ടുണ്ട്. അതു വല്ലാത്ത വല്ലാത്ത ഗതികേടായിരുന്നല്ലോ! റോമാ സഭയിൽ ചേർന്നശേഷം, ഇ. ജെ. ജോൺ സൗജന്യമായി കൊടുത്ത സ്ഥലത്തെ സംബന്ധിച്ചു ഒരു കേസിൽ – റോമാസഭയിലേയ്ക്കു പോകവെ കൊണ്ടുപൊയ്ക്കളഞ്ഞ ചേപ്പാട്ടു പള്ളിക്കൂടത്തെ സംബന്ധിച്ചു നടന്ന കേസിൽ – ആർച്ച്ബിഷപ്പ് ഈവാനി യോസ് സത്യത്തിന്മേൽ ബോധിപ്പിച്ച മൊഴി കാണുക:-

1119 – ാമാണ്ട് മിഥുനമാസം 22–ാം തീയതി, ആലപ്പുഴ ജില്ലാ കോർട്ടിൽ 109–ാമാണ്ട് സിവിൾ 213–ാം നമ്പരിൽ പ്രതിഭാഗം 2–ാം സാക്ഷി സത്യം ചെയ്തു ബോധിപ്പിച്ച മൊഴി.

വയസ്സ് 62, ജാതി സിറിയൻ ക്രിസ്ത്യൻ, മതം സിറിയൻ കത്തോലിക്ക്. തൊഴിൽ ആർച്ച്ബിഷപ്പ്.

“.... നാം ബഥനി സ്ഥാപിക്കാൻ നിശ്ചയിച്ചശേഷം അതിലേയ്ക്കു സഹാ യമായി മി. ഇ. ജെ. ജോൺ 100 ഏക്കർ സ്ഥലം ദാനം ചെയ്യാമെന്നു വാഗ്ദാനം ചെയ്യുകയുണ്ടായി. അതനുസരിച്ച് അദ്ദേഹം ഒരു ആധാരം എഴുതി അദ്ദേഹം തന്നെ ഹാജരാക്കി രജിസ്റ്റർ ചെയ്യിച്ചു നമ്മുടെ പേർക്കു അയച്ചുതന്നു. അതിൻപ്രകാരം നാം ആധാരം സ്വീകരിക്കയോ, ആ വസ്തു കൈവശത്തിൽ എടുത്തു അവിടെ കാടു തെളിക്കുകയോ കൃഷി നടത്തുകയോ യാതൊന്നും ചെയ്തിട്ടില്ല. നാം ആധാരം നിഷേധിക്കുകയും സ്ഥലം ഉപേക്ഷിക്കുകയും ചെയ്തു....”

### വട്ടവിലങ്ങു ചാടുന്നു

ഇ. ജെ. ജോണിന്റെ സംഭാവന, ആധാരം ഇവയെപ്പറ്റി മുകളിൽ കാണിച്ച മൊഴിക്ക് എതിരായി സത്യം ചെയ്താൽ ഒരു കേസ് ജയിക്കാമെന്ന് തോന്നി യിട്ടാവാം താഴെക്കാണുന്ന വിധം ഹരിപ്പാട്ടു മുൻസിഫ് കോടതിയിൽ 118–ൽ സി. 324–ൽ വാദിയും വാദിഭാഗം 1–ാം സാക്ഷിയുമായി 1121 കുംഭം 24–ാം തീയതി മാർ ഈവാനിയോസ് സത്യത്തിന്മേൽ ബോധിപ്പിച്ച മൊഴിയിൽ ഒരു ഭാഗം:-

“....ആശ്രമസ്ഥാപനത്തിന് മരിച്ചുപോയ ഇ. ജെ. ജോൺ വക്കീൽ കുറെ വസ്തു ദാനം ചെയ്തിട്ടുണ്ട്. അത് നാം ആവശ്യപ്പെട്ടിട്ട് തന്നതാണ്.... ഇ. ജെ. ജോൺ മരിക്കുംവരെ ഓർത്തഡോക്സ് സഭയിലെ പ്രമുഖനായിരുന്നു. 1095 –ൽ നമുക്ക് ആധാരം തന്നു. അസ്സൽ ആധാരം നമ്മുടെ കൈവശമുണ്ടാ യിരുന്നു. മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് ബഥനിക്ക് ധന സഹായം ചെയ്യണമെന്ന് പള്ളികൾക്ക് കല്പന അയച്ചതായി നമുക്കറിവില്ല. ബഥനി സ്ഥാപനകാലത്ത് നമ്മോടുകൂടെ സ്ഥാപന വിഷയത്തിൽ സഹക രിക്കുവാനായി യാക്കോബായ സഭയിലെ പട്ടക്കാർ ആരും തന്നെ ഉണ്ടായി രുന്നില്ല. നാം സ്വതന്ത്രമായിട്ടാണ് ബഥനി സ്ഥാപിച്ചത്.

### വിശ്വസ്തനായ അനിയൻ

മാർ ഈവാനിയോസിന്റെ ഭൂസമ്പാദനാദികാര്യങ്ങളിലും റോമാസഭാ പ്രവേ ശനത്തിലും അദ്ദേഹത്തിന്റെ അനിയൻ ആർച്ച്ബിഷപ്പിനെ പിന്തുടരുകയല്ല,

പലപ്പോഴും നയിക്കുക തന്നെ ചെയ്തിട്ടുള്ള അതിസമർത്ഥനായ ഒരാളായിരുന്നു. മാവേലിക്കര ജില്ലാ കോർട്ടിൽ 1124-ൽ സിവിൾ 41-ാം നമ്പരിൽ പ്രതിയായിരുന്ന മാർ ഈവാനിയോസിനു വേണ്ടി അനിയൻ മത്തായി പണിക്കർ 1950 ജനുവരി 28-ാം തീയതി കൊടുത്ത മൊഴിയിൽ നിന്നു അല്പം താഴെ ചേർക്കുന്നു:-

ഞാൻ ഈ കേസിലെ 4-ാം പ്രതിയുടെ സഹോദരനാണ്. എനിക്ക് ഈ കേസു സംബന്ധിച്ചു സകല വിവരവും അറിയാം. 4-ാം പ്രതി കല്ക്കട്ടായിൽ (സെറാമ്പൂർ) ആയിരുന്ന കാലത്തു 300-ൽ ശിഷ്ടം ഏക്കർ സ്ഥലം പെരുനാട്ടിൽ അദ്ദേഹത്തിന്റെ പേരിൽ പതിപ്പിക്കുകയും വിലയ്ക്കു വാങ്ങുകയും ചെയ്തു. അതെല്ലാം ചെയ്തതു ഞാനാണ്.

ചോ. ഇതു കൂടാതെ നൂറേക്കർ സ്ഥലം ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ 4-ാം പ്രതിക്കു ദാനം കൊടുത്തിട്ടുണ്ടോ. ഉ. 92-ൽ കൈവശം വിട്ടുകൊടുക്കയും 95-ൽ ആധാരം കൊടുക്കുകയും ചെയ്തിട്ടുണ്ട്....

ചോ. 4-ാം പ്രതിക്ക് ദാനം കൊടുത്ത (ഇ. ജെ. ജോൺ) വസ്തുക്കൾ അന്യായ പട്ടികയിൽ ഏതു വസ്തുവാണ്. ഉ. എ പട്ടികയിൽ പെട്ട 100 ഏക്കർ വസ്തുവാണ്....

ഇ. ജെ. ജോൺ കൊടുത്ത വസ്തുവും ആധാരവും എല്ലാം നിഷേധിച്ചു എന്നു മാർ ഈവാനിയോസ് പറഞ്ഞിട്ടുണ്ടെങ്കിലും, കാര്യങ്ങൾ നടത്തിക്കൊണ്ടിരുന്ന "സകല വിവരങ്ങളും അറിവുള്ള" അനിയൻ ചേട്ടനു വേണ്ടി കൊടുത്ത മൊഴിയിൽ ചേട്ടൻ പറഞ്ഞതെല്ലാം നിഷേധിക്കുന്നു. ഇതിന്റെ അർത്ഥമോ സാരമോ എന്താണ്? ഏതു തരത്തിൽ എങ്കിലും ഭൂമി വേണമെന്ന് മാത്രമല്ല, അദ്ദേഹത്തോടൊന്നിച്ചു റോമാ സഭയിലേയ്ക്കു പോകാതെ സ്ഥാപനോദ്ദേശ്യം അനുസരിച്ച് ഉറച്ചുനിന്ന ഫാ. അലക്സിയോസു തുടങ്ങിയ ബഥനി സമൂഹാംഗങ്ങൾക്ക് ആ സമൂഹത്തിന്റെ വകയായി ഒന്നും കൊടുക്കാൻ പാടില്ല എന്നു നിർബന്ധമുണ്ടായിരുന്നതാണ് ഈ തൊന്തരവിനു കാരണം.

### വേറൊന്നു കൂടെ

റോമാസഭയിൽ ചേർന്നശേഷം മാതൃസഭയെ ആവുംമട്ടു കുറ്റപ്പെടുത്താൻ - തകർക്കാൻ - ഈവാനിയോസ് ശ്രമിച്ചു. ആ വിധം ചെയ്യാൻ നിർബന്ധിതനാകയോ നിർബന്ധിതനായി എന്നു നടിക്കുകയോ ചെയ്തു. മുകളിൽ എടുത്തുപറഞ്ഞ ആലപ്പുഴ ജില്ലാ കോർട്ടിൽ 109-ൽ സി. 213-ാം നമ്പരിൽ കൊടുത്ത മൊഴിയിൽ അബ്ദൽ മിശിഹാ പാത്രിയർക്കീസിനെപ്പറ്റി പറഞ്ഞതു കാണുക:-

4-5 സംവത്സരങ്ങളായി കേട്ടിട്ടുള്ളത് അബ്ദൽ മിശിഹായെ മെത്രാന്മാരുടെ സുന്നഹദോസു കൂടി സ്ഥാനത്തുനിന്നു മാറ്റി എന്നാണ്. എന്നാൽ ഇതിനെപ്പറ്റി തീർച്ചയായി ബോധിപ്പിക്കാൻ നിവൃത്തിയില്ല. ഫർമാൻ (തിരുവെഴുത്തു വിളംബരം) പിൻവലിക്കുക മാത്രമേ ചെയ്തിട്ടുള്ളു എന്നാണ് ആദ്യകാലത്ത് കേട്ടിരുന്നത്. ഈ അറിവിനെ അടിസ്ഥാനപ്പെടുത്തി 88-ൽ 94-ാം നമ്പർ (വട്ടിപ്പണം) കേസിൽ നാം മൊഴി കൊടുത്തിട്ടുണ്ട്.... കാനൻ വിദ

ഗ്ദ്ധൻ ആണെന്നു നാം കേസിൽ (വട്ടിപ്പണം) മൊഴി കൊടുക്കുകയോ ഭാവിക്കുകയോ ചെയ്തിട്ടില്ല.

വട്ടിപ്പണക്കേസിൽ കാനോൻ വിദഗ്ദ്ധനാണെന്നു മൊഴി കൊടുക്കയോ ഭാവിക്കുകയോ ചെയ്തില്ല എന്നു സത്യം ചെയ്ത് ബോധിപ്പിച്ചു എങ്കിലും യഥാർത്ഥം എന്തായിരുന്നു? 1093 കന്നി 17-ാം തീയതി ഫാ. ഗീവറുഗീസ് ബോധിപ്പിച്ചു:-

സെറാമ്പൂർ സർവകലാശാല രാജകീയ ശാസനമനുസരിച്ചു സ്ഥാപിച്ചിട്ടുള്ളതാണ്.... ആ സർവകലാശാലയുടെ ആർട്സു ഡിപ്പാർട്ട്മെന്റിൽ സുറിയാനിഭാഷ പഠിപ്പിക്കുന്നതു ഞാനാണ്.

ചോ. നിങ്ങൾ കാനൻ നിയമം പ്രത്യേകമായി പഠിച്ചിട്ടുണ്ടോ?

ഉ. ഞാൻ അതിൽ വളരെ ശ്രദ്ധിച്ചിട്ടുണ്ട്. ആ വിഷയത്തിൽ പ്രത്യേക പഠനം നടത്തിയിട്ടുമുണ്ട് (ഇത് അദ്ദേഹം ഇംഗ്ലീഷിൽ പറഞ്ഞതിന്റെ സ്വതന്ത്ര പരിഭാഷയാണ്) (വട്ടിപ്പണം മൊഴി, പേജ് 740).

ഇതിനെ തുടർന്നു മൊഴി കൊടുക്കവെ എതിർഭാഗം വക്കീൽ കയ്യാലം പരമേശ്വരൻപിള്ളയും സാക്ഷി ഒരു വിദഗ്ദ്ധനാണെന്ന് സമ്മതിച്ചതായി കാണുന്നുമുണ്ട് (വട്ടിപ്പണം മൊഴി, പേജ് 741)

### പിന്നെയും ഒന്ന്

മുവാറ്റുപുഴ ഒന്നാം ക്ലാസ് മജിസ്ട്രേട്ടു കോടതിയിൽ 1087-ൽ സമരി 1-ാം നമ്പ്രിൽ എതിർഭാഗം 4-ാം സാക്ഷിയായി എം. ഡി. സെമിനാരി പ്രിൻസിപ്പൽ 29 വയസ്സുള്ള മാവേലിക്കര പണിക്കരുവീട്ടിൽ തോമസ് ഫാദർ ഗീവറുഗീസ് 1087 വൃശ്ചികം 14-ാം തീയതി സത്യം ചെയ്തു ബോധിപ്പിച്ച മൊഴിയിൽ പറഞ്ഞു ".... ഞാൻ യാക്കോബായ സമുദായത്തിൽപ്പെട്ട ആളാണ്" എന്ന്.

മുൻ പറഞ്ഞ ആലപ്പുഴ കേസിൽ (109-ൽ സി. 213) കൊടുത്ത മൊഴിയിൽ കാണുന്നു:- "കൊല്ലം 1086-ൽ യാക്കോബായ സഭയുടെ പരമാദ്ധ്യക്ഷനായ പാത്രിയർക്കീസു നമ്മെ യാക്കോബായ സഭയിൽനിന്നു ഭ്രഷ്ടനാക്കി ശപിച്ചു പുറത്തുതള്ളി. തന്നിമിത്തം യാക്കോബായ സഭയിൽ നമുക്കുള്ള അംഗത്വം നഷ്ടപ്പെട്ടുപോയി...." എന്ന്. ഈവാനിയോസ് മെത്രാപ്പോലീത്താ സത്യത്തിന്മേൽ കൊടുത്ത മൊഴിയോ ഫാ. ഗീവറുഗീസു സത്യത്തിന്മേൽ കൊടുത്ത മൊഴിയോ ഏതാണ് സത്യമായിട്ടുള്ളത്? രണ്ടും സത്യമാണെന്നു വാദിക്കാൻ പറ്റുല്ലല്ലോ.

### കടപ്പാടും വ്യക്തിത്വവും

മലങ്കര സമുദായത്തെ ഞെട്ടിക്കുകയും റോമാ സഭയെ കോരിത്തരിപ്പിക്കുകയും ചെയ്ത മാർ ഈവാനിയോസിന്റെ വ്യക്തിത്വം, മലങ്കര സമുദായത്തോട് അദ്ദേഹത്തിന് ഉണ്ടായിരുന്നു എന്ന് സമുദായവും അദ്ദേഹം തന്നെയും വിചാരിച്ചിരുന്ന കടപ്പാട് ഇവയിലേയ്ക്ക് ഒന്നു കണ്ണോടിച്ചശേഷം മുമ്പോട്ടു പോകാം. പരിതസ്ഥിതികൾക്കു യോജിച്ചവിധത്തിൽ ഉയരുന്നതിനോ താഴുന്നതിനോ - അതെ താഴുന്നതിന് - അദ്ദേഹത്തിനു ജന്മസിദ്ധമായ കഴിവ് ഉണ്ടായിരുന്നു എന്ന് അടുത്തറിഞ്ഞിട്ടുള്ളവർ എല്ലാം സമ്മതിക്കും. ഉയർച്ച

യുടെ ഉള്ള് അല്ലെങ്കിൽ കാതൽ ഏതു തരത്തിലുള്ളതായിരിക്കും എത്ര മാത്രം കട്ടി ഉണ്ടായിരിക്കും എന്നുള്ളത് മറ്റൊരു പ്രശ്നമാണ്. എം. ഡി. സെമിനാരി പ്രിൻസിപ്പൽ എന്ന നിലയിൽ പ്രത്യക്ഷപ്പെട്ടതു തന്നെ ഇതിന് ഒരു ഉദാഹരണമാണ്. യുവാവായ ശെമ്മാശ്ശൻ ഗുരുവായ കെ. സി. മാമ്മൻമാപ്പിളയുടെ തലയ്ക്കുമീതെ പ്രത്യക്ഷപ്പെട്ടപ്പോൾ കോട്ടയം പട്ടണത്തിലെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ എങ്ങും അന്നുവരെ കാണപ്പെടാത്ത ചട്ടവട്ടങ്ങളും പ്രത്യേക വേഷവിധാനങ്ങളോടു കൂടിയ "പ്യൂണും", മുന്നോടിയായി ഓടുന്ന അവന്റെ കൈയിൽ 'ഡീക്കൻ പി. റ്റി. ഗീവറുഗീസ് എം. എ.' എന്നു വെള്ള ചായത്തിലുള്ള എഴുത്തോടു കൂടിയ ബാഗും എല്ലാം ഉദ്ദേശിച്ചവിധം എല്ലാവരുടെയും ശ്രദ്ധയെ ആകർഷിച്ചു. മാമ്മൻ മാപ്പിളയെ പിൻതള്ളി മുന്നേറി എങ്കിലും അതു വഴി തന്നെ ഉണ്ടായ അപകർഷ ഭയത്തെ അകറ്റാൻ ഇവയൊക്കെ സഹായിച്ചിരിക്കാം.ബഥനി ആശ്രമാദ്ധ്യക്ഷനും "സാധു"ക്കളിൽ മുമ്പനും ആയിരുന്നപ്പോൾ സ്വീകരിച്ച തനി കാഷായവസ്ത്രവും, കോവർ കഴുതാവാഹനവും, ആഹാരം കഴിക്കുന്നതിനു ഉപയോഗിച്ച മൺചട്ടിയും അതിനു യോജിച്ച ഇതര ചിട്ടകളും "സാധുത്വം" വിഴിഞ്ഞ് ഒഴുകുന്നവ തന്നെ ആയിരുന്നു. 'പ്രിൻസിപ്പൽ' ആയിരുന്ന കാലത്തെ സംഭാഷണവും സ്വരവും പാടെ മാറി. സാത്വികനു ചേർന്ന പതിഞ്ഞ മൃദുലമായ സ്വരം സ്വായത്തമാക്കി. 'ബഥനിയുടെ മെത്രാപ്പോലീത്താ' ആയി അഭിഷേകം സ്വീകരിച്ചിട്ടും കഴുത്തിലെ മരക്കുരിശു സ്വർണ്ണക്കുരിശായി മാറിയില്ല. ഇതര കെട്ടുപാടുകളും ചട്ടവട്ടങ്ങളും അങ്ങനെ തുടർന്നു.

റോമാസഭയിലെ ആർച്ചുബിഷപ്പു പദം പ്രാപിച്ചിട്ടും ബഥനിയുടെ 'സുപ്പീരിയർ' സ്ഥാനത്തു തുടർന്നു എങ്കിലും കഴുത്തിലെ മരക്കുരിശും മറ്റും അപ്രത്യക്ഷമായി. ആർച്ചുബിഷപ്പിന്റെ 'അരമന'യിലും അവിടുത്തെ ചുറ്റുപാടിലും അതിനനുസരണമായ മാറ്റങ്ങൾ സംഭവിച്ചു. മഹർഷി എങ്കിലും അതോടൊപ്പം രാജകീയത്വവും-എല്ലാറ്റിലും രാജകീയാചാര്യത്വത്തിന്റെ പ്രതിച്ഛായ കാണായി.

## കടപ്പാട് – ആർച്ചുബിഷപ്പിന്റെ കാഴ്ചപ്പാടിൽ

സ്വസമുദായത്തോടു എന്തൊ അല്പമൊരു കടപ്പാട് ഉണ്ടായിരുന്നു എന്ന് മാർ ഈവാനിയോസിനും "സംശയം" ഉണ്ടായിരുന്നു എന്നു *ഗിരിദീപ*ത്തിൽ കാണാം. നാം ഒരു വിദ്യാർത്ഥി ആയിരുന്ന കാലത്ത് നമ്മുടെ വിദ്യാഭ്യാസത്തിലേയ്ക്കായി പ്രോത്സാഹനാർത്ഥം പല തവണകളിലായി സ്വസമുദായം നൽകിയ 1844 രൂപയ്ക്കു പകരം, സമുദായത്തിന്റേതായ എം. ഡി. സെമിനാരിക്കു കൃതജ്ഞതാപൂർവ്വം 3300 രൂപാ നാം കൊടുത്തു കഴിഞ്ഞിരുന്നുവെങ്കിലും അതോടുകൂടി നമുക്കു സെമിനാരിയോടുള്ള കടമ അവസാനിച്ചിട്ടില്ലെന്നു തോന്നിയതിനാൽ ഉത്തരോത്തരമായ അതിന്റെ അഭിവൃദ്ധിയെ ലാക്കാക്കി നാം പലതും പിന്നെയും ചെയ്തുകൊണ്ടിരിക്കുകയായിരുന്നു" (*ഗിരിദീപം*, പേജ് 67).

ആ 'പലതും' എന്താണെന്നു വ്യക്തമാക്കിയില്ല. നമുക്ക് അറിഞ്ഞുകൂടാ. ആഗ്രഹം അല്ലെങ്കിൽ ഉദ്ദേശം പ്രവൃത്തിക്കു തുല്യമായി സ്വീകരിക്കുകയാണോ വേണ്ടത്? കടപ്പാടും മലങ്കര സമുദായത്തോടല്ല, എം. ഡി. സെമി

നാരിയോടാണത്രെ. സ്വസമുദായം പല തവണകളിലായി 1844 രൂപ.... പ്രോത്സാഹനാർത്ഥം 'നൽകി'യതിനു എം. ഡി. സെമിനാരിയെ ഉത്തമർണ്ണനാക്കുന്നതിന്റെ രഹസ്യം എന്താണ്? റോമാസഭയിലെ ഒരു ആർച്ചുബിഷപ്പ് മലങ്കരസഭയുടെ അധമർണ്ണൻ ആകുന്നത് മഹാ കുറച്ചിലാകുമെന്നു വെച്ചായിരിക്കുമോ എം. ഡി. സെമിനാരിയെ ഇടയിൽ കടത്തിയത്. ആർക്കറിയാം. ഏതായാലും 4 + 3 = 7 എന്നു കണക്കു കൂട്ടുന്ന തരത്തിൽ രൂ. 1844 ന്, രൂ. 3300 കൊടുത്തു കടവും ബാദ്ധ്യതയും എല്ലാം ഒറ്റയടിക്കു തീർത്തു എന്നു മാർ ഈവാനിയോസ് യഥാർത്ഥത്തിൽ വിശ്വസിച്ചു എന്നു വിശ്വസിക്കാൻ കഴിയുന്നില്ല.

## കടപ്പാട് - ഫാ. ഗീവറുഗീസിന്റെ കാഴ്ചപ്പാട്

മലങ്കര സമുദായത്തോടും മാർ ദീവന്നാസ്യോസിനോടും തനിക്ക് വളരെ അധികം കടപ്പാടുണ്ടെന്നായിരുന്നു ആർച്ചുബിഷപ്പായിത്തീർന്ന ഫാ. ഗീവറുഗീസ് വിശ്വസിച്ചിരുന്നതെന്ന് സെറാമ്പൂരിൽ നിന്ന് 1917 നവംബർ 25-ാം തീയതി അദ്ദേഹം മാർ ദീവന്നാസ്യോസിനു അയച്ച കത്തു തെളിയിക്കുന്നു. ദീർഘമായ ആ കത്തിൽനിന്ന് ചില ഭാഗങ്ങളുടെ സംക്ഷേപം താഴെ ചേർക്കുന്നു. ഇതുപോലുള്ള കത്തുകൾ വേറെയും ഉണ്ട്.

Most beloved father.... തിരുമനസ്സുകൊണ്ട് ഒരു വിത്ത് വിതച്ചു. അത് ഞാൻ ആണ്. വിത്ത് നൂറുമേനി ഫലം കൊടുക്കണമെന്ന് വരുകിൽ എന്താണ് വേണ്ടത് എന്ന് ഞാൻ പറയണമെന്നില്ലല്ലോ. അങ്ങിനെ നൂറ് മേനി ഫലം കൊടുത്ത് ദൈവത്തെ മഹത്വപ്പെടുത്തത്തക്കവിധത്തിൽ ഒരു സ്ഥാപനമായി ബഥനിയെ ആക്കിത്തീർക്കണം. ഈ കാര്യത്തിൽ യാതൊരു തൻകാര്യബുദ്ധിയും ഇല്ല. ലവലേശമെങ്കിലും selfishness കൂടാതെയാണ് ഈ ശ്രമം ചെയ്യുന്നത്. തിരുമനസ്സിലെ ചിറകിൻകീഴിൽ ഈ കാര്യങ്ങളിൽ പ്രധാനമായി ശ്രമിക്കുന്നത് ഞാൻ ആണല്ലോ. എനിക്ക് ബഥാനിയായിൽ ഏതെങ്കിലും അധികാരമോ വലിപ്പമോ ഉണ്ടാകാൻ പോലും കഴിവില്ലാത്ത സ്ഥിതിയിൽ അതിന്റെ നിയമവും നടത്തിപ്പും ആയിരിക്കണമെന്നാണ് ഞാൻ ആലോചിക്കുന്നതും ആഗ്രഹിക്കുന്നതും.... ബഥാനിയായെപ്പറ്റി തിരുമനസ്സുകൊണ്ട് നന്നായി ആലോചിച്ച് വേണ്ടതുപോലെ നടത്തിക്കണമെന്നുള്ള അപേക്ഷയാണ് എനിക്കുള്ളത്.... ഇതെല്ലാം ദൈവത്തിന്റെ മഹത്വത്തിനും സഭയുടെ ഐശ്വര്യത്തിനും വഴിയാക്കാനുള്ള യഥാർത്ഥ ആഗ്രഹം കൊണ്ടും, selfish ആയിട്ടുള്ള യാതൊരു ഉദ്ദേശ്യവും കൂടാതെയും തിരുമനസ്സിലെ നിഷ്കളങ്കമായ തൃപ്തിയും അനുഗ്രഹവും ഉണ്ടെന്നും എപ്പോഴും ഉണ്ടായിരിക്കുമെന്നുമുള്ള ഉത്തമ വിശ്വാസത്തിലും ധൈര്യത്തിലുമാണ്.... ഈ നിലയിലല്ലാതെ എനിക്ക് യാതൊരു ആഗ്രഹവും ഇല്ലാ എന്ന് തിരുമനസ്സുകൊണ്ട് നന്നായി ധൈര്യപ്പെട്ടുകൊള്ളണം.

എത്ര ബുദ്ധിമുട്ടിയാലും നമ്മുടെ നാട്ടിൽ നിന്നുള്ള പണമല്ലാതെ വെളിക്കു നിന്ന് ആരുടെയും ഒരു കാശു പോലും വാങ്ങരുത് എന്നാണ് ആഗ്രഹം. മട്ടയ്ക്കൽ ശെമ്മാശ്ശനും ഞാനും ഇതിലേയ്ക്ക് പൂർണ്ണമായി തിരിഞ്ഞിരിക്കയാണെന്ന് തിരുമനസ്സിലേയ്ക്കറിയാമല്ലോ. മാവേലിക്കര പള്ളിയിൽ എനിക്കുള്ള സർവ അവകാശങ്ങളും വരുമാനങ്ങളും ഉപേക്ഷിച്ചിരിക്കുന്നതായി മാവേലിക്കര പള്ളിക്കാർക്കും അച്ചന്മാർക്കും എഴുതി അയയ്ക്കണമെന്നാഗ്രഹിക്കു

ന്നു. ഇതിലേയ്ക്ക് എന്റെ വീട്ടുകാരോട് ഞാൻ പറഞ്ഞ് സമാധാനപ്പെടുത്തിയിട്ടുണ്ട്. ഇങ്ങനെ ചെയ്യുന്നതിന് തിരുമനസ്സിലെ അനുവാദം അപേക്ഷിച്ചുകൊള്ളുന്നു.... പുറജാതികളുടെ ഇടയിൽ ദൈവവേലയ്ക്കു പുറപ്പെടുന്നതിന് ദയറാക്കാരായിത്തീരണമെന്നും അതിന് വേണ്ട വേലകളും ഒരുക്കവുമാണ് ബഥാനിയായിൽ നടക്കേണ്ടത് എന്നും ആഗ്രഹിക്കുന്ന എനിക്കും മട്ടക്കൽ ശെമ്മാശ്ശനും അതിന് തക്ക എന്തെങ്കിലും വേഷവും കൂടെ കല്പിച്ചു തന്നാൽ കൊള്ളാമെന്നപേക്ഷയുണ്ട്.... ഒരു വേഷം നല്ലതായി തോന്നുന്നുണ്ട്....... നമ്മുടെ അച്ചന്മാർ ഉപയോഗിക്കുന്നതരം കറുത്ത കുപ്പായത്തിന്റെ വെട്ടുപോലെ വെട്ടി വെള്ള തുണി കൊണ്ട് തയിച്ചതും കാവി മുക്കിയതുമായ കുപ്പായം ആണ്. ധൃതിയോ നിർബന്ധമോ ഇല്ല. തിരുമുമ്പാകെ ബോധിപ്പാൻ എഴുതിക്കൊള്ളുന്നത് (റീത്തു പ്രസ്ഥാന രഹസ്യങ്ങൾ, പേജ് 131–134).

### കടം കൊടുത്തയാളിന്റെ ദൃഷ്ടിയിൽ

ഈവാനിയോസിനു മലങ്കര സമുദായത്തോട് ഉണ്ടായിരുന്ന കടപ്പാടിനെപ്പറ്റി, അദ്ദേഹത്തെ പുത്രനിർവിശേഷം സ്നേഹിക്കുകയും സഹായിക്കുകയും ചെയ്ത മാർ ദീവന്നാസ്യോസ് "കുന്നംകുളം കേസിൽ" കൊടുത്ത മൊഴിയിൽ നിന്നു ചിലത് ഉദ്ധരിക്കുന്നു. 1091 ഇടവം 12–ാം തീയതി:– "പി. റ്റി. ഗീവറുഗീസു കത്തനാർ മട്രിക്കുലേഷൻ വരെ പഠിച്ചത് മാവേലിക്കര ഒരു സ്കൂളിലും കോട്ടയം എം. ഡി. സെമിനാരിയിലും ആയിരുന്നു. ഞാൻ അയാളെ സുറിയാനി പഠിപ്പിച്ചിട്ടുണ്ട്. ഞാൻ പ്രിൻസിപ്പാളായി എം. ഡി. സെമിനാരിയിൽ താമസിക്കുമ്പോൾ ടിയാനും അവിടുത്തെ ബോർഡിംഗിൽ താമസിക്കുകയുണ്ടായി. ടിയാൻ എഫ്. എ. യ്ക്കു പഠിച്ചതു സി. എം. എസ്. കോളജിലാണ്. എഫ്. എ. യ്ക്കു അയാൾക്കുണ്ടായ പഠിത്തച്ചെലവ് മിക്കവാറും അയാളുടെ സ്വന്തം കൈയിൽ നിന്നും ഏതാനും എം. ഡി. സെമിനാരി വക വരുമാനത്തിൽ നിന്നും ആയിരുന്നു. ബി. എ. യ്ക്കും എം. എ. യ്ക്കും അയാൾ പഠിച്ചത് മദ്രാസിലായിരുന്നു. അതിനുള്ള പഠിത്തച്ചെലവ് എം. ഡി. സെമിനാരി വക വരുമാനത്തിൽ നിന്നായിരുന്നു. എന്നാൽ കൃത്യമായി ടി ചെലവ് അയാൾക്ക് അയച്ചു കൊടുപ്പാൻ എനിക്കു കഴിവില്ലാതെ വന്ന സമയങ്ങളിൽ അയാളുടെ സ്വന്തഭവനത്തിൽ നിന്നുകൂടെ ചിലപ്പോൾ അയാൾ പണം വരുത്തി ചെലവിടുക പതിവുണ്ടായിരുന്നു. എഫ്. എ., ബി. എ., എം. എ. പഠിത്തത്തിൽ ഏകദേശം ആയിരം ആയിരത്തഞ്ഞൂറു ഉറുപ്പിക എം. ഡി. സെമിനാരി വകയിൽ നിന്നു ചെലവിട്ടു കാണും. എം. ഡി. സെമിനാരിയിൽ നിന്നു കൊടുത്ത പണത്തിനു ഞാൻ ടിയാനോടു രസീതു വാങ്ങിയിട്ടില്ല. പണം ആവശ്യപ്പെട്ട് അയാൾ അയച്ച എഴുത്തുകൾ ഞാൻ പ്രത്യേകം സൂക്ഷിച്ചു വച്ചിട്ടില്ല. അയാളുടെ കൈയിൽ നിന്നു ഞാൻ പ്രത്യേകം പ്രമാണങ്ങൾ ഒന്നും വാങ്ങിയിട്ടില്ല" (കുന്നംകുളം കേസ് മൊഴി, പേജ് 22–28).

മാർ ദീവന്നാസ്യോസും ഗീവറുഗീസു ശെമ്മാശ്ശനുമായി ഉണ്ടായതോ നടന്നതോ ആയ ഇടപാടുകളും, അവർ തമ്മിൽ ഉണ്ടായിരുന്ന ബന്ധവും സംബന്ധിച്ച്, മാർ ദീവന്നാസ്യോസ്, കുന്നംകുളം കേസിൽ 1091 ഇടവം 18–ാം തീയതി ക്രോസ്സ് വിസ്താരത്തിൽ പറഞ്ഞു:– "ടിയാന്റെ (പി. റ്റി. ഗീവറുഗീസ് കത്ത

നാർ) ആയുസ്സും തന്റെ സകല സമ്പാദ്യവും സുറിയാനി സമുദായത്തിന്റെ ഗുണത്തിനായി ചെലവിടണമെന്നുള്ള നിഷ്ഠയോടു കൂടെ വെല ചെയ്യുന്ന ഒരാള്.... (കുന്നംകുളം കേസ് മൊഴി, പേജ് 49).

മാർ ദീവന്നാസ്യോസ്, മാർ ഈവാനിയോസിന് ഉണ്ടായിരുന്ന കടപ്പാടിനെ എങ്ങനെ വീക്ഷിച്ചിരുന്നു എന്ന് ഇത് വ്യക്തമാക്കുന്നുണ്ടല്ലോ. "ആയുസ്സും സകല സമ്പാദ്യവും" സമുദായത്തിനായി ഉഴിഞ്ഞുവച്ചു എന്ന് ദീവന്നാസ്യോസ് വിശ്വസിച്ചയാളാണ് നാലും മൂന്നും ഏഴ് എന്നു പറഞ്ഞ് പഴയതെല്ലാം അരക്ഷണം കൊണ്ട് തൂത്ത് മാച്ച് പോകാൻ ഒരുങ്ങുന്നതെന്നു കണ്ടപ്പോൾ മാർ ദീവന്നാസ്യോസിന് മനോവ്യഥ ഉണ്ടായി. താറാവിന്റെ മുട്ടയ്ക്ക് അടയിരുന്നു വിരിച്ച് കുഞ്ഞുങ്ങളെയും കൊണ്ട് പിടക്കോഴി നടക്കുന്നു. വെള്ളം കണ്ട ക്ഷണത്തിൽ താറാവിൻകുഞ്ഞുങ്ങൾ സംശയം കൂടാതെ അതിലിറങ്ങുന്നു. തള്ളക്കോഴി കരയിൽ നിന്നുകൊണ്ട് നിലവിളിക്കുകയോ മടങ്ങി വരാൻ ആജ്ഞാപിക്കുകയോ ചെയ്യുന്നു. താറാവിൻകുഞ്ഞുങ്ങൾ രസിക്കുന്നു, സുഖിക്കുന്നു. ഇതാണ് മാർ ദീവന്നാസ്യോസ്, പണിക്കർ ഗീവറുഗീസ് കശീശ്ശായ്ക്ക് 1092 മേടം 12-ാം തീയതിയും ഇടവം 3-ാം തീയതിയും അയച്ച കത്തുകളുടെ ഉള്ളടക്കം കണ്ടപ്പോൾ ഓർമ്മയിൽ വന്നത്.

ആദ്യകത്തിൽ പറയുന്നു. "... അവിടെ (സെറാമ്പൂർ) താൻ ചിലതെല്ലാം പരിഷ്ക്കരിച്ചതായും പരിഷ്ക്കാരം കൂടുതലാണെന്നും കേൾക്കുന്നു. ഇതിൽ നമുക്കു വലിയ മനോവേദന ഉണ്ട്. ... നിസ്സാരങ്ങളെന്നു താൻ ചിലതിനെക്കുറിച്ചു വിചാരിച്ചെങ്കിലും മഹാ വലിയ സാരമായിട്ടാണ് നാം അതു വിചാരിക്കുന്നത്. ഈ സമയത്ത് ഇങ്ങനെയുള്ള കാര്യങ്ങളാൽ താൻ കൂടെ വ്യസനിപ്പിക്കാതിരിക്കണമെന്നാഗ്രഹമുണ്ട്" (റീത്തു പ്രസ്ഥാന രഹസ്യങ്ങൾ, പേജ് 13-14)

ഇടവം 3 ലെ കത്തിൽ നിന്ന്:-

**മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ്**

**മെത്രാപ്പോലീത്തായിൽ നിന്നും**

നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ പണിക്കർ ഗീവർഗീസ് കശീശ്ശായ്ക്ക് വാഴ്വ്.

പ്രിയനെ. ............ അതിനാൽ ചുരുക്കിപ്പറഞ്ഞാൽ വിശ്വാസത്തിലാകട്ടെ ആചാരത്തിലാകട്ടെ വേഷത്തിലാകട്ടെ നിർദ്ദോഷങ്ങളാകട്ടെ ദോഷങ്ങളാകട്ടെ യാതൊരു പരിഷ്ക്കാരവും മേൽപട്ടക്കാരുടെ അനുമതി കൂടാതെ ആരെങ്കിലും എവിടെ എങ്കിലും ചെയ്യുന്നതായാൽ അത് നമുക്ക് സന്തോഷമായിരിക്കയില്ലെന്നു മാത്രമല്ല വേദനയും സങ്കടവും ആയിരിക്കുമെന്നും തൽക്കാലം പറഞ്ഞ് അതിനെ അവസാനിപ്പിക്കുന്നു. ....... നമുക്ക് ഒരു വിശ്വസ്തനും സത്യസ്നേഹിതനും ഉണ്ടെങ്കിൽ അത് താനാണെന്ന് നാം അറിയാത്തവനല്ല (റീത്തു പ്രസ്ഥാന രഹസ്യങ്ങൾ, പേജ് 13-14).

കീഴ്വര കത്തിന്റെ കൈഎഴുത്തു പ്രതിയിൽ തന്നെ ഉണ്ട്. മാർ ദീവന്നാസ്യോസിനെ പോലെ ഉന്നത സ്ഥാനവും ഘനവും ഗാംഭീര്യവും ഉള്ള വ്യക്തി ഇതിലധികം എഴുതാനുണ്ടോ? മോശയും യോശുവായും ദൈവത്തിന്റെ ദൂത

ന്മാരാണെന്ന് കൂടുതൽ കൂടുതൽ തെളിഞ്ഞു വന്നതോടു കൂടെ ഫറവോന്റെ നില ഏതു തരത്തിലാണ് മാറിയത്? മാർ ദീവന്നാസ്യോസ് അല്പം കുനി ഞ്ഞേക്കാമെങ്കിലും വളയുകയില്ല എന്ന് ഫാ. ഗീവറുഗീസിന് അറിയാമായി രുന്നിരിക്കണമല്ലോ. അദ്ദേഹത്തിന്റെ ഈ കത്ത് ആ അറിവ് ശരിയാണെന്ന് തെളിയിച്ചു. അദ്ദേഹത്തിന്റെ വ്യക്തിത്വം തന്റെ വ്യക്തിത്വത്തെ ഇരുട്ടിക്കള യുന്നു എന്നൊ, അദ്ദേഹവുമൊന്നിച്ചു തുടർന്നാൽ എന്നും കടക്കാരനായി കഴിയേണ്ടി വരും എന്നോ കണ്ടിട്ട് തന്റെ വ്യക്തിത്വത്തിന് ശരിയായ വളർച്ച ലഭിക്കുന്നതിനു സൗകര്യമുള്ള റോമാ സഭയിലേയ്ക്കു പോകാമെന്നു തോന്നി യിരിക്കുമോ? കടപ്പാടു തീർക്കലും വ്യക്തിത്വം സ്ഥാപിക്കലും ഒരുമിച്ചു സാധി ക്കുമെന്നു വച്ചുവോ? ആവൊ ആരറിഞ്ഞു.

### റോമാ പ്രേമം എന്ന് ആരംഭിച്ചു

ഫാ. പി. റ്റി. ഗീവറുഗീസ് ഒരു ദിവസം രാവിലെ ഉണർന്നപ്പോൾ റോമാ സഭയിൽ ചേരണമെന്നു തോന്നി. അങ്ങോട്ടു നടന്നുചെന്നു. അവർ പാശ്ചാത്യരീതിയിൽ കൈ കൊടുത്തോ, പൗരസ്ത്യ രീതിയിൽ ആലിംഗനം ചെയ്തു തോൾ മുത്തിയോ കൂട്ടത്തിൽ കൂട്ടി. ഈ വിധമാണ് റോമാസഭയു മായി പുനർഐക്യപ്പെട്ടത് എന്ന് ആരും പറയുമെന്ന് തോന്നുന്നില്ല. പറ ഞ്ഞാൽ വിശ്വസിക്കാൻ ആളുണ്ടാകയുമില്ല. എന്നാണ് റോമാ പ്രേമം അങ്കു രിച്ചതെന്ന് തീർച്ചപ്പെടുത്തുന്നതിനു ഇന്നു മാർഗ്ഗമൊന്നും കാണുന്നില്ല. മല ങ്കര മെത്രാപ്പോലീത്തായുടെ നിഴലിൽ വളർന്നു, അദ്ദേഹത്തിന്റെ പ്രഭയാൽ പ്രശോഭിതനായി സെറാംപൂർ കോളജിൽ പ്രവേശിച്ച് ഒരു 'വലിയ ആൾ' ആയതോടു കൂടിയല്ലേ ഉൽകർഷേച്ഛ മലങ്കരയുടെ അതിരുകൾ കടന്നത്. മല ങ്കരസഭയിൽ ഉറച്ചുനിന്നാൽ ഒരു കാലത്ത് അവിടെ മലങ്കര മെത്രാപ്പോലീത്താ ആകാൻ 'ഏക എം. എ. ക്കാരൻ' തെരഞ്ഞെടുക്കപ്പെടുമെന്ന് അനുമാനി ക്കാൻ അദ്ദേഹത്തിനു സാധിച്ചിരിക്കണം. 'രണ്ടത്തൊന്ന്' അംഗങ്ങൾ മാത്ര മുള്ള കാലപ്പഴക്കം കൊണ്ട് വീര്യം കുറഞ്ഞ മലങ്കരസഭയിൽ ഒരു മെത്രാനോ മെത്രാപ്പോലീത്താ തന്നെയോ ആയതുകൊണ്ട് തൃപ്തി അടങ്ങുവാൻ സാധി ക്കാത്ത അതിമോഹം അദ്ദേഹത്തെ ബാധിച്ചു എന്നു വയ്ക്കാമെന്നു തോന്നു ന്നു. ആ മോഹത്തിന് സ്വാതന്ത്ര്യമായി വളരുന്നതിന് സെറാമ്പൂരും അവിടേ യ്ക്കാകർഷിക്കപ്പെട്ടവരും ഫാ. ഗീവറുഗീസിന്റെ ആരാധകരും സ്തുതിപാഠ കരും ആയി പരിണമിച്ച നസ്രാണി യുവതീയുവാക്കന്മാരും വളംവച്ചു കൊടു ക്കുകയും ചെയ്തു. റോമാ സഭയിലേയ്ക്കു പോകുന്നത് ശരിയായ ആർഭാട ത്തോടു കൂടി ആയിരിക്കണം. അനുയായികൾ ധാരാളം ഉണ്ടാവണം എന്നു വച്ച് മലങ്കരയിൽ നിന്നു യുവതീയുവാക്കന്മാരെ ധനസഹായം ചെയ്തും മറ്റും സെറാമ്പൂരിൽ കൊണ്ടുപോയി ആരാധകവൃന്ദത്തെ സൃഷ്ടിക്കുകയാണു ചെയ്തതെന്നും വ്യാഖ്യാനിക്കാം.

### എന്ന് പുറത്തുവന്നു തുടങ്ങി

മുകളിൽ ഉദ്ധരിച്ചിട്ടുള്ള മാർ ദീവന്നാസ്യോസിന്റെ കത്തുകളിൽ നിന്നുള്ള ഭാഗങ്ങൾ സൂക്ഷിച്ചുവായിച്ചാൽ എന്തൊ തൊന്തിരവ് ഉണ്ടെന്നോ, ഉണ്ടാകാൻ പോകുന്നു എന്നൊ ദീർഘദൃഷ്ടിയുള്ള ആ കുശാഗ്രബുദ്ധി കണ്ടുപിടിച്ചു എന്നു മനസ്സിലാക്കാം. സഭയ്ക്കും സമുദായത്തിനും വേണ്ടവിധം പ്രയോജ

നപ്പെടുത്താൻ കൊള്ളാവുന്ന ഒരു വൈദികനാണെങ്കിലും മുറുക്കിപ്പിടിച്ചാൽ കയറു പൊട്ടിച്ചു ചാടിപ്പോയേക്കാം എന്നു സംശയിച്ചല്ലേ, കത്തിൽ കാണുംവിധം അയച്ചു പിടിച്ചത്? പ്രൊട്ടസ്റ്റന്റ് ഉപദേശങ്ങളോടു അവജ്ഞ യും, കാതോലിക ('റോമൻ കത്തോലിക്കാ' അല്ല) ഉപദേശങ്ങളോടു ബഹു മതിയും ഉള്ളവനാണ് താൻ എന്നു കോട്ടയത്തു താമസിക്കുമ്പോൾ വ്യക്ത മാക്കിക്കൊണ്ടിരുന്ന അദ്ദേഹം സംശയലേശം കൂടാതെ പ്രൊട്ടസ്റ്റന്റുകാരുടെ വക സെറാമ്പൂർ കോളജിൽ ജോലി സ്വീകരിച്ചത് ഇതിനു തെളിവാണ്. റോമാ മതോപദേശങ്ങളുടെ മാഹാത്മ്യം അറിയുകയും, ആ സഭയിൽ ചേർന്നെങ്കിൽ മാത്രമേ രക്ഷയുള്ളു എന്നു മനസ്സിലാക്കുകയും ചെയ്ത ഉടനെ "പുന രൈക്യം" പ്രാപിച്ചു എന്ന് അദ്ദേഹം തന്നെ പറഞ്ഞില്ല. നേരെ മറിച്ച് രക്ഷ യ്ക്കല്ല പൂർത്തീകരണത്തിനാണ് റോമായിൽ ചേർന്നതെന്ന് പറഞ്ഞ വിവരം ഇതിനു മുമ്പ് രേഖപ്പെടുത്തിയിട്ടുണ്ടല്ലോ. മാർ ഈവാനിയോസിൽ – ഫാ. പി. റ്റി. ഗീവറുഗീസിൽ – റോമാ പ്രേമം എന്ന് ഉദിച്ചു എന്ന്, അല്ലെങ്കിൽ മറ്റു ള്ളവർ ആ കഥ എങ്ങിനെ അറിഞ്ഞു, പ്രതികരണം എന്തായിരുന്നു എന്നു നോക്കാം.

### ഈവാനിയോസും പറഞ്ഞു

മാർ ഈവാനിയോസിനെ മേടം 19-ാം തീയതി (1925 മേയ് 1) നിരണത്തു പള്ളിയിൽ വച്ച് രണ്ടാമത്തെ കാതോലിക്കോസ്, കരോട്ടുവീട്ടിൽ മാർ ഈവാ നിയോസ്, മാർ ഗ്രീഗോറിയോസ് (പിന്നീട് മൂന്നാം കാതോലിക്കോസ്) ഇവർ ഉൾപ്പെട്ട സുന്നഹദോസാണ് മെത്രാനായി അഭിഷേകം ചെയ്തത്. മാർ പീല ക്സീനോസ് മെത്രാനായിരിക്കവെ, അദ്ദേഹത്തെ കാതോലിക്കോസായി ഉയർത്തുന്നതിന് ആലോചന നടന്നുകൊണ്ടിരിക്കുമ്പോൾ ഫാ. ഗീവറുഗീസ് ഏതോ ചില ചരടുവലികൾ നടത്തി കാതോലിക്കോസു സ്ഥാനത്തു കേറാൻ നോക്കി എന്നും, അതിൽ വിജയിക്കാതെ വന്നതിൽ കുണ്ഠിതം ഉണ്ടായി എന്നും പൊതുവെ ധാരണയോ വിശ്വാസമൊ ഉണ്ട്. ഫാ. പാറേട്ടിന്റെ 1100 കന്നി മാസം 29-ാം തീയതിയിലെ ഡയറിയിൽ 'കാതോലിക്കാസ്ഥാനം ഫാ. ഗീവറുഗീസിനു സ്വീകരിക്കാൻ പല കാരണങ്ങൾ കൊണ്ട് യാതൊരു നിവൃ ത്തിയുമില്ലെന്നു വല്യമെത്രാച്ചന്റെ പേർക്ക് എഴുതി' എന്നു കാണുന്നുണ്ട്. തിരുവല്ലാ ബഥനിയിൽ അന്നു രാത്രി താമസിച്ചു എന്ന് ഡയറിയിൽ കാണു ന്നു. അപ്പോൾ കത്ത് കാണുകയോ, കത്ത് അയച്ചു എന്ന് മാർ ഈവാനി യോസ് ധരിപ്പിക്കുകയോ ചെയ്തു എന്ന് അനുമാനിക്കാം. മാർ ഈവാനി യോസ് കാതോലിക്കാ സ്ഥാനം മോഹിച്ചിരുന്നു. കിട്ടാത്തതുകൊണ്ടാണ് റോമായിൽ പോയതെന്നുള്ള സംശയം പരിഹരിക്കാൻ ഇതുകൊണ്ട് സാധി ക്കുമോ? വേണ്ടാ എന്നു പറഞ്ഞിട്ട് കൈ നീട്ടുക വളരെ അസാധാരണമല്ല ല്ലോ. കാതോലിക്കോസ് പദവി ലഭിക്കാഞ്ഞതിനാലോ എന്തൊ മെത്രാൻ സ്ഥാനത്തു പ്രവേശിച്ചു രണ്ടര മാസമായപ്പോൾ – 1925 ജൂലായ് 17-ാം തീയതി – അന്ത്യോഖ്യായിലെ റോമാ പാത്രിയർക്കീസായ റഹമാനിക്ക് മാർ ഈവാ നിയോസിന്റെ സെക്രട്ടറി എന്ന നിലയിൽ യാക്കോബു കശ്ശീശാ ഒരു കത്ത യച്ചു (*ആർച്ചുബിഷപ്പ് മാർ ഈവാനിയോസ്*, പേജ് 277-278).റോമായിൽ ചേരു ന്നതിന് ഒരുക്കമാണെന്ന് കാണിച്ചു വില പേശുന്ന ആ കത്ത്, കാതോലിക്കാ

സ്ഥാനം കിട്ടാതെ വന്നതുകൊണ്ടാണ് റോമായിൽ ചേർന്നതെന്നുള്ള സംശ യത്തിനു ശക്തി വർദ്ധിപ്പിക്കുന്നു. മാർ ഈവാനിയോസ് മെത്രാനായി വാഴി ക്കപ്പെട്ട ദിവസം, സ്ഥാനം ലഭിച്ചശേഷം ചെയ്ത പ്രസംഗത്തിൽ കേരളത്തിലെ ക്രിസ്ത്യാനികൾ എല്ലാവരും പഴയകാലത്തു ഒരു സഭയായിരുന്നതു പ്രകാരം വീണ്ടും പുനരൈക്യം പ്രാപിച്ചു വീണ്ടും ഒരു സഭയും ഒരു ഇടയനും ആയി ത്തീരണമെന്നു തുറന്നു പ്രസ്താവിച്ചു. അന്ന് അത് ആർക്കും കലശ്ശലായ സംശയത്തിനിടയാക്കിയില്ല എന്നു തോന്നുന്നു. ഇന്നു പുറകോട്ടു നോക്കു മ്പോൾ "പുനരൈക്യം" എന്ന പദം തന്നെ തെളിവായി ചൂണ്ടിക്കാണിച്ചു പോകും. മാർ ഈവാനിയോസ്, മെത്രാൻ എന്ന നിലയിൽ ചെയ്ത ആദ്യപ്ര സംഗം ബഥനി മാസികയിൽ ചേർക്കുകയും അതിൽനിന്നു എടുത്ത് ഒരു ചെറുപുസ്തകമായി പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. അതിൽനിന്നു ചിലത് താഴെ ചേർക്കുന്നതാണ്. ബഥനി മെത്രാന്റെ അരമന ബഥനിയിലെ കുടിലാ ണെന്നും, മരം കൊണ്ടുള്ള അംശവടിയും കുരിശും സ്ലീബായും അനുയോ ജ്യമാണെന്നും, ആഹാരം കഴിക്കുന്നതിനു പഴയ മൺചട്ടി തന്നെ മതി എന്നും പ്രസംഗത്തിൽ ഉണ്ടെങ്കിലും, അവ എല്ലാം മാറുന്നതിനൊ മാറ്റുന്നതിനോ വളരെക്കാലം വേണ്ടിവന്നില്ല.

"..... എനിക്ക് എട്ടൊ പത്തോ വയസ്സുള്ളപ്പോൾ സന്യാസ നിഷ്ഠയോടു കൂടി ജീവിതം നയിക്കണമെന്നുള്ള ആഗ്രഹം മനസ്സിൽ ഉദിച്ചതാണ്.... ഞാൻ സ്നേഹദൂതനായ വി. അപ്പോസ്തലന്റെ (യോഹന്നാൻ - ഈവാനിയോസ്) പേരു സ്വീകരിച്ചിരിക്കുന്നു.... എന്നെ ഇൻഡ്യയിൽ ബഥനിയുടെ എപ്പിസ്ക്കോ പ്പായായി അഭിഷേകം ചെയ്തിരിക്കുന്നു. ബഥനി ഇൻഡ്യയിൽ എവിടെയും വ്യാപിക്കത്തക്ക ഒരു സന്യാസാശ്രമമാണ്.... ബഥനി മെത്രാൻ സന്യാസാശ്ര മത്തിലെ എപ്പിസ്കോപ്പായാണ്.... ഓരോരുത്തർക്കുമുള്ള അന്തസ്സിനെയും അഭിമാനത്തെയും ഔദ്യോഗിക മഹിമയെയും മറ്റും പുലർത്താൻ ബാഹ്യ ങ്ങളായ ചിഹ്നങ്ങളെയും ആഡംബരങ്ങളെയും അവലംബിക്കുന്ന പതിവ് പരി ഷ്കൃത സമുദായങ്ങളിൽ എവിടെയും കാണുന്നുണ്ട്.... കാതോലിക്കാബാ വായും മെത്രാപ്പോലീത്തന്മാരും നമ്മുടെ സമുദായത്തിന്റെ ആത്മാഭിമാനം മൂർത്തീകരിച്ചിരിക്കുന്ന രാജർഷികളാണ്. രാജത്വമുള്ള മഹർഷികൾ ജനസ മുദായത്തിന്റെ അഭിമാനവും അന്തസ്സും പരിരക്ഷിക്കത്തക്കവിധത്തിൽ വേണ്ട ആഡംബരങ്ങളോടും പ്രാഭവത്തോടും മഹിമാസൂചകമായ ബാഹ്യചിഹ്നങ്ങ ളോടും കൂടി സമുദായ നേതൃത്വം വഹിച്ചു ജീവിക്കേണ്ടവരാണ്.... ബഥനി യുടെ എപ്പിസ്കോപ്പാ രാജർഷിത്വമുള്ള ദേഹമല്ല, പൂർവ്വകാലത്ത് ക്രിസ്തീ യസഭയിൽ വനാന്തരങ്ങളിൽ താമസിച്ചുകൊണ്ട്, ദാരിദ്ര്യം ധനമായി ഗണി ച്ചിരുന്ന സന്യാസിശ്രേഷ്ഠന്മാരുടെ പിന്നടിയിൽ നടപ്പാൻ ആഗ്രഹിക്കുന്ന ഒരാളാണ് ബഥനി മെത്രാൻ.... പൂർവ്വികസഭയിൽ വനാന്തരങ്ങളിൽ ആശ്രമ വാസം ചെയ്തിട്ടുള്ള സന്യാസിമാരും, അങ്ങിനെയുള്ള ആശ്രമത്തിലെ അദ്ധ്യ ക്ഷന്മാരായ മേല്പട്ടക്കാരും ഏകദേശം ഈ വിധമുള്ള (ബഥനി ആശ്രമത്തി ലേതു പോലെ) ജീവിതാദർശങ്ങൾ സ്വീകരിച്ചവരായിരുന്നു.... ബഥനി മെത്രാനു സമുചിതമായ വാസസ്ഥലം ബഥനി ആശ്രമത്തിലെ കുടിൽ ആകു ന്നു. ബഥനി മെത്രാന് മരംകൊണ്ടുള്ള അംശവടിയും മരക്കുരിശും സ്ലീബായും

അനുയോജ്യമാണ്.... ആഹാരം കഴിക്കുന്നതിനുപയോഗിക്കുന്ന മൺചട്ടി മാറ്റേണ്ട ആവശ്യം ബഥനി മെത്രാനില്ല...."

"പുനരൈക്യ"ത്തിന്റെ സുവിശേഷമാണ് 1100 മേടം 18-ാം തീയതി നിരണത്തു പള്ളിയിൽ പ്രഖ്യാപിച്ചതെന്ന്, റോമാ മതത്തിൽ ചേർന്നുകഴിഞ്ഞ് അദ്ദേഹമൊ അനുയായികളൊ കൊട്ടിഘോഷിച്ചു. അന്നു പൊതുവെ ആർക്കും അങ്ങിനെ ഒരു സംശയം ഉണ്ടായി എന്നു തോന്നുന്നില്ല. എല്ലാവരുടെയും കണ്ണിലുണ്ണിയായ "എം. എ. അച്ചൻ", സെറാമ്പൂരിൽ വളരെ ആദായവും നല്ല ഉയർന്ന നിലയും ഉണ്ടായിരുന്നത് ദൂരെത്തെറിഞ്ഞ് കാവി വസ്ത്രവും മരക്കുരിശും ചട്ടിയിൽ കഞ്ഞിയും ആയി മലമുകളിൽ മുനി ആയി കഴിയുവാൻ തയ്യാറായ ബഥനിയിലെ ആബൊ ഗീവറുഗീസ് അങ്ങിനെ ചെയ്യുമെന്ന് ഓർക്കാൻ തന്നെ ആർക്കും കഴിഞ്ഞില്ല. കുശാഗ്രബുദ്ധി ആയിരുന്ന മാർ ദീവന്നാസ്യോസിന് എന്തൊക്കെയോ സംശയം തോന്നിത്തുടങ്ങിയിരുന്നു എന്ന്, ഈ അദ്ധ്യായത്തിൽ എടുത്തുചേർത്തിട്ടുള്ള കത്തുകളിൽ നിന്നു മനസ്സിലാക്കാം. എന്നാലും 'ആയുസ്സും തന്റെ സകല സമ്പാദ്യവും സുറിയാനി സമുദായത്തിന്റെ ഗുണത്തിനു വേണ്ടി ചെലവിടണമെന്നു നിഷ്ഠയോടു കൂടെ വേല ചെയ്യുന്നു....' പണിക്കരു കത്തനാർ എന്നു മാർ ദീവന്നാസ്യോസു വിശേഷിപ്പിച്ച ആൾ ഈ വിധം ഒറ്റുകൊടുക്കുമെന്ന് അദ്ദേഹം വിചാരിച്ചിരിക്കയില്ല. അതുകൊണ്ട് മാർ ഈവാനിയോസിന്റെ കാലുമാറ്റം അദ്ദേഹത്തിൽ ആഘാതമുളവാക്കുകതന്നെ ചെയ്തു.

### ഫാദർ പാറേട്ടിന്റെ ഡയറി

മാർ ഗീവറുഗീസ് ദീവന്നാസ്യോസിനോടും മാർ ഈവാനിയോസിന്റെ സെറാമ്പൂർ ജീവിതകാലത്തിന്റെ ഒരു മടങ്ങിലും ബഥനി ആശ്രമം ആരംഭിച്ച് ആബൊ ഗീവറുഗീസ് ആയി ഈ നാട്ടിൽ കഴിച്ച കാലങ്ങളിലും അദ്ദേഹത്തോടും, വളരെ അടുത്തു പെരുമാറി വന്നയാളാണ് ഫാദർ പാറേട്ട് - ഇന്നത്തെ മാർ ഈവാനിയോസ്. ആ രണ്ടു മഹാരഥന്മാരും ചെറുപ്പക്കാരനായ പാറേട്ടച്ചനോട് വളരെ രഹസ്യവും വളരെ പ്രാധാന്യമുള്ളതും ആയ കാര്യങ്ങളെപ്പറ്റി ആലോചിക്കാറുമുണ്ടായിരുന്നു. ഫാദർ പാറേട്ട് 1083 -ൽ വിശുദ്ധ നാടു സന്ദർശിച്ച കാലത്തു "ഡയറി" എഴുത്തു പതിവാക്കി. ആദ്യകാലത്തേതു കുറെ ചിതൽ പിടിച്ചു നഷ്ടപ്പെട്ടു. 1100 മുതൽക്കുള്ളവ ഒന്നു പരിശോധിച്ചു നോക്കിയപ്പോൾ ബഥനി മെത്രാൻ റോമായിലേയ്ക്കു പോകുന്നതിനുണ്ടായ സാഹചര്യങ്ങളും പ്രേരണകളും, മറ്റുള്ളവരെ ആകർഷിക്കുന്നതിനായി അദ്ദേഹം സ്വീകരിച്ച രീതികളും സംബന്ധിച്ചു ചില സൂചനകൾ കണ്ടുകിട്ടി. പത്തുപന്ത്രണ്ടു ച. ഇഞ്ച് മാത്രം വലിപ്പമുള്ള ഓരോ പേജിലാണ് ഓരോ ദിവസത്തെയും സംഭവങ്ങളും ചിന്തകളും പ്രവർത്തനങ്ങളും രേഖപ്പെടുത്തിയിരിക്കുന്നത്. വിശദവിവരങ്ങൾ ഒന്നുമെ ഇല്ല. കൂടുതൽ വിവരങ്ങൾ വല്ലതും കിട്ടാൻ മാർഗ്ഗമുണ്ടോ എന്ന് അദ്ദേഹത്തോട് ആരാഞ്ഞു. നാല്പതു നീണ്ട വർഷങ്ങളോളം മുമ്പു നടന്ന കാര്യങ്ങളല്ലെ. കൂടുതൽ വിവരങ്ങൾ തരാൻ കഴിഞ്ഞില്ല.

ആർച്ചുബിഷപ്പ് ഈവാനിയോസ് മരിച്ചതിന് ഏതാനും വർഷങ്ങൾക്കു മുമ്പ് എഴുതിവച്ചിരുന്ന "ആത്മകഥാകഥന"ത്തിൽ നിന്നാണെന്നു പറഞ്ഞ്

(*ആർച്ചുബിഷപ്പ് ഈവാനിയോസ്*, പേജ് 262) "ആർച്ചുബിഷപ്പ് ഈവാനിയോസ്" എന്ന ജീവചരിത്രഗ്രന്ഥത്തിൽ പല വിവരങ്ങളും കൊടുത്തിട്ടുണ്ട്. മരിച്ചയാൾ മടങ്ങിവന്ന് 'ആത്മകഥാകഥനം' എഴുതിയിരുന്നു എന്നോ ഇല്ലെന്നൊ വാദിക്കുമെന്ന് ഭയപ്പെടാനില്ല. സാഹിത്യലോകത്തു കള്ളപ്പണം പ്രചരിപ്പിക്കുന്നതിന് ഏറ്റം പറ്റിയ ഒരു മാർഗ്ഗമാണിത്. ഈവാനിയോസിന്റെ കൈപ്പടയിൽ എഴുതിയതായിരുന്നു എങ്കിൽ വിലപ്പോകുമായിരുന്നു. അതു പോകട്ടെ, 'കഥന'ക്കഥയിൽ മാർ ഈവാനിയോസും ഒന്നിച്ച് വാകത്താനത്തു ചെന്ന് കാതോലിക്കോസിനെ കണ്ട് റോമായുമായി യോജിക്കുന്നതിനു ആലോചന നടത്തിയപ്പോൾ ഫാദർ മാത്യൂസ് പാറേട്ടും ഉണ്ടായിരുന്നു എന്നു പറഞ്ഞിട്ടുണ്ട്. ഇന്നു മാത്യൂസ് മാർ ഈവാനിയോസായി ജീവനോടിരിക്കുന്ന ആ ഫാദർ പാറേട്ടിന്റെ ഡയറിയിൽ നിന്നു കിട്ടിയ വിവരങ്ങൾ പ്രയോജനപ്പെടുത്താൻ ശ്രമിക്കുകയാണ്.

### ബഥനിപ്പള്ളികൾ

1100 തുലാം 10-ാം തീയതിയിലെ ഡയറിക്കുറിപ്പിൽ കാണുന്നു ".... വട്ടിപ്പണക്കേസു പുനരു കൊടുക്കാൻ തീരുമാനിച്ചു. ആവശ്യപ്പെട്ടാൽ പള്ളി വയ്ക്കാൻ തക്കവിധം എല്ലാ സ്ഥലങ്ങളിലും ബഥനി വകയായി സ്ഥലങ്ങൾ വാങ്ങിച്ചിടണമെന്നാണ് വല്യ തിരുമേനിയുടെ അഭിപ്രായം. ..." അയ്യങ്കാരുടെ വിധി വഴി സർവാധിപത്യം സമ്പാദിച്ച അന്ത്യോഖ്യരുടെ അടിമയായി കഴിയുന്നതിൽ നന്ന്, പൂർവ്വന്മാർ തേടിവച്ച സമുദായ സ്വത്തുക്കളും പള്ളികളും അവരുടെ ഭൗതികാവശിഷ്ടങ്ങൾ ഉള്ള ശവക്കോട്ടകളും ഉപേക്ഷിച്ചു പോകുന്നതാണെന്നുള്ള മാർ ദീവന്നാസ്യോസിന്റെ ദൃഢനിശ്ചയത്തെ ഈ കുറിപ്പ് വിളിച്ചറിയിക്കുന്നു. 'വറചട്ടിയിൽ നിന്ന് അടുപ്പിലേയ്ക്ക്' എന്ന വിധമുള്ള ഒരു വിന വിളിച്ചു വരുത്തുകയാണ് താൻ ചെയ്യുന്നതെന്ന് അദ്ദേഹം അപ്പോൾ സംശയിച്ചില്ല. 'ദിനംപ്രതിയുള്ള അപ്പം' പോലും ബഥനിക്കു കിട്ടിക്കൊണ്ടിരുന്നത് സംഭാവനകൾ വഴി ആയിരുന്നു. എങ്കിലും ബഥനിപ്പള്ളികൾ നാടിന്റെ നാനാഭാഗങ്ങളിലും ഉണ്ടായി. ബഥനിക്കാരുടെ പ്രചരണമൊ സ്വാധീനമൊ കൊണ്ടാണ് അവ ഉണ്ടായതെന്നു മാർ ഈവാനിയോസു പോലും വിശ്വസിച്ചു കാണുമെന്നു തോന്നുന്നില്ല - അദ്ദേഹം അങ്ങിനെ ഒരു അവകാശവാദം പുറപ്പെടുവിച്ചില്ല എന്നല്ല - ബഥനിപ്പള്ളികൾ ഉണ്ടായി. ജനങ്ങളെ മലങ്കരസഭയിൽ നിന്നു റോമാ സഭയിലേയ്ക്കു കടത്തുന്നതിനു ഗൂഢാലോചന നടത്തുന്ന 'സെല്ലു'കളായി അവയെ ക്രമശ്ശഃ രൂപാന്തരപ്പെടുത്തുകയും ചെയ്തു. അസാധാരണ ബുദ്ധിമതി ആയിരുന്ന മാർ ദീവന്നാസ്യോസിന് അവിടെയും 'നോട്ടപ്പിശക്' പറ്റി എന്നു വയ്ക്കാം. പക്ഷേ എല്ലാം അറിയുന്ന സർവശക്തൻ അതു പരിഹരിച്ചു. റോമായിലേയ്ക്കു പോകുന്നതിനുള്ള ഒരുക്കങ്ങളും വിലപേശലും നടത്തിയ കാലത്ത് ബഥനിപ്പള്ളികളെ, വിലപേശലിനു പറ്റിയ ഒരു ഉപാധിയായി മാർ ഈവാനിയോസ് ഉപയോഗപ്പെടുത്തി എന്നുള്ളതിൽ സംശയമില്ല.

### കാവി മസ്നപ്സ

100 മകരം 14-ലെ ഡയറിക്കുറിപ്പ്. "തിരുവല്ലാ. .... ഫാ. ഗീവറുഗീസിന്റെ ധ്യാനം കഴിഞ്ഞു. സ്ഥാനമേല്ക്കാൻ ഒരുങ്ങിയിരിക്കുന്നു. പുറങ്കുപ്പായവും

മസനപ്സായും കാവി ആയിരിക്കണമെന്നു പറഞ്ഞു സമ്മതിപ്പിച്ചു...." മേടം 18-ാം തീയതി നടത്താൻ നിശ്ചയിച്ചിരുന്ന മെത്രാൻ സ്ഥാനാഭിഷേകത്തിനു മൂന്നു മാസം മുമ്പു തന്നെ സ്ഥാനാർത്ഥി ഒരുങ്ങി. ഇടവക ഭരണമില്ലാതെ 'ബഥനി'യുടെ മെത്രാനായി വാഴിച്ചതുകൊണ്ട് തെരഞ്ഞെടുപ്പ് ആവശ്യമായിരുന്നില്ല. എങ്കിലും മേടം 18-ാം തീയതി നിരണത്തു മലങ്കര പൊതുയോഗം ചേർന്നു, ആബൊ ഗീവറുഗീസ്, പാമ്പാടി കുറിയാക്കോസ് റമ്പാൻ, പാറേട്ടു മാത്യൂസ് കത്തനാർ, പുലിക്കോട്ടിൽ ജോസഫ് ശെമ്മാശ്, സി. എം. തോമസ് ശെമ്മാശ് ഇവരെ മെത്രാപ്പോലീത്തന്മാരായി വാഴിക്കുന്നതിന് സർവ്വസമ്മതമായി നിശ്ചയം ചെയ്തു. വേണ്ടിവന്നാൽ ഇടവക ഭരിക്കുന്നതിനുള്ള യോഗ്യത ബഥനി മെത്രാന് ആ വിധത്തിൽ ലഭിച്ചു. നിരണം യോഗം മാർ പീലക്സീനോസിനെ കാതോലിക്കാ സ്ഥാനത്തേയ്ക്കു തെരഞ്ഞെടുക്കുകയും, അദ്ദേഹത്തിന്റെ സ്ഥാനാരോഹണം അന്നുതന്നെ നടത്തണമെന്നു ഏകാഭിപ്രായമായി നിശ്ചയിക്കുകയും ചെയ്യുകയുണ്ടായി (മലയാള മനോരമ, 1100 മേടം 18).

സ്ഥാനം സ്വീകരിച്ചശേഷം ബഥനി മെത്രാൻ ചെയ്ത ഗംഭീരമായ പ്രസംഗത്തിൽ മലങ്കര സുറിയാനിക്കാർ എല്ലാം "പുനരൈക്യം സാധിച്ച് ഒരു സഭയും ഒരിടയനും ആകേണ്ടതാണെന്നും ഈ വിഷയത്തിൽ മഹാജനങ്ങളെ നിങ്ങൾക്കു ഗൗരവയുക്തമായ ചുമതലയുണ്ട്" എന്നും പറഞ്ഞ കൂട്ടത്തിൽ "ബഥനിയുടെ മെത്രാനായി അവരോധിക്കപ്പെടുന്നതിനു മാത്രമെ എനിക്കു ദൈവവിളിയുള്ളു" എന്നും ബഥനി മെത്രാനു മരക്കുരിശും സ്ലീബായും അംശവടിയും, ഭക്ഷണം കഴിക്കുന്നതിനു മൺചട്ടിയും ആണ് അനുയോജ്യമായിട്ടുള്ളതെന്നും പ്രസ്താവിച്ചതിനെ, ഏതാണ്ട് മൂന്നു മാസം മുമ്പ് "കാവി മസ്നപ്സയും പുറംകുപ്പായവും മതി എന്നു പറഞ്ഞു സമ്മതിച്ച"തിന്റെ തുടർച്ചയോ ഫലമൊ ആയി ഗണിക്കാം.

## റോമാ സഭയുമായി യോജിക്കണം

101 മിഥുനം 1. പഴയസെമിനാരിയിൽ വച്ചാണ് ഡയറിക്കുറിപ്പ് എഴുതിയിരിക്കുന്നത്. ബഥനി മെത്രാച്ചൻ 'പിഴിച്ചിൽ' കഴിക്കുന്നതിനു വന്നിരിക്കുന്നു. അദ്ദേഹത്തിന്റെ സകല ചെലവും സെമിനാരിയിൽ നിന്നു കൊടുക്കണമെന്ന് വലിയ മെത്രാച്ചൻ കല്പിച്ചു. എന്നാൽ ബഥനിയിൽ നിന്നു മുപ്പതുപറ അരിയും സാമാനങ്ങളും കൊണ്ടുവന്നിട്ടുണ്ട് എന്ന് വേറൊരുദിവസത്തെ കുറിപ്പിൽ കാണാം. മിഥുനം 1 ലെ കുറിപ്പിൽ പറയുന്നു "സഭാകാര്യങ്ങളെപ്പറ്റി മെത്രാച്ചനു (ബഥനി) മായി ധാരാളം സംസാരിച്ചു. ഈ നില പാലിച്ചു കൊണ്ടുപോകാൻ പ്രയാസമാണെന്നും നമ്മുടെ വിശ്വാസങ്ങൾക്കും കർമ്മാചാരങ്ങൾക്കും ഭംഗം കൂടാതെ റോമാസഭയുമായി യോജിക്കുന്നതായിരിക്കും നന്നെന്നുമാണ് അദ്ദേഹത്തിന്റെ അഭിപ്രായം."

ഇതും കെ. സി. മാമ്മൻമാപ്പിളയുടെ "ജീവിതസ്മരണ"കളിൽ നിന്നു ഇതിനു മുമ്പ് ഉദ്ധരിച്ചിട്ടുള്ളതും തമ്മിൽ വളരെ യോജിക്കുന്നുണ്ടല്ലൊ.

101 കർക്കടകം 4. ഈ ദിവസങ്ങളിൽ ബഥനി മെത്രാൻ ചികിത്സയിൽ പഴയസെമിനാരിയിൽ താമസമാണ്. ഡയറിക്കുറിപ്പ്:- "ബഥനി മെത്രാച്ചനു റോമാസഭയുമായുള്ള യോജിപ്പിനെക്കുറിച്ചു വളരെ ആഗ്രഹമാണ്. വലിയ

മെത്രാച്ചൻ (മാർ ദീവന്നാസ്യോസ്) അനുകൂലമല്ല......."

കർക്കടകം 5. "അലക്സിയോസച്ചൻ (പിന്നീട് മാർ തേവോദോസ്യോസ്) വന്നിട്ടുണ്ട്. തിരുമേനിയുടെ അഭിപ്രായം കൂടെ കൂടെ മാറിക്കൊണ്ടിരിക്കുന്ന തുകൊണ്ടും റോമാ ചായ്‌വു കൊണ്ടും തെക്കൻ പ്രദേശങ്ങളിൽ വളരെ അതൃപ്തി ഉണ്ടെന്നും ആശ്രമസ്ഥന്മാർ പോലും ദുഃഖിക്കുന്നുണ്ടെന്നും സ്വകാര്യ മായി അദ്ദേഹം പറയുകയുണ്ടായി."

## മാർ ദീവന്നാസ്യോസിനെ കുത്തുന്നു എന്ന്

102 ചിങ്ങം 23. "സെമിനാരിക്കു പോയി. ബഥനി മെത്രാച്ചന്റെ റോമാ ചായ്‌വിനെ സംബന്ധിച്ചു വളരെ സങ്കടമായും ദണ്ഡമായും സംസാരിച്ചു. അതു ഒരിക്കലും നന്നല്ലന്നും, അമ്മയ്ക്കപരാധം പറയുന്നതുപോലെയാ ണെന്നും മെത്രാച്ചനെ കുത്തുകയാണെന്നും (മാർ ദീവന്നാസ്യോസ്) പറഞ്ഞു."

"പിതൃപുത്ര നിർവിശേഷമായ ഹൃദയബന്ധം" ഉണ്ടായിരുന്നു എന്ന് അന്നു വളരെ അടുത്തു പെരുമാറിക്കൊണ്ടിരുന്ന കെ. സി. മാമ്മൻമാപ്പിള രേഖപ്പെ ടുത്തിയിട്ടുള്ള പിതാവ് പുത്രനെപ്പറ്റി പറഞ്ഞതാണ് ഇത് എന്നു ഓർത്താൽ ഈ ആരോപണത്തിന്റെ ഗൗരവം ശരിക്കു മനസ്സിലാക്കാം.

## തന്ത്രമല്ലെ?

102 ചിങ്ങം 25. "ബഥനി മെത്രാച്ചനുമായി വലിയ മെത്രാച്ചൻ പറഞ്ഞ കാര്യത്തെപ്പറ്റി സംസാരിച്ചു. വലിയ തിരുമേനിക്കു യാതൊരു തരത്തിലും അസുഖമുണ്ടാകത്തക്ക യാതൊരു ആലോചന പോലും പാടില്ലെന്നും അതു കൊണ്ട് സഭയുടെ യോജിപ്പി (റോമാ) നെ സംബന്ധിച്ച ആലോചനകൾ നിറു ത്തിവച്ചു കളയാമെന്നും പറഞ്ഞു'' (അതോടുകൂടെ ആലോചനകൾ 'അണ്ടർഗ്രൗണ്ടിൽ' ആയി എന്നും, ക്രമീകരണങ്ങൾ എല്ലാം പൂർത്തി ആയ ശേഷം മാർ ദീവന്നാസ്യോസ് അറിഞ്ഞാൽ മതി എന്നു വച്ചു എന്നും അനു മാനിക്കാം).

കന്നി 5 ബഥനി തിരുവല്ലാ എന്ന് സ്ഥലം വച്ച് എഴുതിയിട്ടുള്ള കുറി പ്പിൽ:- "വലിയ മെത്രാച്ചന്റെ കല്പനയിലെ സംഗതികൾ ബഥനി മെത്രാച്ച നോടു പറഞ്ഞു. അലക്സിയോസച്ചനും യാക്കോബച്ചനും സാധുക്കൾ എല്ലാ വരും ഇവിടെ ഉണ്ട്." എന്തോ അതിപ്രധാന കാര്യം ഉണ്ടായിരിക്കണമല്ലോ സാധുക്കൾ എല്ലാവരും അച്ചന്മാർ രണ്ടുപേരും മെത്രാപ്പോലീത്തായും അന്ന് തിരുവല്ലായിൽ കൂടിയതും, ഫാ. പാറേട്ടു മാർ ദീവന്നാസ്യോസിന്റെ 'കല്പ ന'യുമായി അവിടെ എത്തിയതും. കല്പന കൊടുത്തില്ല. അതിലെ സംഗതി കൾ ധരിപ്പിച്ചതേയുള്ളു. ആ കല്പനയിലെന്താണുണ്ടായിരുന്നതെന്ന് അറി യാൻ മാർ ദീവന്നാസ്യോസിന്റെ ഡയറി 101 മകരം 13 മുതൽ 103 തുലാം 29 വരെ അയച്ചിട്ടുള്ള കത്തുകളുടെ വിവരങ്ങളും മറ്റും രേഖപ്പെടുത്തിയിട്ടുള്ള കുറിപ്പുപുസ്തകം പരിശോധിച്ചു. 102 കന്നി 2 -ൽ 60-ാം നമ്പരായി "പാറേട്ടു മാത്യൂസ് കത്തനാർക്കു വർത്തമാനങ്ങൾക്കും മറ്റു പ്രൈവറ്റ് സംഗതി കൾക്കും" ഒരു കത്തയച്ചതായി കണ്ടു. എന്തൊ അതിരഹസ്യവും അതിഗൗര വവും ആയ സംഗതിയെപ്പറ്റിയാണ് എഴുതിയതെന്നു വ്യക്തം. എന്തായി

രുന്നു? ചിങ്ങം 23, 25 ഈ തീയതികളിലെ കുറിപ്പും കന്നി 5 ലെ കുറിപ്പും താഴെ വരുന്ന തുലാം 18 ലെ കുറിപ്പും കൂടി ചേർത്തുവായിച്ചു അനുവാചകർ തന്നെ തീർച്ചപ്പെടുത്തുക. 102 കന്നി 7 "…. വലിയ മെത്രാച്ചനെ കണ്ടു. ബഥനി മെത്രാച്ചന്റെ കാര്യവും സമുദായ കാര്യവും കുറെ ഏറെ നേരം പറഞ്ഞു. മറ്റു സഭകളുമായി യോജിക്കുന്ന കാര്യം വലിയ മെത്രാച്ചനു തീരെ സമ്മതമില്ല…."

(മറ്റു സഭകൾ എന്നു പറഞ്ഞത് യഥാർത്ഥത്തിൽ റോമാസഭയെ ഉദ്ദേശിച്ചാണ്. ആ പേരു പറയാൻ തന്നെ മടിയാണെന്നുള്ളതാണ് പരമാർത്ഥം. പാമ്പു കടിച്ചാൽ, പഴയ ആളുകൾ 'ഏതാണ്ടു തൊട്ടു' എന്നല്ലാതെ പറയാറില്ലായിരുന്നല്ലോ. അതുപോലെ എന്നു വയ്ക്കാം. അടുത്ത ഖണ്ഡികയിൽ, തുലാം 18 ലെ കുറിപ്പിൽ ഇത് തെളിയുന്നുമുണ്ട്).

102 തുലാം 18 (പരുമല സെമിനാരി) "…. ബഥനി മെത്രാച്ചന് മറ്റു സഭകളുമായി യോജിച്ചു പോകണമെന്നുള്ള അഭിപ്രായം റോമാ ഭ്രമമാണെന്നു മറ്റുള്ള ആളുകൾ വ്യാഖ്യാനിക്കുന്നു. അതു വലിയ ദോഷം സഭയ്ക്കു ചെയ്യുന്നു. അതിനാൽ അദ്ദേഹം വിട്ടുപോയാലും തരക്കേടില്ലെന്നു വലിയ മെത്രാച്ചൻ വലിയ വാശിയോടും, മുഷിച്ചിലായും എന്നോടു പറഞ്ഞു…." 'വല്യമെത്രാച്ചനും' അദ്ദേഹം പറഞ്ഞവ രേഖപ്പെടുത്തിയ ദേഹവും, വാക്കുകൾ തൂക്കിയും അളന്നും പ്രയോഗിക്കുകയാണ് പതിവ് എന്ന് ഓർത്താൽ, ഈ കുറിപ്പിന്റെ സാരം ക്ഷണത്തിൽ മനസ്സിലാക്കാം. ആയുസ്സും സർവവും സമുദായത്തിന് അടിയറ വച്ചയാളാണെന്ന് മാർ ദീവന്നാസ്യോസ് സത്യം ചെയ്ത് വിശേഷിപ്പിച്ചയാൾ കാലുമാറുന്നു എന്നുള്ള സംശയം ദിവസം ചെല്ലുംതോറും സ്ഥിരപ്പെട്ടുവരുകയാണ്. പുറത്തുപറയാൻ അഭിമാനം അനുവദിക്കുന്നില്ല. ആ വിധം വല്ലാതെ വല്ലാതെ കഷീണിച്ചിരിക്കുന്നതുകൊണ്ടാണ് കരിങ്കാലിയായി മാറിക്കൊണ്ടിരിക്കുന്നയാളിന്റെ സ്നേഹിതനും, വിശ്വസ്തൻ എന്ന് അനുഭവത്തിൽ തെളിഞ്ഞിട്ടുള്ളവനുമായ സ്വശിഷ്യനോടു മാർ ദീവന്നാസ്യോസ്, ഉള്ളിൽക്കിടന്നു തിളച്ചു മറിഞ്ഞുകൊണ്ടിരുന്ന പ്രയാസം കുറഞ്ഞുകിട്ടുന്നതിന് ഈ വിധം പറഞ്ഞത് എന്ന് മനസ്സിലാക്കാൻ പ്രയാസമില്ല.

102 വൃശ്ചികം 5. മാർ ദീവന്നാസ്യോസിന്റെ കണ്ണു ശസ്ത്രക്രിയ ചെയ്യുന്നതിന് അദ്ദേഹം 102 വൃശ്ചികം 2-ാം തീയതി രാമനാട്ടു ഡിസ്ട്രിക്ടിലെ തിരുപ്പത്തൂർ സ്വീഡീഷ് മിഷൻ അസ്പത്രിയിൽ പ്രവേശിച്ചു. ബഥനി മെത്രാനും ഫാ. പാറേട്ടും അദ്ദേഹത്തോടൊന്നിച്ചുണ്ടായിരുന്നു. അവിടെ വച്ചു വൃശ്ചികം 5-ാം തീയതി എഴുതിയ ഡയറിക്കുറിപ്പ്:- "വലിയ മെത്രാച്ചൻ ബഥനി മെത്രാച്ചന്റെ റോമാചായ്‌വിനെ കുറിച്ചു ഇന്നും കുറെ കലശ്ശൽ കൂട്ടി."

മറ്റു സഭകളുമായി യോജിച്ചു പോകണമെന്നുള്ള മോഹം റോമാ പ്രേമമാണെന്നു മറ്റ് ആളുകൾ വ്യാഖ്യാനിക്കുന്നു എന്നാണല്ലോ മാർ ദീവന്നാസ്യോസ് 18-ാം തീയതി പറഞ്ഞത്. അദ്ദേഹം ആ വ്യാഖ്യാനത്തിൽ വിശ്വസിച്ചിരുന്നു എന്നും മറ്റു സഭകൾ എന്നു പറയുന്നത് റോമാസഭയെ ഉദ്ദേശിച്ചു തന്നെ ആണെന്നും വൃശ്ചികം 5-ലെ ഈ കുറിപ്പു തെളിയിക്കുന്നു. റോമാ സഭയുമായി യോജിക്കാൻ ശ്രമിക്കുന്നു എന്നൊ ആഗ്രഹിക്കുന്നു എന്നൊ ഓർക്കുന്നതു തന്നെ മഹാ നാണക്കേടായി മാർ ദീവന്നാസ്യോസിനു തോന്നിയിരുന്നു

എന്നും ഇതു വ്യക്തമാക്കുന്നു. ഇക്കാരണങ്ങളാണ്, ഈവാനിയോസ് പിരിഞ്ഞുപോയാലും വേണ്ടില്ല എന്നുള്ള ചിന്ത ദീവന്നാസ്യോസിൽ ഉളവാക്കിയത്, അദ്ദേഹത്തെക്കൊണ്ട് ആ വിധം പറയിച്ചത്.

### കള്ളപ്രമാണമാണോ?

ഇതുകൊണ്ടൊന്നും മാർ ഈവാനിയോസ് പുറകോട്ടു മാറാൻ തയ്യാറായില്ലെന്നു മാത്രമല്ല മുമ്പോട്ടുതന്നെ പോകയാണുണ്ടായതെന്ന് 103 തുലാം 26-ലെ ഡയറിക്കുറിപ്പു തെളിയിക്കുന്നു:- മാറാനായ (റോമാ) അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഒരു കത്തു വന്നിട്ടുള്ളതുമായി ഈവാനിയോസു മെത്രാച്ചൻ വള്ളിക്കാട്ട് (വാകത്താനം) വന്നു കാതോലിക്കാബാവായെ കണ്ടു. ബാവായേയും മെത്രാച്ചന്മാരെയും എല്ലാവരെയും അവർ സ്വീകരിക്കാൻ തയ്യാറാണത്രെ. അതിനൊരു മറുപടി (മലയാളത്തിൽ) തയ്യാറാക്കി...."

ഡയറിയിൽ മറുപടി മലയാളത്തിലാണ് തയ്യാറാക്കിയതെന്നു വളരെ വ്യക്തമായിട്ടുണ്ട്. പക്ഷേ മാർ ഈവാനിയോസിന്റെ ജീവചരിത്രം 276-ഉം 277-ഉം പേജുകൾക്കിടയ്ക്കായി ഒരു കടലാസിൽ 'റഹമാനി പാത്രിയർക്കീസിനു അയയ്ക്കുവാൻ മാർ ബസ്സേലിയോസ് ദ്വിതീയൻ കാതോലിക്കാ എഴുതിയ കത്തിന്റെ നക്കൽ' എന്ന ഹെഡ്ഡിങ്ങ് കൊടുത്ത് ഒരു ബ്ലോക്ക് ചേർത്തു അച്ചടിച്ചിട്ടുണ്ട്. അത് സുറിയാനിയിൽ എഴുതിയത് എന്തൊ ആണെന്ന് ഊഹിക്കാമെന്നേയുള്ളു. ഈശ്വരകൃപ കൊണ്ട് ഒട്ടുമെ തെളിഞ്ഞിട്ടില്ല! ഏതുതരത്തിലും വ്യാഖ്യാനിക്കാനും ചേർന്ന ഒരു രേഖ ഉണ്ടാക്കി അത് ആർക്കും വായിച്ചറിയാൻ പാടില്ലാത്തവിധം അച്ചടിപ്പിച്ചതല്ലെന്ന്, വത്തിക്കാനിലെ പഴയ കഥകൾ കേട്ടിട്ടുള്ളവർ ആരും വാദിക്കുമെന്നു തോന്നുന്നില്ല.

### ദീവന്നാസ്യോസിനെ പിടിക്കാൻ

റഹമാനിയും ഈവാനിയോസും ശരിക്ക് ഉറച്ചുകൊണ്ട് തന്നെയാണ് ഓരോ ചുവടും വച്ചത്. മാർ ദീവന്നാസ്യോസ് 1925 ഫെ. 21-ാം തീയതി റഹമാനിക്ക് അയച്ച ഒരു കത്തിന്റെ സാരം, 1098 മേടം 7 മുതൽ 1101 മകരം 11 വരെ അദ്ദേഹം അയച്ച കത്തുകളുടെ വിവരം കാണിക്കുന്ന ഡയറിയിൽ ഉണ്ട്. റഹമാനിയുടെ മേൽവിലാസം ഇംഗ്ലീഷിലും കത്തിന്റെ സാരം താഴെ വരും വിധം മലയാളത്തിലുമാണ് കാണുന്നത്. "തുർക്കിയിലെ ക്രിസ്ത്യാനികളുടെ പീഡയെ സംബന്ധിച്ചും സഭ തമ്മിലുള്ള യോജിപ്പിനെ സംബന്ധിച്ചും അയച്ച എഴുത്തു കിട്ടിയെന്നും മേലിൽ കിട്ടുന്ന അറിവുകളും അയച്ചുതരണമെന്നും യോജിപ്പിനെ സംബന്ധിച്ചു തല്ക്കാലം അസാദ്ധ്യമാണെന്നും മറ്റും."

ഈ കുറിപ്പ് ഇവിടെവച്ചു വായിച്ച ചരിത്രപ്രേമിയായ ഒരു ദേഹം "തല്ക്കാലം അസാദ്ധ്യമാണെന്നേ എഴുതിയിട്ടുള്ളല്ലൊ" എന്നു പറഞ്ഞു. റോമാ സഭയിൽപെട്ട ആളെങ്കിലും ഒരു പാത്രിയർക്കീസയച്ച കത്തിന് മലങ്കര മെത്രാപ്പോലീത്താ കൊടുക്കുന്ന മറുപടിയിൽ ഇതിലധികം എന്താണ് പറയാനുള്ളത്? അസാദ്ധ്യമെന്ന പദമല്ല പ്രയോഗിച്ചിരിക്കുന്നത്. മാർ ദീവന്നാസ്യോസ് ഓരോ വാക്കും എഴുതുന്നതും പറയുന്നതും തൂക്കിയാണെന്ന് ഓർക്കണമെന്ന് ആ സ്നേഹിതനെ ധരിപ്പിച്ചു. യഥാർത്ഥം ഈ വിധം ഇരിക്കുമ്പോളാണ് കാതോലിക്കായും, മലങ്കര മെത്രാപ്പോലീത്തായും, ഇടവക മെത്രാന്മാരും എല്ലാം സമ്മതിക്കുകയും അധികാരപ്പെടുത്തുകയും ചെയ്ത

തനുസരിച്ചാണ് റോമായിൽ ചേരുന്നതിനു ബഥനി മെത്രാൻ ആലോചന നടത്തിയതെന്നും, ഒടുവിൽ എല്ലാവരും കാലുമാറിക്കളഞ്ഞു എന്നുമായിരുന്നു ഈവാനിയോസ് സ്വീകരിച്ച നില. "റോമൻ കത്തോലിക്കാ സഭയുമായി പുന രൈക്യപ്പെടുന്നതിനു വേണ്ട എഴുത്തുകുത്തുകൾ നടത്തുന്നതിന് സുന്നഹ ദോസ് നമ്മെ ചുമതലപ്പെടുത്തി" എന്ന് "കഥന"ത്തിൽ ഉള്ളതായി ജീവച രിത്രം പറയുന്നു. ഈവാനിയോസ് ജീവിച്ചിരുന്ന കാലത്ത് സുന്നഹദോസിലെ അംഗങ്ങൾ സമ്മതിച്ചു എന്നല്ലാതെ സുന്നഹദോസ് അധികാരപ്പെടുത്തി എന്ന അവകാശവാദം പുറപ്പെടുവിച്ചതായി തോന്നുന്നില്ല. 'മാർ ദീവന്നാസ്യോസ് മർദീനിൽ നിന്നു മടങ്ങി എത്തി കുറെനാൾ കഴിഞ്ഞപ്പോൾ റഹമാനിയുടെ കത്ത് അദ്ദേഹത്തിനു കിട്ടി എന്നും, അതിനു മറുപടി എഴുതാൻ തന്നോട് ആവശ്യപ്പെടുകയും യോജിക്കുന്നതിനു സമ്മതമാണെന്നും അങ്ങിനെ എഴു താമൊ എന്നു ചോദിച്ചപ്പോൾ എഴുതാമെന്നു മറുപടി തന്നു എന്നും മറുപടി എഴുതിക്കൊടുത്തത് വി. എ. വറുഗീസിനെ കൊണ്ട് എന്തൊ ഭേദഗതി വരു ത്തിച്ച് അയച്ചു എന്നും 'കഥന'ത്തിൽ നിന്നായി ഈവാനിയോസിന്റെ ജീവ ചരിത്രഗ്രന്ഥത്തിൽ കാണുന്നുണ്ട്. മാർ ദീവന്നാസ്യോസിന്റെ ഡയറിയിൽ നിന്ന് മുകളിൽ ഉദ്ധരിച്ചതാണോ ഈവാനിയോസ് എഴുതിവച്ചിട്ടുണ്ടായിരുന്ന കഥനത്തിൽ ഉണ്ടായിരുന്നതായി ജീവചരിത്രകാരൻ പറയുന്നതാണോ വിശ്വ സിക്കേണ്ടത് എന്നു വിധിക്കാൻ പണി തോന്നുന്നില്ല. ഏതായാലും ഒന്നു തീർച്ചയാണ്. റഹമാനി ദീവന്നാസ്യോസിനെ പിടിക്കാൻ ശ്രമിച്ചു. ഈവാനി യോസിന്റെ പ്രേരണ മൂലമാണ് അതുണ്ടായത്. ദീവന്നാസ്യോസിന്റെ 25-2 -1925 ലെ മറുപടി കിട്ടിയിട്ടും റഹമാനിക്കു മതിയായില്ല എന്നും അദ്ദേഹം കാതോലിക്കോസിനെ തന്നെ പിടിക്കാമോ എന്നറിയാൻ 1927 നവംബറിൽ ഒരു കത്തയച്ചിരുന്നു എന്നും കാണുന്നുണ്ട്.പല ശതാബ്ദങ്ങളായി റോമാസഭ ചെയ്തുവരുന്ന ശ്രമം താൻ മൂലമായിരിക്കും വിജയിക്കുന്നതെന്ന് ചിന്തിച്ചു അദ്ദേഹം എഴുതിയതായിരിക്കണം എന്നു വയ്ക്കാം നമുക്ക്.

### "ബഥനി മെത്രാച്ചൻ ചതിച്ചു"

1105 കർക്കടകം 23-ാം തീയതി മാർ ഗീവറുഗീസ് ദീവന്നാസ്യോസുമായി നടന്ന സംഭാഷണത്തെപ്പറ്റി ഫാ. പാറേട്ടിന്റെ ഡയറിക്കുറിപ്പ്:- ".... ബഥനിക്കാര്യമായിരുന്നു ഇന്നത്തെ പ്രധാന സംസാര വിഷയം. ബഥനി മെത്രാച്ചൻ ചതിച്ചു എന്നാണ് വലിയ മെത്രാച്ചൻ പറയുന്നത്. അദ്ദേഹത്തിന്റെ റോമാ കമ്പവും അവിടേയ്ക്കു ചാഞ്ഞു ചാഞ്ഞ് പോകുന്നു എന്നുള്ള വർത്ത മാനവും വിശ്വസിക്കാതെ കഴിക്കാനാണ് മാർ ദീവന്നാസ്യോസ് ആദ്യമാദ്യം ശ്രമിച്ചുകൊണ്ടിരുന്നത്. എന്നാൽ കാലം മുമ്പോട്ടു പോയപ്പോൾ അസുഖക രമായ ആ വാർത്തകൾക്കു അടിസ്ഥാനമുണ്ടെന്ന് അദ്ദേഹത്തിനു ബോദ്ധ്യ മായിത്തുടങ്ങി. കഴിവുള്ള സ്ഥലങ്ങളിലെല്ലാം ബഥനിപ്പള്ളികൾ സ്ഥാപി ക്കണം എന്ന് ആജ്ഞാപിച്ച ആൾ തന്നെ, 1105 കുംഭം 21-ാം തീയതി, ഇനി മേൽ ബഥനിപ്പള്ളികൾ വയ്പിക്കേണ്ടാ എന്നു പറയുന്നതിനു നിർബന്ധിത നായി.

### മെത്രാപ്പോലീത്താ

ബഥനിയുടെ എപ്പിസ്കോപ്പാ എന്ന സ്ഥാനം മാത്രമായി റോമാസഭയിൽ

ചെന്നാൽ ആയുഷ്കാലം മുഴുവൻ എപ്പിസ്കോപ്പാ – മെത്രാൻ – ആയി തന്നെ കഴിയേണ്ടതായി വരും. അത് വലിയ കുറച്ചിൽ ആണ്. ആ കുഴപ്പം തീർക്കാനുള്ള ആദ്യ നടപടി ആയി മൂന്നാമത്തെ കാതോലിക്കോസിന്റെ സ്ഥാനാരോഹണം നടന്ന 1104 കുംഭം 2–ാം തീയതി അന്നത്തെ കോലാഹലത്തിനിടയിൽ ഈവാനിയോസ് മെത്രാപ്പോലീത്താ സ്ഥാനം നിഷ്പ്രയാസം കരസ്ഥമാക്കി. കീഴിൽ ഒരു മെത്രാൻ (എപ്പിസ്കോപ്പാ) എങ്കിലും ഇല്ലാത്ത മെത്രാപ്പോലീത്തായെ മെത്രാപ്പോലീത്താ ആയി അംഗീകരിക്കാൻ റോമാസഭ കൂട്ടാക്കാതെ വന്നെങ്കിലോ? ‘എം. എ. അച്ചൻ’, ബഥനി മെത്രാച്ചൻ, എന്നീ നിലകളിൽ മലങ്കര സമുദായത്തിൽ ലഭിച്ചിരുന്ന സ്വാധീനം പ്രയോഗിച്ച് അതും സാധിച്ചു – കാതോലിക്കോസിന്റെ സ്ഥാനാരോഹണം നടന്നതിന്റെ പിറ്റെന്നാൾ ഒളശ്ശ കളപ്പുരയ്ക്കൽ കുടുംബാംഗമായ കെ. എ. ജേക്കബ് കശ്ശീശായെ ബഥനിയുടെ എപ്പിസ്കോപ്പാ ആയി വാഴിച്ചു വാങ്ങി. സെറാമ്പൂർ കോളജിൽ പഠിച്ചകാലത്തു ഫാ. ഗീവറുഗീസിന്റെ സ്വാധീനവലയത്തിൽപെട്ട ആ സാധുവിന് ബഥനി മെത്രാന്റെ അഭിപ്രായത്തിന് അനുകൂലമായിട്ടല്ലാതെ ചിന്തിക്കാമെന്നുപോലും അറിയാമായിരുന്നു എന്നു തോന്നുന്നില്ല. തന്റെ പൂർവ്വന്മാർ ഉറച്ചുനിന്ന സഭ ഉപേക്ഷിച്ചുപോയതുകൊണ്ട് ഉണ്ടായ ആഘാതത്താലോ എന്തൊ അദ്ദേഹം വൈകാതെ മാനസികരോഗി ആയി. സ്വന്തം മുറിയിൽ നിന്നു ഇറങ്ങാതെയോ ഇറക്കാതെയോ കഴിച്ച കാലത്തും അദ്ദേഹം തിരുവല്ലാ ‘രൂപത ഭരിച്ചു’ എന്ന രേഖയുണ്ടെന്നു കൂടെ പ്രസ്താവിച്ചുകൊള്ളട്ടെ. മാർ ഈവാനിയോസിന്റെ റോമാലയന പ്രസ്ഥാനത്തിന്റെ രക്തസാക്ഷി ആയി അദ്ദേഹം 1956 വരെ അങ്ങിനെ കഴിച്ചശേഷം മരണമടഞ്ഞു.

## ഈവാനിയോസിന്റെ വിജയവും അന്ത്യവും

മാർ ഈവാനിയോസ് റോമാസഭയിൽ പ്രവേശിച്ച് തിരുവനന്തപുരം ആർച്ച്ബിഷപ്പ് പദം പ്രാപിച്ചു. മരക്കുരിശും മരസ്ലീബായും മര അംശവടിയും മറ്റും ബഥനി മെത്രാന് ഭൂഷണമാണ് എന്ന്, മെത്രാൻസ്ഥാനം സ്വീകരിച്ച സമയം നിരണത്തു വച്ചു പ്രഖ്യാപനം ചെയ്തത് കാലാഹരണപ്പെട്ടുപോയി. ‘ബഥനി’ സന്യാസി സമൂഹത്തിലെ അംഗത്വം വിട്ടുകളയാതെ, ആ സമൂഹം സ്വീകരിച്ചിരുന്ന കാവിവസ്ത്രങ്ങൾ ഉപേക്ഷിക്കാതെ ‘സാധുത്വം’ കൈവെടിയാതെ ‘രാജകീയാചാര്യത്വം’ കൂടെ സ്വീകരിക്കുകയാണ് അദ്ദേഹം ചെയ്തത്. അങ്ങനെ രാജകീയാചാര്യനായ ആ ‘സാധു’ അന്ത്യനിമിഷത്തിൽ വിജയം വരിച്ചു എന്നു പറയേണ്ടതുണ്ട്.

അതേപ്പറ്റി *മലങ്കര നസ്രാണികൾ* രണ്ടാം വാല്യത്തിൽ നിന്ന് അല്പം എടുത്തു ചേർക്കുന്നു: മാർ അബ്രഹാം എന്ന ഒരു നെസ്തോറിയൻ മെത്രാൻ 16–ാം നൂറ്റാണ്ടിൽ പറങ്കികളുടെ വലയത്തിൽ പെടാതെ ഒളിവിൽ മലങ്കരയിൽ കടന്നുപറ്റി മഹാപുരോഹിതന്റെ കൃത്യങ്ങൾ മുറയ്ക്കു നടത്തി. കുറെകഴിഞ്ഞ് പറങ്കികൾ അദ്ദേഹത്തെ പിടികൂടി ബന്ധിച്ചു പോർത്തുഗലിലേക്കയച്ചു. മാർഗ്ഗമദ്ധ്യേ ആഫ്രിക്കയിൽ വച്ച് രക്ഷപ്പെട്ട് പല പല വീരസാഹസകൃത്യങ്ങൾക്കുശേഷം പാപ്പായെ തൃപ്തിപ്പെടുത്താൻ മെത്രാൻപട്ടം ഏറ്റ് കത്തുമായി 1865 –ൽ മടങ്ങി എത്തി. പറങ്കികൾ അദ്ദേഹത്തെ കാരാഗൃഹത്തിലടച്ചു. അവിടെ നിന്നു രക്ഷപ്പെട്ടു മലങ്കരയിൽ എത്തി നെസ്തോറിയൻ ഉപദേശങ്ങളും നട

പടികളും പ്രചരിപ്പിക്കാൻ തുടങ്ങി. പരാതി ഉണ്ടായി. റോമിൽ നിന്നു താക്കീതായി. ജെസ്വിത്ത് മേധാവിയുടെ ശ്രമഫലമായി അദ്ദേഹം 1583-ൽ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടുകയും, ജെസ്വിത്തരുടെ സഹകരണത്തോടു ചെയ്‌വാൻ കഴിഞ്ഞതെല്ലാം വിവരിച്ചു പാപ്പായിക്കു ഒരു കത്തയയ്ക്കുകയും ചെയ്തു. എങ്കിലും പഴയപടി നെസ്തോറിയൻ വിശ്വാസം രഹസ്യമായി പുലർത്തിയിരുന്നു.

ലക്ഷ്യത്തിൽ എത്തുന്നതിന് ഏതു മാർഗ്ഗവും സ്വീകരിക്കാം എന്ന തത്വം, ഗുരുക്കന്മാരിൽ നിന്നു മാർ അബ്രഹാമും സ്വീകരിച്ചിരുന്നു എന്നാണു വിചാരിക്കേണ്ടത്!

### മാർ അബ്രഹാമിന്റെ അന്ത്യനിമിഷം

1597-ൽ അദ്ദേഹം രോഗബാധിതനായി കിടപ്പിലായി. രോഗം അത്യാസന്നനിലയിൽ എത്തി. ചുറ്റിലും കൂടിയിരുന്ന റോമൻ കത്തോലിക്കാ വൈദികരുടെ ബോധനം സ്വീകരിക്കുകയോ അന്ത്യകൂദാശ കൈക്കൊള്ളുകയോ ചെയ്യാതെ മരിച്ചു എന്നു 'കത്തോലിക്കാ എൻസൈക്ലോപ്പീഡിയാ' (വാല്യം 15, പേജ് 684) പറയുന്നു.

മാർ അബ്രഹാമിനു മനഃസാക്ഷി ഉണ്ടായിരുന്നുവോ? ലക്ഷ്യത്തിൽ എത്താൻ റോമാസഭയിൽ ചേരുകയും, ആദ്യപട്ടം മുതൽ അഴിച്ച് ഏല്ക്കണമെന്ന് അതിലെ അധികൃതർ ആവശ്യപ്പെട്ടത് എല്ലാം നിർവ്വഹിക്കുകയും ചെയ്തു. എന്നാൽ അന്ത്യവിനാഴികയിൽ, സ്രഷ്ടാവിനെ അഭിമുഖീകരിക്കാനുള്ള മുഹൂർത്തത്തിൽ, തന്ത്രം പ്രയോഗിക്കേണ്ടെന്നു വച്ചു. അതുകൊണ്ട് ആയിരിക്കാം പറങ്കി വൈദികരിൽ നിന്ന് അന്ത്യകൂദാശ കൈക്കൊള്ളാതെയാണ് മരിച്ചത്.

### ആധുനിക മാർ അബ്രഹാം

ആധുനിക കാലത്ത് ഇതുപോലൊരു സംഭവം ഉണ്ടായത് ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ. ഫാ. പി. റ്റി. ഗീവറുഗീസ് (പണിക്കരച്ചൻ) മലങ്കര സഭയിലെ പ്രബലനും പ്രഗൽഭനും ആയ ഒരു വൈദികനായിരുന്നു. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മാർ അബ്ദല്ലായുമായി കൂട്ടിമുട്ടിയതിനെത്തുടർന്ന് മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനു വേണ്ടി പൊരുതിയ പക്ഷത്തിന്റെ നേതാക്കന്മാരിൽ ഒരുവനായിരുന്നു പണിക്കരച്ചൻ. അദ്ദേഹം 1925 മെയ് മാസത്തിൽ ബഥനിയുടെ മാർ ഈവാനിയോസ് എന്ന നാമത്തിൽ മെത്രാൻപദത്തിൽ പ്രവേശിച്ചു. 1930 സെപ്തംബർ മാസത്തിൽ തിരുവനന്തപുരം ആർച്ചുബിഷപ്പായി റോമാസഭയിൽ പ്രവേശിക്കുകയും ചെയ്തു. അതിനുള്ള ഒരുക്കങ്ങൾ എല്ലാം പൂർത്തി ആക്കി, ബഥനി ആശ്രമം വിട്ടിറങ്ങി വെണ്ണിക്കുളത്ത് ഏതാനും ദിവസങ്ങൾ താമസിക്കുകയുണ്ടായി. റോമാസഭയിലേയ്ക്കു പോകുന്നത് മോക്ഷത്തിനു (Salvation) വേണ്ടിയാണോ എന്ന്, അന്നു വെണ്ണിക്കുളത്തു വച്ച് ഒരു ഉറ്റസ്നേഹിതന്റെ സ്വാതന്ത്ര്യം ഉപയോഗിച്ചു തുറന്നു ചോദിച്ചു. മോക്ഷത്തിനല്ല, പൂർത്തീകരണത്തിനാണ് (Not for Salvation but for Perfection) എന്ന് അദ്ദേഹം മറുപടിയും തന്നു. റോമാസഭയിൽ പ്രവേശിച്ചശേഷം നടന്ന ജൈത്രയാത്രാവേളയിൽ, ഒല്ലൂരിൽ നടന്ന സ്വീകരണ മഹായോഗത്തിൽ, 'മോക്ഷപ്രാപ്തിക്കല്ല, പൂർത്തീകരണത്തിനാണ്' എന്നുള്ള ആശയം

വ്യക്തമാക്കി അദ്ദേഹം പ്രസംഗിച്ചു എന്നും, ആ യോഗം അവസാനിക്കുന്ന തിനു മുമ്പ്, ആ പ്രസ്താവന വളരെ ഭംഗിയായി പിൻവലിച്ച് മുക്തിനേടുന്ന തിനുള്ള ഏകമാർഗ്ഗമായതു കൊണ്ടാണു റോമൻ കത്തോലിക്കാ സഭയുമായി 'ഐക്യപ്പെട്ടത്' എന്നു വ്യക്തമാക്കാൻ നിർബന്ധിതനായി എന്നും കേട്ടിട്ടു ണ്ട്. ലക്ഷ്യത്തിൽ എത്തുന്നതിനുള്ള മാർഗ്ഗങ്ങളായിരുന്നു, 'ഐക്യപ്പെടലും' ആ പ്രസ്താവനയും, അതിന്റെ പിൻവലിക്കലും എല്ലാം. മാർ ഈവാനിയോസ് മലങ്കരസഭ വക അറുപതിലധികം വിദ്യാലയങ്ങളും കൈയടക്കിക്കൊണ്ടാണ് റോമാസഭയിൽ ചേർന്നത്. അമേരിക്കയിലും യൂറോപ്പിലും എല്ലാം പര്യടനം നടത്തി പണം വാരിക്കൂട്ടി. തിരുവനന്തപുരത്തു മണിമേട തീർത്തു. പട്ടണ ത്തിൽ ഇരുന്നൂറ് ഏക്കർ ഭൂമി സമ്പാദിച്ചു. മാർ ഈവാനിയോസ് കോളജ് എന്ന മഹാവിദ്യാലയം സ്ഥാപിച്ചു. കാലയവനികയ്ക്കുള്ളിൽ മറയാനുള്ള കാലവും വന്നടുത്തു. ആർച്ച് ബിഷപ്പ് 1953 ജൂൺ മാസത്തിൽ, കരൾ സംബ ന്ധിച്ച രോഗത്താൽ വിവശനായി ആസന്നനിലയിൽ രോഗശയ്യയിൽ കിട ക്കുകയാണ്. അല്പദിവസങ്ങൾ ശിഷ്യനും, ദീർഘകാലം ഉത്തമസുഹൃത്തും ആയിരുന്ന മലങ്കര സഭയിലെ കോട്ടയം ഇടവകയുടെ സഹായമെത്രാൻ മാത്യൂസ് മാർ ഈവാനിയോസ് എപ്പിസ്കോപ്പായെ കാണാൻ രോഗാതുര നായ ആർച്ചുബിഷപ്പ് ആഗ്രഹിക്കുന്നു എന്നൊരു കമ്പിസന്ദേശം അദ്ദേഹ ത്തിനു ലഭിച്ചു. 1953 ജൂൺ 23-ാം തീയതി മാർ ഈവാനിയോസ് എപ്പി സ്കോപ്പാ പട്ടത്തുള്ള അരമനയിൽ എത്തി രോഗശയ്യാവലംബിയായ ആർച്ചു ബിഷപ്പിനെ കണ്ടു. അല്പസമയത്തിനുള്ളിൽ, സമീപത്തുണ്ടായിരുന്നവർ എങ്ങോട്ടോ മാറിയപ്പോൾ, തനിക്കു പാപമോചനം നൽകണമെന്ന് ആർച്ച്ബിഷപ്പ് എപ്പിസ്കോപ്പായോട് അപേക്ഷിച്ചു. എപ്പിസ്കോപ്പാ മടി കാണിച്ചു. അപ്പോൾ ആർച്ചുബിഷപ്പ് വളരെ പണിപ്പെട്ട് എപ്പിസ്കോപ്പായുടെ കൈയ് സ്വന്തം തലയിൽ പിടിച്ചുവച്ചുകൊണ്ട് "ഒരു എപ്പിസ്കോപ്പായോടാണു പാപമോചനത്തിന് അപേക്ഷിക്കുന്നത്" എന്നു പറഞ്ഞ് പാപമോചനത്തിന് ഓർത്തഡോക്സ് സഭ കല്പിച്ചിട്ടുള്ള (ഇന്ന) പ്രാർത്ഥന ചൊല്ലാൻ ആവ ശ്യപ്പെട്ടതനുസരിച്ച് എപ്പിസ്കോപ്പാ പാപമോചന പ്രാർത്ഥന ചൊല്ലി പാപ മോചനം നൽകുകയും ചെയ്തു.

ലക്ഷ്യത്തിൽ എത്താൻ ഐക്യപ്പെട്ടു. അത് അത്ര പന്തിയായില്ലെന്നു ബോദ്ധ്യമായിട്ടും ലക്ഷ്യം തെറ്റരുതെന്നു വച്ച് അത് പരസ്യമാക്കാതെ, അവ സാനനിമിഷത്തിൽ അദ്ദേഹം കാര്യം സാധിച്ചു! ലക്ഷ്യം തെറ്റിയുമില്ല! മാർ അബ്രഹാം അവസാനനിമിഷത്തിൽ, റോമൻ കത്തോലിക്കാ വൈദികരിൽ നിന്ന് അന്ത്യകൂദാശ കൈക്കൊള്ളാതെ നിവർത്തനം വഴി തന്റെ യഥാർത്ഥ മനഃസ്ഥിതിയും നിലയും സർവ്വേശ്വരനെ അറിയിക്കാമെന്നു തീർച്ചപ്പെടുത്തു കയായിരിക്കാം ചെയ്തത്. അങ്ങനെ അല്ല, സ്വന്തം അനുയായികളായ വൈദി കരിൽ നിന്ന് അന്ത്യകൂദാശ സ്വീകരിച്ചു എന്നു ചില ചരിത്രകാരന്മാർക്ക് അഭി പ്രായമുണ്ട് (മലങ്കര നസ്രാണികൾ, വാല്യം 2, പേജ് 254-256).

അങ്ങിനെ മാർ ഈവാനിയോസ് അസ്തമന സമയത്തും വിജയിച്ചു! അദ്ദേ ഹത്തിന്റെ വേർപാടോടുകൂടി 'ബഥനി'ക്കാര്യങ്ങളിൽ ഉണ്ടായതും ഉണ്ടാക്കി യതും ആയ കുഴപ്പങ്ങളെയും ആ സ്ഥാപനത്തെ നമുക്കുവേണ്ടി രക്ഷിച്ച

ഭാഗ്യസ്മരണയ്ക്ക് അർഹനും നിഷ്ക്കളങ്കനും ആയ മാർ തേവോദോസ്യോസിനെയും ബഥനിയുടെ ആധുനിക സ്ഥിതിയേയും നമുക്ക് വിസ്മരിക്കാൻ സാധ്യമല്ല.

## മാർ തേവോദോസ്യോസ്

കൊല്ലം ഇടവക മെത്രാപ്പോലീത്തായും 'ബഥനി സുപ്പീരിയറും' ആയിരുന്ന മാർ തേവോദോസ്യോസ് 1965 ഓഗസ്റ്റ് 5-ാം തീയതി ചരമമടഞ്ഞു. പാമ്പാടി ഗ്രിഗോറിയോസ് മരിച്ച് നാലുമാസം തികയുന്ന ദിവസം. ശബ്ദ കോലാഹലങ്ങളോടെ മലങ്കര നസ്രാണി ചക്രവാളത്തിൽ പ്രത്യക്ഷപ്പെട്ട ഒരു തേജോപുഞ്ജരമായി കുറെ കാലം വിരാജിക്കുകയും, ഭൂകമ്പ സമാനമായ കോലാഹലത്തോടെ റോമാ തിരശ്ശീലയ്ക്കുള്ളിൽ അപ്രത്യക്ഷനാകയും ചെയ്ത, വളരെ അധികം കഴിവും പ്രഭാവവും ഉണ്ടായിരുന്ന ഈവാനിയോസ് എന്ന ഗോലിയാത്തിന്റെ സ്ഥാനത്തേക്കു നിയോഗിതനായ ദാവീദായിരുന്നു തേവോദോസ്യോസ്. അദ്ദേഹത്തിന്റെ പ്രധാന ആസ്തി ആത്മാർത്ഥതയും, സത്യസന്ധതയും, ശാന്തമായി കാര്യം പറയാനുള്ള കഴിവും ആയിരുന്നു. ഉത്തമനായ ആ മനുഷ്യനെ അടുത്തറിയാനുള്ള ഭാഗ്യം ഈ ചരിത്രകാരനു സിദ്ധിച്ചിരുന്നതു കൊണ്ടാവാം അദ്ദേഹത്തെപ്പറ്റിയുള്ള മധുരസ്മരണകൾ, വേലിയേറ്റംപോലെ ഇന്നും തള്ളിക്കേറി വരുന്നത്.

### അല്പം പൂർവ്വസ്മരണ

ഒരുകാലത്തു നസ്റാണികൾ ആത്മാഭിമാനത്തള്ളൽ കൊണ്ട് പുളകം കൊള്ളുന്നതിനു സഹായിച്ച ബഥനി ആശ്രമത്തിന്റെ ശില്പി, യഥാർത്ഥത്തിൽ അന്ന് ഫാദർ അലക്സിയോസായിരുന്ന മാർ തേവോദോസ്യോസ് ആയിരുന്നു. രാജ്യം എല്ലാം ഒന്നടങ്കം പിടിച്ചടക്കാൻ ഈവാനിയോസ് സൃഷ്ടിക്കുന്ന പദ്ധതിയുടെ കുറവു കാണിച്ച് എത്ര എത്ര അബദ്ധങ്ങളിൽ നിന്നാണ് ഫാദർ അലക്സിയോസ് ഈവാനിയോസിനെയും ബഥനിയെയും രക്ഷിച്ചതെന്നു കണക്കു വയ്ക്കാൻ പ്രയാസമാണ്. കാര്യങ്ങളുടെ നടത്തിപ്പിന്റെ വിശദ വിവരങ്ങളിലേക്കു കടക്കുന്നതിന് ഈവാനിയോസിനു കഴിവില്ലായിരുന്നു. ലോകം പിടിച്ചടക്കാനുള്ള പദ്ധതിക്കു രൂപരേഖ നൽകുന്നതിന് കഴിയുമായിരുന്നുതാനും! പാശ്ചാത്യ - പൗരസ്ത്യ ക്രൈസ്തവ-ഹൈന്ദവ സന്യാസാശ്രമങ്ങളുടെ രീതികൾ കൂട്ടിയിണക്കി നസ്റാണികളെയും വിവിധ ക്രൈസ്തവവിഭാഗങ്ങളെയും, അക്രൈസ്തവരെ തന്നെയും ആകർഷിക്കത്തക്ക ഒരു പദ്ധതി ഈവാനിയോസ് നിർമ്മിച്ചു. അതിലേക്ക് കുറെ സ്ഥലവും, കടം വാങ്ങി കുറെ പണവും അദ്ദേഹം സമ്പാദിച്ചു. അതുവഴി ബഥനി എന്നൊരു ജന്മിക്ക് ഉദയം നൽകുകയാണ് ഈവാനിയോസ് ചെയ്തത്. 'കന്യാവ്രതം, ദാരിദ്ര്യം, അനുസരണം' ഇതായിരുന്നു ബഥനിയും സ്വീകരിച്ച മുദ്രാവാക്യം. അവ ശിരസ്സാ വഹിച്ച് ജീവിതം നയിക്കുകയും, ആശ്രമം നടത്തിക്കൊണ്ടു പോകയും ചെയ്യുന്നതിനുള്ള ചുമതല യഥാർത്ഥത്തിൽ ചെന്നുചേർന്നത് ഫാദർ. അലക്സിയോസി (പിന്നീട് തേവോദോസ്യോസ്) ലാണ്.

**ബഥനി ഇന്ന്**

മലങ്കര നസ്രാണികൾ എല്ലു മുറിയെ പണിതുണ്ടാക്കിയ പണം സസന്തോഷം സംഭാവനയായി കൊടുത്തതു കൊണ്ടാണ് 'ബഥനി' ഉണ്ടായതെന്നും, വളർന്നതെന്നും സമ്മതിക്കുന്നത്. റോമാക്കമ്പം മുറുകിയതു മുതൽ ഈവാനിയോസിനു അരോചകമായി തീർന്നു. സെറാമ്പൂരിൽനിന്ന് ആണ്ടുതോറും പതിനായിരം രൂപ വീതം കിട്ടിക്കൊണ്ടിരുന്നു എന്നും, അവിടെ നിന്നാണ് ബഥനിമലയിലേക്കു പ്രയാണം ചെയ്തതെന്നും ഈവാനിയോസ് റോമാസഭയിൽ ചേരാൻ ഒരുങ്ങിയപ്പോൾ എഴുതിയ 'ഗിരിദീപ'ത്തിൽ കാണാം. ഒട്ടധികം പണം കൈവശം ഉണ്ടായിരുന്നു എന്ന് ധരിപ്പിക്കണമെന്ന് അത് എഴുതിയ സമയം ഉദ്ദേശിച്ചില്ല എന്നു വയ്ക്കുന്നതു ശരിയായിരിക്കുമെന്നു തോന്നുന്നില്ല. അങ്ങനെ ധരിക്കുമെന്ന് അറിവാൻ കഴിവില്ലാത്ത ആളുമായിരുന്നില്ല ഈവാനിയോസ്. 'പത്തു കിട്ടിയാൽ പന്ത്രണ്ടു തകർക്കുന്ന' പ്രകൃതിക്കാരനായ അദ്ദേഹം ബഥനിമലകൾ തേടാൻ പുറപ്പെട്ടപ്പോൾ യഥാർത്ഥത്തിൽ സ്വന്തമായി കൂറപ്പേൻപോലും കൈവശമുണ്ടായിരുന്നില്ല. മലങ്കരസഭയുടെ ചരിത്രമഹിമയാൽ ആകൃഷ്ടനായിത്തീർന്ന ഒരു 'സർ ദാനിയേൽ ഹാമിൽട്ടൻ' കടമായി കൊടുത്ത 7500 രൂപയാണ് ആകപ്പാടെ ഉണ്ടായിരുന്നത് എന്നാണ് ഓർമ്മ. ബഥനിക്കാര്യങ്ങൾ നടത്തിക്കൊണ്ടു പോകുന്നതിൽ അല്ലൽ അശേഷം ഉണ്ടായിരുന്നില്ല എന്ന് ഈവാനിയോസിന്റെ ഗിരിദീപത്തിൽ കാണാം. 'അക്കാലത്തു പണക്കാര്യത്തിൽ യാതൊരു വിധത്തിലും നമുക്കു ക്ലേശിക്കേണ്ടതായി വന്നിരുന്നില്ല. കൈ നീട്ടേണ്ട താമസമെ ഉണ്ടായിരുന്നുള്ളു......' (1). 'സുഭിക്ഷമായ കാലയാപനം' എന്നു തലക്കെട്ടു കൊടുത്തിട്ടുള്ള ഒരു അദ്ധ്യായം (IV) തന്നെ ഗിരിദീപത്തിൽ ഉണ്ട്. അതിൽ ..........ബഥനിയുടെ കാലയാപനത്തിനു ഇന്നുവരെയും പറയത്തക്ക ക്ലേശങ്ങൾ ഒന്നുംതന്നെ ഉണ്ടായിട്ടില്ലെന്നും അത്ഭുതകരമാംവണ്ണം ഇതേവരെയും നിർവ്വഹിക്കപ്പെട്ടിട്ടുണ്ടെന്നും ഏവരെയും നാം സസന്തോഷം ഗ്രഹിപ്പിച്ചു കൊള്ളുന്നു (2) എന്നാണ് പറയുന്നത്.

ഈവാനിയോസ് ഈ വിധം സസന്തോഷം രേഖപ്പെടുത്തുന്നു. പക്ഷെ എങ്ങിനെയാണ് പണം ഉണ്ടായത്? ആരാണ് കൈനീട്ടിക്കൊണ്ട് ഊരു ചുറ്റിയത് എന്ന് ആരായേണ്ടതുണ്ട്. 'കുരങ്ങിൻകുഞ്ഞിനെ വിട്ട് ആഴം നോക്കുന്നതു പോലെ,' അല്ലെങ്കിൽ 'കുരങ്ങു കുഞ്ഞിന്റെ കയ്യിൽ പിടിച്ച് അനച്ചചോറ് വാരിക്കുന്നതു പോലുള്ള' ഒരു നയമാണ് ഫാ. ഗീവറുഗീസ്, അല്ലെങ്കിൽ ഈവാനിയോസ് സ്വീകരിച്ചിരുന്നത്. ബഥനി ആശ്രമസ്ഥാപനത്തിൽ അദ്ദേഹത്തിന്റെ വലങ്കൈ അല്ല, വലങ്കൈയും, ഇടങ്കൈയും, തലച്ചോറും ഫാദർ അലക്സിയോസ് - പിന്നീട് തേവോദോസ്യോസ് എന്ന പേരിൽ ജനഹൃദയം കവർന്നെടുത്തദേഹം - ആയിരുന്നു. എപ്പോഴും തന്നെ പുഞ്ചിരിച്ചു കൊണ്ടിരിക്കുന്ന അതിസൗമ്യനും ഉത്തമനുമായ അദ്ദേഹത്തിന്റെ സഹകരണത്തിന്റെ മാറ്റും വിലയും ഈവാനിയോസിനു നന്നായി അറിയാമായിരുന്നിട്ടും അറിഞ്ഞില്ലെന്നു വച്ചു. ഫാ. അലക്സിയോസ് മലങ്കരയിലും ഇന്ത്യയുടെ ഇതര ഭാഗങ്ങളിലും മലേഷ്യയിലും മറ്റും മറ്റും 'പിച്ചച്ചിരട്ട'യുമായി അലഞ്ഞുനടന്നു പിരിച്ചുകൊണ്ടു വന്ന പണം കൊ

ണ്ടാണ് ബഥനിക്കാര്യങ്ങൾ 'അല്ലൽകൂടാതെ' നടത്തിക്കൊണ്ടിരുന്നത്. എന്നാൽ സമുദായാഭിമാനിയായ ഫാ. അലക്സിയോസിന് റോമാകമ്പം ഇല്ലെന്നറിയാമായിരുന്നതു കൊണ്ട്, റോമാസഭാ പ്രവേശനത്തിനുള്ള ആലോചനകൾ അദ്ദേഹത്തെ ഈവാനിയോസ് അറിയിച്ചതേയില്ല. ഒരിക്കൽ മലേഷ്യയിൽനിന്നു പണം പിരിച്ചുകൊണ്ട് നാട്ടിൽ വന്നപ്പോൾ 'എല്ലാ ശരിപ്പെടുത്തി' വച്ചിരിക്കുന്നതായിട്ടാണ് കണ്ടത്. സൌമ്യനായതു കൊണ്ട് പിമ്പെ വന്നുകൊള്ളും എന്ന് ഈവാനിയോസ് പ്രതീക്ഷിച്ചായിരിക്കാം. പക്ഷെ ഫാ. അലക്സിയോസ് ഉറച്ചു നില്ക്കുകയാണു ചെയ്തത്. അഭിമാനവും മനഃസാക്ഷിയും ഉള്ള ഏതാനും 'സാധുക്കൾ' അദ്ദേഹത്തിന്റെ പിന്നിൽ അണിനിരന്നു. അതുകൊണ്ട് ബഥനി ആശ്രമവും മലകളും ഒറ്റയടിക്ക് റോമ യിലേക്കു കൊണ്ടുപോകുന്നതിന് ഈവാനിയോസിനു സാധിച്ചില്ല. കിടാ വിനെ പിടിക്കാൻ അടുക്കുന്ന പുലിയോട് തള്ളപ്പശു കൂസൽ കൂടാതെ എതിർ ക്കും. ആ രീതിയിൽ ഫാ. അലക്സിയോസ് ഈവാനിയോസിന്റെ റോമാ ആക്രമണത്തെ ചെറുത്തു. മുട്ടാളന്മാരെ മുമ്പോട്ടു വിട്ട് എല്ലാം കൈവശ പ്പെടുത്താൻ ചെയ്ത ശ്രമവും, ആ സാധുമനുഷ്യൻ ശങ്കാലേശം കൂടാതെ എതിർത്തു വിജയിച്ചു. മലങ്കരയിലെ ഏറ്റം പിന്നണിയിൽ നിന്നിരുന്ന കൊല്ലം ഭദ്രാസനവും, 'ബാഹ്യകേരളം' എന്ന് ഇന്നു പേരു വന്നുകൂടിയിരിക്കുന്ന– കേരളത്തിനു പുറത്തുള്ള ഇടവകകളെ ഉൾക്കൊള്ളിച്ചു രൂപപ്പെടുത്തിയിട്ടുള്ള – 'ഭദ്രാസനവും' തേവോദോസ്യോസ് മെത്രാനായപ്പോൾ അദ്ദേഹത്തിനു ഭരിക്കാൻ കൊടുത്തു. ഏതാനും കാലത്തെ ശബ്ദരഹിതമായ സേവനം വഴി പുറത്തുള്ള ഭദ്രാസന ഇടവകയുടെ അടിത്തറ അദ്ദേഹം ഉറപ്പിച്ചു. മലങ്കരയെ നിഷ്പ്രഭമാക്കാൻ തക്കവിധം ഉയരാൻ സാദ്ധ്യതയുള്ള ഒന്നൊ രണ്ടൊ മഹാ ഇടവകകളുടെ അസ്ഥിവാരമാണ് അദ്ദേഹം സ്ഥാപിക്കുന്നതെന്ന് അന്നാരും മനസ്സിലാക്കിയില്ല.

സമുദായക്കേസിൽ സുപ്രീംകോടതിവിധി ഉണ്ടാകുന്നതിനു മുമ്പ്, ഇവിടുത്തെ കോടതികളിൽ ആ കേസു കിടന്നു നരയ്ക്കുകയൊ നരകി ക്കുകയൊ ചെയ്തുകൊണ്ടിരുന്ന കാലത്ത് അനേകമനേകം സന്ധിയാ ലോചനകൾ നടന്നു. 'എങ്ങിനെയും സമാധാനം' എന്ന പല്ലവി പാടാൻ ചില നേതാക്കന്മാരുമുണ്ടായി. 'സുപ്രധാന' നേതാക്കന്മാരിൽ ചിലരും കൂട്ടത്തിൽ ചേർന്ന് ആ മുദ്രാവാക്യം മുഴക്കി. കോളിൽപെട്ട കപ്പലിനെ രക്ഷിക്കാൻ അതിലുള്ള സാധനങ്ങൾ എടുത്തു കപ്പലിൽ തട്ടുന്ന രീതിയിൽ, കാതോ ലിക്കേറ്റിനെ കേവലം 'അടിച്ചരക്ക്' എന്ന മട്ടിൽ വലിച്ചു എറിഞ്ഞു കള യുന്നതിനുപോലും ആലോചന പലപ്പോൾ ഉണ്ടായിട്ടുണ്ട്. 'ഏറ്റം ഭീരു ഏറ്റം ധീരനായി' എന്നു മാർത്തോമ്മാശ്ലീഹായെപ്പറ്റി ചില പ്രാചീന ചരിത്രകാരന്മാർ എഴുതിയിട്ടുണ്ട്! മുകളിൽ പറഞ്ഞ തരത്തിലുള്ള ആലോചനകൾ ഉയർന്ന ഘട്ടങ്ങളിൽ എല്ലാം, ഏറ്റം ഭീരുവൊ ശാന്തനൊ ആയ തേവോദോസ്യോസ് ഇടറാതെ പതറാതെ ഏറ്റം ധീരനായി ഉറച്ചു നിന്നു കൊണ്ട് കാതോലിക്കേറ്റു പണയത്തിലാക്കിയിട്ടു സമാധാനം വേണ്ടാ എന്നു തറപ്പിച്ചു പറഞ്ഞു. കാതോലിക്കേറ്റു രക്ഷപെട്ടു. ഒരു പ്രത്യേക സംഭവംതന്നെ ഓർമ്മയിൽ വരുന്നു. — 'ചിങ്ങവനം' വട്ടമേശ സമ്മേളനക്കാലത്തു മെത്രാപ്പോലീത്തന്മാരെ എല്ലാം അപ്രേം സെമിനാരിയിൽ അടച്ചു. അതിനുശേഷം സെമിനാരിക്കു തീ

കൊളുത്തി അവരെ ദഹിപ്പിക്കുമെന്ന് ഭീഷണി ഉണ്ടായി. പീസുലീഗുകാരും അവരെ ഉയർത്തി പിടിച്ച ചിലരുംകൂടി എഴുതി ഉണ്ടാക്കിയ തീറാധാരത്തിൽ – മലങ്കരയുടെ ജന്മാവകാശം ഉപേക്ഷിക്കുന്നതായി എഴുതി ഉണ്ടാക്കിയ സന്ധിവ്യവസ്ഥകളിൽ – 'ബലഹീനനായ' തേവോദോസ്യോസ് മാത്രമാണ് ഒപ്പിടാതെ നിന്ന മെത്രാൻ' മനഃസാക്ഷി അനുസരിച്ച് കഴിവിൽക്കവിഞ്ഞ സേവനം മലങ്കരയ്ക്കു കാഴ്ചവച്ച ഒരു ഉത്തമനാണ് 1965 ഓഗസ്റ്റ് 15–ാം തീയതി നമുക്കു നഷ്ടപ്പെട്ടത്.

# 28

# റോമ്മാസഭയും റീത്തുകളും

ഓർത്തഡോക്സ് സഭാമാസികയുടെ 1115 ചിങ്ങത്തിലെ ഒന്നാം ലക്കത്തിൽ വന്ന ലേഖനമാണു ചുവടെ ചേർക്കുന്നത്:

"മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ വൈദികന്മാരിൽ പ്രഥമസ്ഥാനം അർഹിക്കുന്ന ദിവ്യശ്രീ. ഫാദർ പി. റ്റി. അബ്രാഹാം വാർദ്ധക്യദശയിൽ നമുക്ക് നൽകിയിരിക്കുന്ന ഒരു വിജ്ഞാനപ്രദമായ പുസ്തകമത്രെ "റോമ്മാസഭയും റീത്തുകളും." അച്ചന്റെ മാന്യസ്നേഹിതന്മാരിൽ റീത്തിൽ ചേർന്ന രണ്ടു പട്ടക്കാരും ഒരു അയ്മേനിയും കഴിഞ്ഞ കുറെ വർഷങ്ങളായി അച്ചൻ അവരെ അനുഗമിക്കണമെന്ന് ആവശ്യപ്പെട്ടതിന് അവരോട് അച്ചൻ പറഞ്ഞിട്ടുള്ളതും അച്ചനു പറയാനുള്ളതുമായ മറുപടിയുടെ ചുരുക്കമാണ് ഈ പുസ്തകത്തിൽ അടങ്ങിയിരിക്കുന്നതെന്ന് അച്ചൻ മുഖവുരയിൽ പ്രസ്താവിച്ചിട്ടുണ്ട്. പ്രസ്തുത ഗ്രന്ഥം-ഒരു സഭാപരിവർത്തനം, റോമ്മാസഭ, പൂർവ്വികസുറിയാനിസഭ എന്നിങ്ങനെ-മൂന്നു ഭാഗങ്ങളായി രചിക്കപ്പെട്ടിരിക്കുന്നു.

ഇവയിൽ ഒന്നാം ഭാഗത്തിലെ പ്രതിപാദ്യവിഷയം മാർ സേവേറിയോസിന്റെ സഭാഭ്രംശം അത്രെ. അതു മനസ്സാക്ഷിയുടെ പ്രേരണമൂലമോ ആൽമരക്ഷയെ കരുതിയോ അല്ലായിരുന്നു എന്നും ലൗകിക ആദർശങ്ങളും പ്രേരണകളും അധികാരശക്തികളും ലാക്കാക്കിയും ലോകമര്യാദപോലും അനുവർത്തിക്കാതെയും മോഷ്ടാവിനെപ്പോലെയുള്ള ഒരു ഒളിച്ചോടിപ്പോക്കായിരുന്നു എന്നും ഗ്രന്ഥകർത്താവു സമർത്ഥിച്ചിരിക്കുന്നു. യഥാഗുരു, തഥാ ശിഷ്യൻ: മാർ ഈവാനിയോസിന്റെ ഒരു ശിഷ്യൻ അപ്രകാരം വർത്തിച്ചതിൽ അതിശയിപ്പാനില്ല. സുറിയാനിസഭയിൽ ജനിച്ച്, അതിൽ വളർത്തപ്പെട്ട്, അതിൽനിന്നു കൊണ്ട് ലഭിക്കാവുന്ന സകലസ്ഥാനമാനങ്ങളും സമ്പാദിച്ച്, അതിലെ ആൽമിക-ലൗകിക കാര്യങ്ങളുടെ കലവറസ്ഥാനത്ത് വിശ്വാസപൂർവ്വം നിയമിക്കപ്പെട്ടശേഷം ആ ഭരമേൽപിന് ഭേദം വരുത്തുന്നവരെകുറിച്ച് സഭാമാതാവിന്റെ വാൽസല്യമക്കൾക്കുണ്ടാകാവുന്ന വികാരങ്ങൾ വിവിധങ്ങളാണ്. മാർ സേവേറിയോസിന്റെ വിശ്വാസമാറ്റത്തിലുള്ള ലജ്ജയും ദുഃഖവും കൊണ്ടായിരിക്കണം അദ്ദേഹത്തിന്റെ സഭാഭ്രംശത്തെ ഒരു കള്ളന്റെ ഒളിച്ചോടിപ്പോക്കിനോട് അച്ചൻ ഉപമിച്ചിരിക്കുന്നത്. പ്രസ്തുത പ്രസ്താവന ആധാരപ്രതിഷ്ഠിതമല്ലെങ്കിലും അടുത്തകാലത്ത് (അതായത് 1112 വൃശ്ചികം 14-ാം തീയതി) നടന്നതാകയാൽ നമുക്കേവർക്കും അറിവുള്ളതാകകൊണ്ട് അനിഷേധ്യമത്രെ.

രണ്ടാമത്തെ ഭാഗം റോമ്മാസഭയുടെ ഉപദേശസാരങ്ങളെപ്പറ്റിയുള്ള ഗൗരവമായ ഒരു അദ്ധ്യായമാണ്. പത്രോസ് ശ്ലീഹായുടെ സ്ഥാനം, പാറ ഏത് അല്ലെങ്കിൽ ആർ, മ്ശിഹായുടെ സ്വഭാവം, പാപ്പായുടെ അവകാശവാദങ്ങൾ, പാശ്ചാത്യപൗരസ്ത്യ ഭിന്നിപ്പ്, നവീകരണകാരണങ്ങൾ എന്നീ വിഷയങ്ങളെപ്പറ്റിയത്രെ ആ ഭാഗത്തു പ്രതിപാദിച്ചിരിക്കുന്നതു. വിശുദ്ധ പത്രോസിനെപ്പറ്റി സുറിയാനിസഭയുടെ ഉപദേശം അദ്ദേഹം ശ്ലീഹന്മാരുടെ റീശ് അണെ

ന്നത്രെ. പല സുറിയാനിപ്രാർത്ഥനകളിലും ഗീതങ്ങളിലും അദ്ദേഹത്തെ കുറിച്ച് ശ്ലീഹന്മാരുടെ റീശ് എന്ന് പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ റീശ് അല്ലെങ്കിൽ തലവൻ എന്നു പറയപ്പെടുന്നത് സമന്മാരിൽ മുമ്പൻ എന്ന അർത്ഥത്തിൽ ആകുന്നു. ബഹുമാനപ്പെട്ട അച്ചൻ ആ ഉപദേശം തന്നെ ഉറപ്പിച്ചിരിക്കുന്നു. എന്നാൽ ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും എന്ന കർത്തൃമൊഴി അപ്പൊസ്തോലസമൂഹത്തെ ഉദ്ദേശിച്ചായിരുന്നു എന്ന വ്യാഖ്യാനം വായിക്കുമ്പോൾ ഒറ്റുകാരനായിത്തീരുവാനിരുന്ന യൂദയെയും പാറയായികരുതി അവന്റെ മേലുംകൂടെ ആയിരുന്നുവോ സഭപണിയുവാൻ മ്ശിഹാ ഉദ്ദേശിച്ചിരുന്നത് എന്ന് വായിക്കുന്നവർ ഞെട്ടിച്ചോദിച്ചു പോകും. എങ്കിലും പത്രോസ് ശ്ലീഹായോ അപ്പൊസ്തോലസമൂഹമോ അല്ല പത്രോസ് ഏറ്റുപറഞ്ഞ വിശ്വാസമാണ് പാറ എന്ന വ്യാഖ്യാനത്തിനത്രെ പ്രാധാന്യം നൽകപ്പെട്ടിരിക്കുന്നത്.

ഇതേപ്പറ്റി അഭിപ്രായം രേഖപ്പെടുത്തിയിട്ടുള്ള എൺപത്തഞ്ചുപിതാക്കന്മാരിൽ പാറ പത്രോസാണെന്നു പതിനേഴുപേരും, പത്രോസ് ഏറ്റുപറഞ്ഞ വിശ്വാസമാണെന്നു നാല്പത്തിനാലു പേരും, മ്ശിഹായാണെന്ന് പതിനാറുപേരും അപ്പൊസ്തോലസമൂഹമാണെന്ന് എട്ടുപേരും പറഞ്ഞിരിക്കുന്ന സ്ഥിതിക്ക് ഭൂരിപക്ഷാഭിപ്രായത്തിനത്രെ പ്രാധാന്യം കൽപ്പിക്കേണ്ടത്. മാത്രവുമല്ല, വിശ്വാസമാകുന്ന പാറമേൽ സ്ഥാപിതമായതും പാതാളവാതലുകളാൽ ബലം ചെയ്യപ്പെടാത്തതുമായ വിശുദ്ധസഭ എന്ന് മാർ യാക്കോബ് ശ്ലീഹായുടെ തക്സായിൽ എഴുതപ്പെട്ടിട്ടുമുണ്ട്. മ്ശിഹായുടെ സ്വഭാവത്തെപ്പറ്റി ഗ്രന്ഥകർത്താവ് പ്രതിപാദിക്കുമ്പോൾ ഏകസ്വഭാവമെന്നും രണ്ടുസ്വഭാവമെന്നും ഉള്ളപദാവലികൾ ഉപയോഗിക്കുന്നവർ തമ്മിൽ സാരമായ യാതൊരു ഭേദവുമില്ലെന്നും ലെയോൻപാപ്പാ അതു ക്ഷമയോടെ ഗ്രഹിച്ചിരുന്നെങ്കിൽ കൽക്കദോന്യ പിളർപ്പുകൂടാതെ കഴിയുമായിരുന്നു എന്നും പ്രസ്താവിച്ചിരിക്കുന്നു. പാപ്പായുടെ പരമാധികാരത്തെയും അപ്രമാദിത്വത്തെയും കുറിച്ചുള്ള വിഭാഗം ശ്രദ്ധേയമത്രെ. വിശ്വാസസന്മാർഗ്ഗ കാര്യങ്ങളെപ്പറ്റി പാപ്പാ എക്സ് കത്തീഡ്രാ ആയി–അതായത് സിംഹാസനസ്ഥന്യായേന–പ്രസ്താവിക്കുമ്പോൾ തെറ്റുകയില്ല എന്ന നവീനപ്രമാണത്തെ അച്ചൻ യുക്തിപൂർവ്വം ഖണ്ഡിക്കുകയും 1870 –ൽ നടത്തപ്പെട്ട വത്തിക്കാൻ സിനഡു എന്ന അപൂർണ്ണസുന്നഹദോസിലെ പാപ്പാനുകൂലികളുടെ അഭിപ്രായപ്രകാരമുള്ള അപ്രമാദിത്വം റോമ്മാസഭയിൽ നടപ്പായിരിക്കയാൽ പൂർവ്വിക സമ്പ്രദായപ്രകാരമുള്ള സുന്നഹദോസുകളുടെ ആവശ്യം അവിടെ ഇനി ഇല്ലാതെ വന്നിരിക്കുന്നു എന്നും, വേദപുസ്തകത്തിനോ ആദിമസഭാബോദ്ധ്യത്തിനോ ചേരാത്ത അപ്രമാദിത്വവും മറ്റു റോമ്മാദുഷിപ്പുകളും ആയിരുന്നു വലിയനവീകരണത്തിന്റെ സാക്ഷാൽ കാരണമെന്നും സ്ഥാപിക്കയും ചെയ്തിട്ടുണ്ട്. “To the Eastern churchman,” worte Bishop Frere, ‘‘The Pope is the first of protestants, the chief representative of the error of setting up individual and sectional judgments against the judgments of the church as a whole.’’

ഈ ഭാഗത്ത് പ്രതിപാദിച്ചിട്ടുള്ള വിശ്വാസസംഗതികളേയും, പ്രതിപാദിക്കാതെ വിട്ടിട്ടുള്ള പരിശുദ്ധ റൂഹായുടെ പുറപ്പാട്, അമലോത്ഭവം,

ബെസ്പൂർക്കാനാ മുതലായവയെയും കുറിച്ച് കൂടുതൽ അറിയുവാൻ ആഗ്രഹിക്കുന്നവർ ഡോക്ടർ സി. റ്റി. ഈപ്പനാൽ എഴുതപ്പെട്ടിട്ടുള്ള "നാം റോമ്മാസഭക്കാരാകണമോ", "പാപ്പായുടെ പരമാധികാരം" എന്നീ പുസ്തക ങ്ങൾ രണ്ടും വായിക്കുന്നത് നന്നായിരിക്കും. റോമ്മാസഭയും കിഴക്കൻസ ഭയും തമ്മിൽ പതിനൊന്നാം നൂറ്റാണ്ടിൽ പിരിഞ്ഞപ്പോൾ ലോകമെങ്ങുമുള്ള കാതോലിക്കസഭ എന്നു പറയപ്പെടുന്ന റോമ്മാസഭ യൂറോപ്പിൽ ഇറ്റലിമുതൽ പടിഞ്ഞാറോട്ടും വടക്കോട്ടും മാത്രമെ സ്ഥിതിചെയ്തിരുന്നുള്ളു എന്നും, പിന്നീട് വിശുദ്ധനാടുകളും മറ്റും മുഹമ്മദീയരിൽ നിന്ന് വീണ്ടെടുക്കുവാനെന്ന ഭാവേന പാപ്പാമാർ പ്രേരണം നടത്തി കുരിശുയുദ്ധം കുത്തിപ്പൊക്കി എന്നും, അപ്പോൾ പടിഞ്ഞാറുനിന്നു വന്ന പട്ടാളക്കാർ ആ അവസരം ലാക്കാക്കി കിഴക്കരുടേ അനേകസ്ഥാപനങ്ങൾ പാപ്പായ്ക്കധീനമാക്കി എന്നും, പല സത്യവിശ്വാസികളെ പാപ്പായ്ക്കു വഴക്കി എന്നും, അതുപോലെ ഇന്നും ക്രൈസ്തവധർമ്മത്തിന് യോജ്യമല്ലാത്ത വിവിധമാർഗ്ഗങ്ങളിലൂടെ അനേകരെ വഴക്കിക്കൊണ്ടിരിക്കുന്നു എന്നും അങ്ങനെയാണ് പാപ്പാധിപത്യം കിഴക്കൻ ദേശങ്ങളിലേക്ക് വ്യാപിച്ചതെന്നും കൂടെ ഗ്രന്ഥകർത്താവ് ഈ ഭാഗത്ത് സുവിദിതമാക്കിയിട്ടുള്ളതു പ്രത്യേകം ശ്രദ്ധാർഹമത്രെ.

മൂന്നാം ഭാഗത്തിന്റെ തലക്കെട്ട് പൂർവ്വികസുറിയാനി സഭ എന്നാണ്. സുറി യാനി സഭയുടെ സത്യാവസ്ഥ ഉള്ളതുപോലെ ചിത്രീകരിച്ചിരിക്കുന്നു എന്നത്രെ അച്ചൻതന്നെ ആ അദ്ധ്യായത്തിൽ സാക്ഷിച്ചിരിക്കുന്നത്.

### വഞ്ചന നിറഞ്ഞത്

ഈ സന്ദർഭത്തിൽ റീത്യർ എന്ന നവീനകത്തോലിക്കരെപ്പറ്റി രണ്ടുവാക്കു പറയാതിരുപ്പാൻ നിവൃത്തിയില്ല. റീത്തിനെപ്പറ്റി സുറിയാനിക്കാർക്ക് യാതൊരു ബഹുമാനവും തോന്നുവാൻ ഇടയില്ല. 1106 കന്നിയിൽ അതു പിറന്നു. എട്ടു വർഷം മാത്രം പഴക്കമുള്ള ആ സംഘത്തിന്റെ ഉത്ഭവം അറിഞ്ഞുകൂടാത്ത സുറിയാനിക്കാർ ചുരുക്കമായിരിക്കും. റീത്ത് ആപാദചൂഡം വഞ്ചന നിറഞ്ഞതാണ് എന്ന് മാർ സേവേറിയോസ് തന്നെയും അതിന് വഴങ്ങുന്നതിന് ഏതാനും ആഴ്ചമുമ്പുവരെ ഉച്ചൈസ്ഥരം ഉൽഘോഷിച്ചു വന്നതാണ്. ദിവ്യശ്രീ. കെ. റ്റി. സ്ക്കറിയാ ശെമ്മാശനെ കൊണ്ട് അദ്ദേഹം എത്രയോ സ്ഥലങ്ങളിൽ വച്ചാണ് എതിരുപ്രസംഗങ്ങൾ നടത്തിച്ചിട്ടുള്ളത്! ഏതൊ ഒരു സ്ഥലത്തുവച്ച് അദ്ദേഹത്തിന്റെ അധ്യക്ഷതയിൽ ശെമ്മാശ്ശൻ ചെയ്ത ഒരു പ്രസംഗത്തിനിടയ്ക്ക് ഇതെന്താ ഇത്ര മയപ്പെടുത്തിപ്പറയുന്നത്: 'വിട്ടു കാച്ചിക്കൊട്,' എന്ന് തിരുവാമൊഴിഞ്ഞത് പലർക്കും അറിവുള്ള കാര്യമാണ്. എന്നാൽ അദ്ദേഹത്തിന്റെ അഭിപ്രായഗതി പെട്ടെന്നു മാറി! തിരുവല്ലാ രൂപത യുടെ മെത്രാൻ ശിരസ്സാസുഖനായി ദീർഘനാളായിട്ടും സുഖം പ്രാപിക്കുന്നി ല്ല. അദ്ദേഹത്തിന് വസിക്കുന്നതിന് ഒരു വലിയ പുരയിടത്തിൽ ഒരു വലിയ അരമനയും ബാങ്കിൽ ഒരു സാമാന്യം നല്ല തുകയും ഉണ്ട്. വഴങ്ങിയാൽ രൂപതയും സ്വത്തുക്കളും സ്വന്തമാകുമല്ലൊ എന്നു കരുതി വഴങ്ങി. പക്ഷെ രൂപതമെത്രാൻ എന്ന സ്ഥാനി ജീവിച്ചിരിക്കെ ആ സ്ഥാനം കിട്ടുകയില്ലെന്നു പിന്നാലെ ബോധ്യമായി. മെത്രാനുവേണ്ടി ഒരു പട്ടക്കാരനാണ് അഡ്മിനി സ്ട്രേറ്ററായി ഭരണം നടത്തിക്കൊണ്ടിരുന്നത്. ആറേഴുമാസത്തെ ശ്രമഫല

മായി നമ്മുടെ മെത്രാപ്പോലീത്തായ്ക്ക് ആ സ്ഥാനം ലഭ്യമായി. പേഷ്ക്കാരെ പിടിച്ച് പാർവത്യകാരനാക്കുന്നതു പോലെ മെത്രാപ്പോലീത്തായെ മെത്രാന്റെ അഡ്മിനിസ്ട്രേറ്റർ ആക്കി. എന്നാലെന്ത്, തിരുവല്ലാ രൂപതയുടെ ധനം കൈകാര്യം ചെയ്യാമല്ലോ: വഴങ്ങിപ്പോകയും ചെയ്തു. അതുകൊണ്ട് ആ സ്ഥാനം സസന്തോഷം തന്നെ സ്വീകരിച്ചു. ഇങ്ങനെയുള്ള മതം മാറ്റത്തെ ആർ ആദരിക്കും റോമ്മൻ കത്തോലിക്കർക്ക് തന്നെയും റീത്യരെപ്പറ്റി മൊത്തത്തിൽ പുച്ഛമല്ലയോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. മാർ സേവേറിയോസിന്റെ ഭരണപ്രവേശാവരോധന ശുശ്രൂഷയിൽ ഒരു റോമ്മാമെത്രാൻ പോലും സംബന്ധിക്കുകയുണ്ടായില്ല. പേഷ്ക്കാരെ പാർവ്വത്യകാരനാക്കുന്ന മഹാപാതകത്തിൽ സംബന്ധികളാകേണ്ട എന്ന് അവർ നിശ്ചയിച്ചതായിരിക്കുമോ എന്തോ. അടുത്തുള്ള ഒരു ബിഷോപ്പ് ഒരു കത്തനാരെ പ്രതിനിധിയായി അയച്ചത്, റീത്യരെ ബഹുമാനിക്കുന്നതിനോ അപമാനിക്കുന്നതിനോ എന്ന് വായനക്കാർ വിധിച്ചുകൊൾക. മാർ ഈവാനിയോസിന്റെ അപ്പൻ മരിച്ചപ്പോൾ അദ്ദേഹം എല്ലാ ബിഷോപ്പന്മാർക്കും കമ്പികൊട്ടിയും വച്ച് അവരുടെ ആഗമനം പ്രതീക്ഷിച്ച് സന്ധ്യവരെ ശവവും വച്ച് കാത്തിരുന്നാറെ ഒരുവനെങ്കിലും ചെന്നു ചേരാതിരുന്നത് അവരുടെ പുച്ഛത്തിന് വേറൊരു ദൃഷ്ടാന്തമാണ്.

ഏകദേശം ഒരു വർഷത്തിനു മുമ്പ് ഈ ലേഖകന്റെ ഒരു മാന്യബന്ധു തനതാവശ്യം പ്രമാണിച്ച് ഒരു റോമ്മാമെത്രാനെ കണ്ടപ്പോൾ സന്ദർഭവശാൽ ആ മെത്രാനച്ചൻ അദ്ദേഹത്തോട്-നിങ്ങളുടെ ഈവാനിയോസും സേവേറിയോസും മറ്റും ഞങ്ങളുടെ കൂട്ടത്തിൽ ചേർന്നത് എങ്ങിനെയാണെന്ന് ഞങ്ങൾക്കെല്ലാവർക്കും നല്ലതുപോലെ അറിയാം, വിശ്വാസത്തിന്റെ തള്ളലും മറ്റും കൊണ്ടല്ല. ഞങ്ങളുടെ പണംപിടുങ്ങാൻ മാത്രമാണ്. യാക്കോബായ സഭയിൽ രക്ഷയില്ലെന്ന് എനിക്കഭിപ്രായവുമില്ല - എന്ന് കല്പിക്കയുണ്ടായി. മലയാളത്ത് ഒരു സുറിയാനി റീത്തുള്ളപ്പോൾ അതിൽവഴങ്ങാതെ ആ അതിർത്തിയിൽ വേറൊരു സുറിയാനി റീത്തുകൂടെ വാങ്ങിയത് അവർക്ക് ഒട്ടുംരുചിച്ചു കാണാനിടയില്ല. റോമൻ കത്തോലിക്കാ സഭയിലെ റീത്തുകളെപ്പറ്റി സാരാംശത്തിൽ ഒന്നെന്നു പറയാമെങ്കിലും ഗവൺമെന്റു സംബന്ധമായ കാര്യങ്ങളിലൊക്കെയും തിരുവിതാംകൂറിൽ ദ്വിശബ്ദമാണു ഇപ്പോൾ കേൾക്കാറുള്ളത്. ലത്തീൻ കത്തോലിക്കരുടെയും സിറിയൻ കത്തോലിക്കരുടേയും ഇനംതിരിച്ച ഉദ്യോഗപ്പട്ടികകൾ മേശമേൽ വയ്ക്കുവാൻ ദയവുണ്ടാകുമോ എന്ന ചോദ്യം മിക്ക നിയമസഭായോഗങ്ങളിലും കേൾക്കാറുണ്ട്. അവർക്കു ജനസംഖ്യാനുപാതികമായ പ്രാതിനിധ്യം വന്നിട്ടില്ലാത്തതിനാലാണു ആ ചോദ്യം ആവർത്തിക്കപ്പെടുന്നതു. ഇക്കഴിഞ്ഞ യോഗത്തിലും ഏവംവിധമുള്ള പ്രസ്താവനയുണ്ടായപ്പോൾ സെൻട്രർജെയിലിൽ ശിക്ഷ അനുഭവിക്കുന്ന തടവുകാരുടെ ജാതിതിരിച്ചുള്ള പട്ടിക ഒരു സമർത്ഥനായ മെമ്പർ ചോദിക്കയുണ്ടായി. ആകെ 755 തടവുകാരുള്ളതിൽ 91 പേർ സിറിയൻ കത്തോലിക്കരും 9 പേർ ലത്തീൻ കത്തോലിക്കരുമാണെന്ന് ആ പട്ടികയിൽ കാണുന്നു. ഇവിടെ ആവലാധിക്കവകാശമില്ല: പ്രാതിനിധ്യം തൃപ്തികരമാണ് എന്ന് ടി പല്ലവിപാടുന്ന മെമ്പറെ ബോദ്ധ്യപ്പെടുത്തി ലജ്ജിപ്പിക്കാനാണോ ആ മെമ്പർ ഒരു പുതിയ വകുപ്പാണല്ലോ. അവരെ വെറും മൂന്നാംക്ലാസ് കത്തോലിക്കരായിട്ടെ പൂർവ്വിക

കത്തോലിക്കർ ഗണിക്കയുള്ളു. അവർ ഒരു ചെറിയ നൂതനസമുദായമാണ്. അവർക്കുവേണ്ടി വാദിക്കുവാൻ അടുത്ത കാലത്തെങ്ങും ആരും ഉണ്ടാകാനിടയില്ല. ഒരു നൂറുവീടുള്ള ഇടവക അവർക്ക് ഒന്നുപോലുമില്ല. ഒരു ആയിരം രൂപയ്ക്കുമേൽ സ്ത്രീധനം കൊടുക്കത്തക്ക ശക്തിയുള്ളവർ ആ വകുപ്പിൽ അരഡസൻ തികച്ചുകാണുമോ എന്ന് സംശയമാണ്. അതിൽ ചേർന്ന വൈദികരിൽ വാശിയുള്ള രണ്ടുമൂന്നു പേരുണ്ട്. അവർക്കും മേല്പട്ടക്കാർക്കും ശേഷം വൈദികരെ വഹിപ്പാൻ പാടില്ലാതായിത്തുടങ്ങിയിരിക്കുന്നു. ഇന്നാരിന്നാരെയൊക്കെ നാലുകാശിനു കൊള്ളുകയില്ല: കൂടെ ആരും ഇല്ല. ആരെയും വഴക്കാൻ ശ്രമിക്കുന്നുമില്ല. മാസം തോറും വന്ന് നാണമെന്യ ശമ്പളത്തിന് കൈനീട്ടും-എന്നിങ്ങനെയുള്ള അപശബ്ദങ്ങൾ കേട്ടുതുടങ്ങിയിരിക്കുന്നു. റീത്യരുടെ സ്ഥിതിതന്നെ ആരാന്റെയും വീട്ടിലെ ചോറിനെ ലാക്കാക്കി വളർത്തപ്പെടുന്ന നായ്ക്കളുടേതിന് സദൃശ്യമത്രെ. യൂറോപ്പിൽ നിന്നുവരുന്ന കുർബ്ബാനപ്പണം മാത്രമാണ് അവരുടെ ശരണം. ഇങ്ങനെയുള്ള ഒരു വകുപ്പിൽ ചേരുന്നത് എത്രയും സൂക്ഷിച്ചുവേണം.

മാർ ഈവാനിയോസ് ഫാദർ പി. റ്റി. ഗീവറുഗീസായിരുന്നപ്പോഴാണ് റോമ്മാസഭയിൽ ചേർന്നതെങ്കിൽ ആദരണീയമായിരുന്നു. എന്നാൽ മലങ്കരസുറിയാനി സഭയെ ഉദ്ധരിക്കുവാൻ എന്ന ഭാവേന ഗിരിദീപം എന്നു പറഞ്ഞ് ബഥനി ആശ്രമം സ്ഥാപിച്ച് ആശ്രമത്തിൽ മേല്പട്ടക്കാർ ആവശ്യമില്ലാതിരിക്കെ അദ്ദേഹത്തെ ഹൃദയപൂർവ്വം സ്നേഹിക്കുകയും വിശ്വസിക്കുകയും ചെയ്തിരുന്ന മേല്പ്പട്ടക്കാർ മൂലം എപ്പിസ്ക്കോപ്പാസ്ഥാനം കരസ്ഥമാക്കി പിന്നീട് മെത്രാപ്പോലീത്താ ആയി ഉയർന്നു; അനാവശ്യമായ ആ സ്ഥാനത്തേക്കു ഒരു എപ്പിസ്ക്കോപ്പായെ കൂടെ കള്ളശൽമൂസാ കൊടുത്ത് വാഴിപ്പിച്ച് മലങ്കരസഭയിലെ അംഗമായി നിന്ന് മലങ്കരസഭയ്ക്കുവേണ്ടി മലങ്കര സഭാംഗങ്ങളുടെയും ഗുണകാംക്ഷികളുടെയും സംഭാവനകൾമൂലം സമ്പാദിച്ച സകലവുംകൊണ്ട് സഭാഭ്രംശം ചെയ്തത് അദ്ദേഹത്തിന്റെ ആദ്യംമുതലുള്ള സേവനത്തെ കളങ്കപങ്കിലമാക്കി. (ചിലത് പിന്നാലെ നിവർത്തിയില്ലാഞ്ഞ് തിരിച്ചുകൊടുത്തു എന്നത് വിസ്മരിക്കുന്നില്ല) അദ്ദേഹം മാറിയത് ഭരണംവേണ്ടെന്നു വച്ചായിരുന്നെങ്കിൽ ആദരണീയമായിരുന്നു. എന്നാൽ കാവിയും കഴുതയും ചെറ്റപ്പുരയും മൺചട്ടിയുമായി നടന്ന ആ മഹർഷിവര്യൻ പാപ്പായെ മയക്കി ഒരു സുറിയാനി റീത്തിനുള്ളിൽ വേറൊരു സുറിയാനിറീത്തും ഒരു സുറിയാനിഹയറാർക്കിക്കുള്ളിൽ വേറൊരു സുറിയാനി ഹയറാർക്കിയും അനുവദിപ്പിച്ച് അതിന്റെ പ്രതാപമേധാവി ആയിത്തീരുകയത്രെ ചെയ്തത്. അദ്ദേഹത്തിന്റെ വേർപാടുമൂലം ഭവിച്ചിരിക്കുന്ന ഏറ്റവും വലിയ വിപത്ത് പരമാർത്ഥികളും അവിശ്വസിക്കപ്പെടുന്നു എന്നതത്രെ.

മാർ സേവേറിയോസ് ഫാദർ. വി. ഒ. ജോസപ്പായിരുന്നപ്പോഴാണ് സഭാഭ്രംശം ചെയ്തതെങ്കിൽ ആദരണീയമായിരുന്നു. എന്നാൽ മാർ ഈവാനിയോസിന്റേതു പോലെയുള്ള അവിശ്വസ്തത ഭയന്ന് ഒരു വിശ്വസ്തൻ ഇരിക്കട്ടെ എന്നു കരുതി-സ്വദേശിയും അനന്തിരവനുമായ ഒരുവനായാൽ ഒട്ടും സംശയിക്കേണ്ട എന്ന ഉറപ്പോടെ-അന്നത്തെ മലങ്കര മെത്രാപ്പോലീത്തായുടെ പ്രത്യേക താല്പര്യപ്രകാരം മേല്പട്ടസ്ഥാനത്തേക്ക് വാഴിക്കപ്പെട്ടശേഷം

അദ്ദേഹത്തിന് കബറിലും സ്വസ്ഥത കൊടുക്കാതെ കാൽമാറിയത് അഹോ എത്ര ഭയങ്കരം! എന്നല്ലാതെ എന്താണ് പറയുക. റീത്തിൽ ചേരുന്ന പട്ടക്കാർ മിക്കവരും എന്തുകൊണ്ട് അപ്രകാരം ചെയ്യുന്നു എന്ന് ചിന്തിക്കുമ്പോൾ അവ രോട് സഹതപിക്കേണ്ടതത്രെ. അധികവും ദാരിദ്ര്യം നിമിത്തമത്രെ, ചിലപ്പോൾ ദ്രവ്യാഗ്രഹവും കണ്ടേക്കാം.

അടുത്തകാലത്ത് റീത്തിൽ ചേർന്ന ഒരു പട്ടക്കാരനെ അതിനു രണ്ടാഴ്ച മുമ്പ് ഈ ലേഖകൻ കാണുവാൻ ഇടയായി. അദ്ദേഹം മാതൃസഭ വിടുവാൻ പോകുന്നു എന്ന് കേൾവി ഉണ്ടായിരുന്നതിനാൽ അതേപ്പറ്റി അദ്ദേഹത്തോട് ചോദിച്ചപ്പോൾ വെറും കുർബാനപ്പണത്തിനായി മാത്രം ഞാൻ ചേരുകയും മറ്റും ഇല്ല എന്ന മറുപടിയാണ് കിട്ടിയത്. പോയശേഷം ഞാൻ വഴങ്ങിയത് എനിക്ക് കുറെചക്രത്തിന് അത്യാവശ്യമുണ്ടായിരുന്നതു കൊണ്ടാണെന്നുള്ള പരമാർത്ഥം അദ്ദേഹം പലരോടും പറഞ്ഞിട്ടുള്ളതായിട്ടാണ് അറിവ്. എന്നാൽ സുറിയാനിസഭയിൽ അഭിഷേകം ചെയ്യപ്പെട്ടിട്ടുള്ള ഒരു പട്ടക്കാരൻ-അവിടുന്നു ശപിക്കുന്ന സകലരെയും ഞാൻ ശപിക്കുകയും അവിടുന്ന് ഉപേക്ഷിക്കുന്ന സകലവും ഞാൻ ഉപേക്ഷിക്കുകയും ചെയ്യുന്നു എന്നും അവിടുന്ന് വിശ്വസി ക്കുന്ന സകലവും ഞാൻ വിശ്വസിക്കയും അവിടുന്ന് ഏറ്റുപറയുന്ന സകലവും ഞാൻ ഏറ്റുപറകയും ചെയ്യുന്നു എന്നും വിശുദ്ധ മദ്ബഹായുടെ വാതില്ക്കൽ ദൈവത്തിന്റെ മേല്പട്ടക്കാരന്റെ മുമ്പിൽ മുട്ടുകുത്തി പരിശുദ്ധ ത്രിത്വത്തി ന്റെയും വിശുദ്ധന്മാരുടെയും വിശ്വാസികളായ വൈദികരുടെയും ജനക്കൂട്ട ത്തിന്റെയും മുമ്പാകെവച്ച് സത്യംചെയ്തിട്ടുള്ള ഒരു പട്ടക്കാരൻ-അനന്തരം നമ്മുടെ വാത്സല്യമകനേ, നിനക്കുവേണ്ടിയുള്ള ഈ മദ്ധ്യസ്ഥതമൂലം നമ്മുടെ ഹൃദയത്തിന് ദുഃഖം ഉണ്ടാകുവാൻ നീ ഇടയാക്കരുത് എന്ന ഹൃദയസ്പർശ കമായ ഉപദേശം അഭിഷേകസമയത്ത് മേല്പട്ടക്കാരിൽ നിന്ന് ശ്രവിച്ചിട്ടുള്ള ഒരു പട്ടക്കാരൻ-മേല്പറഞ്ഞ വിശ്വാസപ്രതിജ്ഞയെ ലംഘിച്ച്, മേലുദ്ധരിച്ച ഗുണദോഷം അവഗണിച്ച്, തലയിൽ കൈവച്ച തിരുമേനിയുടെ ചങ്കിൽ വാൾ കടത്തുന്നത് കാണുമ്പോൾ മനുഷ്യസ്വഭാവം, കഷ്ടം! എത്രയോ അധഃപ തിച്ചു പോകുന്നു എന്നും പിശാചുക്കളെ ചിരിപ്പിക്കുകയും മാലാഖമാരെ കര യിപ്പിക്കുകയും ചെയ്യുന്ന പ്രവൃത്തിയല്ലേ ഇത് എന്നും തോന്നിപ്പോകുന്നു. 'One more devil's striumph anbd sorrow for angels''. എന്നാൽ വിശ്വസ്ത നായ ഏതൊരു വൈദികനും ഇവിടുത്തെ ഇലക്കറി അവിടുത്തെ തടിച്ച പോക്കിഷ്ടുവിന്റെ ചാറിനേക്കാൾ മാത്രമല്ല കഷണത്തെക്കാളും എന്നും രുചികരമായിരിക്കും. ഫാദർ പി. റ്റി. അബ്രഹാം അങ്ങനെയുള്ള ഒരുവനെന്ന് റീത്തുകാർ സമ്മതിക്കുന്നു. അദ്ദേഹത്തിന്റെ പുസ്തകത്തിന് ചേപ്പാട്ടു പീലിപ്പോസ് റമ്പാൻ എഴുതിയിട്ടുള്ള "നേർവഴികാട്ടി" എന്ന നാമമുള്ള നിരൂപ ണപുസ്തകത്തിന്റെ മുഖവുരയിൽ "ആകെപ്പാടെ നോക്കിയാൽ അബ്രഹാം കത്തനാരവർകൾ കത്തോലിക്കാസഭയോട് പുനരൈക്യപ്പെടുകയെന്നുള്ളത് ഒട്ടകം സൂചിക്കുഴയിൽ കൂടെ കടക്കുന്നതുപോലെ പ്രയാസമാണ്" എന്ന് എഴുതിയിട്ടുണ്ട്. അതുപോലെ വേറെയും വൈദീകന്മാർ ധാരാളം കാണും. റീത്യർ മതതീക്ഷ്ണതയുള്ളവരെങ്കിൽ അവരുടെ കണ്ണുകൾ ഉയർത്തി നോക്കട്ടെ. വിശാലമായവയൽ ഈ തിരുവിതാംകൂറിൽ തന്നെ പരന്നു കിട

ക്കുന്നു. ഈ നാട്ടിലെ ജനസംഖ്യയിൽ 75 ശതമാനവും സത്യദൈവത്തെ അറിഞ്ഞിട്ടില്ലാത്ത അക്രൈസ്തവരാണല്ലോ. അവർക്ക് സുവിശേഷവെളിച്ചം പ്രകാശിപ്പിച്ച് അവരെ ഇവാന്യസഭയിലേക്ക് ചേർക്കരുതോ? മാർ തോമ്മാശ്ലീഹായുടെ സുറിയാനിസഭയ്ക്ക് ആത്മീയമായി എന്തുകുറവാണുള്ളത്? പുരാതനത്വത്തിൽ റോമ്മാസഭയെക്കാൾ പുരാതനം. വിശ്വാസത്തിൽ കളങ്കമറ്റത്. ആചാരങ്ങളിൽ അതിശ്രേഷ്ഠം. ശുശ്രൂഷാക്രമങ്ങൾ സ്വർഗ്ഗീയം. ഭാഗ്യസംമ്പൂർണ്ണമായ പർദൈസാ തന്നെ. ഭരണസംബന്ധമായ ദൂഷ്യങ്ങൾ അതിനുണ്ടെങ്കിൽ അവനീങ്ങും: (റോമ്മാസഭയ്ക്കു തന്നെയും ഒരേസമയത്ത് മൂന്നു പാപ്പാമാർ വഴക്കടിച്ചു ഭരിച്ച വലിയ ശീശ്മയുടെ കാലവും ഉണ്ടായിരുന്നതല്ലേ? ആ സഭയിൽ വേദത്തിനു ചേർന്നതോ അപ്പൊസ്തോലികമോ അല്ലാത്ത എത്രയോ മതതത്വങ്ങൾ ആണ് ഉള്ളത്. പുരാതനവും അപ്പൊസ്തോലികവുമായ ഉപദേശങ്ങളെ കീഴുമേൽ മറിക്കുന്നതാണ് പ്രോട്ടസ്റ്റാന്റിസമെങ്കിൽ ക്രൈസ്തവസമുദായത്തിലെ പ്രഥമപ്രോട്ടസ്റ്റന്റുകാർ റോമ്മാക്കാരത്രെ). പാവപ്പെട്ട സുറിയാനിസഭയെ എന്തിന് ഉപദ്രവിക്കുന്നു. ഇനിയും പലരെയും റീത്തീകരിക്കുവാൻ റീത്തധിപർ ശ്രമിച്ചുകൊണ്ടാണിരിക്കുന്നത്. ഞങ്ങളുടെ കൂടെചേർന്നാൽ പ്രതിമാസം നാല്പതുരൂപാതരാം, എൺപതു രൂപാതരാം എന്നിങ്ങനെയുള്ള വാഗ്ദാനങ്ങൾ ചില വൈദികർക്ക് കിട്ടുന്നതായി അറിയാം. ഇന്നാരു ഞങ്ങൾക്ക് വാക്കുതന്നിട്ടുണ്ട് എന്ന് പലപ്പോഴും വ്യാജമായി പറഞ്ഞുപരത്തി അയാളെപ്പറ്റി സ്വസമുദായത്തിൽ വിരക്തി ജനിപ്പിച്ച്, തന്മൂലം അതിൽ നില്ക്കുന്നത് വിഷമമെന്ന് അയാൾക്കു തോന്നുവാൻ ഇടയാക്കി, ഒടുവിൽ അയാളെ വഴക്കുക എന്നത് അവരുടെ ഒരു സമ്പ്രദായം അത്രെ.

സ്തുതിചൊവ്വാകപ്പെട്ട സുറിയാനി സഭാംഗങ്ങളായ വൈദികരും അത്മായരുമേ, ചിന്തിപ്പിൻ. നമ്മെ ദൈവമക്കളായി ജനിപ്പിച്ച നമ്മുടെ മാതൃസഭയോട് നമുക്ക് ഒരു കടമയും ഇല്ലയോ? വിശ്വാസാചാരങ്ങളിൽ അതിനിർമ്മലമായ ആ സഭ നമ്മുടെ സ്വന്തം പിതാക്കന്മാരുടെയും മുൻഗാമികളായ പൂർവ്വികന്മാരുടെയും ഓരോവിധ ദുർവാശിമൂലവും മറ്റും ഇപ്പോഴത്തെ നിർഭാഗ്യാവസ്ഥയിൽ പതിക്കുന്നതിനിടയായി. മാതാവിനെ കുഴിയിൽ തള്ളിയിട്ടുംവച്ച് മാർ ഈവാനിയോസ് കൈകൊട്ടി ചിരിച്ചുംകൊണ്ട് ഓടി. നാമും അദ്ദേഹത്തെ അനുഗമിക്ക എന്നോ? മാതാവ് കുഴിയിൽ കിടക്കട്ടെ എന്നോ? അതരുതേ. നമുക്ക് മാതാവിനെ കരേറ്റണം. കാതോലിക്കാ – പാത്രിയർക്കീസ് കക്ഷി ഐക്യപ്പെട്ട്, പിന്നീട് വിശ്വാസത്തിൽ കഴിയുന്നത്ര ഐക്യരൂപത്തോടെ മാർത്തോമ്മാ സമുദായത്തെ അംഗീകരിച്ച് അങ്ങനെ പരസ്പര സ്നേഹത്തിലും നിവൃത്തിയുള്ളപക്ഷം ഒരേ അദ്ധ്യക്ഷന്റെ കീഴിൽ ഐക്യത്തിലും ഇരിക്കുന്ന ചൈതന്യസമ്പൂർണ്ണവും ശക്തിയേറിയതും ആയ ഒരവസ്ഥയിലേക്ക് നമ്മുടെ മാതാവായ മലങ്കരസഭ ഉയരാതിരിക്കയില്ല. നമ്മുടെ ആദർശം അതായിരിക്കണം. ആദർശം ഇല്ലാത്ത ജാതി നശിക്കും; പരിപാലനം ഇല്ലാത്ത ജാതിനിലനില്ക്കുകയില്ല എന്ന് ജ്ഞാനി പറഞ്ഞിട്ടുണ്ട്. രണ്ടും നമുക്കില്ല. അതു നമ്മുടെ കുറ്റമാണ്. മേല്പറഞ്ഞ ആദർശം സമുദായാംഗങ്ങൾക്ക് ഉണ്ടായിരിക്കണം. ഉടമസ്ഥരുള്ള സസ്യപക്ഷിമൃഗാദികൾക്കെന്ന

പോലെ ഭരണകർത്താക്കളുള്ള സമുദായാംഗങ്ങൾക്കും പരിപാലനം അത്യാവശ്യമത്രെ: ഇതു ഭരണാധിപരെ മാത്രം സ്പർശിക്കുന്ന ഭാഗമാകയാൽ വിസ്തരിക്കുന്നില്ല. നമ്മുടെ കുറവുകൾ നാം പരിഹരിച്ച് നമ്മുടെ സമുദായത്തെ നാം ഉയർത്തണം. സഭ ദൈവത്തിന്റേതാണല്ലോ. ദൈവം സഹായിക്കും. റീത്ത് മൂന്നാം ക്ലാസ് റോമൻ കത്തോലിക്കസഭയാണ്. അതിൽ ചേർന്നവർക്ക് അവരുടെ കാലത്ത് അതിനെ ഒരു നല്ല നിലയിൽ കാണുവാൻ സാധിക്കയില്ല, നിശ്ചയം. വഴങ്ങിയ ഓരോ അച്ചനും എന്റെ കൂടെ ആരും പോരുകയില്ലല്ലോ എന്നും നിൽക്കുന്ന അത്മായർക്ക് ആ നന്ദി കെട്ട അച്ചൻ നമ്മെ വിട്ടുപൊയ്ക്കളഞ്ഞല്ലോ എന്നും ഉള്ള മനോവികാരവും വിഷമവും ഉൾതള്ളലും വളരെയുണ്ട്. വഴങ്ങിയ അച്ചന്മാരിൽ പലരും പലവിധത്തിൽ വിഷമിക്കുന്നു. കൂടെ ആളുകൾ ഇല്ല, അല്ലെങ്കിൽ ദുർല്ലഭം. ചേരുന്നതിനു മുമ്പ് മുപ്പതെന്നു ധ്വനി, ചേരുമ്പോൾ കുടുംബസ്ഥനാകയാൽ ഇരുപത്തൊന്നെന്നു കേൾവി. ഒരു മാസം കഴിയുമ്പോൾ, വിവാഹിതന്റെ കുർബാനയ്ക്കു മാറ്റു കുറവുണ്ടായിട്ടോ എന്തൊ ഇരുപത്താറുമൂക്കാൽ പത്തൊമ്പതര എന്നു വാഗ്ദാനം. രണ്ടു മൂന്നു മാസം കഴിയുമ്പോൾ ഇരുപത്താറര പതിമൂന്നേ തരുവാൻ സാധിക്കൂ എന്ന ശമ്പളനിശ്ചയം. വല്ല പാരിതോഷികവും കൊടുത്താണു വഴക്കിയതെങ്കിൽ ആ തുക ഏതാനും മാസം കഴിയുമ്പോൾ ശമ്പളത്തിൽ നിന്നു പല ഗഡുക്കളായി കുറേശ്ശെ പിടിച്ചെടുക്കുകയും ചെയ്യും. ചില കലഹക്കാർക്ക് അവർ ഉണ്ടാക്കിയേക്കാവുന്ന കലഹത്തെ ഭയന്നും, ചില ബലവാന്മാർക്ക് അവരുടെ ബലംമൂലവും, ചില മൽപാന്മാർക്ക് അവരുടെ മൽപൊനൂസോയെ ആദരിച്ചും, ചില വിരുതന്മാർക്ക് അവരുടെ വിരുതു കൊണ്ടും ഇരുപത്താറും കിട്ടുന്നുണ്ടത്രെ. എന്നാൽ സാധാരണ അച്ചന്മാരുടെ തലേൽവിധി എന്താണെന്നു വഴങ്ങിയശേഷം നിവർന്നവരോടു ചോദിച്ചാൽ അറിയാം. ഇതിനിടയ്ക്കു തിരുവനന്തപുരം അതിരൂപതയിൽ കുറെ കുഴപ്പമൊക്കെയുണ്ട്, മൂപ്പീന്നുവേണ്ട തകരാറുകാരനാണ് എന്നു തിരുവല്ലാരൂപതക്കാർ പറയാറുണ്ട്. ആകയാൽ ഏതെങ്കിലും പ്രകാരം റീത്തിലേക്ക് ആകർഷിക്കപ്പെടുന്നവർ മാതൃസഭയോട് അവർക്കുള്ള ചുമതലകളെപ്പറ്റി ഓർത്തു നോക്കുകയും റീത്തിന്റെ ആത്മികവും ലൗകികവുമായ വശങ്ങൾ അന്വെഷിച്ച്, വായിച്ചു ചിന്തിച്ചു ഗ്രഹിക്കുകയും ചെയ്താൽ റീത്തുകാരോട്. “സാത്താനെ, എന്റെ പുറകിൽ പോവുക” എന്നല്ലാതെ പറവാൻ അവർക്കു സാധിക്കുന്നതല്ല.

# 29

# നിരർത്ഥകമായ വാദം

അബ്ദൽ മിശിഹാ പാത്രിയർക്കീസിനെ 1903 –ലോ 1905 –ലോ സുന്നഹ ദോസ് കൂടി മുടക്കി എന്നും തന്നിമിത്തം അദ്ദേഹം വാഴിച്ച കാതോലി ക്കാ യ്ക്കു പട്ടത്വം ഇല്ലെന്നും മലങ്കരയിലെ വിവരമില്ലാത്ത ചിലർ പറഞ്ഞു നട ന്നിട്ടുണ്ട്. ഇതു സംബന്ധിച്ച് 1951 –ൽ പ്രസിദ്ധീകരിച്ച "കാനോനിക പാത്രി യർക്കീസ് ആര്" എന്ന പുസ്തകത്തിൽ ഇങ്ങനെ പറയുന്നു (പേജ് 68–71):

"1903 കന്നി 27 –ാം തീയതി സുന്നഹദോസ് കൂടി മാറ്റി. 1903 തുലാം 10–ാം തീയതി കൂടി മാറ്റി. മുഴു ഭ്രാന്തനായിരുന്നു എന്നെല്ലാം ഓരോ പകർപ്പുകൾ കാണിക്കുന്നുണ്ട്. മലങ്കര നിന്നു അദ്ദേഹത്തെ മാറ്റുന്ന സുന്നഹദോസിലേക്കു സമ്മതം അയച്ചിരുന്നു എന്നു പറയുന്നുമുണ്ട്. പക്ഷേ ഈ പകർപ്പുണ്ടാക്കി യവരും പറയുന്നവരും 1903 തുലാം 18–ാം തീയതി അബ്ദൽ മ്ശിഹാ വി. സിംഹാസനത്തിങ്കൽ നിന്നു മലയാളത്തിലേക്കു മാർ ജോസഫ് ദീവന്ന ാസ്യോസ്, കടവിൽ മാർ അത്താനാസ്യോസ്, മാർ ഈവാനിയോസ് എന്നീ തിരുമേനിമാരുടെ പേർക്ക് കല്പന അയച്ചിട്ടുള്ള വിവരവും അതു സൂക്ഷി ച്ചിട്ടുള്ള വിവരവും അറിഞ്ഞിരുന്നില്ലെന്നും ഇവർ പറയുന്ന വല്ലതും ഉണ്ടാ യിട്ടുണ്ടെങ്കിൽ ആ കൽപ്പനയിൽ കാണാതിരിക്കയില്ലെന്നും നിശ്ചയമാണല്ലോ. ഉണ്ടെങ്കിൽ കാണിക്കുക.

അബ്ദൽമിശിഹാ പാത്രിയർക്കീസിനോടു ചില മെത്രാന്മാർക്കുള്ള എതൃ പ്പിനു പോംവഴിയുണ്ടാക്കുന്നതിനു വേണ്ടിയാണ് സുന്നഹദോസ് കൂടുന്നത് എന്നും അതു കൂടുന്നതു തന്നെ 1906 മേടത്തിനു ശേഷം മാത്രമാണ് എന്നും അതിനു മുമ്പ് സുന്നഹദോസ് കൂടി എന്നു പറയുന്നത് അടിസ്ഥാനരഹിത മാണെന്നും മൂസലിലെ കോജാ അന്തൂന്റെ കത്തു തെളിയിക്കുന്നു. 1906 മേടം 7 –നു അദ്ദേഹം എഴുതി: "അബ്ദൽ മിശിഹാ പാത്രിയർക്കീസുമായി യോജിച്ച് അദ്ദേഹത്തെത്തന്നെ സ്വീകരിക്കുകയാണ് നല്ലതെന്ന് സുൽത്താൻ........ നിർബ ന്ധമായി പറയുന്നു. എങ്കിലും മെത്രാന്മാർക്ക് (അബ്ദുള്ള മുതലായ: ഗ്ര. ക.) സമ്മതമല്ല. അതിനാലാണ് സുന്നഹദോസ് വിളിച്ചുകൂട്ടുന്നത്. മുസൽക്കാ രായ ഞങ്ങൾ ഒന്നിലും പ്രവേശിക്കുന്നില്ല......." എന്നെല്ലാമാണ്. നീതിയും ന്യായവും നടക്കുന്നതിനും നടത്തുന്നതിനും അവരുടെ ദൃഷ്ടിയിൽ പ്രയാ സമായി കാണുന്നതിനാലാണ് മൂസൽകാർ ഒന്നിലും പ്രവശിക്കാത്തതു എന്നു സ്പഷ്ടമാണല്ലോ. ഈ കത്തിന്റെ വെളിച്ചത്തിൽ നോക്കുമ്പോൾ അതിനു മുമ്പു നടന്നതായി പറയുന്ന സ്ഥാനഭ്രംശം കേവലം ഫർമാൻ നഷ്ടം മാത്ര മാണെന്നു സ്പഷ്ടമല്ലയോ?

അബ്ദൽമിശിഹായുടെ സിംഹാസനനഷ്ടം സുൽത്താന്റെ കൈകടത്തൽ ഒന്നുകൊണ്ടു മാത്രമാണെന്നും 1910–ലെ പാത്രിയർക്കീസ് കക്ഷി സമ്മതി ക്കുന്നു:– "മലങ്കര യാക്കോബായ സുറിയാനി മഹാജനങ്ങളുടെ പര്യാലോച നയ്ക്കു പാത്രീഭവിപ്പാൻ" എന്ന പേരിൽ 1910 മകരം 10–നു പാത്രിയർക്കീസ് കക്ഷി എഴുതിയ ഒരു ലേഖനത്തിൽ ഇപ്രകാരം പറയുന്നു, "തുർക്കിയിലെ

ഭരണരീതി പരിക്ഷ്ക്കരിച്ചിരിക്കുന്നതിനാൽ പാത്രിയർക്കീസ് സ്ഥാനത്തു നിന്നും ഒഴിഞ്ഞിരിക്കുന്ന, അബ്ദേദ് മിശിഹാ എന്ന് നാമധേയമുള്ള ബാവാ അവർകൾ അന്ത്യോഖ്യാ സിംഹാസനത്തിൽ പ്രവേശിച്ചേക്കുമെന്നും, അദ്ദേഹത്തെക്കൊണ്ട് നമ്മുടെ മലങ്കരസഭയുടെ കൈവപ്പു മുതലായതും മറ്റും നടത്തിക്കൊള്ളാമെന്നും "അഭിമാനി" പറഞ്ഞിരിക്കുന്നു. അത് ദൈവത്താൽ മാത്രം അറിയപ്പെടാവുന്നതും മാനുഷികഹൃദയത്താൽ വിചിന്തനം ചെയ്യാൻ പോലും കഴിയാത്തതുമായ ഒരു കാര്യമാകയാൽ ആ വിഷയത്തെക്കുറിച്ച് ഒന്നും പറയേണമെന്നു തോന്നുന്നില്ല" (പുറം 14, 15). തുർക്കിയിലെ മുൻ ഭരണകർത്താക്കളുടെ പ്രാതികൂല്യമാണ് അബ്ദൽ മിശിഹായുടെ സിംഹാസനനഷ്ടത്തിനു കാരണമെന്നും അവർ മാറിയതു കൊണ്ടും വീണ്ടും സിംഹാസനം ലഭ്യമായേക്കുമെന്നും അദ്ദേഹം വഴിയായി ഇവിടുത്തെ പട്ടത്വം നിലനിർത്തിക്കൊണ്ട് പോകാമെന്നും ഉള്ള പ്രസ്താവനയ്ക്കു മറുപടിയായി പാത്രിയർക്കീസ് കക്ഷിക്ക് പറവാനുള്ളത് ഭാവി കാര്യങ്ങൾ ദൈവത്തിനല്ലാതെ മനുഷ്യന് അറിവാൻ നിർവ്വാഹമില്ലാത്തതിനാൽ ഒന്നും പറയുന്നില്ലാ എന്നു മാത്രമാണ്. ഇവിടെ ഒരു സംഗതി സ്പഷ്ടമാകുന്നു. 1910 വരെ ഉണ്ടായിട്ടുള്ളതും മനുഷ്യർക്കു അറിയാവുന്നതുമായ കാര്യങ്ങൾ വച്ചു നോക്കുമ്പോൾ അബ്ദൽ മിശിഹാ വഴിയായി ഇവിടുത്തെ പട്ടത്വം നിലനിർത്തുന്നതിൽ യാതൊരുവിധ കുറ്റവും കുറവും പറവാനില്ല. അതായത് അദ്ദേഹത്തിന് ഫർമാൻ നഷ്ടമല്ലാതെ ആത്മീയമായ യാതൊരു ന്യൂനതയും ഭവിച്ചിട്ടില്ലാ എന്ന് 1910-ൽ പാത്രിയർക്കീസ് കക്ഷി സമ്മതിക്കുന്നു എന്നു ചുരുക്കം.

1909-ൽ അബ്ദുള്ളാ ബാവാ ഊട്ടിയിൽ ആയിരിക്കുമ്പോൾ കോനാട്ടു മല്പാനച്ചൻ, മാമ്മൻമാപ്പിള, എം. എ. അച്ചൻ (മാർ ഈവാനിയോസ്) എന്നിവർ അബ്ദൽ മിശിഹായെ കൊണ്ടുവന്ന് കാതോലിക്കാ വാഴ്ചയും മറ്റും നടത്തുവാൻ മാർ ദീവന്നാസ്യോസ് തിരുമേനിയുമായി ആലോചന നടത്തി. ടി ആലോചനയെപ്പറ്റി "മെത്രാച്ചൻ എന്തു ചെയ്തു" എന്ന 1911 ലെ ലഘുലേഖയിൽ പാത്രിയർക്കീസ് കക്ഷി പോലും പറയുന്നത് ഇപ്രകാരമാണ്. "മലബാറിന്റെ ഇപ്പോഴത്തെ സ്ഥിതിക്ക് അവിടെ ഒരു കാതോലിക്കായെ നിയമിക്കുന്നത് ഏറ്റം നന്നായിരിക്കുമെന്ന് പലർക്കും അഭിപ്രായമുണ്ട് എന്നു മല്പാൻ അറിയിച്ചു (അബ്ള്ളാ ബാവായെ). ഉടൻ ബാവാ തിരിഞ്ഞുനിന്ന് നിന്റെ വായ് പൊത്തപ്പെടുക എന്ന് കല്പിച്ചു. ......... പിന്നീട് എം. എ. ക്കാരൻ അച്ചനും മാമ്മനും കൂടി മൽപ്പാനച്ചന്റെ അടുക്കൽ വന്ന് അച്ചാ നാം ആലോചിച്ചതുപോലെ ബാവാ വഴിപ്പെടുന്നില്ലല്ലൊ അതിനാൽ ഈ ബാവായെ നമുക്ക് നാട്ടിലേക്ക് കൊണ്ടുപോകാതെ ഇരുന്നാൽ എന്ത്?

മൽപ്പാൻ - പിന്നെ നമ്മുടെ പ്രയത്നമെല്ലാം വൃഥാവാകും.......

എം. എ. ക്കാരൻ - കഴിയുമെങ്കിൽ നമുക്ക് വേഗത്തിൽ അബ്ദൽ മിശിഹാപാത്രിയർക്കീസിനെ വരുത്തണം.

മൽപ്പാൻ - അതിനു പണത്തിനു നിവർത്തിയെന്ത്?

മാമ്മൻ - എന്തുചിലവ് വരുമെന്നാണ് അച്ചന് തോന്നുന്നത്?

മൽപ്പാൻ - 4000 (നാലായിരം) രൂപാ വേണ്ടി വരും........ മെത്രാനോട് കൂടി

ആലോചിക്കാം (മൂന്നാളും കൂടി പോയി മെത്രാനുമായി സംസാരിച്ചു).

മെത്രാൻ – നിങ്ങൾ ഇതിനായി എന്തെല്ലാം പ്രവർത്തിച്ചാലും നമുക്ക് വിരോധമില്ല. എന്റെ പേര് മാത്രം വെളിവാക്കരുത്. എന്തു ചിലവും വരട്ടെ.

മൽപ്പാൻ – നാം ഇങ്ങിനെ ആലോചിച്ചാൽ നമ്മുടെ കയ്യിൽ നിന്നും പണം ചെലവാക്കേണ്ടി വരും. അതു പ്രയാസമാണ്.

മെത്രാൻ – സമുദായംവക പണത്തിൽ നിന്ന് എടുത്താലോ?

മൽപ്പാൻ – സമുദായംവക പണം ഇനി ആലോചന കൂടാതെ എടുക്കാൻ പാടില്ല.........."

ഇത് എഴുതി പ്രസിദ്ധം ചെയ്തത് കക്ഷിവഴക്കു മൂത്തു മെത്രാച്ചന്റെ മുടക്കു കൂടെ കഴിഞ്ഞ ശേഷമാണ്. അതിൽപോലും – 1903 – ൽ നടന്നതായി പറയുന്ന മുടക്ക് സുന്നഹദോസിന് 6 വർഷങ്ങൾക്കു ശേഷം 1909 ൽ പോലും – അബ്ദൽ മിശിഹായ്ക്ക് ഫർമാൻ നഷ്ടത്തേക്കാൾ കവിഞ്ഞ് ഒന്നും ഉണ്ടായി ട്ടില്ലെന്നും ഉണ്ടായിട്ടുണ്ടെന്ന് പാത്രിയർക്കീസ് കക്ഷികൾ അന്ന് (1911 – ൽ പോലും) വാദിച്ചിരുന്നില്ലെന്നും ഇതു വ്യക്തമാക്കുന്നു.

അബ്ദൽ മിശിഹായുടെ ഫർമാൻ പിൻവലിച്ചതല്ലാതെ വി. സഭയുടെ സുന്നഹദോസ് അദ്ദേഹത്തെ പാത്രിയർക്കാ സ്ഥാനത്തുനിന്നു മാറ്റിയിട്ടില്ലാ എന്നുള്ളതിലേക്ക് ഒരു തെളിവു കൂടെ പറഞ്ഞുകൊണ്ട് ഈ ഭാഗം അവസാ നിപ്പിക്കാം. സുന്നഹദോസ് സ്ഥാനഭ്രഷ്ടനാക്കി, മാറ്റി, മുടക്കി എന്നെല്ലാം പാത്രിയർക്കീസ്കക്ഷി പറയുകയും അതിനെ കാതോലിക്കോസ് കക്ഷി നിഷേ ധിക്കുകയും ചെയ്തു തുടങ്ങിയിട്ട് കാലം കുറെ ആയി. അതിനു ശേഷം മല യാളത്തുനിന്നു അനേകർ – പല മെത്രാന്മാരും പട്ടക്കാരും – പാത്രിയർക്കാ സിംഹാസനം സന്ദർശിച്ചിട്ടുണ്ട്. ഒറ്റ ഒരുവനെ എങ്കിലും ആ "മുടക്കിയ സുന്ന ഹദോസി"ന്റെ നടപടികൾ അടങ്ങിയ ഡയറി ഒന്നു കാണിച്ചു കൊടുപ്പാൻ സാധിച്ചിട്ടില്ല. ടി ഡയറിയെപ്പറ്റി ഒന്നു പറകപോലും ചെയ്തിട്ടില്ല. അവിടെ പോയി വന്ന ഒറ്റ മെത്രാൻ പോലുംഅതേപ്പറ്റി യാതൊന്നും ശബ്ദിക്കുന്നുമി ല്ല. എന്നാൽ അവിടത്തെ വിശേഷങ്ങളെപ്പറ്റി പലതും എഴുതുകയും പ്രസം ഗിക്കുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നുമുണ്ട്. ഈ മൗനം എന്ത്? എന്ന ചോദ്യത്തിന്റെ മുമ്പിൽ മനസാക്ഷിയോടെ നിൽക്കുവാൻ – അതിനു മറുപടി നൽകുവാൻ – പാത്രിയർക്കീസ് കക്ഷിക്കു സാദ്ധ്യമോ?

അങ്കമാലി ഇടവകയുടെ പാത്രിയർക്കീസ് പക്ഷത്തെ സഹായകൻ സിറിയാ യാത്രക്കായി യാത്രപറയുമ്പോൾ എന്തു ത്യാഗവും നഷ്ടവും ബുദ്ധി മുട്ടും സഹിച്ചിട്ടായാലും സിഹാസനഡയറിയിൽ അബ്ദൽ മിശിഹായുടെ സ്ഥാനഭ്രംശം സംബന്ധിച്ചു വല്ലതും ഉണ്ടോ എന്നു നോക്കിക്കൊണ്ട് വര ണം, അത് ഇവിടുത്തെ സമാധാനസ്ഥാപനത്തിന് അത്യന്താപേക്ഷിതമാണ് എന്നു അദ്ദേഹത്തിന്റെ അടുത്ത ബന്ധുവായ ഒരു അഡ്വക്കേറ്റു വളരെ കാര്യ മായും നിർബന്ധമായും ശട്ടം കെട്ടിയിരുന്നു. അത് അദ്ദേഹത്തിൽ നിന്നു തന്നെ എനിക്കു നേരിട്ടു അറിവുള്ളതാണ്. മാർ ഗ്രീഗോറിയോസ് മടങ്ങിവ ന്നിട്ട് അക്കാര്യത്തെപ്പറ്റി ഒരക്ഷരവും മിണ്ടുന്നില്ല, എഴുതുന്നില്ല, പ്രസംഗി ക്കുന്നില്ല. ഇവയുടെ വെളിച്ചത്തിൽ സത്യം എന്തെന്ന് വായനക്കാർ ഗ്രഹിച്ചു കൊള്ളുക."

# 30

# മറ്റൊരു കാതോലിക്കാ!

യാക്കോബായ വിഭാഗത്തിലെ ശ്രേഷ്ഠ കാതോലിക്കാ തോമസ് പ്രഥമന്റെ വിൽപത്ര പ്രസ്താവന തെറ്റായ കീഴ്‌വഴക്കമാണെന്നും ചിന്താശക്തിനഷ്ട പ്പെട്ട അവസരത്തിൽ എടുത്ത തീരുമാനമാണെന്നും അതു വികലവും അനു ചിതവുമായ ഒരു പ്രവൃത്തിയാണെന്നും യാക്കോബായ വിഭാഗത്തിലെ ഒരു പ്രസിദ്ധ ചിന്തകനും ആലുവാ യു. സി കോളജിലെ മുൻ പ്രിൻസിപ്പലുമായ ഡോ. ഒ. എം. മാത്തൻ അമയന്നൂർ ചൂണ്ടിക്കാട്ടുന്നു. ഇതു സംബന്ധിച്ചു 2005 ഓഗസ്റ്റ് ലക്കം ചർച്ച് വീക്കിലിയിൽ "പിൻഗാമിയെ വിൽപത്രത്തിലൂടെ നിശ്ചയിക്കുന്നത് തെറ്റായ കീഴ്‌വഴക്കം" എന്ന ശീർഷകത്തിൽ ഡോ. മാത്തൻ എഴുതിയ ലേഖനമാണ് ചുവടെ ചേർക്കുന്നത്.

"ശ്രേഷ്ഠബാവാ ബസേലിയോസ് തോമസ് പ്രഥമൻ ഉപവാസത്തിനിടെ എഴുതിയ വിൽപ്പത്രത്തിലെ ഒരു പരാമർശം തെറ്റായ കീഴ്‌വഴക്കമാണ്. പി ൻഗാമിയായി ജോസഫ് മാർ ഗ്രീഗോറിയോസിനെ നിശ്ചയിച്ചിരിക്കുന്നു പോലും! ശ്രേഷ്ഠ കാതോലിക്കായുടെ പിൻഗാമിയെ നിശ്ചയിക്കേണ്ടത് സഭാ മാനേജിംഗ് കമ്മിറ്റിയും വർക്കിംഗ് കമ്മിറ്റിയും സിനഡും എല്ലാം ചേർന്നാ ണ്. അപ്രകാരമല്ലാത്ത ഒന്നിന് സഭയുടെ പൊതുവായ അംഗീകാരം ഉണ്ടാ യിരിക്കുകയില്ല. ഉപവാസത്താൽ ക്ഷീണിതനായ ബാവാ ചിന്താശക്തി നഷ്ട പ്പെട്ട അവസരത്തിൽ എടുത്ത തീരുമാനമായേ സഭ അതിനെ കണക്കാക്കു കയുള്ളു.

സീനിയർ മെത്രാപ്പോലീത്താമാരായ യൂഹാനോൻ മാർ പീലക്സീ നോസും (മലബാർ) തോമസ് മാർ തീമോത്തിയോസും (കോട്ടയം, ബാഹ്യകേ രളം) ശ്രേഷ്ഠ ബാവായുടെ ഈ പ്രവൃത്തിയെ ഗൗരവതരമായി കണക്കാക്കേ ണ്ടതില്ല എന്നു പറയുന്നു. കാരണം മാനേജിംഗ് കമ്മിറ്റിയും വർക്കിംഗ് ക മ്മിറ്റിയും സിനഡും നിശ്ചയിക്കാതെ ഒരു കാതോലിക്കാ യാക്കോബായ സഭ യ്ക്കുണ്ടാവില്ല; നിശ്ചയം. ചിന്തയേക്കാളധികം വികാര വിക്ഷോഭത്തിനു മുൻതൂക്കം ഉണ്ടായിരുന്ന ഏതോ നിമിഷത്തിൽ ബാവാ നടത്തിയ വികലവും അനുചിതവുമായ ഒരു പ്രവൃത്തി ആയിരുന്നു അത്. ക്ഷീണിതനായി മരണാ സന്നനായി കിടക്കുമ്പോഴല്ലല്ലോ വിൽപത്രത്തിൽ കൂടി പിൻഗാമിയെ നിശ്ച യിക്കേണ്ടത്?

അതി സമർത്ഥനായ ജോസഫ് മാർ ഗ്രീഗോറിയോസ് അനവസരത്തി ലുള്ള അനുചിതമായ ഈ വിൽപ്പത്ര പരാമർശത്തെ കാര്യമായിട്ടെടുക്കുക യില്ല എന്നു വിശ്വസിക്കുന്നു. നേരെ മറിച്ച് അതിനെ ഗൗരവമായിട്ടെടുത്ത് വല്ല നീക്കങ്ങളും നടത്തുകയാണെങ്കിൽ അദ്ദേഹത്തോട് സഭാംഗങ്ങൾക്കുള്ള ബഹുമാനം നഷ്ടപ്പെട്ട് അദ്ദേഹം ഒറ്റപ്പെട്ടു പോവാനാണു സാധ്യത. സ്വന്തം സഭക്കാരുടെയും ഇതര സഭാവിഭാഗങ്ങളുടെയും പരിഹാസത്തിനു അദ്ദേഹം പാത്രമാവുകയും ചെയ്യും. തെറ്റുകൾ തിരുത്തി മുന്നോട്ടു പോവാനുള്ള സന്ന ദ്ധതയാണിപ്പോഴത്തെ ആവശ്യം. പിൻഗാമിയെച്ചൊല്ലി അനാവശ്യ വിവാദ ങ്ങൾ ഉണ്ടാക്കി സഭയെ ഇനിയും പിളർക്കരുതേ!

# 31

# കലക്കവെള്ളത്തിൽ മീൻപിടിക്കാനും ചരിത്രത്തെ കോട്ടിമാറ്റാനും ഒരു കാതോലിക്കാസ്ഥാനം

റീത്തുപ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി സ്പെഷലായി 2005 സെപ്റ്റം ബറിൽ ഇറക്കിയ 'ഐക്യദീപം' മാസിക വായിച്ചപ്പോൾ മനസിൽ ഉണ്ടായ സങ്കടവും എതിർപ്പും പ്രകടിപ്പിച്ചു കൊണ്ടു. എക്യുമെനിക്കൽ പ്രസ്ഥാനത്തെ സ്നേഹിക്കുന്ന ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് ഒരു ലഘുലേഖ പ്രസിദ്ധപ്പെടുത്തി. സ്വയം സ്വീകരിച്ചണിഞ്ഞ ഈ കള്ളക്കാതോലിക്കാ സ്ഥാനം സത്യവിശ്വാസം പിന്തുടരുന്ന മലങ്കരസഭയിൽ നിന്നു ആളുകളെ പിടിക്കാനും അതിന്റെ പേരിൽ വിദേശത്ത് നിന്നും പണം പിരിക്കാനു മാണെന്ന സത്യം ഇന്നു ക്രൈസ്തവലോകം മുഴുവൻ മനസ്സിലാക്കി. വത്തിക്കാൻ തന്ന സ്ഥാനം ആണെന്നു പറഞ്ഞു രണ്ടാഴ്ച പത്രങ്ങളിലൂടെ ലോകത്തെ തെറ്റിദ്ധരിപ്പിക്കാൻ നടത്തിയ നീക്കത്തെ പെട്ടെന്നു സ്വയം കൊത്തിയെടുത്തു മാറ്റി മറ്റാരും തരാതെ സ്വീകരിച്ചതാണെന്നു കുറ്റസമ്മതം നടത്തിയ ആർച്ചുബിഷപ്പ് 'കാതോലിക്കാസ്ഥാനം' വയ്ക്കണമെന്നു സൽക്കരിക്കപ്പെട്ട ലേഖകന്മാരോടു അഭ്യർത്ഥിച്ചുകൊണ്ടിരിക്കുന്ന കാഴ്ച എത്രയോ ലജ്ജാകരം. ഇത് ഇപ്പോൾ ഡോക്ടറേറ്റില്ലാത്ത ഞാൻ "ഡോക്ടർ കെ. വി. മാമ്മൻ" എന്നു വയ്ക്കുന്നതുപോലെ മാത്രം. ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ലേഖനത്തിന്റെ സംഗ്രഹം ചുവടെ ചേർക്കുന്നു:

### ശാശ്വതപരിഹാരം മലങ്കര കത്തോലിക്കാ സഭ എന്നത് വെറും വ്യാമോഹം

പുനരൈക്യ പ്ലാറ്റിനം ജൂബിലി (1930–2005) സ്പെഷ്യലായി ഇറങ്ങിയ മാസിക വായിച്ചപ്പോൾ മനസ്സിലുണ്ടായ സങ്കടവും, എതിർപ്പും ആണ് തുറന്ന ഈ കത്തിൽ അറിയിക്കുന്നത്. സ്നേഹത്തിന്റെ പ്രവാചകൻ എന്ന് ചില രെങ്കിലും വിളിക്കുന്ന ഈ ലേഖകന്റെ പ്രതികരണം, സ്നേഹത്തിന്റെ അപ്പോ സ്തോലനായ യോഹന്നാൻ ശ്ലീഹായുടെ 2–ാം ലേഖനം 9, 10, 11 വാക്യ ങ്ങളാണ്. 'ക്രിസ്തുവിന്റെ ഉപദേശത്തിൽ നിലനിൽക്കാതെ അതിർ കടന്ന് പോകുന്ന ഒരുത്തനും ദൈവം ഇല്ല, ഉപദേശത്തിൽ നിലനിൽക്കുന്നവനോ പിതാവും പുത്രനും ഉണ്ട്. ഒരുത്തൻ ഈ ഉപദേശവും കൊണ്ട് അല്ലാതെ നിങ്ങളുടെ അടുക്കൽ വന്നുവെങ്കിൽ അവനെ വീട്ടിൽ കൈക്കൊള്ളരുത്. അവനു കുശലം പറയുകയുമരുത്. അവന് കുശലം പറയുന്നവൻ അവന്റെ ദുഷ്പ്രവർത്തികൾക്ക് കൂട്ടാളിയല്ലോ.'



1870–ൽ കൂടിയ ഒന്നാം വത്തിക്കാൻ ക്രിസ്തുവിനുള്ള പരമാധികാരവും, അപ്രമാദിത്വവും പാപ്പായ്ക്കു കൊടുത്തു എങ്കിലും രണ്ടാം വത്തിക്കാൻ (1962–65) ബിഷപ്പുമാരുടെ Colleguality യ്ക്ക് അപ്രമാദിത്വ പങ്കാളിത്തം കൊടുത്തതുപോലും അറിയാത്ത ലേഖനങ്ങളാണ് ഇപ്പോഴും ഐക്യദീപം പ്രസിദ്ധീകരിച്ചു കൊണ്ടിരിക്കുന്നത്.

1. ഐക്യദീപം സെപ്റ്റംബർ പതിപ്പിന്റെ കവർപേജിൽ മാത്യൂസ് മാർ സേവേറിയോസിന്റേയും തോമസ് മാർ അത്താനാസിയോസിന്റേയും ഫാ. ഒ. തോമസിന്റേയും മറ്റും പടത്തിന്റെ അടിക്കുറിപ്പായി 'അന്തമില്ലാത്ത സമാധാന ചർച്ചകൾക്ക് ശാശ്വതപരിഹാരം മലങ്കര കത്തോലിക്കാ സഭ' എന്ന ആഹ്വാനം കലക്കവെള്ളത്തിൽ മീൻ പിടിക്കാനുള്ള പുനരൈക്യത്തിന്റെ ശ്രമമല്ലാതെ വേറെന്താണ്?

2. ഐക്യദീപത്തിന്റെ എഡിറ്റോറിയലിൽ 'മലങ്കര കത്തോലിക്കാ സഭയുടെ ഏ. ഡി. 52 മുതൽ 2005 വരെയുള്ള ഐതിഹാസിക ചരിത്രം' എന്ന തലക്കെട്ടിന് ശേഷം ഇതിഹാസത്തെ (കെട്ടുകഥ) ചരിത്രമായി വ്യാഖ്യാനിക്കുന്നത് ശരിയാണോ?

(a) ഏ. ഡി. 52ൽ വിശുദ്ധ പത്രോസ് അദ്ധ്യക്ഷനായുള്ള യേശുക്രിസ്തുവിന്റെ ശിഷ്യസംഘത്തിൽ നിന്ന് മാർ തോമാശ്ലീഹാ കൊടുങ്ങല്ലൂരിൽ എത്തുന്നു. യേശുക്രിസ്തു അദ്ധ്യക്ഷനല്ലാതെ പത്രോസ് അദ്ധ്യക്ഷനായ ശിഷ്യസമൂഹം ഏ. ഡി. 52ൽ റോമിൽ ഉണ്ടായിരുന്നു എന്ന അസത്യത്തിന് 'ചരിത്രം' എന്ന പേര് കൊടുത്തത് എഴുത്തുകാരന്റെ അജ്ഞത എന്നല്ലാതെ എന്ത് മറുപടിയാണ് പറയേണ്ടത്?

(b) ജെറമിയാസ് എന്ന തൂലികാനാമത്തിൽ 18 പുലഭ്യങ്ങൾ 'എങ്ങനെ പറയാതിരിക്കും' എന്ന തലക്കെട്ടോടെ എഴുതിയിരിക്കുന്നത് വായിച്ചപ്പോൾ ഞാൻ ഏറ്റവും വലിയവർ മറ്റുള്ളവർ ചെറുത് എന്ന ഭ്രാന്തിന് പറയുന്ന 'Magalomaniac' എന്ന വിശേഷണമല്ലേ ജെറമിയാസിന് കൊടുക്കേണ്ടത് എന്ന് ചിന്തിച്ചു പോകുന്നു. പരീശനും ചുങ്കക്കാരനും കൂടി പ്രാർത്ഥിക്കുവാൻ പോയപ്പോൾ പരീശൻ പ്രാർത്ഥിച്ച പ്രാർത്ഥനയോട് മാത്രമെ ജെറമിയാസിന്റെ പുലഭ്യത്തെ ഉപമിക്കാനാവൂ.

3. ഐക്യദീപത്തിന്റെ അഭിമുഖത്തിൽ 'ഭാരതം എന്തു കൊണ്ട് ഈ ബാവായെ ബഹുമാനിക്കുന്നു' എന്ന ഭാഗം ശ്രദ്ധിച്ചു വായിച്ചാൽ 1930–ൽ കത്തോലിക്കാ സഭയോട് പുനരൈക്യപ്പെട്ടു എന്ന് പറയുന്ന റീത്തുകാർ, 2005–ൽ കിഴക്കൻ സഭയോട് പുനരൈക്യപ്പെട്ടു എന്നു പറയുന്നതായിരിക്കും ശരി. റോമൻ കത്തോലിക്കാ സഭയുടെ വിശ്വാസവും, കാനോനും അനുസരിച്ച് കാതോലിക്കാ എന്ന സ്ഥാനം ആഗോളതലവനായ പാപ്പായുടെ സ്ഥാനം മാത്രമാകയാൽ മറ്റ് ആരെങ്കിലും അത് ഉപയോഗിച്ചാൽ കത്തോലിക്കാ

സഭയിൽ നിന്ന് സ്വയം ഇതരനാകുന്നു എന്നതുമാണ് കത്തോലിക്കാസഭയുടെ എഴുതപ്പെട്ട കാനോൻ. അപ്രകാരം സ്വയം മുടക്കപ്പെട്ട മേജർ ആർച്ചുബിഷപ്പ് മാർ ബസ്സേലിയോസ്, സ്വയം കാതോലിക്കാ എന്ന് വിശേഷിപ്പിക്കുന്നത് പൗരസ്ത്യ വേഷം ധരിച്ച് പാശ്ചാത്യ വിശ്വാസം പിൻപറ്റുന്ന വൈരുദ്ധ്യമല്ലേ പ്രകടിപ്പിക്കുന്നത്.

4. മാർ ഈവാനിയോസിന്റെ ദേശക്കാരനായ ഈ എഴുത്തുകാരൻ അദ്ദേഹത്തെ വിധിക്കുകയാണെന്ന് തെറ്റിദ്ധരിക്കുകയില്ലെങ്കിൽ ഒരു പരമാർത്ഥം വായനക്കാർ ഗ്രഹിക്കുന്നത് നല്ലതാണ്. 'മുണ്ടൻ മലയിലെ തപസ്സിലൂടെ ആർജ്ജിച്ച ആത്മീക കരുത്തും, തപോബലവും' മാർ ഈവാനിയോസിന് നഷ്ടപ്പെട്ടില്ലായിരുന്നുവെങ്കിൽ അദ്ദേഹം മുണ്ടൻ മലയ്ക്കു വേണ്ടി കേസ് കൊടുക്കുകയും, പിന്നീട് പരാജയപ്പെടുകയും, ജഡ്ജി പരാമർശിച്ച മോശമായ കുറ്റങ്ങൾക്ക് വിധേയനാവുകയും ചെയ്യേണ്ടി വരികയില്ലായിരുന്നു. മൺചട്ടിയിൽ കഞ്ഞികുടിച്ച താപസൻ സ്വർണ്ണപ്പാത്രത്തിൽ ഭക്ഷിക്കുന്ന പരിശുദ്ധനായിത്തീർന്നത് എങ്ങനെ എന്ന് ദൈവം തന്നെ വിധിക്കട്ടെ. അദ്ദേഹത്തിന് കാതോലിക്കാസ്ഥാനം ലഭിക്കാത്തതിനാലാണ് അദ്ദേഹം റീത്ത് പ്രസ്ഥാനം ഉണ്ടാക്കിയത് എന്നുള്ളത് പല റീത്തുകാർക്കും അറിയാൻ പാടില്ലാത്ത പരമാർത്ഥമാണ്. ഈ ചരിത്രസത്യത്തെ അസത്യജഡിലമായ വാദമുഖങ്ങൾ കൊണ്ട് എത്രകാലം മൂടിവയ്ക്കാൻ കഴിയും?

5. റോമൻ കത്തോലിക്കാ സഭയിൽ 21 റീത്തു വിഭാഗങ്ങൾ ഉണ്ടെന്ന് ഐക്യദീപം സമ്മതിക്കുന്നുണ്ടല്ലോ. അതിൽ മലങ്കര റീത്തിലല്ലാതെ മറ്റ് 20ലും കാതോലിക്കാ സ്ഥാനം ഇല്ലാത്തത് എന്തുകൊണ്ട്? മുകളിൽ പറഞ്ഞിരിക്കുന്ന പ്രകാരം കത്തോലിക്കാ സഭയുടെ കാനോൻ അനുശാസനം കാറ്റിൽ പറത്തി മലങ്കര റീത്തുകാർ മാത്രം 'കാതോലിക്കാ' സ്ഥാനം സ്വയം എടുത്ത അനുസരണക്കേടിന്റെ പിന്നിലെ ഉദ്ദേശ്യം അജമോഷണം അല്ലാതെ മറ്റ് എന്താണ്?

6. മാർട്ടിൻ ലൂഥർ 95 കുറ്റങ്ങൾ കത്തോലിക്കാ സഭയെക്കുറിച്ച് പ്രചരിപ്പിച്ച് പ്രൊട്ടസ്റ്റാന്റിസം ഉണ്ടാക്കിയതു പോലെ ഇന്ന് ലാറ്റിൻ അമേരിക്കയിൽ കോടിക്കണക്കിന് റോമൻ കത്തോലിക്കർ പ്രൊട്ടസ്റ്റന്റ് കരിസ്മാറ്റിക്ക് ഗ്രൂപ്പുകളിലേക്ക് മാറിക്കൊണ്ടിരിക്കുന്നത്, ആധുനിക റോമൻ കത്തോലിക്കാ സഭയ്ക്ക് കുറ്റം ഇല്ലാത്തതു കൊണ്ടാണോ?

ഈ കുറ്റംപറച്ചിലുകൾ തുടർന്ന് കൊണ്ടുപോകുന്നതിന് പകരം ഐക്യദീപത്തിനോടുള്ള അപേക്ഷ 'അനൈക്യദൂതൻ' എന്ന പേര് സ്വീകരിക്കുകയും, ഇപ്പോൾ ഓർത്തഡോക്സ് സഭയിൽ നിന്നുള്ള അജമോഷണത്തിനുള്ള ശ്രമം നിർത്തുകയും ചെയ്യണമെന്നുള്ളതാണ്. ഒരു കാര്യം തുറന്ന് പറയട്ടെ, യെശയ്യാവ് 21:11ലെ 'കാവൽക്കാരാ, രാത്രി എന്തായി? എന്ന് ഒരുത്തൻ സേയീരിൽ നിന്ന് എന്നോടു വിളിച്ചു ചോദിക്കുന്നു. അതിന് കാവൽക്കാരൻ, പ്രഭാതവും രാത്രിയും വന്നിരിക്കുന്നു' എന്ന് പറഞ്ഞ സത്യമാണ് കഴിഞ്ഞ രണ്ട് സഹസ്രാബ്ദങ്ങളായി എല്ലാ ക്രിസ്തീയ സഭകൾക്കും വന്നിരിക്കുന്ന അനുഭവം. 1-ാം സഹസ്രാബ്ദത്തിൽ വിശ്വാസവിപരീതികളെ ഹിംസിച്ചും, ക്രൂരമൃഗങ്ങൾക്ക് ഇരയാക്കിയും, തീയെരിച്ചും, ക്രൂസേഡ് നടത്തിയും അനേകരെ രക്തസാക്ഷികളാക്കി. രണ്ടാം സഹസ്രാബ്ദത്തിൽ ഈ ലോകം മുഴുവനും പോയി

അജമോഷണം നടത്തി ആളുകളെ സഭകളിൽ ചേർത്ത് ഇരട്ടി നരകയോഗ്യന്മാരാക്കി. ഈ വിധ ദൈവനിഷേധം മാറ്റി, 3-ാം സഹസ്രാബ്ദത്തിൽ വിശ്വാസത്താലുള്ള നീതീകരണം, നിത്യനരകം എന്നിവ പഠിപ്പിക്കുന്നത് വിട്ട്, സ്നേഹത്താലുള്ള ദൈവീകരണം കൊണ്ട് ദൈവരാജ്യം പണിയുവാനാണ് ശ്രമിക്കേണ്ടത്. ഗലാത്യർ 5:6ൽ പറയുന്നത് പോലെ 'ക്രിസ്തുയേശുവിൽ പരിച്ഛേദനയല്ല. അഗ്രചർമ്മവുമല്ല സ്നേഹത്താൽ വ്യാപരിക്കുന്ന വിശ്വാസമത്രേ കാര്യം' എന്നതിലേക്ക് വളരുവാൻ നമുക്ക് ശ്രമിക്കാം.

# 31

# പണയാധാരം വലിച്ചു കീറി ചവച്ചരച്ചു തുപ്പി

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ 'തേജസ്സിന്റെ പ്രഭയും തത്വത്തിന്റെ മുദ്രയുമായ' ബഥനി ആശ്രമം വക വസ്തുക്കൾ ഈടു വച്ചു ബഹുമാന്യനായ സർ ഡാനിയൽ ഹാമിൽടൺ എന്ന ധ്വരയിൽ നിന്നു മറ്റാരും അറിയാതെ ഇന്ന് ലക്ഷങ്ങൾ വില വരുന്ന 7000 രൂപ വാങ്ങിയ വിവരം 12-ാം അധ്യായത്തിൽ 'രഹസ്യം പൊതിഞ്ഞ ട്രസ്റ്റും ലോണും' എന്ന ശീർഷകത്തിൽ കൊടുത്തിട്ടുണ്ടല്ലോ (പേജ് 90). ഈ പ്രമാണം ഹാമിൽടൺ ഓക്സുഫോർഡിൽ വച്ചു മാർ തേവോദോസി യോസ് തിരുമേനിയെ (അന്നു ഫാ. അലക്സിയോസ്) ഏല്പിച്ചിരുന്നു. അത് അദ്ദേഹം മലങ്കരസഭയിലെ പല നേതാക്കന്മാരെയും തിരിച്ചെത്തി യശേഷം കാണിച്ചിട്ടുമുണ്ട്. എന്നാൽ വലിയ ജിജ്ഞാസയോടെ ആ പ്രമാ ണത്തിന് എന്തു സംഭവിച്ചു എന്ന് അന്വേഷണം നടത്തിയപ്പോൾ ഞെട്ടി ക്കുന്ന ചില സത്യങ്ങൾ മനസ്സിലാക്കാൻ സാധിച്ചു.

മാർ തേവോദോസിയോസ് തിരുമേനിയുടെ മുൻ സെക്രട്ടറിയും വെണ്ണിക്കുളം ഹൈസ്ക്കൂൾ റിട്ട. ഹെഡ്മാസ്റ്ററുമായ കെ. സി. ജോർജിന്റെ (83) ഒരനുസ്മരണയിൽ ഇങ്ങനെ പറയുന്നു:

ബഥനി സ്വത്തുക്കൾ സംബന്ധിച്ച് മാർ ഈവാനിയോസും മറ്റും കൊടുത്ത പല കേസുകൾ തുടർന്ന് വരവെ ഒരു സന്ധി സംഭാഷണവും നടന്നു. മാധ്യസ്ഥ്യം വഹിച്ച ചങ്ങനാശ്ശേരി മെത്രാപ്പോലീത്ത മാത്യു കാവു കാട്ടു തിരുമേനിയും മുൻ സ്പീക്കർ ആർ. വി. തോമസും മറ്റും മാർ ഈവാനിയോസിന്റെ കടുംപിടുത്തവും പിടിവാശിയും മൂലം സന്ധി സംഭാ ഷണങ്ങളിൽ നിന്നുപിന്മാറി. (കൂടുതൽ വിവരങ്ങൾ അന്യത്ര) വീണ്ടും പലരുടെ നിർബന്ധത്തിനു വഴങ്ങി മാർ ഈവാനിയോസ് മറ്റൊരു സന്ധി സംഭാഷണത്തിലും പങ്കെടുത്തു.

ഈ രണ്ടാം അനുരഞ്ജന ചർച്ചയുടെ വേദി അടൂർ റീത്തു പള്ളിയാ യിരുന്നു. അന്ന് അവിടെ റീത്തിലെ വൈദികരുടെ ഒരു ധ്യാനയോഗവും ക്രമീകരിച്ചിരുന്നു. റോമാസഭയിലെ ഒരു പ്രമുഖ അഭിഭാഷകനായ ഇഞ്ച ക്കലോടിയായിരുന്നു ഈ അനുരഞ്ജന ചർച്ചകൾക്കു നേതൃത്വം നൽകി യത്. ഹാമിൽടൺ നൽകിയ ഈ പണയാധാരം നേരത്തെ വക്കീൽ വായി ച്ചിരുന്നു. വായിച്ച വിവരം മാർ ഈവാനിയോസ് അറിഞ്ഞിരുന്നില്ല.

സംഭാഷണവേളയിൽ 7000 രൂപയുടെ പണയാധാര പ്രശ്നം വന്നപ്പോൾ അങ്ങനെയുള്ള ഒരു പണയാധാരത്തെപ്പറ്റി തനിക്കറിവില്ലെന്നു മാർ ഈവാനിയോസ് തറപ്പിച്ചു പറഞ്ഞു. താൻ എഴുതിക്കൊടുത്ത പണയാധാരം തേവോദോസിയോസ് തിരുമേനിയുടെ പക്കൽ ഉണ്ടെന്നു വക്കീൽ അറിയിച്ചപ്പോൾ അതൊന്നു കാണട്ടെ എന്നായി മാർ ഈവാനിയോസ്. തേവോദോസിയോസ് ആ പ്രമാണം തന്റെ ഗുരുവായ മാർ ഈവാനിയോസിന്റെ കൈയിൽ കൊടുത്തു. ആകപ്പാടെ അതൊന്നു നോക്കിയിട്ട് സംഭാഷണം മറ്റു വഴിക്കു തിരിച്ചുവിട്ടു. ഇതിനിടയിൽ മാർ ഈവാനിയോസ് പണയാധാരം ഇഞ്ചിഞ്ചായി കീറി വായിലിട്ടു ചവച്ചു അല്പം ദൂരെ തുപ്പിക്കളഞ്ഞു.

വ്യാജക്കടത്തുകാർ വിമാനത്തിൽ സ്വർണ്ണ ബിസ്ക്കറ്റും ലഹരിവസ്തുക്കളും കറൻസിയും കടത്തുമ്പോൾ കസ്റ്റംസ് അധികൃതരുടെ കണ്ണിൽ പെട്ടാൽ അവർ പലപ്പോഴും പിടിയിലാകും മുമ്പ് സ്വർണ്ണബിസ്ക്കറ്റുകൾ അടിവസ്ത്രങ്ങളുടെ അടിയിൽ ഒളിച്ചു വയ്ക്കുകയും കറൻസികൾ ചവച്ചരച്ചു വിഴുങ്ങുകയും ചെയ്യാറുള്ളതായി പത്ര റിപ്പോർട്ടുകൾ കാണാറുണ്ട്. ഇന്നത്തെപ്പോലെ ബിരുദാനന്തര ബിരുദമുള്ള പഠിച്ച അത്യാധുനിക കള്ളന്മാരെ വെല്ലുന്നവർ 75 വർഷം മുമ്പും തലസ്ഥാനത്തും മറ്റും കുടിയേറിപ്പാർത്തിരുന്നു എന്ന ചിന്തയാണു ഈ പ്രമാണത്തീറ്റ മനസ്സിൽ എത്തിച്ചത്.

അനുരഞ്ജന ചർച്ചാവേളയിൽ മാർ തേവോദോസിയോസ്: "നിങ്ങൾ എല്ലാവരും ഇതു കാണുവിൻ, വൈദികരെ രക്ഷയുടെ പാതയിലേക്കു നയിക്കുവാൻ വന്നിരിക്കുന്ന ആൾ ചെയ്യുന്നതു കണ്ടോ?"

ഇഞ്ചക്കലോടി വക്കീൽ: "ഞാൻ ആ പ്രമാണം ശരിക്കു വായിച്ചതാണ്. ഇതു ഞാൻ എവിടെയും പറയും. അതിന്റെ കോപ്പി എന്റെ പക്കൽ ഉണ്ട്. അങ്ങനെ രക്ഷപ്പെടാമെന്നു വിചാരിക്കേണ്ട."

ഗത്യന്തരമില്ലാതെ വന്നപ്പോൾ മാർ ഈവാനിയോസിനു പണയാധാരക്കാര്യം സമ്മതിക്കേണ്ടി വന്നു. പണവും കൊടുക്കാമെന്നു ഏറ്റത്രെ. ഈ സംഭവം നേരിട്ടു കണ്ട പരേതനായ റവ. ഡോ. സി. റ്റി. ഈപ്പനാണ് ഇക്കാര്യം എന്നോടു പറഞ്ഞത്. പിന്നീട് ഒരിക്കൽ ഈ പ്രമാണം, തീറ്റവസ്തുവായി മാറിയ സംഭവം, ചോദിച്ചപ്പോൾ ശരിയാണെന്ന് ആരെയും വിമർശിക്കാത്ത മാർ തേവോദോസിയോസ് തിരുമേനി എന്നോടു പറഞ്ഞു.

മാർ ഈവാനിയോസ് ബഥനി വിടുകയാണെന്നറിഞ്ഞു അദ്ദേഹത്തോടടുത്തിടപെട്ടിട്ടുള്ള മൂന്നു നാലു പേർ പെരുനാട്ടിലേക്കു തിരിച്ചു. അപ്പോഴേക്കും മാർ ഈവാനിയോസും കൂട്ടരും വലിയ ചുമടുകളുമായി വള്ളക്കടവിൽ എത്തിക്കഴിഞ്ഞു. നേരത്തെ ചാപ്പലിലെ പ്രാർത്ഥന കഴിഞ്ഞു മാർ

ഈവാനിയോസ് ഫാ. അലക്സിയോസ് 101 ആവർത്തിച്ച എണ്ണ സേവിച്ചു അനങ്ങാൻ പോലും കഴിയാതെ കിടന്ന മുറിയിൽ കടന്നു. ഫാ. അലക്സിയോസിന്റെ തലയിൽ കൈവച്ച് ഉച്ചത്തിൽ അനുഗ്രഹവാചകം ചൊല്ലിയ ശേഷം അദ്ദേഹത്തിനു ഒരു പോക്കറ്റ് വാച്ചു സമ്മാനിച്ചു. തനിക്കു വാച്ച് ആവശ്യമില്ലെന്നും തിരുമേനിക്കാണതാവശ്യമെന്നും ഫാ. അലക്സിയോസ് മറുപടി പറഞ്ഞപ്പോൾ "അനുസരിക്കുക" എന്ന് ആജ്ഞാപിച്ചു. തന്നിമിത്തം അച്ചൻ ആ വാച്ചു വാങ്ങി. ഫാ. അലക്സിയോസിനെ ഈ നിലയിൽ വിട്ടിട്ടു പോകുന്നതു ശരിയല്ലെന്നു തോന്നിയ. ഫാ. ബസ്കീപ്പയെ (ഗിരിദീപത്തിൽ പറയുന്ന ഉമ്മൻ വാധ്യാർ പിന്നീട് റമ്പാൻ) അവിടെ നിർത്തണമെന്ന് ഒരാൾ നിർദ്ദേശിച്ചു. ആദ്യം സമ്മതിച്ചു എങ്കിലും ഫാ. ബസ്കീപ്പ റീത്തു പ്രസ്ഥാനത്തോടു ചായ്വുള്ള ആളല്ലെന്നു മനസ്സിലാക്കി ഫാ. സ്ലീബായെ അവിടെ ആക്കിയിട്ടു സ്ഥലം വിടുകയാണ് ചെയ്തത്.

ഫാ. ബസ്കീപ്പയെ പിന്നീടൊരിക്കൽ റീത്തിൽ ചേരാൻ ഈവാനിയോസ് നിർബന്ധിച്ചപ്പോൾ അദ്ദേഹം കൂട്ടാക്കിയില്ല. അപ്പോൾ "മുട്ടുകുത്ത്, തന്റെ പട്ടം തിരിച്ചെടുക്കട്ടെ എന്നു പറഞ്ഞു ഭീഷണിപ്പെടുത്തി." ഫാ. ബസ്കീപ്പ: "പട്ടം അങ്ങനെ എടുക്കാമെങ്കിൽ എടുത്തുകൊണ്ട് പൊയ്ക്കൊള്ളുക" എന്നു പറഞ്ഞു. ജാള്യത്തോടെ മാർ ഈവാനിയോസ് സ്ഥലം വിട്ടു.

മൂക്കഞ്ചേരിൽ സിസ്റ്റർ ശൈനോയിൽ നിന്നു വാങ്ങിയ പണം തിരിച്ചു കിട്ടുകയില്ലെന്നുറപ്പായതിനാൽ ആ പണം സിസ്റ്റർ ശൈനോ കിഴിവ് എഴുതി ഉപേക്ഷിക്കുകയായിരുന്നു. സമാധാനം എന്നർത്ഥമുള്ള ശൈനോ വ്യവഹാരത്തിനു പോകുന്നില്ലെന്നു പറഞ്ഞിട്ടുണ്ട്. 18–3–1111 എന്ന തീയതി വച്ച സിസ്റ്റർ ശൈനോയുടെ ഒപ്പിനു താഴെയായി മാർ ഈവാനിയോസ് ഇങ്ങനെ എഴുതി ഒപ്പിട്ടിരിക്കുന്നു.

Approved

+ Mar Ivanios

21-3-1111

# 32

# മാർ ഈവാനിയോസിന്റെ മന്ത്രം വഴിയുള്ള തന്ത്രങ്ങൾ തകർന്നു തരിപ്പണമായി

## രേഖകൾ സംസാരിക്കുന്നു

2005 ഒക്ടോബർ 1-16-ലെ മലങ്കരസഭാ ദീപത്തിൽ നെഹമ്യാസ് എഴുതിയിരുന്നു: - "മാർ ഈവാനിയോസിനു കാതോലിക്കാസ്ഥാനം കിട്ടിയിരുന്നുവെങ്കിൽ ഓർത്തഡോക്സ് സഭയിൽ നിന്ന് അദ്ദേഹം പോകുമായിരുന്നില്ല"- പരമാർത്ഥം അങ്ങനെയല്ലെന്ന് അറിയിക്കുവാൻ അദ്ദേഹത്തിന്റെ സഭാഭ്രംശകാലത്തു "മലങ്കര സുറിയാനിസഭാ സംരക്ഷക സംഘം" അച്ചടിച്ചിറക്കിയ *റീത്തുപ്രസ്ഥാന രഹസ്യങ്ങൾ* എന്ന പുസ്തകം മതിയായ തെളിവത്രെ.

1106 കന്നി 4-നു ശനിയാഴ്ച റീത്തിൽ പ്രവേശിച്ച ശേഷം മാർ ഈവാനിയോസ് അതേമാസം 14-നു ചൊവ്വാഴ്ച അത്യാഡംബരപൂർവ്വം എറണാകുളം സന്ദർശിച്ചപ്പോൾ പ്രസംഗ മദ്ധ്യേ പ്രസ്താവിച്ചതു ഇങ്ങനെയാണ്:- "ഈ പ്രതിബന്ധങ്ങളെ അകറ്റി പുനരൈക്യം സാധിക്കേണ്ടതു അത്യാവശ്യമാണെന്നുള്ള ബോദ്ധ്യത്തിൽ നാം അതിനായി അത്യന്തം ശ്രമിച്ചുപോന്നു. നമ്മുടെ കൂട്ടു മേലദ്ധ്യക്ഷന്മാരും വൈദികരും ജനങ്ങളും ഒരുമിച്ചു ഐക്യപ്പെടണമെന്നുള്ളതായിരുന്നു നമ്മുടെ അതീവമായ ആഗ്രഹം. ഇക്കഴിഞ്ഞ നാലഞ്ചുകൊല്ലക്കാലം നാം അതിന്നായി സർവ്വഥാ പരിശ്രമിക്കുകയും ചെയ്തു. നാമും നമ്മുടെ സഹോദരനായ മാർ തെയോഫിലോസ് എപ്പിസ്കോപ്പയും തനിച്ചു ഈ പ്രസ്ഥാനം സ്വീകരിക്കണമെന്ന് സ്വപ്നേവി വിചാരിച്ചിരുന്നില്ല" (106 കന്നി 17-യിലെ സത്യദീപത്തിൽ നിന്ന്) - റീത്തിൽ ചേരുന്നതിനു അഞ്ചു, പത്തു, ഇരുപത്, മുപ്പതു കൊല്ലങ്ങൾക്കു മുമ്പു മുതൽ ഇക്കാര്യത്തിനായി ശ്രമിച്ചിരുന്നുവെന്നു തെളിയിക്കുന്ന മറ്റു കത്തുകൾ ഈ പുസ്തകത്തിലുണ്ട്.

ഇരുപത്തേഴാം പേജിൽ നിന്ന്: "അനേക വർഷങ്ങളായി റോമാസഭയിൽ ചേരുന്നതിനാഗ്രഹിച്ചു കൊണ്ടിരുന്ന മാർ ഈവാനിയോസ് തന്റെ റോമാസഭാ പ്രവേശനത്തിനോടടുക്കൽ, ഇതിന്റെ പരസ്യപ്രസ്താവന എന്നവണ്ണം പ്രസിദ്ധപ്പെടുത്തിയ 'ഗിരിദീപം' എന്ന ഗ്രന്ഥത്തിൽ കാതോലിക്കാ വാഴ്ച എന്ന ഉദ്ദേശ്യ സാദ്ധ്യാർത്ഥം പാത്രിയർക്കീസ് ബാവായുടെ അടുക്കൽ പോലും നടത്തിയ വീരപരാക്രമങ്ങളെ പരാമർശിച്ചുള്ള ഒരു വിവരണം

"കാതോലിക്കാ വാഴ്ചയിലെ രഹസ്യങ്ങൾ" എന്ന തലവാചകത്തിൽ കൊടുത്തിട്ടുള്ളതു മിക്കവരും വിസ്മരിച്ചിട്ടില്ലായിരിക്കാം. ആ പ്രസംഗം ബഥനി മാസികയോടു ചേർത്തു 1100–ാമാണ്ടു അവസാനത്തിൽ അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതുമാണ്. അതിൽനിന്ന്: "അബ്ദേദ് മശിഹാ ബാവായെ ഞാനാണു ഇവിടെ വരുത്തിയതു എന്നു പറയുന്നതു ശരിയല്ല, ഞാനും ശ്രമിച്ചിട്ടുണ്ടെന്നുള്ളതു സത്യം തന്നെ...." (പേജ് 28) തുടരുന്നു: "അദ്ദേഹം ഗവൺമെന്റിന്റെ അപ്രീതിയ്ക്കു പാത്രീഭൂതനായിത്തീരുന്നതിനു മുമ്പു തന്നെ മലങ്കരസഭയ്ക്ക് ഒരു കാതോലിക്കായെ വാഴിച്ചു കിട്ടണമെന്നുള്ള അപേക്ഷ മലങ്കര സുറിയാനി സഭയുടെ ഐക്യകണ്ഠേനയുണ്ടായ നിശ്ചയമനുസരിച്ചു അന്നത്തെ സ്ലീബാ ശെമ്മാശൻ (മാർ ഒസ്താത്തിയോസ്) വഴിയായും അന്നത്തെ മലങ്കരമല്പാൻ വഴിയായും അബ്ദേദുബാവായുടെ അടുക്കൽ അപേക്ഷകൾ പോയിട്ടുള്ളതാണ്...." (പേജ് –28)

തിരുവല്ലാ ബഥനി പ്രിന്റിംഗു പ്രസ്സിൽ നിന്നു പി. എം. ജേക്കബ് പ്രസിദ്ധപ്പെടുത്തിയ ഓർത്തഡോക്സ് സഭ എന്ന മാസികയുടെ 1115 മേടത്തിലെ (വാല്യം 3–നമ്പർ 9) പി. റ്റി. ഏബ്രഹാം കത്തനാർ തിരുവനന്തപുരത്തിന്റെ ഒരു ലേഖനത്തിൽ (അൽബേനിയാ സഭയുടെ ഭരണസ്വാതന്ത്ര്യ പ്രദാനവും മലങ്കര സുറിയാനി സഭയും) മലങ്കരയിലെ 1912–ലെ കാതോലിക്കാ വാഴ്ചയെക്കുറിച്ചു പരാമർശിച്ചിരിക്കുന്നതു ശ്രദ്ധേയമത്രെ! "അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവയെ മലങ്കര വരുത്തി ഇവിടെ കാതോലിക്കാ സിംഹാസനം സ്ഥാപിക്കുന്നതിനു ആദ്യമായി ശ്രമിച്ചതും (കോനാട്ടു) മല്പാനച്ചൻ ആയിരുന്നു. മല്പാനച്ചനും മറ്റും ആഗ്രഹിച്ചിരുന്ന പ്രകാരം അവസാനം അബ്ദേദു മശിഹാ ബാവാ മലയാളത്തു എഴുന്നെള്ളുകയും കാതോലിക്കാ സ്ഥാപനം മലങ്കരയിൽ ഇവിടത്തെ സഭയുടെ (ഉത്തരവാദിത്വത്തിൽ) സഹകരണത്തോടെ ഏർപ്പെടുത്തുകയും അതിനാൽ പൂർണ്ണഭരണ സ്വാതന്ത്ര്യപദവി മലങ്കരയ്ക്കു ലഭ്യമാകയും ചെയ്തു."

പുനരൈക്യ രേഖകൾ എന്ന പേരിൽ സിൽവെസ്റ്റർ കാഞ്ഞിരമുകളിൽ ഒ. ഐ. സി. എഴുതിയ പുസ്തകത്തിൽ, ഐക്യാലോചനകൾ നടത്തുവാൻ മാർ ഈവാനിയോസിനെ നിയോഗിച്ചു എന്നു പറയുന്നു. 1926–ൽ മെത്രാൻ കക്ഷിയിലെ മെത്രാന്മാർ സമ്മേളിച്ചു കത്തോലിക്കാ സഭയുമായി ഐക്യപ്പെടുന്നതിനുള്ള അന്വേഷണങ്ങൾ നടത്തുവാൻ മാർ ഈവാനിയോസിനെ നിയോഗിച്ചതായി എഴുതിയിട്ടുണ്ട്. അദ്ദേഹം തുടർന്നു എഴുതുന്നു:– മാർ ബസ്സേലിയോസ് കാതോലിക്കോസ് (അന്നു മാർ ഗ്രീഗോറിയോസ്) പുനരൈക്യം സംബന്ധിച്ചു 1926–ൽ ബഥനിയിലേക്കു മാർ ഈവാനിയോസിനയച്ച ഒരു കത്തിൽ തന്റെ സമ്മതം പ്രസ്തുത കാര്യത്തിൽ വാഗ്ദാനം ചെയ്യുന്നു.

“The Orthodox Syrian Church of Malabar” മലങ്കര സ്തുതി ചൊവ്വാക പ്പെട്ട സുറിയാനി സഭ.

ഇൻഡ്യയിലെ ബഥനിയുടെ ഗീവറുഗീസ് മാർ ഈവാനിയോസ് എപ്പി സ്കോപ്പാ അവിടത്തെ പ്രാർത്ഥന ഞങ്ങളോടു കൂടെ ഉണ്ടായിരിക്കട്ടെ.

അവിടെ നിന്ന് അയച്ച സാധനം കിട്ടി. 17-ാം തീയതി പുതിയ പള്ളിയിൽ കുർബ്ബാന ചൊല്ലി. വല്യപള്ളിയുടെ പണി നടക്കുമോ എന്ന് നമുക്കു വളരെ സംശയമാണ്, രൂപാ കുറെ ഏറെ വേണം. ദൈവഇഷ്ടം പോലെ നടക്കട്ടെ. പഴയ സഭയോടു ഏതിനോടെങ്കിലും ഒരു യോജ്യതവേണമെന്നു കാതോ ലിക്കാബാവായുടെ കല്പനയിലും കണ്ടു. അതുകൊള്ളാമെന്നാണു എന്റെ യും അഭിപ്രായം. ഏതാണെന്നു നിങ്ങൾ എല്ലാവരും കൂടെ തെരഞ്ഞെടു ക്കുന്നതു ഞാനും സമ്മതിച്ചു കൊള്ളാം.

ഇവിടെ വിശേഷം ഒന്നും ഇല്ല. പണം തരാമെന്നു പറഞ്ഞതിന്റേശേഷം കൂടെ തന്നാൽ കൊള്ളാം.

എന്നു 1926 - 1102 ന് ചിങ്ങം 15-നു കുണ്ടറ അരമനയിൽ നിന്ന്.
ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (ഒപ്പ്).”

ഈ വിവരം The Syrian Malankara Church by Cyril Malancharuvil എന്ന പുസ്തകത്തിന്റെ 122-ാം പേജിൽ ഇപ്രകാരം ചേർത്തിരിക്കുന്നു:- “At a meeting of the Bishops synod held at Parumala, Thiruvalla on Nov. 1, 1926 at which (1) His Holiness Moran Basselius, Catholicos II, Most. Rev. Mar Gregorios (Titeular) Metropolitan, Kundara and the Rt. Rev. Mar Ivanios, Bishop of Bethany, were present. It was decided that the Bishop of Bethany be authorised to make enquiries with the Authorities of the Roman Church with a view to Reunion...” ഈ വിവരവും മുൻ പ്രസ്താവിച്ച പുനരൈക്യ രേഖകൾ എന്ന പുസ്തകത്തിന്റെ 80-ാം പേജിൽ ചേർത്തിട്ടുണ്ട്. “ഇതു സംബന്ധിച്ചുള്ള എഴുത്തുകുത്തുകളും മറ്റു വിവരങ്ങളും പരിപൂർണ്ണ രഹസ്യമായി പരിപാലിക്കണമെന്നും, മാർ ദീവന്നാസ്യോസ് തിരുമേനിയെ തൽക്കാലം ഈ വിവരങ്ങൾ അറിയിക്കരുതെന്നും, കാര്യങ്ങൾ സുഗമ മാക്കിയതിന്റെ ശേഷമേ അറിയിക്കാവൂ എന്നും തീരുമാനിച്ചു....” മലങ്കര മെത്രാപ്പോലീത്തയായ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ അറിവു കൂടാതെ രണ്ടാം കാതോലിക്കായും (വാകത്താനം) കുണ്ടറ ആസ്ഥാനമാക്കി യിരുന്ന മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തയും ബഥനി മെത്രാനും കൂടെ തീരു മാനിച്ചു എന്നും അദ്ദേഹം റോമാസഭാധികാരികളുമായി എഴു ത്തുകുത്തു നടത്താൻ അനുവദിച്ചു എന്നും എഴുതിയിരിക്കുന്നതു വാസ്തവ മല്ലെന്നു പിന്നാലെ രേഖാമൂലം തെളിയിക്കുന്നതാണ്.

“കത്തോലിക്കാ പുനരൈക്യവും ഗീവറുഗീസ് ദ്വിതീയൻ ബാവായും”

എന്ന തലക്കെട്ടിൽ 1955 മാർച്ച് ലക്കം (82-ാം പേജ്) *സത്യസഭാ കാഹള*ത്തിൽ ഫാദർ ജേക്കബ് ഞായല്ലൂർ എഴുതിയിരുന്ന ലേഖനത്തിന് കൊറ്റാത്തുവിള ഫാദർ കെ. ജി. തോമസ് ആലപ്പുഴ, ആ പള്ളിയിൽ വികാരിയായിരുന്ന കാലത്തു കൊടുത്തിരുന്ന മറുപടി ഇവിടെ ഉദ്ധരിക്കട്ടെ. "കത്തോലിക്കാ പുനരൈക്യത്തിനു പ്രേരണ നൽകി" എന്നു പറയുന്നതിനാധാരമായ ബ്ലോക്കിലെ വാചകം: "പഴയ സഭയോടേതിനോടെങ്കിലും ഒരു യോജ്യത വേണമെന്നു കാതോലിക്കാ ബാവായുടെ കല്പനയിലും കണ്ടു. അതു കൊള്ളാമെന്നാണു എന്റെ അഭിപ്രായം."

1. പഴയ സഭകൾ പലതുണ്ട് - അതു റോമാസഭയല്ല.
2. സുറിയാനി സഭ മറ്റൊന്നിൽ ലയിക്കയല്ല, ഉദ്ദേശിച്ചിട്ടുള്ളത്- ബന്ധം മാത്രമാണ്.

എ. ഡി. 451-ൽ റോമാസഭ വേദവിപരീത സഭയായിത്തീർന്നു. ബഥനി സ്ഥാപനം സഭയിൽ നിന്നു പ്രത്യേകമാക്കി പി. റ്റി. ഗീവറുഗീസ് അച്ചനെ നിയമിച്ചതിനെക്കുറിച്ചു "നാം വഞ്ചിക്കപ്പെട്ടുപോയി" എന്നു വട്ടശ്ശേരിൽ തിരുമേനി പലവുരു പിന്നീടു പറഞ്ഞിട്ടുണ്ട്. നിരണം പള്ളിയിൽ വച്ച് മെത്രാൻ സ്ഥാനാരോഹണം സംബന്ധിച്ചു അദ്ദേഹത്തിനു നൽകിയ അനുമോദന മീറ്റിംഗിൽ മാർ ഈവാനിയോസിന്റെ പ്രസംഗം ഇവിടെ ഉദ്ധരിക്കുന്നു: "ഈ ഇരിക്കുന്ന തിരുമേനിമാർ രാജർഷിമാരാണ്. അവർക്ക് അധിവസിക്കുന്നതിനു കൊട്ടാരങ്ങളും അരമനകളും വേണം. എനിക്കോ വല്ല മലയിലെവിടെയെങ്കിലും ഒരു കുടിൽ. ഇവർക്കു തങ്കക്കുരിശും പൊന്നിൻ വടിയും വേണം. എനിക്കോ ഈ ചുവപ്പു ചരടിൽ കോർത്തിരിക്കുന്ന മരക്കുരിശും ഒരു മരവടിയും വേണം. ക്രിസ്താനുകരണ സമൂഹമാണു ഞങ്ങളുടേത്. യേശുനാഥനെപ്പോലെ വീടും കുടിയുമില്ലാതെ ഞങ്ങൾ ജീവിച്ചു കൊള്ളാമെന്നുള്ള വ്രതക്കാരാണ്."

എം. എ. മെത്രാച്ചന്റെ ബാവായോടുള്ള പിൽക്കാല നിർദ്ദേശം കൂടി കാണുക:- "അന്ത്യോഖ്യൻബന്ധം നമ്മെ അധഃപതനത്തിന്റെ അടിത്തട്ടിലെത്തിച്ചു. നാം വളരെ ചെറിയോരു കൂട്ടമാണ്. നാം വളരേണ്ടിയിരിക്കുന്നു. നമുക്കു ഈ അന്ത്യോഖ്യൻ ബന്ധം വിടർത്തണം. അതിനു വലിയ തിരുമേനിയെ എല്ലാവരും കൂടെ പ്രേരിപ്പിക്കണം. പഴയ ഏതെങ്കിലും സഭയോടു നമുക്കു ഒരു ബന്ധവും സ്ഥാപിക്കണം." എം. എ. മെത്രാച്ചന്റെ ഈ സംസാര വിഷയങ്ങൾ മനസ്സിൽ വച്ചുകൊണ്ടു മുൻ കാതോലിക്കാബാവാ കാലം ചെയ്ത ഗീവറുഗീസ് ദ്വിതീയന് ഉടനെ എഴുതി. ആ കത്തിനെ സൂചിപ്പിച്ചാണ്, "പഴയ സഭയോടേതിനോടെങ്കിലും ഒരു യോജ്യത വേണമെന്നു കാതോലിക്കാ ബാവായുടെ കല്പനയിലും കണ്ടു. അതു കൊള്ളാമെന്നാണു എന്റെ അഭിപ്രായം" എന്നു എഴുതിയത്. ഇതാണു കത്തോലിക്കാ ഐക്യത്തിനാധാരമായ ബ്ലോക്കിന്റെ ചരിത്രം.

ഈ കത്തിനു ശേഷം ബഥനിപ്പിതാവു കുണ്ടറ സിമ്മനാരിയിൽ ചെന്നു രണ്ടു ദിവസം താമസിച്ചു. സംഭാഷണ മദ്ധ്യേ കത്തിനെക്കുറിച്ചു കാതോലിക്കാ ബാവാ ഗീവർഗീസ് II മാർ ഈവാനിയോസിനോടു ചോദിച്ചപ്പോൾ ആശയം മുകളിൽ പ്രസ്താവിച്ച പ്രകാരം അദ്ദേഹം വെളിവാക്കി. സാക്ഷികൾ, കുണ്ടറ സെമിനാരി ഹൈസ്കൂൾ അദ്ധ്യാപകൻ സി. എം. തോമസ് ശെമ്മാശൻ (തോമ്മാ മാർ ദീവന്നാസ്യോസ്) കാലം ചെയ്തു. സെമിനാരി മാനേജർ പരേതനായി. ഫാ. പി. സി. ജോൺ, മൂന്നാമതു കെ. ജി. തോമസ് ശെമ്മാശൻ (കൊറ്റാത്തുവിള അച്ചൻ), ബഥനിപ്പിതാവിനോടു അന്നു ബാവാ കല്പിച്ചതിനെപ്പറ്റി കൊറ്റാത്തുവിള അച്ചൻ ഇങ്ങനെ എഴുതി:- "നമ്മുടെ വിശ്വാസം അതേപടി അംഗീകരിക്കുന്ന ഏതൊരു പൂർവ്വികസഭയോടും ബന്ധം സ്ഥാപിക്കുന്നതിൽ നമുക്കു വിരോധം ഇല്ല. ഏതെങ്കിലും കൂട്ടർ നമ്മുടെ വിശ്വാസം സ്വീകരിക്കുന്നെങ്കിൽ നാം അവരോടു യോജിക്കുകയല്ല, അവർ നമ്മോടു യോജിക്കുകയാണ്. അതാണു നമുക്കു സമ്മതമെന്നു പറഞ്ഞത്-അതു സാദ്ധ്യമാണെങ്കിൽ വളരെ നല്ലതു തന്നെ." "നമ്മുടെ വിശ്വാസം ഉപേക്ഷിച്ചുള്ള ഒന്നല്ല ഞാൻ ഉദ്ദേശിച്ചത്." എന്നു ബഥനിപ്പിതാവു പ്രത്യുത്തരവും നൽകി. ഇതാണു ഏതെങ്കിലും പഴയ സഭയോടു യോജിക്കുന്നതിന് നിർദ്ദേശിക്കപ്പെട്ട മൌലിക പ്രമാണം."

മാർ ഈവാനിയോസ് ഐക്യപ്പെട്ട ശേഷം വെണ്ണിക്കുളത്തു താമസിക്കുമ്പോൾ 6-1-106-ൽ അയച്ച കത്തിൽ ഇപ്രകാരം എഴുതി:- "ഞാനും മാർ തെയോഫിലോസ് മെത്രാച്ചനും ആശ്രമസ്ഥരും ഇപ്പോൾ വെണ്ണിക്കുളത്തു ഒരു വീട്ടിൽ താമസിക്കുന്നു...." ഈ നാട്ടിൽ ദൈവതിരുനാമം മഹത്വീകരിക്കപ്പെടുവാൻ തക്കവണ്ണമുള്ള ഒരു പ്രസ്ഥാനം അവിടുന്നും വല്യതിരുമേനിയും എല്ലാവരും കൂടെ യോജിച്ചു സ്വീകരിക്കണമെന്നു പല വിധത്തിലും പല അവസരങ്ങളിലും ഞാൻ അപേക്ഷിച്ചിട്ടുള്ളതാണ്. മലങ്കര സുറിയാനി സഭയുടെ കാതലായ വിശ്വാസത്തിന് യാതൊരു വ്യത്യാസവും വരുത്താതെ ഭിന്നതകളും അന്യോന്യമത്സരങ്ങളും നിമിത്തം അടിക്കടി തിരുശരീരം മുറിവേറ്റുകൊണ്ടു വേദന അനുഭവിക്കുന്ന മുറിവുകൾ കരിക്കുന്നതിനും വേദന ശമിപ്പിക്കുന്നതിനും പര്യാപ്തമായ ഒരു പദ്ധതി സ്വീകരിച്ചുകൊണ്ടും തിരുമേനിമാരുടെ അധികാരത്തിൻ കീഴിലുള്ള ജനങ്ങളെ സ്വർഗ്ഗരാജ്യത്തിലേക്കു നടത്തേണ്ടതു തിരുമേനിമാരുടെ ചുമതലയാണെന്ന് ഓർപ്പിച്ചുകൊണ്ട്....വീണ്ടും ഞാൻ അപേക്ഷിച്ചുകൊള്ളുന്നു..." (സിൽവസ്റ്റർ കാഞ്ഞിരമുകളിലിന്റെ പുനരൈക്യ രേഖകൾ പേജ് 96). സത്യം നിങ്ങളെ വഴി നടത്തട്ടെ.

മാർ ഈവാനിയോസിന്റെ വേറൊരു ഐക്യപരിശ്രമ ചരിത്രം കൂടെ ഇവിടെ ഉദ്ധരിക്കട്ടെ!- ബഥനി മാസിക വാല്യം 6-1106 കുംഭം മീനം ലക്കം 2,

3-ൽ അതെക്കുറിച്ചു കാലം ചെയ്ത ഗീവറുഗീസ് രണ്ടാമൻ ബാവ ഇപ്രകാരം എഴുതിയിരിക്കുന്നു:– "കാലം ചെയ്ത ബാവായും ഞാനും സമ്മതിച്ചിട്ടാണു ഇതു സംബന്ധമായ എഴുത്തു കുത്തു നടത്തിയതെന്നും സമയമായപ്പോൾ ഞങ്ങൾ പിന്മാറുകയാണു ചെയ്തതെന്നും ഇക്കൂട്ടർ പറഞ്ഞു പരത്തുന്നുണ്ട്. ഇതിന്റെ പരമാർത്ഥവും നിങ്ങൾ അറിഞ്ഞിരിക്കണമെന്നു നാം ആഗ്രഹിക്കുന്നു. ഞങ്ങൾ പരുമല സെമിനാരിയിൽ താമസിക്കുമ്പോൾ ആണെന്നു തോന്നുന്നു, കാലം ചെയ്ത ബാവായോടൊരുമിച്ചു ഈവാനിയോസ് മെത്രാച്ചൻ എന്റെ മുറിയിൽ വന്നു. "വല്യ മെത്രാച്ചന്റെ കാലശേഷം നമ്മുടെ സ്ഥിതി എന്താണ്? എല്ലാം കുഴപ്പത്തിലാകയില്ലേ? എന്നിങ്ങനെ ഈവാനിയോസ് മെത്രാച്ചൻ ആരംഭിച്ചു. ഈ മുഖവുര എന്തിനാണ്? തന്ത്രം തകരുന്ന കാര്യം പറയാമല്ലോ എന്നു ഞാൻ പറഞ്ഞപ്പോൾ മെത്രാച്ചൻ:– "നമ്മുടെ വിശ്വാസാചാരങ്ങൾക്കു യാതൊരു ഭേദവും കൂടാതെ അന്ത്യോഖ്യയിലെ കത്തോലിക്കാ പാത്രിയർക്കീസുമായി ഒരു ഐക്യത്തിനു ആലോചിക്കുന്നതു നന്നല്ലേ?" ഞാൻ: "നമ്മുടെ വിശ്വാസാചാരങ്ങൾ അവർ സമ്മതിക്കുമെന്നു തോന്നുന്നില്ല." മെത്രാച്ചൻ:– "സമ്മതിക്കും" ഞാൻ:–"അമ്മാനുവേൽ ഏകനാകുന്നു. വിഭാഗിക്കപ്പെടുവാൻ പാടില്ലാത്ത യോജിപ്പിനു ശേഷം രണ്ടു സ്വഭാവമായിത്തീരുന്നില്ല എന്നു ഞാൻ കുർബാന ചൊല്ലിയിട്ടുള്ള അവസരത്തിലെല്ലാം തിരുമേനിയെ (കർത്താവ്) കൈയിൽ വച്ചുകൊണ്ടു സത്യം ചെയ്തിട്ടുള്ളതാണ്. ഇനി എന്റെ മരണം വരെയും രണ്ടു സ്വഭാവമെന്നു പറകയില്ല. ഇതു അവർ സമ്മതിയ്ക്കുമോ?" മെത്രാച്ചൻ:– "തീർച്ചയായും സമ്മതിക്കും." ഞാൻ:– "നിഖ്യാ വിശ്വാസപ്രമാണത്തിനു വിപരീതമായി പരിശുദ്ധാത്മാവ് പുത്രനിൽ നിന്നുകൂടെ പുറപ്പെടുന്നു എന്നു ഞാൻ പറകയില്ല. പരിശുദ്ധാത്മാവ് പിതാവിൽനിന്നു പുറപ്പെടുന്നു എന്ന വിശ്വാസം അവർ സ്വീകരിക്കുമോ?" മെത്രാച്ചൻ:– "ഓഹോ സമ്മതിയ്ക്കും." ഞാൻ:– "ഈ സത്യവിശ്വാസം എന്നെ ഭരമേല്പിക്കയും ഇതിനുവേണ്ടി അവരുടെ ജീവൻ ബലി കഴിക്കയും, ചെയ്ത ദീയസ്കോറോസ്, യാക്കോബ്ബൂർദാനാ, സേവേറിയോസ് മുതലായ പിതാക്കന്മാരെ ഒരിക്കലും ഞാൻ ശപിക്കയില്ല. എന്നു തന്നെയല്ല എന്നും അവരെ പരിശുദ്ധന്മാരായി ഓർക്കയും ചെയ്യും. ഇതു അവർ സമ്മതിയ്ക്കുമോ? മെത്രാച്ചൻ:– "സമ്മതിയ്ക്കും." ഞാൻ:– എന്നാൽ എഴുത്തുകുത്തു നടത്തുവാൻ എനിക്കു വിരോധമില്ല. ഇതവർ സമ്മതിയ്ക്കുമെങ്കിൽ അതൊരു വലിയ സംഗതി തന്നെയാണ്. കാരണം, കിഴക്കൻ സഭയും റോമാസഭയും തമ്മിൽ പിണങ്ങുവാൻ ഉണ്ടായ സർവ്വപ്രധാനമായ കാരണം ഈ വിശ്വാസഭേദം ആണ്. ഇത് അവർ സ്വീകരിക്കുന്ന പക്ഷം അവരുടെ തെറ്റ് സമ്മതിച്ചു പുരാതന സത്യവിശ്വാസത്തിലേക്കു വരികയാണു ചെയ്യുന്നത്. ഇതു ഞാൻ വിരോധിയ്ക്കുമോ? ഒരു നാളും ഇല്ല. അവരെ ഇങ്ങോട്ടു കൊണ്ടു വരേണ്ടതു നമ്മുടെ ധർമ്മവും അല്ലേ?

മെത്രാച്ചൻ റഹമ്മാനി പാത്രിയർക്കീസുമായി എഴുത്തുകുത്തു നടത്തി. അദ്ദേഹം കുറെ പുസ്തകങ്ങളും കല്പനയും അയച്ചുതന്നു. പുസ്തകങ്ങൾ നോക്കിയതിൽ നമ്മുടേതുമായി വലിയ വ്യത്യാസമൊന്നും കണ്ടില്ല. പക്ഷേ കല്പനയിൽ ഞാൻ പറഞ്ഞിരുന്ന വിശ്വാസകാര്യത്തെപ്പറ്റി ഒരു അക്ഷരവും പറഞ്ഞിരുന്നില്ല.

ഞാൻ:– "ഇതിൽ വിശ്വാസത്തെപ്പറ്റി ഒന്നും പറഞ്ഞിട്ടില്ലല്ലോ– മെത്രാച്ചൻ:– വ്യാഖ്യാനിച്ചാൽ വിശ്വാസം രണ്ടും ഒന്നല്ലേ? ഞാൻ:– എനിക്കു ഡിഗ്രിയുണ്ടോ? വ്യാഖ്യാനമറിയാമോ? എനിക്കു വ്യാഖ്യാനിയ്ക്കാനും മറ്റും കഴികയില്ലെന്നു പറഞ്ഞു, ഞാൻ ഒഴിഞ്ഞു. ഇതിൽ പിന്നെ എന്തെല്ലാം ചെയ്തോ? ഞാൻ ഒന്നും അറിഞ്ഞില്ല. ഇതാണു എനിയ്ക്കും ബാവായ്ക്കും ഇതിനോടുള്ള ബന്ധം"– കഴുത്തുപോയാലും സഭയെ വഞ്ചിക്കില്ല. മറ്റൊരു സംഭവം കൂടി. കൊറ്റാത്തുവിള കെ. ജി. തോമസച്ചന്റെ ലേഖനത്തിന്റെ അവസാനഭാഗത്തു ചേർത്തിട്ടുള്ളതും ഇവിടെ പകർത്തുന്നു:– "ബഥനിപ്പിതാവ് വട്ടശ്ശേരിൽ തിരുമേനിയുടെ ശിഷ്യനായ പാറേട്ടു മാത്യൂസ് കത്തനാരെ (പാറേട്ടുമാർ ഈവാനിയോസ്) അഭയപ്പെട്ടു ബഥനിപ്പിതാവിനുവേണ്ടി പറയിപ്പിച്ചു. വട്ടശ്ശേരിൽ തിരുമേനിയുടെ ഉത്തരം:– "മലങ്കര സുറിയാനി സഭയുടെ പൂർവ്വികമായ സ്വാതന്ത്ര്യത്തിനും വിശ്വാസത്തിനും വിഘാതമുണ്ടാക്കുന്ന യാതൊരു പ്രസ്ഥാനത്തിനും നാം തയ്യാറില്ല. (തിരുമേനി ഇടതുകൈകൊണ്ടു താടി മീശ ഉയർത്തിപ്പിടിച്ചിട്ടു വലതുകൈയുടെ ചൂണ്ടുവിരൽ വിലങ്ങനെ കഴുത്തോടു ചേർത്തുപിടിച്ചു) "നമ്മുടെ കഴുത്തു ഇങ്ങനെ അറുത്തുകളയുമെന്നു വന്നാൽപോലും നാം നമ്മുടെ സഭയെ ഒറ്റിക്കൊടുക്കയോ, നമ്മുടെ സഭയെ ഉപേക്ഷിക്കയോ അതിന്റെ സ്വാതന്ത്ര്യത്തെ ബലി കഴിക്കയോ ചെയ്കയില്ല". ഇതായിരുന്നു ഫാ. പാറേട്ടിന്റെ ചെവികളിൽ അലതല്ലിയ ഗർജ്ജനം. പാറേട്ടു അച്ചനാകട്ടെ,"ബഥനിപ്പിതാവേ അങ്ങയുടെ പ്രസ്ഥാനത്തിനു വിരാമം ഇട്ടാലും" എന്നു ഒരു താക്കീതും നൽകി.

(തിരുവല്ല തിരുമൂലപുരം ചാപ്പലിന്റെ കിഴക്കുവശത്തുവച്ചാണു വലിയ തിരുമേനിയുടെ അഭിപ്രായം ഈവാനിയോസിനെ ഫാദർ പാറേട്ടു അറിയിച്ചത്).

ഇവിടെ പ്രസ്താവിച്ച സഭാദ്ധ്യക്ഷന്മാരെ സംബന്ധിച്ചുള്ള വശീകരണത്തെപ്പറ്റി "റീത്തു പ്രസ്ഥാനരഹസ്യങ്ങൾ" എന്ന പുസ്തകത്തിന്റെ 44,45 പേജുകളിൽ നിന്നു ഉദ്ധരിക്കട്ടെ:– "മാർ ഈവാനിയോസിന്റെ സ്വതന്ത്രമായ ചില അഭിപ്രായത്തിന് അടിമയായി ഏല്പിച്ചുകൊടുക്കുവാനുള്ള സന്നദ്ധത പ്രത്യേകമൊരുക്കപ്പെട്ട സന്നദ്ധ സൈന്യാംഗങ്ങളിൽ പോലും കുറവാണെന്നു ചിരപരിചയം കൊണ്ടു അദ്ദേഹം ഗ്രഹിച്ചിരുന്നു. തന്നിമിത്തം ഈ ജീവിതലക്ഷ്യത്തിലേക്കു ചാടുന്ന ചാട്ടത്തിൽ മിക്കവരും ഇക്കരെ

നിൽക്കയേയുള്ളു എന്നും തോന്നാതിരുന്നില്ല. സഭാമേലദ്ധ്യക്ഷന്മാരെ വശത്താക്കിയാൽ അതിനുപുറകെ സകലരും "ചൊന്നപടി നിന്നുകൊള്ളും" എന്ന വിചാരം സന്തുഷ്ടനാക്കി. നിഷ്കളങ്കമാനസനും പരിശുദ്ധനും ആയ കാലംചെയ്ത മൂന്നാം കാതോലിക്കാ ബാവയെ (അന്നു മെത്രാച്ചൻ) സംഗതിയുടെ ചില വശം കാണിച്ചു മയക്കാനുള്ള ശ്രമം ആദ്യം നടന്നു. ഇതിനോടടുക്കൽ 101-ലെ പരുമലപ്പെരുനാളും വന്നു......... പെരുനാളിന്റെ ചടങ്ങുകളെല്ലാം കഴിഞ്ഞു ശാന്തമായതോടെ സ്വന്തം കാര്യസാദ്ധ്യത്തിനായി മാർ ഈവാനിയോസ് ഒരുങ്ങിപ്പുറപ്പെട്ടു. ആദ്യമെ താൻ ചെറുവല വീശിയ ആളിനെയും മുമ്പിൽ കാണിച്ചു മറ്റൊരാളെ ലക്ഷ്യമാക്കി തിരിച്ചു.

**യഥാർത്ഥ പുനരൈക്യം**

ഇങ്ങനെ റോമാക്കാര്യവുമായി മൂന്നാം കാതോലിക്കാ ബാവാ (അന്നത്തെ മെത്രാപ്പോലീത്താ) യുടെ അടുത്തെത്തി, റോമ്മാക്കാരെക്കൂടി നമ്മുടെ സത്യവിശ്വാസത്തിലേക്കു തിരിക്കുന്ന മാർഗ്ഗമാണിതെന്നും തുബദേനിൽ പാത്രിയർക്കീസിന്റെ പേർ ഓർക്കുന്നതിനുപകരം പാപ്പായുടെ പേർ ഓർക്കണമെന്നുള്ള വ്യത്യാസം മാത്രമെയുള്ളു എന്നും നിസ്സംശയം വിശ്വസിപ്പിച്ചു. അങ്ങനെയെങ്കിൽ റോമ്മാസഭാക്കാരെകൂടി സത്യവിശ്വാസത്തിലേക്കു പുനരൈക്യപ്പെടുത്തുന്ന മാർഗ്ഗമാണല്ലോ ഇതെന്നും, ഇതേവരെ ആരാലും സാധിക്കാത്ത ഈ സംഗതി (കിഴക്കും പടിഞ്ഞാറുമായുള്ള പിളർപ്പു ഹനിപ്പിക്കുക എന്നുള്ളത്) നമ്മുടെ കാലത്തു സാധിക്കുന്ന പക്ഷം വളരെ അഭിമാനകരമാണല്ലോ എന്നും ഈ വിവരങ്ങൾ എഴുതി അയച്ചു മറുപടി വരുത്തുന്നതിനു വിരോധമില്ലെന്നും നമ്മുടെ സത്യവിശ്വാസത്തിനു അണുപോലും വ്യത്യാസമില്ലാത്ത വിധം മറുപടി ലഭ്യമാകുന്നപക്ഷം വല്യതിരുമേനിയും നമ്മൾ എല്ലാവരും ഒന്നിച്ചു കൂടി ആലോചിച്ചു അവസാന തീർച്ചവരുത്താമെന്നും ഒന്നോ രണ്ടോ പേർ തനിച്ചു യാതൊന്നും പ്രവർത്തിക്കരുതെന്നും പറഞ്ഞു അവസാനിപ്പിച്ചു.......... ഇതു സംബന്ധിച്ചു പറഞ്ഞുപിരിഞ്ഞശേഷം എല്ലാവരെയും അനുഗ്രഹിച്ചിരിക്കുന്നതായും മറ്റും റഹമ്മാനി പാത്രിയർക്കീസിന്റെ ഒരു മറുപടിക്കത്തല്ലാതെ വിശ്വാസത്തെക്കുറിച്ചു വിശദമാക്കുന്ന യാതൊന്നും മേല്പട്ടക്കാരെ കാണിക്കുകയോ താൻ കാണുകയോ ഉണ്ടായിട്ടില്ല എന്ന് ഇപ്പോഴത്തെ കാതോലിക്കാബാവാ (ഗീവറുഗീസ് രണ്ടാമൻ) തിരുവല്ല ബഥനിപ്പള്ളിയിൽ ഇവരുടെ മതപരിവർത്തനത്തിനുശേഷം ആദ്യമായി എഴുന്നെള്ളി വിശുദ്ധകുർബ്ബാന മദ്ധ്യെ പരസ്യമായി പ്രസ്താവിച്ചു.

തിരുവല്ലയിൽ വച്ചു ഒരു ഞായറാഴ്ച കഴിഞ്ഞു മാർ ഈവാനിയോസ് റീത്തിന്റെ യാഥാർത്ഥ്യത്തെപ്പറ്റി നടത്തിയ പ്രസംഗത്തിൽ പ്രസ്താവിച്ച

ഒരു ഭാഗം ഇപ്രകാരമാണ്. വല്യമെത്രാച്ചന്റെ (മാർ ദീവന്നാസ്യോസ്) ശീമയാത്രയിൽ ബാഗ്ദാദിൽ വച്ചു അദ്ദേഹം റഹമാനി പാത്രിയർക്കീസിന്റെ അനുയായിയായ ഒരു മെത്രാപ്പോലീത്തയെ കണ്ടു. അപ്പോൾ റോമ്മാ സഭയിൽ ചേരുന്നതിനെപ്പറ്റി പലതും ആലോചിച്ചു. തൽഫലമായി വല്യമെത്രാച്ചൻ ഇവിടെ വന്നു ചേർന്നശേഷം എഴുത്തുകുത്തു നടത്തുവാൻ എന്നെ ചുമതലപ്പെടുത്തി. ഇങ്ങനെയാണു ഇതിൽ പ്രവേശിപ്പാൻ ഇടയായത്. 1105 കുംഭം 15-ലെ മനോരമ പത്രത്തിൽ ഈ പ്രസ്താവനയെപ്പറ്റി ഒരു റിപ്പോർട്ടും കൊടുത്തു. ഇതിന് മറുപടി എന്ന വിധം അതേ മാസം 22-ാം തീയതിയിലെ മനോരമയിൽ, വല്യതിരുമേനിയോടുകൂടെ ശീമയാത്രചെയ്തിരുന്ന ചെറിയമഠത്തിൽ ബഹു. സ്കറിയാകത്തനാർ എഴുതിയതെന്തെന്നു നമുക്കു വായിച്ചുനോക്കാം, “റഹമ്മാനി പാത്രിയർക്കീസിന്റെ അനുയായിയായ മെത്രാപ്പോലീത്ത ഞങ്ങൾ താമസിച്ചിരുന്ന സ്ഥലത്തുവന്നു. സഭാകാര്യങ്ങളും ദേശവർത്തമാനങ്ങളും പറഞ്ഞതല്ലാതെ സഭാപരിവർത്തനം സംബന്ധിച്ചു യാതൊരു സംസാരവും പിന്നീട് എഴുത്തുകുത്തുകളും ഉണ്ടായിട്ടില്ല എന്നും സന്ദർശനവേളയിൽ ഞാനും ഉണ്ടായിരുന്നതിനാൽ സധൈര്യം പറയാവുന്നതാണ്. ഇതു സംബന്ധിച്ചു വല്യമെത്രാച്ചനും ബഥനി മെത്രാച്ചനും തമ്മിൽ കഴിഞ്ഞ ആഴ്ച കണ്ട അവസരത്തിൽ എടുത്തു ചോദിക്കയും റിപ്പോർട്ടു അടിസ്ഥാനരഹിതമാണെന്നും അതിൽ കാണുന്നപ്രകാരം ഒന്നും അദ്ദേഹം പ്രസ്താവിച്ചിട്ടില്ലെന്നും സമ്മതിച്ചു പറഞ്ഞു. കണ്ടുമുട്ടിയപ്പോൾ സംഗതി ഒതുക്കി എങ്കിലും ഇതു മാർ ഈവാനിയോസിന്റെ വായിൽനിന്നു കേട്ട പലരും ഇന്നും ജീവിച്ചിരിപ്പുണ്ടെന്നുള്ളതും മറക്കാവുന്നതല്ലല്ലൊ.

വലിയ മെത്രാച്ചന്റെ ശീമയാത്ര കഴിഞ്ഞു ചില കൊല്ലങ്ങൾക്കുശേഷം, കാലം ചെയ്ത കാതോലിക്കാ ബാവയുടെ പേർക്കു മാർ ഈവാനിയോസ് എഴുതിയ ഒരു കത്തു പരിശോധിക്കുന്നതായാൽ ഇക്കാര്യത്തിലുള്ള ഇപ്പോഴത്തെ അദ്ദേഹത്തിന്റെ അന്തരം എത്ര ഭീമമാണെന്നും, പ്രത്യുത ചെറിയ മഠത്തിൽ സ്കറിയാകത്തനാരുടെ എഴുത്തിനോടു കാര്യസാരത്തിൽ എത്ര അനുയോജ്യമെന്നും ഗ്രഹിക്കാവുന്നതാണ്. ചുവടെ ചേർക്കുന്നത് മാർ ഈവാനിയോസിന്റെ മുമ്പു പറഞ്ഞ കത്താണ്:-

ബഥനി, തിരുവല്ല.
ചിങ്ങം 5, 102
ലക്ദോം..........

അയച്ചുതന്ന സാധനം കിട്ടി. പലവഴികളിൽക്കൂടെ അന്വേഷിച്ചും ആലോചിച്ചും ആണു സംഗതികൾ അറിയേണ്ടത്. അതു സംബന്ധിച്ചു വീണ്ടും ഞാൻ തന്നെത്താൻ ആലോചിച്ചു നോക്കിയതിൽ വലിയ മെത്രാച്ചൻ നമ്മുടെ ഏതെങ്കിലും ആലോചനയിലോ, അന്വേഷണത്തിലോ

തൃപ്തിപ്പെടാതെ വരുന്ന പക്ഷം അതു വലിയ ദുഃഖത്തിനും മനോവേദന യ്ക്കും സംഗതിയാകുമല്ലൊ എന്നു ഞാൻ ഭയപ്പെടുന്നു........"

വലിയ മെത്രാച്ചന് വലിയ ദുഃഖത്തിനും മനോവേദനയ്ക്കും സംഗ തിയാകുമെന്നും വളരെ ഭയപ്പെടേണ്ടിയിരിക്കുന്നു എന്നും മാർ ഈവാനി യോസിനു ദൃഢബോധ്യമുള്ള ഒരു സംഗതിയാണ്, അതിനു മുമ്പിൽ ആ വലിയ മെത്രാച്ചൻ തന്നെ ശീമയാത്രാവേളയിൽ റഹമ്മാനി പാത്രിയർക്കീ സിന്റെ അനുയായിയായ ഒരു മെത്രാനുമായി ഹൃദയപൂർവ്വം ആലോചി ച്ചുവെന്ന് ഇദ്ദേഹം മേല്പറഞ്ഞ ഞായറാഴ്ചത്തെ സുവിശേഷപ്രസംഗ മായി പറഞ്ഞ കാര്യമെന്നറിയുമ്പോൾ അതിശയം കൂറാത്തവർ ആരുണ്ടു? (റീത്തു പ്രസ്ഥാനരഹസ്യങ്ങൾ പേജ് 49).

ഇതിനു വിപരീതമായി സിൽവെസ്റ്റർ കാഞ്ഞിരമുകളിലിന്റെ പുന രൈക്യരേഖകൾ, 63-ാം പേജിൽ "1926-ൽ മെത്രാൻ കക്ഷിയിലെ മെത്രാന്മാർ സമ്മേളിച്ചു കത്തോലിക്കാ സഭയുമായി ഐക്യപ്പെടുന്നതിനുവേണ്ടിയുള്ള അന്വേഷണങ്ങൾ നടത്തുവാൻ തന്നെ നിയോഗിച്ചുവെന്നും അന്നത്തെ കാതോലിക്കാ ആയിരുന്ന മാർ ബസ്സേലിയോസ് (വാകത്താനം) മാർ ഗ്രീഗോ റിയോസ് (മൂന്നാം കാതോലിക്കാ) എന്നിവർ വേണ്ട ആലോചനകളും പ്രേര ണകളും നൽകിയിരുന്നുവെന്നും ആർച്ചുബിഷപ്പു മാർ ഈവാനിയോസ് എഴുതിയ "ആത്മകഥാകഥന"ത്തിൽ പറയുന്നു (ഈ ആത്മകഥാകഥനം പരസ്യപ്പെടുത്തിയിട്ടില്ല എന്നു കൂടി ഒടുവിൽ ചേർത്തിട്ടുണ്ട്). ചില ഭാഗ ങ്ങൾ ഉദ്ധരിക്കുന്നു:- പഴയ സെമ്മിനാരിയുടെയും പരുമല സെമിനാരി യുടെയും മറ്റും കൈവശം വട്ടശ്ശേരിൽ മെത്രാപ്പോലീത്തയ്ക്കു ഉറച്ചുകഴി ഞ്ഞപ്പോൾ അദ്ദേഹം പാത്രിയർക്കീസിനെ കണ്ടു സമാധാന പദ്ധതി ആലോ ചിപ്പാനായി മർദ്ദീനിലേക്കുപോയി. കൂടെ തിരുവനന്തപുരം പള്ളി വികാരി ആയിരുന്ന പൂതക്കുഴി ഏബ്രഹാം കത്തനാരെയും ചെറിയമഠത്തിൽ സ്കറിയാ കത്തനാരെയും കൊണ്ടുപോയിരുന്നു. ആ യാത്രയിൽ ഉണ്ടായ ചില സംഭവങ്ങൾ മെത്രാപ്പോലീത്താ ബോംബെയിൽ മടങ്ങി എത്തിയ ശേഷം അദ്ദേഹത്തെ സ്വീകരിപ്പാൻ ബോംബെയിലേക്കു പോയിരുന്ന നമ്മോടു പറഞ്ഞു.

### പകലിനെ രാത്രിയാക്കുന്നു

മർദ്ദീനിലേക്കുള്ള യാത്രാമദ്ധ്യേ ബാഗ്ദാദിൽ വച്ചു മാർപ്പാപ്പയുടെ കീഴിൽ സുറിയാനി പാത്രിയർക്കീസായിരുന്ന റഹമ്മാനിയുടെ ഭരണത്തിൻ കീഴുള്ള സുറിയാനി മെത്രാപ്പോലീത്തയെ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് സന്ദർശിച്ചുവെന്നും, പാത്രിയർക്കീസുമായുള്ള സന്ധിയാലോചന വിഫലമാകുന്നപക്ഷം കത്തോലിക്കാസഭയുമായി യോജിക്കുന്നതിനുള്ള പ്രാരംഭമായി ബാഗ്ദാദു മെത്രാപ്പോലീത്തായുമായി പരിചയം

സമ്പാദിക്കുന്നതിനായിരുന്നു ഈ സന്ദർശനമെന്നും ആ സന്ദർശന വേളയിൽ കത്തോലിക്കാസഭയുമായുള്ള ഐക്യത്തെപ്പറ്റി യാതൊന്നും സംസാരിച്ചില്ലെന്നും....... മടക്കയാത്രയിലും ബാഗ്ദാദിലെ മെത്രാപ്പോലീത്തായെ വീണ്ടും സന്ദർശിച്ചു, ആ അവസരത്തിൽ മാർ യൂലിയോസ് മെത്രാപ്പോലീത്ത കൂടെയുണ്ടായിരുന്നതുകൊണ്ടു കത്തോലിക്കാസഭയുമായി യോജിക്കുന്ന വിഷയെത്തെപ്പറ്റി യാതൊന്നും സംസാരിക്കുന്നതിന് അവസരം ലഭിച്ചില്ലെന്നും പറഞ്ഞു. (മാർ ഈവാനിയോസിന്റെ തിരുവല്ലാ പ്രസംഗത്തിൽ, "ബാഗ്ദാദിൽ വച്ചു റഹമാനിപാത്രിയർക്കീസിന്റെ അനുയായിയായ മെത്രാപ്പോലീത്തയുമായി റോമാസഭയിൽ ചേരുന്നതിനെപ്പറ്റി പലതും ആലോചിച്ചു. തൽഫലമായി വല്യമെത്രാച്ചൻ എഴുത്തുകുത്തു നടത്തുവാൻ എന്നെ ചുമതലപ്പെടുത്തി" എന്നുള്ളതിലെ വൈരുധ്യം ശ്രദ്ധിക്കുക)- തുടർച്ച:- "കുറെനാൾ കഴിഞ്ഞപ്പോൾ റഹമ്മാനി പാത്രിയർക്കീസിന്റെ ഒരു കത്തു പരുമല വച്ചു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കു കിട്ടി..... ഈ കത്തിനു മറുപടി അയയ്ക്കുന്നതിനു മെത്രാപ്പോലീത്താ നമ്മെ ചുമതലപ്പെടുത്തിയശേഷം ഇപ്രകാരം പറഞ്ഞു. "യോജിക്കുന്നതിനു എനിക്കു സമ്മതമാണ്. സഹോദരന്മാരായ മേല്പട്ടക്കാരോടും, പട്ടക്കാരിലും, അത്മായക്കാരിലും പ്രധാനന്മാരായവരോടും ആലോചിച്ചശേഷമേ അവസാന തീരുമാനം എഴുതുവാൻ സാധിക്കയുള്ളു."

യോജിക്കുന്നതിനു സമ്മതമാണെന്നു മെത്രാപ്പോലീത്ത പറഞ്ഞയുടനെ "അങ്ങനെ എഴുതുമോ" എന്നു ചോദിച്ചു. "അങ്ങനെ എഴുതാം" എന്നു പറഞ്ഞശേഷമാണു രണ്ടാമത്തെ ആശയം അദ്ദേഹം പ്രസ്താവിച്ചത്....

നാം മെത്രാൻസ്ഥാനം ഏറ്റു കുറെനാൾ കഴിഞ്ഞപ്പോൾ വീര രാഘവയ്യങ്കാരുടെ വിധി പ്രബലമായിരുന്ന കാലത്ത് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ പരുമല സെമിനാരിയിലേക്കു കാതോലിക്കാബാവായേയും നമ്മെയും ക്ഷണിച്ചുവരുത്തി. ഭാവി നടപടികളെപ്പറ്റി ഞങ്ങൾ മൂന്നുപേരും കൂടി ആലോചിച്ചു തീരുമാനിക്കണമെന്നും ഞങ്ങൾ ചെയ്യുന്ന തീരുമാനം എന്തായിരുന്നാലും അദ്ദേഹം കൈക്കൊള്ളുന്നതാണെന്നും പറഞ്ഞു. റഹമ്മാനി പാത്രിയർക്കീസിന്റെ കത്തു ഞങ്ങൾ മൂന്നുപേരേയും വെവ്വേറെ കാണിച്ചു സംസാരിക്കയും ചെയ്തു. ഞങ്ങൾ സുന്നഹദോസു കൂടി. അദ്ധ്യക്ഷൻ കാതോലിക്കാബാവായും നാം സെക്രട്ടറിയുമായി പ്രവർത്തിച്ചു. സുന്നഹദോസിലെ ആലോചനാവിഷയം റോമാ സഭയുമായുള്ള ഐക്യമായിരുന്നു. അന്ത്യോഖ്യാസഭയുടെ കാനോനാകളും നടപടികളും അംഗീകരിയ്ക്കുകയും മലങ്കരയ്ക്കു സ്വദേശികളായ മേല്പട്ടക്കാരെ തലമുറ തലമുറയായി ലഭിക്കയും ചെയ്യത്തക്കവിധത്തിൽ റോമായുമായി ഐക്യപ്പെടുന്നതിനു വേണ്ട എഴുത്തുകുത്തുകൾ നടത്തുന്നതിന് ആ സുന്നഹദോസ് നമ്മെ ചുമ

തലപ്പെടുത്തി. ഇതനുസരിച്ചു റഹമ്മാനി പാത്രിയർക്കീസിനു നാം എഴുതി...." ഇതാണു മാർ ഈവാനിയോസിന്റെ ആത്മകഥാകഥനം എന്നു 1979 -ൽ സിൽവെസ്റ്റർ എഴുതിയ പുസ്തകത്തിൽ കാണുന്നത് (വലിയ മെത്രാച്ചന്റെ ശീമയാത്ര കഴിഞ്ഞു ചില കൊല്ലങ്ങൾക്കുശേഷം കാതോലിക്കാബാവായുടെ പേർക്കു ഈവാനിയോസ് മെത്രാപ്പോലീത്താ എഴുതി ബഥനി തിരുവല്ല - ചിങ്ങം 5-102 ൽ, "വലിയ മെത്രാച്ചനു നമ്മുടെ ഏതെങ്കിലും ആലോചനയോ അന്വേഷണമോ തൃപ്തിയാകാതെ വരുന്നപക്ഷം അതു വലിയ ദുഃഖത്തിനും മനോവേദനയ്ക്കും സംഗതിയാകുമല്ലോ എന്നു ഞാൻ ഭയപ്പെടുന്നു" എന്നു പറഞ്ഞിട്ടുണ്ട്. മൺമറഞ്ഞുപോയ വട്ടശ്ശേരിൽ തിരുമേനിയുടെ ഒരു സാധാരണ പറച്ചിൽ ഇതായിരുന്നു. "കൗശലമെന്നു പറയുന്നതു കള്ളത്തിന്റെ വകഭേദം" - Right use of the Early Fathers by Blunt എന്ന പുസ്തകത്തിന്റെ 71-ാം പുറത്തു കാണുന്ന ഒരു വാചകഭാഗം ഉദ്ധരിച്ചുകൊണ്ടു ഇതു ഇപ്പോൾ നിർത്തുന്നു. "Romish interpolation must have been very ill - fitted for the task they had imposed on themselves...." ഇന്നലെച്ചെയ്തോരബദ്ധം - മൂഢർക്കിന്നത്തെയാചാരമാവാം - നാളത്തെ ശാസ്ത്രവുമാവാം - ഇതിൽ സമ്മതം മൂളായ്ക രാജൻ - "സഭയ്ക്കു വേണ്ടി കള്ളം പറയുന്നതു പാപമല്ലെന്നു" വിചാരിക്കുന്നത് ശരിയല്ല -

From: സഭാസംരക്ഷണ സമിതി - or മലങ്കര സുറിയാനി സഭാ സംരക്ഷണ സംഘം എന്ന പേരിലല്ലാതെ ഒരു വ്യക്തിയുടെ പേരിൽ പ്രസിദ്ധപ്പെടുത്തരുതെ. മാസികയുടെ ചുമതലയിൽ ചെയ്യണം.

# 33

# "പണ്ടത്തെ മണ്ടൻ പയ്യൻ" ഇന്നത്തെ കാതോലിക്കാ

മലങ്കര സഭയിലെ ഏഴാമത്തെ കാതോലിക്കായായ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമനെ അദ്ദേഹം ഒരു ബാലനായിരുന്നപ്പോൾ റീത്തിലേക്കു വീശിയെടുക്കാൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് നടത്തിയ തന്ത്രപൂർവ്വമായ ഒരു ശ്രമത്തെപ്പറ്റി അധികം ആർക്കും അറിഞ്ഞുകൂടാ എന്നു കരുതുന്നു. രണ്ടുമാസം മുമ്പ് കുഴിമറ്റം ബഥനി ആശ്രമത്തിൽവച്ച് ബഥനിയുടെ യൂഹാനോൻ മാർ അത്താനാസ്യോസിന്റെ ചരമ രജതജൂബിലി സമ്മേളനത്തിൽ വച്ചാണ് പ. ബാവാ ഇക്കാര്യം സ്വയം വെളിപ്പെടുത്തിയത്.

ഒരിക്കൽ സ്വഭവനമായ മാവേലിക്കര പണിക്കരു വീട്ടിൽ എത്തിയ ആർച്ചുബിഷപ്പു മാർ ഈവാനിയോസിനെ അയൽവാസിയും ബാവായുടെ (അന്നു സി. റ്റി. തോമസ്) പിതാവുമായ ഇട്ടിയവിരാ തോമസ് സ്വപുത്രനുമൊന്നിച്ചു പണിക്കരു വീട്ടിൽ എത്തി സന്ദർശിച്ചു കുശല പ്രശ്നം നടത്തി. പണിക്കരു വീട്ടുകാരുടെ സാമ്പത്തിക സ്ഥിതി താരതമ്യേന മെച്ചപ്പെട്ടതായിരുന്നു. സംഭാഷണത്തിനിടയിൽ "ഇവനെ (സി. റ്റി. തോമസ്) എനിക്കു വിട്ടു തരിക. ഞാൻ പഠിപ്പിച്ചു മിടുക്കനാക്കി കൊള്ളാം." ഇതിനു പെട്ടെന്ന് മറുപടി പറയാനാവാതെ അല്പം ആലോചിച്ചശേഷം ഇട്ടിയവരാ തോമസ് ഇങ്ങനെ അറിയിച്ചു. "തിരുമേനി, ഇവൻ പഠിക്കാൻ മണ്ടനാണ്. വെറുതെ തിരുമേനി ഇവന്റെ പഠനത്തിനു പണം നഷ്ടപ്പെടുത്തേണ്ടതില്ല."

അങ്ങനെ സി. റ്റി. തോമസ് മാർ ഈവാനിയോസിന്റെ വലയിൽ അകപ്പെട്ടില്ല. സമർത്ഥനായ തന്നെ മലങ്കര സഭാഭാസുരൻ സമുദായ ചെലവിൽ പഠിപ്പിച്ചു എം. എ.ക്കാരനാക്കിയ കാര്യം മാർ ഈവാനിയോസിന്റെ മനസ്സിൽ ഈ സമയം തോന്നിയിരിക്കാം. പഠനം കഴിഞ്ഞു സെറാമ്പൂർ കോളജിൽ പ്രൊഫസറായ ശേഷം, എം. എ. ക്കാരനാക്കാൻ തന്നെ അതിർവിട്ടു സഹായിച്ച മലങ്കര മെത്രാപ്പോലീത്തായുടെ നെഞ്ചിൽ വഞ്ചനയാകുന്ന കഠാര കൊണ്ടു കുത്തിയതിന്റെ കുറ്റബോധവും ആർച്ചുബിഷപ്പിന്റെ മനസ്സിനെ മഥിച്ചിരിക്കും.

അതിസമർത്ഥനും കപട തന്ത്രശാലിയും വിദ്യാസമ്പന്നനുമായിരുന്ന തനിക്കും തന്റെ പിൻഗാമിക്കും കാതോലിക്കാ സ്ഥാനം ലഭിക്കാഞ്ഞതിൽ ആർച്ചുബിഷപ്പിനു നിരാശ തോന്നിയിരിക്കാം. 'ആ പുളിക്കുന്ന മുന്തിരിങ്ങാ' താൻ വല വീശിയ മണ്ടൻ പയ്യനു" ലഭിച്ചത് ബസ്പുക്കാനായിൽ എത്തിയി

രിക്കുന്ന ആർച്ച് ബിഷപ്പ് ഇതിനകം കണ്ടിരിക്കണം. മേജർ ആർച്ച് ബിഷപ്പ്, കാതോലിക്കാ സ്ഥാനം സ്വയം ഏറ്റെടുത്തതു സംബന്ധിച്ച തർക്കവിതർക്കങ്ങൾ ഇനിയും കെട്ടടങ്ങിയിട്ടില്ല. ഏതായാലും മേജർ ആർച്ച് ബിഷപ്പിന്റെ പേരിനോടു ചേർത്ത് ഇപ്പോൾ പല പത്രങ്ങളും കാതോലിക്കാ സ്ഥാനം ചേർത്ത് കാണുന്നില്ല. പത്രങ്ങൾക്കും ഇതിനകം തെറ്റുപറ്റിയതു മനസ്സിലായിക്കാണണം.

റീത്തുകാരുടെ തിരുവല്ലയിലുള്ള കേന്ദ്രത്തിൽ നിന്നു ഡോ. ഐസക് മാർ ക്ലീമ്മിസ് രക്ഷാധികാരിയായി പ്രസിദ്ധപ്പെടുത്തുന്ന 'ഐക്യദീപം' മാസികയുടെ സെപ്തംബർ ലക്കത്തിൽ മലങ്കര ഓർത്തഡോക്സു സഭയെ വാറോല ഭാഷയിൽ വിമർശിച്ചിരുന്നല്ലോ (ആ വിമർശനം 184–ാം പേജിൽ കൊടുത്തിട്ടുണ്ട്). തുടർന്ന് ഓർത്തഡോക്സ് സഭയുടെ പ്രസിദ്ധീകരണങ്ങളിൽ "സ്വയംകൃതാനർത്ഥ കാതോലിക്കാനാമ സ്വീകരണ"ത്തെപ്പറ്റി ഏതാനും ലേഖനങ്ങളും പുസ്തകങ്ങളും പ്രസിദ്ധപ്പെടുത്തേണ്ടിവന്നു. പിന്നീടു വിമർശന നാഗങ്ങൾ പത്തി താഴ്ത്തുകയും 2005 നവംബർ ലക്കത്തിൽ തങ്ങളുടെ സെപ്തംബർ മാസത്തിലിറങ്ങിയ വാറോലയിലെ ശൈലിയിലും ഭാഷയിലും "ആർക്കെങ്കിലും വേദനയുണ്ടായിട്ടുണ്ടെങ്കിൽ ആത്മാർത്ഥമായ ഖേദം പ്രകടിപ്പിക്കുന്നു" എന്ന് എഴുതിപ്പിടിപ്പിക്കുകയും ചെയ്തിട്ടുണ്ട്. വാറോല കുറിക്കുന്ന ചില മൂന്നാംകിട പാതിരിമാർക്കു മാത്രമേ മലയാളഭാഷ വശമുള്ളു എന്നു ധരിച്ചുകൊണ്ടു മുതലക്കണ്ണീർ കണക്കെയാണു ക്ഷമായാചനം ചെയ്തിരിക്കുന്നത്. "ആരുടെയെങ്കിലും മനസ്സിനു വേദന ഉണ്ടായെങ്കിൽ" എന്ന പ്രയോഗം അന്തസ്സില്ലാത്ത ഭാഷ തന്നെയാണ്. "ഞങ്ങളുടെ വിമർശനം പലരെയും വേദനിപ്പിച്ചതായി അറിയുന്നതിൽ നിർവ്യാജം ഖേദിക്കുന്നു" എന്നെഴുതിയിരുന്നു എങ്കിൽ അതിന് ഒരു ക്രിസ്തീയ നിറം ലഭിക്കുമായിരുന്നു. മേച്ചിൽപുറങ്ങളിൽ കയറില്ലാതെ നടന്നും തിന്നും കൊഴുത്തും ജീവിക്കുന്ന മൂരിക്കാളകളെപ്പോലെയുള്ള ചില പാതിരിമാരും അരമനകളിൽ അമരുന്നുണ്ടല്ലോ എന്ന ചിന്തയാണ് നിലവാരം കുറഞ്ഞ ക്ഷമാപണത്തിലെ അർത്ഥവും ആത്മാർത്ഥതയും ചോർന്ന വാക്കുകൾ കണ്ടപ്പോൾ മനസ്സിൽ ഓടി എത്തിയത്.

## കെ. സി. ജോർജ്ജ് പറയുന്നു

### 1975 ഓഗസ്റ്റ് 3 ന് പഴയസെമിനാരിയിലെ മാർ തേവോദോസ്യോസ് സിംപോസിയത്തിൽ ചെയ്ത പ്രസംഗം

ബഥനി ആശ്രമം സ്ഥാപിതമായശേഷം ബഥനി മിഷന്റെ ഒരു വയൽ വെണ്ണിക്കുളത്തും സമാരംഭിച്ചിരുന്നു. പെരുനാട്ടിൽ നിന്നു മറ്റു സ്ഥലങ്ങളിലേക്കു പോകുന്നതിനുള്ള എളുപ്പവഴി റാന്നി വനത്തിൽകൂടി വെണ്ണിക്കുളത്തെത്തി അവിടെ രാത്രി കഴിച്ചശേഷം രാവിലെ തിരുവല്ലായ്ക്കു

പോവുക എന്നതായിരുന്നു. അങ്ങനെ തിരുമേനി (അന്ന് അലക്സിയോസ് അബൂനാ) വെണ്ണിക്കുളത്തു ചെലവഴിച്ചിട്ടുള്ള പല രാത്രികൾ എന്റെ സ്മരണയിൽ തങ്ങി നില്ക്കുന്നു. ഞാൻ മൂന്നാംക്ലാസ്സിൽ പഠിക്കുമ്പോഴാണു തിരുമേനിയുമായി എന്റെ ബന്ധം ആരംഭിക്കുന്നത്. അന്നുമുതൽ എന്നും സ്നേഹം നിറഞ്ഞ പിതാവായിരുന്നദ്ദേഹം. ദിവംഗതനാകുന്നതു വരെ ഏതാണ്ടു മുപ്പത്തഞ്ചു വർഷക്കാലം അദ്ദേഹവുമായി അടുത്ത ബന്ധം പുലർത്താൻ എനിക്കു ഭാഗ്യം സിദ്ധിച്ചു. ഞാൻ ഹൈസ്ക്കൂൾ വിദ്യാഭ്യാസം കഴിഞ്ഞശേഷം തിരുമേനി ഇടവക സന്ദർശനം നടത്തിയിരുന്നപ്പോൾ കൊല്ലം ഭദ്രാസനത്തിലും അതിനു വെളിയിലും എന്നെക്കൂടി പലപ്പോഴും കൊണ്ടുപോവുക പതിവായിരുന്നു. അടുത്തറിയുന്തോറും തിരുമേനിയുടെ വ്യക്തിമാഹാത്മ്യം എനിക്കു കൂടുതൽ കൂടുതൽ തെളിവായി അനുഭവപ്പെടുകയായിരുന്നു.

ബഥനി ആശ്രമസ്ഥാപകൻ മാർ ഈവാനിയോസിന്റെ വലംകൈയായി പ്രവർത്തിച്ച തിരുമേനിക്ക് ഏറ്റവും കൂടുതൽ പ്രയാസങ്ങൾ അനുഭവിക്കേണ്ടി വന്നതും മാർ ഈവാനിയോസിൽ നിന്നാണ്. പക്ഷേ അന്ത്യം വരെയും തിരുമേനി മാർ ഈവാനിയോസിനെ കുറ്റപ്പെടുത്തി സംസാരിക്കുന്നതു കേട്ടിട്ടില്ല. ബഥനി വസ്തുക്കൾ സംബന്ധിച്ചുണ്ടായ കേസുകൾ തിരുമേനിയെ വളരെയധികം വേദനിപ്പിച്ചു. ഗത്യന്തരമില്ലാത്തതിനാലാണു തിരുമേനി കോടതിയെ സമീപിച്ചത്. രാജിയായിത്തീരണമെന്നായിരുന്നു തിരുമേനിയുടെ ആഗ്രഹം. ഈ ആഗ്രഹം അന്നു ചങ്ങനാശ്ശേരി ബിഷപ്പായിരുന്ന കാവുകാട്ടു തിരുമേനിയെ ഞാൻ അറിയിച്ചു. കാര്യങ്ങൾ എത്രയും സത്യസന്ധമായി കൈകാര്യം ചെയ്യുന്ന ഒരാളാണു കാവുകാട്ടു തിരുമേനിയെന്ന് എന്നിൽനിന്നും തേവോദോസ്യോസ് തിരുമേനി ഗ്രഹിച്ചിരുന്നു. ചങ്ങനാശ്ശേരി മെത്രാൻ ആവശ്യപ്പെട്ടതനുസരിച്ചു സ്മര്യപുരുഷൻ ചങ്ങനാശ്ശേരി അരമനയിൽ എത്തി കാര്യങ്ങളെല്ലാം ബിഷപ്പിനെ ധരിപ്പിച്ചു. കാവുകാട്ടു തിരുമേനി മാർ ഈവാനിയോസുമായി കേസു സംബന്ധിച്ച് ആലോചന നടത്തി. അതിനുശേഷം എന്നെ വിളിപ്പിച്ചു കേസ്സു നടത്തുകയല്ലാതെ മറ്റു മാർഗ്ഗമൊന്നുമില്ലെന്നും മാർ ഈവാനിയോസിൽ നിന്ന് ഇതു സംബന്ധിച്ചു യാതൊരു നന്മയും ഉണ്ടാവുകയില്ലെന്നും തേവോദോസ്യോസ് തിരുമേനിയെ അറിയിക്കുവാൻ കാവു കാട്ടു തിരുമേനി എന്നെ ചുമതലപ്പെടുത്തി.

### ആശാസ്യമല്ലാത്തത്

കാവുകാട്ടു തിരുമേനി പ്രകടിപ്പിച്ച ഏതാണ്ട് അതേ അഭിപ്രായം തന്നെയാണു മാർ ഈവാനിയോസിനെ അനുകരിച്ചു റീത്തിൽ ചേർന്ന മാർ സേവേറിയോസിനും ഉണ്ടായിരുന്നതെന്ന് അദ്ദേഹം തേവോദോസ്യോസിന് 1952 ജൂലൈ 26-ാം തീയതി അയച്ച കത്തിൽനിന്നു നമുക്കു മനസ്സിലാക്കാം.

കത്തിൽ ഇങ്ങനെ പറയുന്നു: "...... ഈവാനിയോസ് തിരുമേനിയെപ്പറ്റി ആശാസ്യമല്ലാത്ത അഭിപ്രായങ്ങൾ (ശരിയോ, തെറ്റോ) ജനതാമദ്ധ്യത്തിൽ പരന്നിട്ടുണ്ട്. അത് അദ്ദേഹത്തെ സ്നേഹിക്കുന്ന ഏവർക്കും ഹൃദയവേദന ഉളവാക്കുന്നു. പുനരൈക്യ പ്രസ്ഥാനത്തിനു തന്നെയും അതു പ്രതിബന്ധ മായി നില്ക്കുന്നുവെന്നുള്ള കാര്യം ഞാൻ അറിയാതിരിക്കുന്നില്ല. പുനരൈ ക്യത്തെക്കുറിച്ചു ചിന്തിക്കുന്നതിനു പോലും ചിലർ ആ കാരണത്താൽ മടി ക്കുന്നുണ്ട്.... കുറ്റങ്ങളും കുറവുകളും ഇല്ലാത്ത ആളുകൾ ചുരുക്കം. എന്നിരുന്നാലും ഓരോ സ്ഥാനത്തിരിക്കുന്നവർ അതനുസരിച്ചു കരുത ലോടെ വർത്തിക്കേണ്ടതാണ്...." കാലം ചെയ്ത മാത്യൂസ് മാർ ഈവാനി യോസ് തിരുമേനി – അന്നു ഫാ: മാത്യൂസ് പാറേട്ട് – ആർച്ചു ബിഷപ്പ് ഈവാനിയോസിനെ സന്ദർശിച്ചു കേസു സംബന്ധിച്ചു സംസാരിച്ചശേഷം തേവോദോസ്യോസ് തിരുമേനിക്ക് എഴുതിയിരിക്കുന്ന കത്തുകളിൽനിന്നും രാജിയായി കാര്യങ്ങൾ തീർക്കുന്നതിൽ ആർച്ചു ബിഷപ്പ് ഇഷ്ടപ്പെട്ടിരുന്നി ല്ലെന്നു മനസ്സിലാക്കാവുന്നതാണ്. പക്ഷേ കേസിന്റെ അന്ത്യതീരുമാന ത്തിൽ, മാർ ഈവാനിയോസിന്റെ പ്രവർത്തനങ്ങൾ സത്യത്തിനു നിരക്കാ ത്തതും വഞ്ചനയും കൃത്രിമവും നിറഞ്ഞതാണെന്നും മാർ തേവോദോ സ്യോസിന്റെ വാദഗതികൾ സത്യസന്ധവും കറയറ്റതുമാണെന്നും ബഹു: ജഡ്ജി വിധിന്യായത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

ഏതു നിലയിലുള്ളവരോടും ഒരുപോലെ പെരുമാറുന്നതിനുള്ള ഒരു പ്രത്യേക കഴിവ് തേവോദോസ്യോസു തിരുമേനിക്കുണ്ടായിരുന്നു. ശത്രു താമനോഭാവത്തോടെ വർത്തിച്ചിരുന്നവരെ സ്നേഹബുദ്ധ്യാ വീക്ഷിക്കു ന്നതിനു തിരുമേനിക്കു കഴിഞ്ഞിരുന്നു. അടുത്ത സമയം പരിശുദ്ധ സുന്ന ഹദോസിൽ നിന്നു നീക്കംചെയ്ത പൗലോസ് മാർ പീലക്സിനോസ്, അച്ച നായിരുന്ന കാലത്തു നടന്ന ഒരു സംഭവം ഓർമ്മയിൽ വരുന്നു. അന്നു മാർ തേവോദോസ്യോസിനു കാറുണ്ടായിരുന്നില്ല. കോഴഞ്ചേരിയിലും മല്ലപ്പ ള്ളിയിലും പാലമില്ല. തിരുമേനിക്കു കോട്ടയത്തു പോകണം. കോഴഞ്ചേ രിയിൽ നിന്നുമുള്ള പ്രൈവറ്റു ബസ്സിൽ ഒരു സീറ്റ് റിസർവ്വുചെയ്യണമെന്ന് എന്റെ പേർക്കെഴുതി. ഞാനങ്ങനെ ചെയ്തു. തിരുമേനിയോടു ചേർന്നു ഞാനുമിരുന്നു. ബസ്സു വിടുന്നതിനു മുമ്പു മുൻപറഞ്ഞ അച്ചൻ ബസ്സിൽ കയറി. അച്ചനുവേണ്ടി സീറ്റു ഞാൻ ഒഴിഞ്ഞു കൊടുത്തു. അച്ചൻ അവിടെ ഇരുന്നു. എന്നാൽ അച്ചൻ തിരുമേനിയെ കണ്ട ഭാവം പോലും നടിക്കാതെ വെളിയിലേക്കു നോക്കി ഇരിപ്പായി. ബസ്സു നാലു മണിയോടുകൂടി മല്ലപ്പള്ളിയിൽ എത്തി. അച്ചനിറങ്ങി ധൃതിയിൽ നടന്നു. തിരുമേനി നടപ്പിനു വേഗംകൂട്ടി. അച്ചന്റെ കൈക്കു പിടിച്ചു. അച്ചനെയും കൂട്ടിക്കൊണ്ടു പയ്യംപ ള്ളിൽ ഏബ്രഹാം അച്ചന്റെ വീട്ടിൽ എത്തി. കാപ്പി സല്ക്കാരത്തിനുശേഷം യാത്ര തുടർന്നു.


കെ. സി. ജോർജ്

കപടഭക്തി തിരുമേനി അങ്ങേയറ്റം വെറുത്തിരുന്നു. തിരുമേനി മാതൃകയായി സ്വീകരിച്ചിരുന്നതു വട്ടശ്ശേരിൽ തിരുമേനിയെ ആയിരുന്നു. അദ്ദേഹം ഒരു hidden saint ആണെന്ന് എപ്പോഴും പറയുമായിരുന്നു. കൂടാതെ വട്ടശ്ശേരിൽ തിരുമേനി ചോദിച്ചിരുന്ന ഒരു ചോദ്യം തേവോദോസ്യോസു തിരുമേനിയും കൂടെ കൂടെ ആവർത്തിച്ചിരുന്നു. "യഥാർത്ഥ ഭക്തിയുള്ള ഒരുവന്റെ ഭക്തി മറ്റുള്ളവർ കാണണമെന്നോ, കാണരുതെന്നോ? ഒരിക്കലും കാണരുതെന്നല്ലേ?"

മലങ്കരസഭയെക്കുറിച്ചുള്ള തിരുമേനിയുടെ വീക്ഷണവും അഭിലാഷവും ഇവിടെ രേഖപ്പെടുത്തുന്നതിന് ഏറ്റം പറ്റിയതു തിരുമേനി എപ്പിസ്കോപ്പായായി മുളന്തുരുത്തി കർമ്മേൽ ദയറായിൽ വച്ച് ഉയർത്തപ്പെട്ടശേഷം നടന്ന അനുമോദന മീറ്റിംഗിൽ ചെയ്ത മറുപടി പ്രസംഗം ആണ്. പ്രസക്തഭാഗം മാത്രം ഇവിടെ ചേർക്കുന്നു: "പ്രൊട്ടസ്റ്റന്റു സഭകൾ, അപ്പസ്തോലികവും കാതോലികവുമായ വിശ്വാസാചാരങ്ങളെ ഒന്നിനു പുറകെ ഒന്നായി വിട്ടുകളയുമ്പോൾ കത്തോലിക്കാസഭ ഒന്നിനുമേൽ ഒന്നായി പുതിയ വിശ്വാസാചാരങ്ങളെ കൂട്ടിച്ചേർക്കുന്നു. പിതാക്കന്മാർക്ക് ഒരിക്കലായി ഭരമേല്പിക്കപ്പെട്ടിട്ടുള്ള സത്യവിശ്വാസത്തെയും പാരമ്പര്യങ്ങളെയും അഭേദ്യമായി ആദിമ ക്രിസ്തീയ കാലം മുതൽ ഇന്നയോളം പരിരക്ഷിച്ചു വരുന്നതു നാം ഉൾപ്പെടെയുള്ള പൗരസ്ത്യസഭകളാണ്. ഈ ഒറ്റ സംഗതിയാണു പാശ്ചാത്യസഭകൾക്കും ഇതര പൗരസ്ത്യസഭകൾക്കും നമ്മെപ്പറ്റിയുള്ള മതിപ്പിനും ബഹുമാനത്തിനും കാരണമായിത്തീർന്നിട്ടുള്ളത്. ഈ നിർമ്മലമായ വിശ്വാസാചാരങ്ങളെ പരിരക്ഷിച്ചും യഥാർത്ഥ ക്രിസ്തീയ ജീവിതം സഭയിൽ പുനരുജ്ജീവിപ്പിച്ചും മിഷനറിപരമായ കാര്യങ്ങളിൽ സർവ്വപ്രധാനമായ ശ്രദ്ധ പതിപ്പിച്ചും അനിയന്ത്രിതമായ വിദേശബന്ധം മൂലം നമ്മുടെ സഭയ്ക്കുണ്ടായിട്ടുള്ള അടിമത്തത്തിൽ നിന്ന് അതിനെ സമുദ്ധരിക്കുന്നതിനുള്ള തീവ്രയത്നം ചെയ്തും മാർതോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കരസഭയ്ക്കു സ്ഥാപനകാലം മുതല്ക്കുണ്ടായിരുന്ന സ്വാതന്ത്ര്യത്തെ സംരക്ഷിച്ചും ഇന്ത്യയിലെ ജാതൈ്യകസഭയായി നാം പുരോഗമിക്കേണ്ടതാണ്... എതിർപക്ഷത്തു നില്ക്കുന്നവരായ നമ്മുടെ സഹോദരങ്ങളോടൊ ശീമക്കാരോടൊ വ്യക്തിപരമായി യാതൊരു വിദ്വേഷവും നമുക്കില്ല. അവർ നമ്മുടെ അസ്ഥിയിൽ നിന്നുള്ള അസ്ഥിയും മാംസത്തിൽ നിന്നുള്ള മാംസവുമാകുന്നു. ദുർവാശിയും ഹ്രസ്വദൃഷ്ടിയും അവരുടെ ദർശനശക്തിയെ നശിപ്പിച്ചിട്ടുണ്ടെങ്കിൽ അതിനോടു നമുക്കു സഹതാപമോ അനുഭവമോ ഇല്ല."

# 34

# Euphoria Of The Romo Syrians In India Over A Phony Catholicate:

**Dr. Kuriakos Tharakan Thottupuram**

## I

Some eighty years ago Bishop Ivanios of Bethany entered the room of Metropolitan Mor Dionysius Vattasseril of Malankara at the Old Seminary of Kottayam and stood before him subserviently. This was the time the See of the Catholicos of the East was vacant. Mor Dionysius, being the temporal head of the Church as the Metropolitan of Malankara was going through one of his most difficult times. Litigations resulting from conflicts between the two factions of the church were rocking the Church, and there was no spiritual head for the Church. After sharing many of his concerns about the Church with Bishop Ivanios of Bethany, the most accomplished prelate of the day, whom he educated from High School through a Master's program at Madras Christian College with funds from the Church (particularly with the revenues at the tomb of St. Gregorios of Parumala), Metropolitan Dionysius (who is now a canonized saint of the Church of Malankara) asked a very pivotal question, which was intensely pointed to investigate into the soul of an ambitious bishop:

"Metracha, (Father Bishop), who do you think should be the next Catholicos?"

"People say that I should take the office of the next Catholicos", replied Bishop Ivanios.

St. Dionysius Vattasseril put his head down and asked Bishop Ivanios to leave his room. Later in his diary, he penned as he was completing his journal of the day:" Under no circumstances shall Ivanios be considered for the position of Catholicos; this man is power-thirsty; he lacks the humility to lead the Church of God" (this incident was reported by Thoma Mar Dionysius of Niranam, who was also related Bishop Ivanios).

He never became the Catholicos despite the acquisition of a covetable M. A. degree and the popularity he had received in the church as a reviver

of monasticism in an ancient Church. Instead, a humble bishop who barely possessed a High School diploma was unanimously elected to sit on the apostolic throne of St. Thomas, which is the Catholicate of the East. Historically, the conception of the so called Syro-Malankara Rite of the Roman Catholic Church took place on the day Baselios Gevargis II was elected to the Catholicate of the East in the womb formed by uncontrollable passion for power, pathological desperation, morbid jealousy and unrealized ambition.

Believe me readers; Bishop Ivanios pioneered the Antiochian Syrian Rite of the Roman Church in Malankara not out of his conviction that Roman Catholicism was the true Church of Christ; he was not really converted to Roman Catholicism. If he were a committed convert to Roman Catholicism, he would never have requested Orthodox Metropolitan Mor Ivanios of Kottayam to come to the Archbishop's House at Trivandrum, so that he could see him personally. After Metropolitan Mor Ivanios arrived, the Archbishop, by gestures, asked his Roman Catholic aides to exit from his room. When they both were alone in his room Archbishop Ivanios confessed and begged for his absolution. Metropolitan Mor Ivanios initially declined by saying: “How could I administer this rite of confession; you are not a member of the Orthodox Church now”. But Archbishop Ivanios insisted to receive absolution from Orthodox Metropolitan Mor Ivanios. He took the right hand of the Orthodox Metropolitan and placed it on his own head and begged for absolution. Metropolitan Mor Ivanios melted before a contrite heart and finally administered the Sacrament of Reconciliation by pronouncing the words of absolution (without breaking the seal of confession, Metropolitan Mor Ivanios revealed this incident as an episode of reconciliation with the Church). On one of the following days Archbishop Ivanios passed away. It is most certain that this was his last confession. This writer believes that in his mind Archbishop Ivanios was never a Roman Catholic. It is preposterous to think that Bishop Theophilus of Thiruvalla, his suffragan, was converted to Roman Catholicism either. He was constantly tormented by his act of apostasy, and he became mentally ill and abdicated his seat and spent the rest of life in retirement as an invalid. As the present authorities of the Syro-Malankara Rite are trying to canonize Archbishop Ivanios, this writer wonders, under which banner he is going to become a saint; as a bishop who confessed the Roman faith or as a bishop who repented and was reconciled with his mother Church, the Orthodox Church of Malankara!

Once Bishop Ivanios lost his chance to become the Catholicos of the East, he fantasized himself to be the Catholicos of a national parallel Church

against his mother Church that fed him, nurtured him spiritually and educationally, and nourished him with all honors that he might not have rightly deserved. In fact, historians generally attribute his betrayal of the mother Church to a suggestion to Bishop Ivanios by the Holy Synod that he start some kind of negotiations with an ancient Church for recognition of the Catholicate in case of a defeat at the court of law. However, it is the inference of this writer that Bishop Ivanios would have definitely left the Church on his desperation of not being elevated to the Catholicate. He maintained a super-ego that he was the most intelligent and capable and that he should be the leader, not the led. He considered his brother-bishops in the Orthodox Church idiots. His intellectual arrogance was so unbending that he used to tell his priests, after his defection to the Roman Church: “No one can beat me except in one area; you know the Latin language, which I do not know!” It is reported that on several occasions during the meetings of the Ecumenical Conference of Bishops of Keralam, during photo sessions, he was so aggressive to pose himself in the middle and at prominent places even by pushing the Orthodox Catholicos (who was given the most important place during Ecumenical meetings) away from the center to establish himself as the most prominent prelate among all the bishops of Keralam.

He maintained an inflated arrogance at a very young age that he had the audacity to insult his own teacher, Mr. K. C. Mammen Mappilai in his classroom at M.D. School, Kottayam, with a derogatory comment on his teacher’s family. He was punished for this offense. But the feud between Mr. M. Mappilai and Panicker did not stop there. It seems that the relationship grew divergently taking them far apart from each other, even to the point of being detrimental to the Church of Malankara. It is also assumed that he left the Church because Malayala Manorama never seemed to be supportive of him in realizing any of his goals. This writer was told about this fact by the late Metropolitan Thoma Mar Dionysius of Niranam to whom Bishop Ivanios himself had expressed his apprehensiveness about Manorama. The uneasiness with Manorama must have started long time ago when he was a student of Mr. Mammen Mappilai, who later became its chief editor *(the next paragraph will make it further clear)*. However, when Ivanios passed away in 1953 Manorama graciously eulogized him with a powerful editorial highlighting his achievements as an individual.

Because he was a bright young man St. Dionysius had a special predilection for this boy. He sent him for higher studies in Madras, after conferring the first minor orders on him. Upon his return with a Master of Arts degree in History, an unusual achievement during those days, Deacon P. T. Gevarghese Panicker was appointed the Principal of M.D. School, a

position artificially created to accommodate the new master's degree holder. This action by St. Dionysius weakened the position of M. Mappilai who was the headmaster of the school at that time. It also wounded the soul of a great lay leader, who never showed any displeasure towards St. Dionysius, nor did he question the action of the saint. St. Dionysius just wanted a cleric to be the head of his school, and in this case the cleric had the highest possible education of the time. In fact, this action by the Metropolitan reduced the position of the headmaster to that of a record keeper. Mr. Mappilai did not stay there much longer; he quit the school and enhanced his skills as a veteran journalist and developed Malayala Manorama as a great News Paper institution.

Soon Deacon Geevarghese Panicker became a priest and subsequently pioneered the indigenous monastic community of the Order of the Imitation of Christ, (generally known as the Bethany Movement). He impressed the authorities of the Church with his monastic zeal. The faithful considered him a saint because of his reportedly austere monastic practices; but he remained inside himself a highly ambitious man with many personal hidden agenda for himself according to reports of sources closer to him during the early days of the monastic movement. But the Church came to know of his selfish plans only much later.

The Church trusted him and made him a bishop in charge of the Bethany Monastic Movement. The Church saw the recent monastic community and its properties as a safety valve in case she had to lose all her properties and churches as a result of an upsetting verdict from the court. Therefore, the Holy Synod had authorized the Bishop of Bethany (Ivanios) to organize parish churches under the jurisdiction of the monastery, in order to keep some parishes unquestionably under the Catholicate. However, this privilege granted to Bishop Ivanios was later revoked when his actions were grounds of suspicion about his loyalty to the Church.

Before his ordination to the episcopate Fr. P. T. Geevarghese Panicker had the opportunity to teach at Serampore College, Calcutta and to get acquainted with priests and missionaries of the Anglican High Church which closely followed the Roman Catholic customs and practices in the liturgy, particularly due to the Oxford Movement that had tried to take the Anglican Church back to the disciplines of the Roman Church wherefrom the Anglican Church had originated. It is to be specially remembered that the Oxford Movement was instrumental for John Henry Newman, a very prominent Oxonian Anglican to become a Roman Catholic. High Church Anglicanism and the Oxford Movement had considerably influenced Fr. P.

T. Geevarghese to incorporate many western customs into the liturgical and monastic practices of his new Bethany Movement. Thus practices like kneeling during the important occasions of the Holy Qurbono, receiving Holy Communion in the kneeling position and the like were adopted into his liturgies at the monastery even before his defection to the Roman Church (these practices were continued in his Romo-Syrian Rite but were discontinued later in the 1950's when ritual purity became a major issue at the insistence of Bishop Athanasios of Thiruvalla, who had more oriental fervor than Archbishop Benedict Gregorios). It is this illicit love affair with the western Church and its customs that brought him closer and closer to Rome where he saw open avenues to unquestionable ecclesiastical power and unaccountable monetary wealth.

**Negotiations with Rome**

It is true that the Holy Synod had entrusted Bishop Ivanios with the task of negotiations with an ancient Church because St. Dionysius and the Synod were very much concerned about a defeat in the court of law. If the court decided against the Metropolitan of Malankara, particularly against the Catholicate, in favor of the Patriarch of Antioch, it would permanently damage the credibility and legitimacy of the Catholicate of the East. In such a situation, the recognition of the Catholicate by another ancient Church was crucial. It was for this purpose that the Holy Synod instructed Bishop Ivanios to look for avenues to establish canonical connection with an ancient Church. The Holy Synod never had the intention of establishing any alliance with Rome, that had destroyed Orthodoxy in the past, and that had many heterodox doctrines.

However, Bishop Ivanios took this opportunity to start negotiations to realize his own dreams for power and wealth. He thought that a less educated episcopate in the Synod would easily follow him and he could be the leader of them. By this time he knew that he would not be the next Catholicos, and this situation urged the ambitious bishop to seek a haven where he could find himself with power and wealth. With his contact of the western churches at Serampore, he knew very well that Rome would be that haven where he would receive a warm welcome and immense wealth to carry on establishing an eastern rite under the Pope. He also dreamed that he could establish an Eastern Rite Catholicate under Rome, and he could be the Catholicos of those following him to Rome.

While negotiations with Rome were secretly progressing he convinced Rome that the Catholicos and the other bishops with their flock would join

the Roman Church, while he knew very well that it would never happen. But he knew that was the only way to impress Rome. During this time he tactfully managed to convince the Holy Synod to consecrate another bishop as his assistant (Jacob Theophilus). A shrewd bishop, Ivanios did this for his own elevation as the Metropolitan of Bethany. Why? This was the only way to impress Rome that he was equal to an Archbishop and he had a suffragan bishop. According to the Roman terminology a metropolitan is an archbishop. He was actually preparing the way for his ascent as an archbishop or a Catholicos in the Roman Church. If he went to Rome without another bishop or without the title of metropolitan, the Pope would not have permitted a hierarchy under him. The Orthodox hierarchy was so naïve or did not have the farsightedness to understand the cunning plans of Ivanios. They trusted him, because it was in him the Church invested all her hopes, as he was the most educated among bishops. The Synod never thought that Ivanios would ever betray her, or deceive his own spiritual father, St. Dionysius, who had loved him more than any other bishops.

It is said by Roman Catholic historians that it was because Ivanios was a man who wanted to keep his promise to Rome that he joined the Roman Church. According to them the Synod of Malankara did not keep its promise. The truth is that the Synod never asked Ivanios to start negotiations with Rome for union. Ivanios did it for his own advantage, which the Synod never approved.

Finally, rejecting his mother Church that nourished him in every manner, Ivanios professed the Roman faith in front of Bishop Bensiger of Quilon on September 20, 1930, assuming that the Pope will eventually make him a Catholicos. That dream did not realize. Rome clearly said a Catholicate would not be established under Rome, because the Orthodox Catholicos did not join the Roman Church. This has been the position of Rome that when there is an Orthodox Patriarchate or Catholicate, the Pope would not erect a parallel uniate patriarchate or Catholicate.

Eventually Metropolitan Ivanios was made the Archbishop of Trivandrum, and Bishop Theophilus was made the Bishop of Thiruvalla within the recently established Malankara Syrian Catholic Rite in Keralam. Ivanios really wanted to be a Catholicos, but he did not have the title, but he acted like a patriarch or Catholicos. In 1934, four years after his defection to Rome, he published the anaphoras of St. James the Apostle and St. Xystus of Rome. I am quoting a relevant part from the page of approbation. Here is the Syriac original: “Iyavanis Geevargis Panikker Veettil, d’rahmav d’aloho

metropulito d'Trivandrum: bourktho shlihoitho v'shlomo moranayo l'ahain m'yakre episcope v'labnayin habibe kurepiscope v'kashishe…" (Published by Mar Julius Press, Pampakuda, 1934).

Translation:

Panikker Veetil Ivanios Geevargis,

By the Mercy of God

Archbishop of Trivandrum:

Apostolic Benediction and Lordly Peace to our honorable bishops and to our sons the chorbishops and priests!

The phrase "Apostolic Benediction" is used only by patriarchs and catholicoi who are occupants of Apostolic Sees. An ordinary archbishop or bishop does not use this phrase, although they are also successors of apostles. In 1934 Archbishop Ivanios had only one bishop under him, Bishop Theophilus. But the plural indicates that he claims to be the head of a Synod, who is a Catholicos or Patriarch. This writer is not sure if he had a chorepiscopus under him. But he uses "Kurepiscope", the plural form of the noun "Kurepiscopo" to implicate himself like a patriarch or catholicos.

The newspapers report that Bishop Isaac Clemis of Tiruvalla (the Uniate Diocese) has said that Archbishop Ivanios would have his most rejoicing moment in heaven at the declaration of conferring the title of Catholicos on his successor at Trivandrum. Let me correct you bishop: Archbishop Ivanios must have gnashed his teeth in the belly of the Cathedral at Trivandrum, because this was the title he surely wanted to hold, but never had the blessing to hold.

# Is The So-Called Catholicate Of The Romo-Syrians In India Canonically Genuine Or Bogus?

## II

Since our last cybercast critically reviewing the so-called Catholicate of the Romo-Syrians in India we have received many reactions from our readers. We do not have the time to elaborately analyze all of them for responses. However, we attempt to address some of the concerns. It seems that the followers of Archbishop Ivanios, particularly the critics of my previous editorial on this topic, are offended by the hyphenated name we coined for them, the Romo - Syrians.

**Romo-Syrians?**

Why did we coin the term “Romo-Syrians”, instead of “Syrian Catholics”? Actually this writer did not coin this term. British writers dealing with this group of Christians in Keralam had already used this term long before this writer was born! However, we give an honest response, and it is true.

The popes used to sign the official documents of the Roman Catholic Church with the title “Episcopus Ecclesiae Romanae Catholicae” (Bishop of the Roman Catholic Church). This used to be the official signature of the popes in the past. Here, the word **Episcopus (bishop)** signified not just the bishop of the Diocese of Rome, but the head (overseer) of the Roman Catholic Church including the uniates. We believe the Roman Catholic Syrians were and are members of this Church, and are under the Roman Pope? Can they deny this fact?

The Romo-Syrians do profess the faith and doctrines of the Roman Catholic Church. In the Fundamental Theology textbooks of the Roman Church, the authors have always highlighted the name of the Church as Roman Catholic Church. It is reported that Father Anastasius, a professor of theology at the Pontifical Institute of Theology at Alwaye, Keralam, four decades ago, believed and taught if one deliberately avoided the word “Roman” when referring to the Church, he would be a heretic! Further, he also condemned the Melkite Patriarch Maximos of Antioch to purgatory because the Patriarch did deliberately speak in French in disobedience to Pope John XXIII who directed participants to use Latin in the Second Vatican Council! If the Romo-Syrians accept the Pope of Rome as their supreme

head and follow the Roman Faith why are they ashamed of using the term “Roman” with their name? We believe that the Orthodox are the true Catholics according to the definition of the term “Catholic” as understood by the Fathers of the Council of Nicea who identified and established the four notes of the Church. Therefore the Roman Church does not really qualify for the note of catholicity, as understood by the Council of Nicea.

In connection with this consideration, let me focus on the megalomania of Rome claiming to be the trend-setter of every area of knowledge, although on the majority of cases they were all false. There are many Roman Catholic scholars (?), who think that whatever is spit by Rome is ultimate and authentic, and many of them come from India, and they generally think that scholarship and erudition are the monopoly of the Roman Church, when the truth is that Rome accepts a scholarship that tries to vindicate its claims. In the area of fixing names for a group or a movement, Rome seems to act that it is her prerogative to set names for Churches. Until the Second Vatican Council (1960’s), the phrase “Roman Catholic” was arbitrarily imposed on a follower of the Pope of Rome, and was accepted by everyone without complaint. But the delegates from Middle Eastern and other non-pro-western countries were not happy with that phrase because it reflected a stigma attached to religious colonialism and, to an extent, political colonialism (because Roman religious colonialism is an offshoot of political colonialism). This was one of the reasons why Melkite Patriarch Maximos of Antioch refused to use Latin on the Council floor although he was fluent in that language (instead, he used a popular modern language- French). In order to eliminate the stigma of religious colonialism, justifications to avoid this phrase were found in the New Testament, such as, the Church of Corinth, Church of Galatia, Church of Colossia, Church of Philippia, Church of Smyrna, Church of Thessalonica, etc. Council members from predominantly Orthodox countries pressed this New Testament idea in name coining because they wanted to emphasize that they were still part of the national Church although not spiritually dependent on them.

The Roman Catholic Syrians of the Malankara Rite are the most recent uniate group within the Roman faith, and from its inception in 1930 Archbishop Ivanios deliberately shied away from using the word Roman to his group due to many reasons. Strictly speaking, this writer thinks that he was not dogmatically enamored of the Roman doctrines. He wanted to present his group as a genuinely eastern group, but definitely needed the financial and legal back up for his **personal agenda** from an ancient church, which just happened to be Rome. Rome also had its agenda and it used Bishop Ivanios to realize those agenda, which still Rome continues to do through

the group initiated by Ivanios. Ivanios was not unhappy about using the word "Catholic", but was opposed to using the word "Roman".

On the contrary, the so-called Chaldean (now Malabarese) Roman Catholics were proud of calling themselves Roman Catholics (I have seen school documents of many students verifying this fact). However, Vatican II influenced them also to a new direction seeking an ethnic or national identity like any other eastern churches. In this process of seeking self-identity scholars of both the so-called Chaldean Roman Catholics and the Malankarese Syrian Catholics following Roman agenda, coined two innovative phrases to signify their groups. Although Malankara and Malabar were former names of the southwest part of India, and they both meant the same, each of these groups began to be recognized based on these names. In the mid-1960's the ecclesiastical and liturgical status of the Roman Catholic Syrians (belonging to the Nestorian rite) was restored (?). ***(This is a joke, readers. Some of the ancient Nestorian-based liturgical books were brought on surface, and were translated into Malayalam. Vernacularization was the only reform that took place there. Other than that they act like Roman Catholics, their bishops and priests vest like the Romans except for the cope, they have an unbearded clergy, their wedding has no crowning, and the church life is totally western and Roman. The Rosary, the Way of the Cross and the Eucharistic Procession and Benediction are their most important exercises of piety. Their Major Archbishop Cardinal Varkey Vithayathil was totally vested like a Roman Catholic Cardinal during the recent conclave to elect the pope unlike two other uniate cardinal who looked basically eastern in their insignia! We have to dedicate another editorial for these issues).***

With the so-called restoration came a new name for them, probably as suggested by the scholars of liturgy and history of their Church. Thus the so-called Roman Catholic Chaldean Syrians were renamed the **Syro-Malabar Catholic Rite,** and the group started by Bishop Ivanios, who defected from Orthodoxy, was rechristened with the name **"Syro-Malankara Catholic Rite",** because of its close affinity with the name, Malankara. These names went through changes again. There was another movement demanding the ''status of a Church'' for them. Thus the word, Rite, was dropped, and it was replaced with the word, Church. Thus we had two Roman Eastern Churches in India, the Syro-Malabar Catholic Church and the Syro-Malankara Catholic Church. The confusion did not end there! Was the Church of Galatia, or the Church of Corinth called the Catholic Church of Corinth or the Catholic Church of Galatia? No! "Let us change the names again", Rome must have mandated, or these groups must have demanded.

Now these churches are without a "Catholic" character. They are now simply Syro-Malabar Church and Syro Malankara Church! God! When a church goes through such a crisis of identity, what kind of character does it possess? Is it independent, self-governed, or genuine at all? This is what happens when you submit yourself as a slave before a foreign lord. He calls you with different names according his pleasure and mood. Yes, Rome has the ultimate authority to give you a name, and you accept it with deep devotion. Of course, this will definitely happen when you do not have a father or mother to give a name.

How could these groups deny that they are "Roman" Catholics? Let me ask the following:

Do they not believe in the Roman Catholic doctrine of the procession of the Holy Spirit also from the Son (the filioque clause) as taught by the Roman Church?

Do they not believe that the epiclesis is not important for the elemental change in the Eucharist? Why do the uniates still deeply bow before the elements immediately after the words of institution?

Do they not believe in the immaculate conception of Mary, the Mother of God?

Do they not believe in purgatory and indulgences?

Do they not follow the Roman Catholic practice of Eucharistic Adoration and Benediction, which are antithetical to the Eucharistic theology of the East?

Is not their spirituality fundamentally Roman, which is anchored on rosaries, the way of cross, Marian devotions outside the liturgy, etc.?

Do not they keep and encourage the Roman discipline of a celibate (?) clergy which is totally antithetical to the life of the Church according to Eastern theology?

Do not they give assent to the Roman heresies of papal primacy and infallibility?

If these groups follow and accept the above mentioned Roman doctrines, how could they be anything but Roman Catholic? Yes, they are Roman Catholic Syrians.

Just before the new Pope, Benedict XVI, was presented to the faithful waiting in the St. Peter's Square, the Proto-Deacon of the College of Car-

